JANAARANYA ● Bengali Novel by Shankar ● Translation: Ravivarma ● Chintha Publishers ● February 1978 ● Distributors: Deshabhimani Book House ● Venad Printers, Trivandrum-14

Cover: Prasad Price: Rs. 10.

വിതരണം: **ദേശാഭിമാനി ബുക്ക് ഹൗസ്**
തിരുവനന്തപുരം, കൊല്ലം, ആലപ്പുഴ, കോട്ടയം
എറണാകുളം, കലൂർ, കളമശ്ശേരി,
തൃശ്ശൂർ, കോഴിക്കോട്, കണ്ണൂർ

CO-70-123 DL. 52.

# ജനാരണ്യ

(ബംഗാളി നോവൽ)



ശങ്കർ
വിവ: രവിവർമ്മ

ചിന്ത പബ്ലിഷേഴ്സ്
വില രൂപ: പത്തു്

# 1

ഇന്നു് ആഷാഢത്തിലെ പ്രഥമദിവസം. കൽക്കത്തയിലെ ചിത്പൂർ-സി. ഐ. ടി. റോഡിന്റെ കവലയിൽ നിറംകെട്ടു് ശ്രീയറ്റ ലാമ്പ്പോസ്റ്റിന്റെ അരികിൽ നിൽക്കുകയാണു് സോമനാഥൻ. മുഴുവൻ പേർ സോമനാഥ ബാനർജി.

റിക്ഷാ, ഉന്തുവണ്ടി, ബസ്സ്, ലോറി, ടാക്സി, പിന്നെ ടെമ്പോകാറ്. തിരക്കു കാരണം ചിത്പൂർ റോഡിൽ ഗതാഗതക്കുഴപ്പം കൊടുമ്പിരിക്കൊണ്ടു നിൽക്കുന്നു. അതിനിടയിൽ ഒരു പഴയ ട്രാമിന്റെ വൃദ്ധനായ ഡ്രൈവർ ലാൽബസാറിൽ നിന്നു പുറത്തുകടന്നു് ബാഗ്ബസാറിലേക്കു കടക്കാൻ തിരക്കു കൂട്ടിക്കൊണ്ടു ടൺ—ടൺ എന്നു മുറയ്ക്കു് മണിയടിച്ചു വിടുന്നു. പ്രാക് ചരിത്ര കാലഘട്ടത്തിലെ ജരാഗ്രസ്തനും ക്രൂരനുമായ ഒരു ഓന്തു് സുരക്ഷിതമായ സ്വന്തം സ്ഥാനത്തുനിന്നു് ആട്ടിപ്പായിക്കപ്പെട്ടു് ഏതോ വിധത്തിൽ കൽക്കത്തയിലെ ഈ ജനാരണ്യത്തിൽ കുടുങ്ങി കാതരഭാവത്തിൽ ആർത്തനാദം പുറപ്പെടുവിക്കയാണു് എന്നു സോമനാഥനു തോന്നിപ്പോയി.

ആകാരംകൊണ്ടു് പടുകൂറ്റനാണെങ്കിലും ഭവനബഹിഷ്കൃതനായ ഈ ഓന്തിനോടു് സോമനാഥനു് ലേശം അലിവാണുള്ളതു്. ലോകത്തിൽ ഇത്രയെല്ലാം രാജപഥങ്ങളും ഉണ്ടായിരുന്നിട്ടും എന്തു ഭാഗ്യദോഷത്തിന്റെ വലിപ്പംകൊണ്ടാണു് ഈ പാവം കൽക്കത്തയിലെ ഈ രവീന്ദ്രസരണിയിൽ വന്നു വശായതു്? ഏതാനും വർഷം മുമ്പായിരുന്നുവെങ്കിൽ ഈ ട്രാഫിക് ജാമിൽനിന്നുളവായ ജടില പരിതഃസ്ഥിതിയിൽനിന്നു് കവിതയ്ക്കുവേണ്ട ആശയം സംഗ്രഹിക്കാമായിരുന്നു. കീശയിൽ കിടക്കുന്ന ഡയറിയിൽ ആ നിമിഷത്തിലെ മാനസികാവസ്ഥ കുറിച്ചുവയ്ക്കുമായിരുന്നു. പിന്നെ രാത്രി അതിനു കാവ്യരൂപം നൽകാൻ ഇരിക്കാമായിരുന്നു. ആ കവിതയ്ക്കു നൽകാമായിരുന്ന പേർ ജനാരണ്യത്തിൽ പ്രാഗൈതി

ഹാസികകൃകലാസം. എഴുതുന്ന കവിത പിറേറന്നാറം അയാറം തപതിയെ വായിച്ചുകേറംപ്പിക്കുക പതിവാണ്. എന്നാൽ ഇതൊക്കെ ഇപ്പോറം ഓർത്തിട്ടെന്തു പുണ്യം? സോമനാഥന്റെ ജീവിതത്തിൽനിന്നു കവിത യാത്രപറഞ്ഞു പോയിക്കഴിഞ്ഞിരിക്കുന്നു.

ടെറിററി ബസാറിനടുക്കൽ സോമനാഥബാനർജിയുടെ ഈ നിൽപ്പ് എന്തിനുവേണ്ടിയുള്ളതാണ്? എവിടേക്കാണ് യാത്ര? എന്തിന്? ഈ സമയം വല്ല പരിചയക്കാരും വന്ന് ഈ വിധമുള്ള ചോദ്യങ്ങറം ചോദിച്ചാൽ സോമനാഥനു വല്ലാത്ത വിഷമം തോന്നും. മററു വല്ല ദിവസവുമാണെങ്കിൽ സോമനാഥൻ എന്തെങ്കിലും നുണപറഞ്ഞു വിടും. എന്നാൽ ഇന്ന് ആഷാഢത്തിന്റെ പ്രഥമദിവസമാണെന്ന കാര്യം അയാറംക്കു മറക്കാൻവയ്യ.

കവി ആഷാഢത്തിന്റെ ഈ പ്രഥമദിവസത്തെ നിർവാസിതനായ ഒരു യക്ഷന്റെ വിരഹവിധുരതകൊണ്ട് സ്മരണീയമാക്കിക്കഴിഞ്ഞിരിക്കുന്നു. പണ്ട പണ്ടേ രണ്ട്, മൂന്ന്, അഞ്ച്, പതിമൂന്ന്, പതിനഞ്ച്—ഇവയിലേതെങ്കിലുമൊരു ദിവസം മഹാകവി കാളിദാസന് വിരഹിയായ യക്ഷന്റെ മർമവ്യഥ അഭിവ്യക്തമാക്കാമായിരുന്നല്ലോ. അങ്ങനെ ചെയ്തിരുന്നെങ്കിൽ ഈ ഒന്നാം തീയതി തനിക്കൊററയ്ക്കുതന്നെ അടുക്കൽ കിട്ടുമായിരുന്നു.

ആഷാഢമാസം ഒന്നാം തീയതിയാണ് സോമനാഥന്റെ പിറന്നാറം. ഇരുപത്തി നാലു വർഷങ്ങറംക്കു മുമ്പ് സോമൻ ഭൂമിയിലേക്കു വന്ന ആസ്പത്രിയുടെ പേർ 'സിൽവർ ജൂബിലി മാതൃസദനം' എന്ന്. ജോർജ് പഞ്ചമന്റെ ഭരണത്തിന്റെ രജതജൂബിലി പ്രമാണിച്ച് മഹാമാന്യനായ ചക്രവർത്തിയുടെ വിനീതഭക്തരായ ഭാരതീയ പ്രജകറം ഉത്സാഹിച്ചു പണപ്പിരിവു നടത്തി തയ്യാറാക്കിയ ആസ്പത്രി. സിൽവർ ജൂബിലി ആസ്പത്രിയിലെ ബേബിയുടെ സിൽവർ ജൂബിലിയായിരിക്കുന്നു. സോമനാഥൻ ഉള്ളുകൊണ്ടു ചിരിച്ചു.

ചിത്പൂർ റോഡിലെ ജനപ്രവാഹത്തിലേക്കു നോക്കിയപ്പോറം സോമന് അമ്മയുടെ വാക്കുകറം ഓർമ വന്നു. അമ്മ പറയാറുണ്ടായിരുന്നു—'പിറന്നാളിൽ നാം നല്ലവനാവാൻ

ശ്രമിക്കണം. അതാണ വേണ്ടതു്. ആരേയും ഹിംസിക്കരു തു്. ആർക്കും ചേതം വരുത്തരുതു്. കളവു പറയുന്നതു് നിഷി ദ്ധമാണ്. അതിനാൽ ആഷാഢമാസത്തിലെ പ്രഥമദിവസം രവീന്ദ്രസരണിയിൽ ആൾക്കൂട്ടം പെരുകിവരുന്ന ഈ ജടില മായ അപരാഹ്നത്തിൽ സോമനു് നുണപറയാൻ മടി. ആരെ ങ്കിലും ചോദിച്ചാൽ പറയേണ്ടിവരും താൻ പെൺകിടാങ്ങ ളെ തിരക്കി പുറപ്പെട്ടിരിക്കയാണെന്നു്.

ഞെട്ടിപ്പോയോ? വിഷമം തോന്നുന്നുണ്ടോ? ശരിക്കും കാര്യം തിരിയുന്നില്ലേ? കേട്ടതിൽ പററിയ പിശകാണെന്നു വിചാരിക്കുന്നുണ്ടോ? മാന്യനും പഠിപ്പുള്ളവനും സംസ്കാരം സിദ്ധിച്ചവനുമായ സോമനാഥ ബാനർജി പെൺകുട്ടികളെ അന്വേഷിച്ചിറങ്ങിയിരിക്കുകയാണെന്നോ? ഈ നഗരത്തിൽ പലരും പറയാറുള്ള മാതിരി, വേശ്യമാരെ ചിലരൊക്കെ വിളിക്കാറുള്ള മാതിരി കാൾഗേളുകളെ!

സോമൻെറ അച്ഛൻെറ പേർ കുറേ കൊല്ലങ്ങൾക്കു മുമ്പു് ഒരിക്കൽ പത്രങ്ങളിൽ വരികയുണ്ടായി. പേപ്പർ കട്ടിങ്ങുകൾ സോമൻ തന്നെ എടുത്തു സൂക്ഷിക്കുകയും പിന്നീടു് കമലയുടെ ത്തിയുടെ ആൽബത്തിൽ ഒട്ടിച്ചുവയ്ക്കുകയും ചെയ്തു. ദ്വൈപാ യന ബാനർജി നിസ്വാർഥസേവനത്തിനു് ഗവണ്മെൻറിൻെറ പ്രശംസാപത്രം നേടി. പെൻഷൻ പററിയ ആ സർക്കാർ ഗസററഡ് ഓഫീസർ ദ്വൈപായനബാനർജിയുടെ സന്താനം സോമനാഥ ബാനർജി വഴിവക്കത്തു കാത്തുനിൽക്കുന്നു. ഇപ്പോൾ പുറപ്പെട്ടും, പെണ്ണുങ്ങളെ അന്വേഷിച്ചു്.

കാലത്തിൻെറ അവഹേളനം നിമിത്തം മലിനമായ രവീന്ദ്രസരണിയിലേക്കു് അയാൾ വീണ്ടും നോക്കി. പല്ലും നഖവും കൊഴിഞ്ഞു് കിഴട്ടു കാളയായ ഈ ചിത്പൂർ റോഡി ൻെറ പേരുമാററി ചിരസുന്ദരനായ കവിയുടെ പേരുമായി കൂട്ടിച്ചേർക്കുന്നതിനുള്ള കൽസിത ബുദ്ധി ആരുടെ തലമണ്ട യിൽ കയറിയാണു് 'മിന്നൽ' ഗോഷ്ഠി നടത്തിയതാവോ? ബദ്ധാബസാറിൻെറ കുപ്പക്കുളത്തിൽ മഹാത്മാഗാന്ധിയേയും പൂതിഗന്ധമയമായ ചിത്പൂർ റോഡിൽ രവീന്ദ്രനാഥനേയും നിർവസിപ്പിച്ചു് അവർ ആത്മസംതൃപ്തി നേടിക്കാണണം.

ക്ഷോഭം കാരണം സോമനാഥൻെറ രണ്ടു ചെവിയും അല്പം

ച്ചുകന്നു. മിസ്റ്റർ നടവർമിത്ര ഇപ്പോഴെത്തും. പെൺകുട്ടി കളുടെ കാര്യത്തിൽ നടവർമിത്രയ്ക്കു വിവരം കൂടും. പക്ഷെ, എവിടെ അയാൾ? എന്താണിത്ര അമാന്തം?

ക്ഷമകെട്ട സോമൻ ആകാശത്തേയ്ക്കു് ഒന്നു നോക്കി. കാറി ൻെറ ലേശം പോലുമില്ല. ആകാശത്തിൽ മഴക്കാർ തിങ്ങിവി ങ്ങി നിന്നിരുന്നെങ്കിൽ, 'ആഷാഢമാസന്നമായ, മേഘമേ രമായിതാകാശം—' എന്നു പടാൻ കഴിഞ്ഞിരുന്നെങ്കിൽ നന്നാ യിരുന്നു. ബാധാബന്ധഹീനമായ മഴയുടെ പ്രബല ധാര യിൽ തൻെറ അതീത കാലത്തെ മുച്ചൂടും തുടച്ചു നീക്കാൻ കഴി ഞ്ഞിരുന്നെങ്കിൽ!

എന്നാൽ അതീതത്തെ മറക്കുന്നതു പോയിട്ടു് കഴിഞ്ഞ കാലത്തിലെ പലതും പിന്നെയും പിന്നെയും ഉള്ളിൽ കടന്നു ചെന്നു തിരകൾ കൂട്ടുകയാണു്. അതീതവും വർത്തമാനവും കൂടിക്കലർന്നു കഷായ പ്രായത്തിൽ സോമൻെറ മനസ്സിൽ നിന്നു തികട്ടി വരികയാണു്......

സോമനാഥനെ പരിചയപ്പെടണ്ടേ?

ബോധപൂർ പാർക്കിൽ വാട്ടർ ടാങ്കിന്നരികിൽ ചുകന്ന നിറത്തിലുള്ള ചെറിയ മാളിക വീടിൻെറ താഴത്തെ നിലയി ലുള്ള മുറിയിൽ സോമനാഥൻ മെത്തയിൽ കിടക്കുകയാണു്. ഉണർന്നിട്ടു കുറച്ചു നേരമായി. എന്നിട്ടും നീലവരയൻ പൈ ജാമയും വലയൻ ബനിയനുമിട്ട സോമനാഥൻ ഇപ്പോഴും ഇളം തലയണ കെട്ടിപ്പിടിച്ചു കണ്ണടച്ചു കിടക്കുന്നു.

സോമനാഥൻെറ മുറിക്കു തൊട്ടുപ്പുറത്തു തന്നെ ഭക്ഷണമു റി. ചായ കുടിയും അവിടെത്തന്നെ. അവിടെ നിന്നു വളകി ലുക്കം കേൾക്കാം. ആ കിലുക്കം കേട്ടാൽ കമലയേടത്തി ചുരു ങ്ങിയതു് അര മണിക്കൂർ മുമ്പെങ്കിലും എഴുന്നേററു് കുടുംബകാ ര്യങ്ങളിൽ ഏർപ്പെട്ടു കഴിഞ്ഞിരിക്കുന്നുവെന്നറിയാൻ വിഷമ മില്ല. കമലയേടത്തി ഈ സമയം കോടിക്കളർ മിൽ സാരി യും ബാററയുടെ റബർസ്ലിപ്പറും ആണു് ധരിക്കുക. ചായക്കപ്പു വെയ്ക്കുന്ന നാദം വരുന്നു. ലിക്വിഡു് പെട്രോളിയം ഗ്യാസടു പ്പിൽ ചായക്കെററിൽ വെച്ചു കഴിഞ്ഞിരിക്കുന്നുവെന്നർത്ഥം.

രാവിലത്തെ ചായ ഈ വേനത്തിലെ രണ്ടു് അമ്മായിയ മ്മമാരിൽ ഒരുവളാണു് തയ്യാറാക്കേണ്ടതു്. കാരണം, ഡൈപാ

യന ചക്രവർത്തിക്ക് പുലർച്ചയ്ക്കുള്ള ആദ്യത്തെ ചായ വേലക്കാരെക്കൊണ്ടുണ്ടാക്കിക്കുന്നതിൽ തൃപ്തിയില്ല.

ഈ ഭവനത്തിലെ മറ്റെ അമ്മായിയമ്മ ദ്വീപാന്വിതയ്ക്കും—ഓമനപ്പേർ ബുൽബുൽ—ഇടക്കിടയ്ക്ക് ഈ ചുമതല വഹിക്കേണ്ടി വരാറുണ്ട്. സോമനാഥന്റെ ചെറിയേട്ടൻ ഒരു ദിവസം വലിയമ്മായിയമ്മയോടു പറഞ്ഞു:

'ഏട്ടത്തിയെന്തിനാണ് ദിവസവും ഇങ്ങനെ ബുദ്ധിമുട്ടുന്നത്? ഇടയ്ക്കൊക്കെ ബുൽബുലും സഹായിക്കട്ടെ.'

കമല വിരോധം പറഞ്ഞില്ല. അവൾ മുഖം പൊത്തി ചിരിച്ചു. ചിരിക്കാനുള്ള കാരണം സോമനറിയാൻ വയ്യാത്തതല്ല. ചെറിയേട്ടന്റെ പത്നി ബുൽബുൽ ഒന്നാന്തരം ഉറക്കഭ്രാന്തിയാണ്. വാച്ചിന്റെ മാനം സംരക്ഷിച്ചുകൊണ്ട് നിത്യവും പുലർച്ചയ്ക്ക് മെത്തവിട്ടെഴുന്നേറ്റ് ചായയുണ്ടാക്കുക അവളെക്കൊണ്ടാകാത്ത പണിയാണ്.

ഇന്ന് തിങ്കൾ. ബുൽബുലിന്റെ ഊഴമാണ് ഇന്ന് എന്നാൽ വളകിലുക്കം ബുൽബുലിന്റേതല്ല. കിടക്കയിൽ കിടന്നു കൊണ്ടു തന്നെ അതു ധരിക്കാൻ സോമനു കഴിയും. ഇതിനിടെ ചെറിയേട്ടന്റെ മുറിയുടെ വാതിൽ തുറക്കുന്ന ശബ്ദം കേട്ടു.

ബുൽബുലിന്റെ ഒച്ച അല്പം കനത്തതാണ്. അവളുടെ സ്വരം കേട്ടുതുടങ്ങി—'എന്തൊരു നാണക്കേട്! എണീക്കാൻ പതിനഞ്ചു മിനിട്ടു വൈകി.'

കമല പറയുന്നതും സോമൻ കേട്ടു—

'നാണിച്ചിട്ടു കാര്യമില്ല. ബാത്റൂമിൽ പോയി മുഖം കഴുകി വരൂ.'

നേരം വൈകിച്ച കുറ്റത്തിൽ നിന്നു ഭർത്താവിനെ ഒഴിവാക്കാൻ ബുൽബുൽ പറഞ്ഞു: 'അദ്ദേഹം വിളിച്ചില്ലായിരുന്നുവെങ്കിൽ ഇപ്പോഴും ഉണരില്ലായിരുന്നു.'

'അപ്പോൾ അനിയൻ നിന്നെ ശാസിച്ചു തന്നെയാണു വളർത്താൻ ഭാവമെന്നുവേണം വിചാരിക്കാൻ. പുലർച്ചക്കൊന്നുറങ്ങാനുള്ള സുഖം കൂടി തരാൻ ഭാവമില്ല.' കമലയുടെ ഫലിതം സോമൻ കിടക്കയിൽ കിടന്നുകൊണ്ടു തന്നെ കേട്ടു. താൻ ഇതൊക്കെ കേൾക്കുമെന്ന വിചാരം രണ്ടുപേർക്കുമില്ല. ഈ

സമയം ഉണർന്നു കിടക്കാൻ തന്നെ പ്രയാസം എന്നാവും ധരിച്ചിരിക്കുന്നതു്.

ബുൽബുലിൻെറ കല്യാണം കഴിഞ്ഞിട്ട ഏറെയായില്ല. തറവാട്ടുകാരണവരോട്ട തോന്നാറുള്ള ലജ്ജാബോധം ഇനിയും വിട്ടുമാറിയിട്ടില്ല എന്നർത്ഥം. അവൾ കമലയോട്ട പറഞ്ഞു—'ഭാഗ്യത്തിനു എഴുന്നേററു. ഇല്ലെങ്കിൽ എന്തൊരശ്രീകരമാകുമായിരുന്നു. അച്ഛൻ ചായയുടെ വരവും കാത്തു് വരാന്തയിൽ അനങ്ങാതെ ഇരിക്കുകയാവും!

ചായക്കപ്പുകൾ നിരത്തിവെയ്ക്കുന്ന ശബ്ദം കേട്ടുതുടങ്ങി. കമല പറയുകയാണു്—'എത്രയോ നാളത്തെ ശീലമല്ലേ? ശരിക്കും അഞ്ചേമുക്കാലിന്നു ഉണർന്നു. ആറു പത്തായിട്ടും കെററിൽ അടുപ്പത്തുവെയ്ക്കുന്ന ശബ്ദം കേൾക്കാതിരുന്നതുകൊണ്ട വിചാരിച്ചു നീ ഇനിയും എഴുന്നേററു കഴിഞ്ഞിട്ടില്ലെന്നു്.'

ബുൽബുൽ പറഞ്ഞു—'പുലരാറാവുമ്പോഴാണു എനിക്കെന്തൊക്കെയോ— നാടാകെയുള്ള ഉറക്കം എന്നെ വന്നു പിടികൂടുന്നു.'

കമലയേടത്തി വായാടിയല്ല. എങ്കിലും രസികതാബോധം നല്ലപോലെയുണ്ട്. അവൾ പറഞ്ഞു: 'ഉറക്കത്തിനെ എന്തിനു പഴി പറയുന്നു? പാതിരവരെ വരനോട്ട സല്ലപിച്ചുകൊണ്ടിരിക്കും. ഉറക്കത്തെ അരികിലേക്കടുപ്പിക്കില്ല. അതുകൊണ്ട പാവത്തിനു പുലരാറാവുമ്പോഴാണു് സൗകര്യം കിട്ടുന്നതു്.'

കമലയുടെ വാക്കു കേട്ട സോമനും വന്നു ചിരി. ആ സമയത്തെ ബുൽബുലിൻെറ സലജ്ജഭാവം ഒന്നു കാണണമെന്നു അയാൾക്കും തോന്നിപ്പോയി കൊതി, ഒരു കാലത്തു ബുൽബുൽ കേളേജിൽ സോമൻെറ സഹപാഠിനിയായിരുന്നു. ബുൽബുൽ പറയുന്നതു് കേൾക്കായി: 'സത്യമാണു പറയുന്നതു് പൊന്നു ചേച്ചി! ഇന്നലെ രണ്ടുപേരും പത്തരയ്ക്കു തന്നെ ഉറങ്ങി. ഇപ്പോൾ നവദമ്പതികളല്ലല്ലോ.'

കമല വിട്ടില്ല: 'എന്താണു നീ പറയുന്നതു്? കല്യാണം കഴിഞ്ഞിട്ട രണ്ടു വർഷം ഇനിയും തികഞ്ഞിട്ടില്ല. അപ്പോഴേയ്ക്കു വൃദ്ധ ചമയുവാനോ പുറപ്പാട്ടു്?'

'ചേച്ചിക്കെന്താ കുറേശ്ശെ?'— ബുൽബുൽ വേറെയെന്തൊക്കെയോ 'സല്ലു' പറയാൻ ഭാവിച്ചുവെന്നു തോന്നുന്നു. പക്ഷെ,

പിന്നെ അവളുടെ ശബ്ദമൊന്നും കേട്ടില്ല. സോമനെ സംബന്ധിച്ചിടത്തോളം ബുൽബുൽ എത്രതന്നെ സ്മാർട്ടായിരുന്നാലും, ഗുരുജനങ്ങൾക്കു മുമ്പിൽ അവൾ വല്ലാതെ നെർവസ്സാണു്.

കമല പറഞ്ഞു: 'ഇതിൽ നാണിക്കാനൊന്നുമില്ല. മെത്തയിൽ കിടന്നു കൊണ്ടു് സ്വന്തം പുരുഷനോടു ഉള്ള തുറന്നു സല്ലപിക്കുക— ഇതു നിന്റെ ജന്മസിദ്ധമായ അവകാശമാകുന്നു. അതിനുപുറമേ വെളുപ്പിനു ഉണർന്നാലും അനിയസ്സാർക്കു നിന്നെ വിടാൻ തോന്നണമല്ലോ. വരന്റെ റിലീസു് ഓർഡർ കിട്ടാതെ നീയെന്തു കാട്ടും?'

'ഏട്ടനു വെളുപ്പിനു ചേച്ചിയേയും വിടാൻ മനസ്സുണ്ടാവില്ല അല്ലേ?' ഇത്തവണ ബുൽബുൽ തിരിച്ചൊരു ചോദ്യം.

കമല മറുപടി പറയാൻ കുറച്ചു വൈകിച്ചു. ഒരു സമയം കപ്പുകൾ ഉണങ്ങിയ തുണികൊണ്ടു തുടയ്ക്കുകയാവും. അല്ലെങ്കിൽ നാണിച്ചു പോയിയെന്നു വരാം. ഇല്ല, കമലയേടത്തി നാണിച്ചു നിന്നതല്ല. ചെറുപ്പക്കാരി അനുജത്തിയെ ഭീഷണിപ്പെടുത്തി— 'ശരി, ഇന്നു തന്നെ ബോംബേയ്ക്കു് എഴുതി ചോദിക്കാം ട്ടോ! നിങ്ങളുടെ അനുജത്തിക്കു് അറിഞ്ഞാൽ കൊള്ളാമെന്നുണ്ടെന്നു്. പ്രത്യേകം ചുവട്ടിൽ വരയിട്ടു് എഴുതാം.'

സോമനാഥന്റെ കണ്ണുകളിലേക്കു് വീണ്ടും ഉറക്കം ഉരുണ്ടുകൂടി. പുറത്തെ സംഭാഷണത്തിൽ മനസ്സുവെയ്ക്കാൻ നിവൃത്തിയില്ലാതായി. എന്നാൽ കമലയും ബുൽബുലും അവരുടെ വർത്തമാനം തടർന്നു.

ജ്യേഷ്ഠനു കത്തെഴുതി ചോദിക്കാമെന്ന പ്രസ്താവം ബുൽബുലിനെ പകപ്പിച്ചു. ഭയപ്പെട്ട മാനിന്റെ മുഖഭാവത്തോടെ ബുൽബുൽ പറഞ്ഞു: 'എന്റെ ഓമനചേച്ചി! ഏട്ടനോടു ഇതെല്ലാം പറഞ്ഞാൽ എനിക്കു അങ്ങോരുടെ മുമ്പിൽ ചെന്നു നിക്കാൻ നാണമാവും. മാപ്പു്, നാളെത്തൊട്ടു കൃത്യ സമയത്തു് എഴുന്നേൽക്കാം!'

പിന്നെയുമെന്തോ പറയാൻ പോയി ബുൽബുൽ. എന്നാൽ കമല അനുജത്തിയുടെ ബാക്കിഭാഗം പൂരിപ്പിച്ചു: 'ഇതിനായി രാത്രി നേരം വരനുമായിട്ടുള്ള പ്രേമം നിർത്തിവെയ്ക്കേണ്ടിവന്നാൽ അതും.'

കമല കെററിൽ ഇറക്കിവെച്ച് അളന്നളന്ന് ഏതാനും കരണ്ടി ചായ ചീന മൺപാത്രത്തിലിട്ടുകൊണ്ടു പറഞ്ഞു: 'എനിക്ക് കുട്ടിക്കാലം തൊട്ടേ പുലർച്ചയ്ക്കെഴുന്നേററു ശീലമുണ്ട്. അതുകൊണ്ടു നീ വിഷമിക്കണ്ട. ഞാൻ തന്നെ അച്ഛനു പതിവായി ചായയുണ്ടാക്കി കൊടുത്തുകൊള്ളാം.'

ബുൽബുലിൻെറ മുഖത്തു കൃതജ്ഞതാഭാവം തെളിഞ്ഞു. എന്നിട്ടും അവാം വിരോധം പറയാൻ പുറപ്പെട്ടു. എന്നാൽ കമല പറഞ്ഞു— 'ബാത്ത്റൂമിൽ ചെന്നു മുഖം കഴുകി വരൂ. ഉറക്കമുണർന്ന വധുവിൻെറ കണ്ണുകളിൽ കലക്കം കണ്ടാൽ ഒരു വരനും അതിഷ്ടമാവില്ല!'

ബുൽബുൽ ബാത്ത്റൂമിലേയ്ക്കു പോയി. കമല വേഗം ഒരു കപ്പു ചായയിൽ പാൽ ചേർത്തു. പിന്നെ സാരിത്തുമ്പ് തല വഴി വലിച്ചിട്ടു ശ്വശുരനു ചായ കൊടുക്കുവാൻ മുകളിലേയ്ക്കു പോയി.

മുകളിൽ ഒററ മുറി. അതിൽ ദ്വൈപായന ബാനർജി ഒററയ്ക്കു താമസിക്കുന്നു. പുലർച്ചയ്ക്ക് എപ്പോഴെണീററുവെന്ന് ആർക്കുമറിയില്ല.

പുലർച്ചയ്ക്കുള്ള കൃത്യങ്ങരം നിർവഹിച്ച് ദ്വൈപായനൻ തെക്കുവശത്തുള്ള ബാൽക്കണിയിൽ അനങ്ങാതെയിരിക്കുന്നു. ഭവനത്തിൻെറ കിഴക്കുഭാഗം തുറന്നതാണ്. അവിടെക്കൂടെ പ്രഭാതത്തിലെ മധുരമായ വെയിൽ സലജ്ജം എത്തിനോക്കുന്നു. ശ്വശുരൻ അവിടേയ്ക്കു തന്നെ നോക്കിയിരിക്കുകയാണ്. അദ്ദേഹം ഈ സമയം ഈശ്വരനെ ധ്യാനിക്കുയാണെന്നാണ് കമല ധരിച്ചിരിക്കുന്നതു്.

ചായക്കപ്പ് താഴെ വെച്ച് കമല വിനയത്തോടെ നമസ്ക്കരിച്ചു. കാൽ തൊട്ടു തലയിൽവെയ്ക്കാൻ ഭാവിക്കുമ്പോരം ആദ്യമൊക്കെ ശ്വശുരൻ വിരോധം പറയാറുണ്ടായിരുന്നു. ഇപ്പോഴതു വേണ്ടെന്നുവെച്ചിരിക്കുന്നു. അയാരം വധുവിനെ ഹൃദയം നിറഞ്ഞു ആശീർവദിച്ചു.

കമല പറഞ്ഞു: 'രാവിലെനേരത്തു കുറച്ചു നടക്കുക പതിവാക്കാമായിരുന്നു.'

ദ്വൈപായനൻ പറഞ്ഞു: 'ഞാനും വിചാരിക്കാറുണ്ട് പക്ഷെ, ദേഹത്തിനത്രയ്ക്കു കെൽപ്പു തോന്നുന്നില്ല.'

ശ്വശ്രുരൻെറ മറുപടി കമലയെ തൃപ്തയാക്കിയില്ല. അയാളാം ക്ക മനോബലം നൽകുവാനായി പറഞ്ഞു: 'എൻെറ അച്ഛനും ആദ്യമാദ്യം പുറത്തേക്കിറങ്ങാൻ മടിച്ചിരുന്നു. ഇപ്പോഴാം രാവിലെ നടപ്പു തുടങ്ങിയതിൽ പിന്നെ നല്ല സുഖം തോന്നിത്തുടങ്ങി. വാതത്തിൻെറ 'അസഖിത' കുറഞ്ഞു. നല്ല വിശപ്പ്.'

ദ്വൈപായനൻ പറഞ്ഞു: 'നിൽക്കുന്നതെന്തു മോളേ! ഇരിക്കൂ.'

ഒരു കാലത്തു് ശ്വശ്രുരൻ ഗൗരവപ്രകൃതിയായിരുന്നു. ആരോടും അധികം സംസാരിച്ചിരുന്നില്ല. എന്നാൽ പത്നീവിയോഗത്തിനു ശേഷം എന്തു പററിയാവോ? സ്വഭാവം തീരെ വിപരീതമായി. ഇപ്പോഴാം മകളോട് ധാരാളം സംസാരിക്കും.

എട്ടു കൊല്ലം മുമ്പുവരെ ഈ കുടുംബത്തിലെ സർവ്വാധികാരി പ്രതിഭാദേവി ആയിരുന്നു. കാര്യത്തിലും പ്രവൃത്തിയിലും അത്യുത്സാഹത്തോടു കൂടിയ സംഭാഷണത്തിലും അവരം ഒരുത്തി തന്നെ ബാനർജികുടുംബത്തിൻെറ സകലതിലും നിറഞ്ഞുനിന്നിരുന്നു. ദ്വൈപായന ബാനർജി സ്വയം കമലയോടു പറയുക പതിവാണ്: 'നിൻെറ ശ്വശ്രു പറയാറുണ്ടായിരുന്നു, ഈ തറവാട്ടിൽ ഭാഗ്യലക്ഷ്മിയെ കൊണ്ടുവന്നതു് അവളാണെന്നു്. അതിലൊട്ടും അവാസ്തവമില്ല.'

ഇതിനു ശേഷം ശ്വശ്രുരൻ പഴയ കഥകളിൽ ലയിച്ചുപോകും. കമലയോടു പറയും, എങ്ങനെയാണു് അവരുടെ വിവാഹം നടന്നതെന്നു്. ചെറുപ്പത്തിൽ പ്രതിഭ എത്ര മനുഷ്യപ്പററില്ലാത്തവളായിരുന്നുവെന്നു്. തന്നോടു് വഴക്കിട്ടാൽ ശ്വശ്രുവിനോടു് തന്നെപ്പററി പരാതിപ്പെടും.

ഇന്നും അയാളാം മകളോടു് അതേപോലെയെന്തൊക്കെയോ പറയാൻ ഭാവിക്കയാണെന്നു തോന്നുന്നു. ഈ സമയത്താണു് അതൊക്കെ പറയുക പതിവു്.

ചായക്കപ്പു് ഒരു തവണ മോന്തിയപ്പോഴാണു് മകളുടെ കയ്യിൽ ചായക്കപ്പില്ല എന്ന കഥ ഓർത്തതു്. അയാളാം പരിഭ്രമത്തോടെ പറഞ്ഞു: 'അല്ലാ, നിൻെറ ചായ താഴെ ടേബിളിലിരുന്നു തണുക്കയാണു്. ആദ്യം എനിക്കു വേണ്ടി പഞ്ചസാരയിടാതെ ചായ കൂട്ടി. പിന്നീടു് ബാക്കിയുള്ളവർക്കു

പഞ്ചസാര ചേർത്തു് ചായയുണ്ടാക്കണമെന്ന കാര്യം ഞാൻ എപ്പോഴും മറക്കുകയാണു്. നീ ചായയൊരുക്കി കുടിച്ചിട്ടു വരൂ മോളേ! വേണമെങ്കിൽ നിന്റെ ചായയെടുത്തു് ഇവിടെ വന്നിരുന്നു കുടിക്കുകയുമാവാം.'

കമല പറഞ്ഞു—'കുറച്ചു താമസിച്ചേക്കും. ഇനിയും ആരും എഴുന്നേറ്റിട്ടില്ല.'

ശ്വശുരൻ സമ്മതിച്ചില്ല: 'അതു പറ്റില്ല. അനുജത്തി നിശ്ചയമായും നീ ചെയ്യുന്നതു നോക്കിയിരിക്കയാവും. നിന്റെ ശ്വശ്രു ഇതിനാണു് എന്നോടു വഴക്കിട്ടിരുന്നതു്. കുടുംബം എങ്ങനെയാണു് നടക്കുന്നതെന്ന നോട്ടമേ നിങ്ങൾക്കില്ല എന്നു അവൾ പറഞ്ഞിരുന്നു. ഞാൻ എന്നെപ്പറ്റി ചിന്തിച്ചു മയങ്ങിയിരിക്കുമെന്നു്!'

ശ്വശുരൻ പറഞ്ഞതിനെ അനുസരിക്കാതിരിക്കാൻ കമലയ്ക്കു കഴിഞ്ഞില്ല. അച്ഛനെ കമലയ്ക്കു എത്രയേറെ സ്നേഹമാണെന്നു് അവളുടെ ഭാവം കണ്ടാലറിയാം. കുടുംബത്തിലെ മറ്റെല്ലാവരുമായും ദ്വൈപായനൻ കുറച്ചു വിട്ടേ നിൽക്കാറുള്ളു. കമലയോടുള്ളത്ര അടുപ്പം അവരാരോടുമില്ല.

ചാരുകസാലയിൽ അർധശയിതാവസ്ഥയിൽ ഇരുന്നുകൊണ്ടു് തിരിച്ചുപോകുന്ന കമലയെ ദ്വൈപായനൻ വാത്സല്യപൂർവം നോക്കി. പേരു കൊണ്ടു മാത്രമല്ല, അർഥം കൊണ്ടും ശരിയായ കമലയെയായിരുന്നു പ്രതിഭ ഈ ഭവനത്തിലേയ്ക്കു കൊണ്ടുവന്നു കുടിവെച്ചതു്. താനിവിടെ ഇനി ഏറെ നാളത്തേയ്ക്കില്ലെന്നു് അറിഞ്ഞുകൊണ്ടു് പ്രതിഭ ചെയ്തതാണെന്നു തോന്നുന്നു.

ബോധപൂർ പാർക്കിന്റെ കിഴക്കു പടിഞ്ഞാറായി കിടക്കുന്ന നിരത്തു് ഈ വരാന്തയിൽ നിന്നു് നന്നായിക്കാണാം. രണ്ടു നാലു കാൽ നടക്കാർ കയ്യിൽ ഗവണ്മെന്റു പാൽക്കുപ്പിയുമായി വരുന്ന സമയം ദ്വൈപായനനെ നോക്കി. ഈ ഭവനത്തിന്റെ ഉടമയോടു് അവർക്കു് അസൂയയുണ്ടെന്നു തോന്നുന്നു. ഭവനം ചെറുതാണെങ്കിലും വെടിപ്പുള്ളതു്. സർവ്വത്ര മനോധർമത്തിന്റെ പൂർണ മുദ്ര. അതിനുള്ള സമ്മാനം ദ്വൈപായനന്നല്ല കിട്ടേണ്ടതു്, പ്രതിഭയ്ക്കും. മൂത്ത മകൻ സുവ്രതനുമാണു്. ഐ. ഐ. ടി. യിലെ ഒരു അധ്യാപകനെക്കൊണ്ടു് സുവ്രത

നാണ് പ്ലാൻ വരപ്പിച്ചതു്. ദ്വൈപായനൻ വിചാരിച്ച ബി ലാത്തിയിൽ പോയി വന്ന ആ ആർക്കിടെക്റ്റർ വരച്ച പ്ലാനനു സരിച്ചു പണിയാൻ പുറപ്പെട്ടാൽ ഒട്ടേറെയാവും ചിലവു്. രാജ്യസർക്കാരിൻെറ ഒരു സാധാരണ ശമ്പളക്കാരനു എവിടെ നിന്നാണത്ര പണം?

എന്നാൽ പ്രതിഭ ഒരു തടസ്സവും വകവെച്ചില്ല. നിസ്സംശയം പ്രതിഭ ഭർത്താവിനെ വിഗണിച്ചു. അവർ അന്നു താമസിച്ചിരുന്നതു് ഗവണ്മെൻറു റിക്വസിഷൻ ചെയ്ത ഒരു ഫ്ളാററിലായിരുന്നു. പ്ലാൻ കണ്ടിട്ടു ദ്വൈപായനൻ പറഞ്ഞു— 'ഭോംബൽ! (സുവ്രതൻെറ ഓമനപ്പേർ) ഇതൊക്കെ ഇംഗ്ലണ്ടിലും അമേരിക്കയിലും നടക്കും. കൽക്കത്താ നഗരത്തിൽ ഭൂമി തന്നെ കിട്ടാൻ ഞെരുക്കം. ഗവണ്മെൻറു് കോ ഓപ്പറേററീവിൽ നിന്നു് വെറും രണ്ടര 'കാഠ' (ഒരു കാഠ 320 ചതുരശ്ര മുഴം) തീപിടിച്ച വിലയ്ക്കാണു് കിട്ടിയിരിക്കുന്നതു്. ആ തുക മാസാമാസം ശമ്പളത്തിൽ നിന്നു കൊടുത്തു തീർത്തു വരുന്നു.'

പ്രതിഭ പറഞ്ഞു: 'നിങ്ങൾ ഇതൊക്കെയാലോചിച്ചു വിഷമിക്കണ്ട. ഞാനും ഭോംബലും കൂടി ഞങ്ങളെക്കൊണ്ടാവുന്നപോലെ നോക്കിക്കോളാം. ഭോംബൽ നിങ്ങളെപ്പോലെ ഒരന്തമില്ലാത്തവനല്ല. ഐ. ഐ. ടി. യിൽ നിന്നു ഭേദപ്പെട്ടവിധം തന്നെയാണു് പാസ്സായി പുറത്തേയ്ക്കു പോന്നിരിക്കുന്നതു്.'

കമലയുടെ കടിവെയ്പ്പു് ആയിടെ മാത്രമാണു് നടന്നതു്. വന്നനാൾ തൊട്ടേ ശ്വശുരനോടായിരുന്നു അവൾക്കു ചായ്‌വ്. എപ്പോഴും ശ്വശുരൻെറ പക്ഷം പിടിച്ചു സംസാരിക്കും. അവൾ പറഞ്ഞു: 'അച്ഛൻ തന്നെ വേണ്ടേ പണമുണ്ടാക്കാൻ. അച്ഛൻെറ ലോക പരിചയം മററാർക്കു കിട്ടും? എത്ര കോടതികൾ. അവയിലെല്ലാം എന്തെന്തെല്ലാം തരക്കാരെ കണ്ടിരിക്കുന്നു!'

പ്രതിഭയ്ക്കു് ഇതിനോടു യോജിക്കാൻ കഴിഞ്ഞില്ല. അവൾ കുറച്ചുറക്കെ പറഞ്ഞു:— 'കത്തിയിരുന്നു കെട്ടു കെട്ടായി വിധിയെഴുതുക കോർട്ടിൽ— എന്നിട്ടുണ്ടായോ വല്ല വിവരവും? നിൻെറ ശ്വശുരനങ്ങത്തെ ഇക്കാലമത്രയും ഞാൻ തന്നെ വേണ്ടിവന്നു കൊണ്ടു നടക്കാൻ. ബോധപൂർ പാർക്കിലെ ഈ

ഭ്രമി തന്നെ കിട്ടുമോ എന്നു കാണാമായിരുന്നു. നമ്മുടെ പുളിൻറായി പറഞ്ഞു. കാര്യമറിഞ്ഞ ഉടൻ ഞാൻ ഇങ്ങോരെ റൈറേറഴ്സ്ബിൽഡിങ്ങിൽ (ബംഗാൾ സിക്രട്ടേറിയററ്— പണ്ടു് ഈ വനം ഇംഗ്ലീഷുകാരായ റൈററർമാർക്കു താമസിക്കുവാനുണ്ടാക്കിയതായതിനാലാണു് ഈ പേർ) പറഞ്ഞയച്ചില്ലായിരുന്നുവെങ്കിൽ— എന്തു കാര്യത്തിനും കൈകെട്ടിയിരിക്കും. ജീവിതത്തിൽ ചെയ്തുവെന്നു പറയാൻ ഒരേ ഒരു കാര്യം ചെയ്തുവെന്നുപറയാം. റിപ്പൺ കോളേജിൽനിന്നു് നിയമബിരുദം നേടി ബി. സി. എസ്. പരീക്ഷയ്ക്കിരുന്നു.'

ദ്വൈപായനനോർത്തു— പത്നിയുടെ വർത്തമാനം കേട്ടു് താൻ കുടുകുടെ ചിരിച്ചു ആദ്യം. പിന്നെ കമലയുടെ മുമ്പിൽ വെച്ചു തന്നെ തുടങ്ങി വിസ്താരം— 'പ്രതിഭേ, ഞാൻ വേറെയാതൊന്നും ചെയ്കയുണ്ടായിട്ടില്ലേ?'

ഗൃഹിണി സസ്നേഹം, എന്നാൽ പ്രചണ്ഡമായ ആത്മവിശ്വാസത്തോടെ ഉൽഘോഷിച്ചു— 'പരീക്ഷയിൽ പാസ്സാവുകയൊഴിച്ചു് നിങ്ങൾ ജീവിതത്തിൽ വേറെ യാതൊന്നും തന്നെ ചെയ്തിട്ടില്ല.'

പുത്രവധുവിനെ സകൗതുകം ഇടം കണ്ണിട്ടൊന്നു നോക്കിയിട്ടു ദ്വൈപായനൻ പറഞ്ഞു: 'എൻെറ മോളുണ്ടു എനിക്കു സാക്ഷി—' ഇതിനു ശേഷം,അർധാംഗിനിയെ ഓർമിപ്പിച്ചു് പരീക്ഷ പാസ്സായതു കൂടാതെ മറെറാന്നുകൂടി ഞാൻ ചെയ്തു. നിന്നേ ഞാൻ ഇവിടേയ്ക്കു കൊണ്ടു വന്നു.'

അച്ഛൻെറ ഈ ദർപ്പം കലർന്ന പ്രഖ്യാപനം അമ്മയെ സന്തോഷിപ്പിക്കാതിരിക്കയില്ലെന്നു് കമല ഊഹിച്ചു. പുത്രവധുവിൻെറ മുൻപിൽ വെച്ചായതു കൊണ്ടു് നാണിക്കയും ചെയ്തേക്കും. അതുകൊണ്ടു് കമല സൂത്രത്തിൽ അവിടം വിടാൻ നോക്കി. പക്ഷെ, ശ്വശ്രൂരന്മാർ അവളെ വിട്ടില്ല. അവർക്കു സ്വന്തം പെൺമക്കളില്ലാത്തതിനാൽ കമലയോടു് കുറെയേറെ പ്രത്യേകത ഉണ്ടായിരുന്നു.

കണ്ണുകളിലും മുഖത്തും സ്ഫുരിച്ച ആനന്ദത്തെ ആവോളം മറയ്ക്കാൻ ശ്രമിച്ചുകൊണ്ടു് പ്രതിഭ വക്കാണത്തിനു വട്ടം കൂട്ടി— 'ശുദ്ധമേ നുണ! ഇങ്ങോരു പറയുന്ന ഒന്നും തന്നെ വിശ്വസിക്കരുതു്ട്ടോ കമലേ! അറിഞ്ഞുവെച്ചോളൂ വേണമെങ്കിൽ. ഈ

തറവാട്ടിൽ വീട്ടമ്മയായി വരാൻ എനിക്ക യോഗമുണ്ടായതിൽ ആർക്കെങ്കിലും പങ്ക് ഉണ്ടെങ്കിൽ അതു് എന്റെ കൊച്ചമ്മാവനു മാത്രമാണു്. ഒന്നരക്കൊല്ലം കൊച്ചമ്മാവൻ ഇങ്ങേരുടെ പിറകെ നടന്നു. ഇങ്ങേരു പല സൂത്രങ്ങളും പറഞ്ഞു് ചുരുങ്ങിയതു് ഒരിരുന്നൂറു് തവണ അമ്മാവനെയിട്ട കറക്കി. കൊച്ചമ്മാവന്റെ എങ്ങുമില്ലാത്ത ക്ഷമ കാരണം എന്റെ കല്യാണം നടന്നു. ഇല്ലെങ്കിൽ കാണാമായിരുന്നു. അന്നേ ഞാനുറപ്പിച്ചു കഴിഞ്ഞിരുന്നു. എന്റെ മകന്റെ കല്യാണ സമയമായാൽ ഭാവിവധുവിന്റെ അച്ഛനെ ഞാൻ ഒററത്തവണ വെറുതെയിട്ട കറക്കില്ല.'

'ആ ഉറപ്പു പാലിക്കയും ചെയ്തല്ലോ?' കമല ശ്വശ്രുവിനോടുള്ള കൃതജ്ഞത അറിയിച്ചു. ഈ കുടുംബത്തിലേക്ക വധുവേഷത്തിൽ മകളെ പറഞ്ഞയയ്ക്കാൻ കമലയുടെ അച്ഛനമ്മമാർക്കു് തെല്ലും കഷ്ടപ്പെടേണ്ടി വന്നില്ല. വെറും ഒരാഴ്ച കൊണ്ടു് കാര്യം ഉറപ്പിച്ചു.

പ്രതിഭ പറഞ്ഞു: 'നിന്റെ വിവാഹ കാര്യത്തിൽ അങ്ങേരു യാതൊന്നിനുമെതിരു നിന്നില്ലാട്ടോ. അതു പറയാതെ വയ്യ. ഭോംബൽ ഒരു പ്രാവശ്യം വിരോധം പറഞ്ഞു: 'ഒന്നാലോചിച്ചു നോക്കട്ടെ. അല്പം സമയം തരു.' ദേഷ്യം വന്നിട്ട കുറെ അങ്ങോട്ട പറഞ്ഞു ഞാൻ. അപ്പോഠം മിണ്ടാതായി. കോളേജിൽ തലതിരിപ്പുണ്ടാക്കുന്ന വെട്ടിയാൽ പൊളിയാത്ത ചോദ്യങ്ങഠംക്ക പരീക്ഷകഠംക്കു്, ഒരു മണിക്കൂറുകൊണ്ടും മററുമാണു് ഉത്തരമെഴുതേണ്ടതു്. എന്നിട്ട കല്യാണം പോലുള്ള ഒരു സാധാരണ കാര്യത്തിനു് അഭിപ്രായം പറയാൻ ആയിരം ദിവസം വേണംത്രേ—കേക്കണ്ട എനിക്കു്—'

'വിവാഹം സാധാരണ കാര്യമല്ല പ്രതിഭേ.' പുത്രവധുവിന്റെ മുമ്പിൽ വെച്ചുതന്നെ ദ്വൈപായനൻ പൊടിക്കൈ പ്രയോഗിച്ചു.

എന്നാൽ പ്രതിഭ താൻ പറഞ്ഞുവന്ന വിഷയത്തിലേക്ക തന്നെ കടക്കുന്നു. 'വിവാഹം കഴിഞ്ഞു് മുപ്പതു വർഷങ്ങഠംക്ക ശേഷം രഹസ്യങ്ങഠം ചൂഴ്ന്നു നോക്കിയിട്ട കാര്യമില്ല. തൽക്കാലം വീടിനെപ്പററി എനിക്ക തോന്നുന്നതു പറയട്ടെ, കേട്ടോളു. നിങ്ങഠം ഇതെപ്പററി ചിന്തിച്ചു കഴങ്ങേണ്ട ആവശ്യ

മില്ല. നിങ്ങളുടെ ബാങ്ക് പാസ്സ് ബുക്ക് എൻെറ കയ്യി ലുണ്ട്. പ്രോവിഡൻറു ഫണ്ടിൽ നിന്നും ഇൻഷ്വറൻസിൽ നിന്നും എന്തുകിട്ടുമെന്നു ഞാൻ പുളിനനെക്കൊണ്ടു കണക്കു കൂട്ടിച്ചു നോക്കി. ഭോംബലിൻെറ പ്ലാനനുസരിച്ചുതന്നെ നട ക്കണം വീടുപണി. വീട് ചെറുതായിക്കോട്ടെ, കാണുന്നവർ ക്ക് ഇഷ്ടമാവണം. മകളെ നിങ്ങൾ എത്ര കുട്ടപിടിച്ചാലും വേണ്ടില്ല, ഞാനും ഭോംബലും പറയുന്നപോലെ വീടുപണി യും. നിങ്ങൾ എന്തു പറഞ്ഞാലും ഞാൻ കേൾക്കാറില്ല. ഇക്കാര്യത്തിലുമില്ല.'

ദ്വൈപായനൻ പറഞ്ഞു: 'ശരി തന്നെ. കുടുംബത്തിൽ ഞാൻ പറയുന്നപോലെ കാര്യം നടക്കാത്ത നിലയ്ക്ക് എനിക്ക് വരാന്തയിൽ എൻെറ മനോരാജ്യങ്ങളുമായി ഒരിടത്തു കുത്തി യിരിക്കാനുള്ള ഏർപാടെങ്കിലും ചെയ്തുവയ്ക്കണം'.

'റിട്ടയർചെയ്താൽ നിങ്ങൾക്ക് നിങ്ങളുടെ ഇഷ്ടംപോലെ യിരുന്നു ചിന്തിക്കാൻ വേണ്ട ഏർപാട് പ്ലാനിലുണ്ട്. വെറും വരാന്തയല്ല ബാൽക്കണിതന്നെ.' പ്രതിമയുടെ വാക്കുകൾ ഇപ്പോഴും ചെവികളിൽ മുഴങ്ങുകയാണ്. ഭവനം പണിതു. അതിൽ ബാൽക്കണിയും നിർമിച്ചു. എന്നാൽ പ്രതിഭ—അ വൾ ഇന്നില്ല. ഇങ്ങനെ സംഭവിച്ചേക്കുമെന്ന് ദ്വൈപായനനു ഭയമുണ്ടായിരുന്നു. പ്രതിഭയ്ക്കും അറിയാമായിരുന്നു ഈ ഭവി ഷ്യത്ത്. അതുകൊണ്ട് അവൾ എല്ലാം നേരത്തേക്കൂട്ടി ചെയ്തു വച്ചു.

ബാൽക്കണിയിൽ ഇരുന്നുകൊണ്ട് ദ്വൈപായനൻ വീ ണ്ടും ബോധപൂർ പാർക്കിലെ നിരത്തിലേക്കു നോക്കി. വഴിനടപ്പുകാർ അയാളെക്കണ്ട് എന്തൊക്കെയോ വിചാരിക്കു ന്നുണ്ടാവും. അവർ ചിന്തിക്കുകയാവും—മാന്യവൃദ്ധൻ എല്ലാം കൊണ്ടും സാഫല്യം നേടി സ്വാർജിതമായ വിശ്രമസുഖം അനുഭവിക്കയാണ് നിശ്ചിന്തനായി.

ഈ തെററിദ്ധാരണയ്ക്കു ധാരാളം വകയുണ്ട്. വിശേഷി ച്ചും ഭവനത്തിനു മുന്നിൽ തറച്ചിരിക്കുന്ന ബോർഡു കാണു മ്പോൾ. അയാൾ പശ്ചിമബംഗാളിലെ സിവിൽ സർവീ സിൽനിന്നു പെൻഷൻ വാങ്ങിയിട്ടുള്ള ആളാണെന്നു എല്ലാ വർക്കുമറിയാം. ബോർഡിൽ അയാളുടെ പേർതന്നെ ആദ്യം—

ദ്വൈപായനൻ ബന്ദ്യോപാധ്യായ്. രണ്ടാമത്തെ പേർ— സുവ്രത് ബന്ദ്യോപാധ്യായ്, ഖഡ്ഗപുരി (ഖരഗ്പൂർ) എം. ഇ. അതിനുശേഷം അഭിജിത് ബന്ദ്യോപാധ്യായയുടെ പേരാണ് നെയിംപ്ലേററിലുള്ളതു്. ചാർട്ടേഡ് അക്കൗണ്ടൻറ്. ഇന്നത്തെ കാലഘട്ടം ചാർട്ടേഡ് അക്കൗണ്ടന്മാർക്കുള്ളതാണ്. കണക്ക് ശിവം നൽകുന്നു. ഒടുവിൽ സോമനാഥൻെറ പേരുമുണ്ട്.

ഇളയ മകൻ സോമനാഥൻെറ കാര്യമോർക്കുമ്പോഴാണ് ദ്വൈപായനന്നു സ്വൈരക്കേടെല്ലാം. ബോധപൂർ പാർക്കിലെ ഫിലിമിൽ കാണാറുള്ള വിധം സുഖസമൃദ്ധമായ ഈ കുടുംബത്തിൽ കൊച്ചു മകനാണു താളപ്പിഴ. സുവ്രതനും അഭിജിത്തും സ്റ്റാംഫൈനൽ പരീക്ഷയ്ക്കു നല്ല മാർക്കു വാങ്ങി. അഭിജിത്തിൻെറ പേർ സ്കോളർഷിപ്പ് ലിസ്റ്റിൽപ്പെടുമെന്നു് പ്രതിഭയോ ദ്വൈപായനനോ ഒരിക്കലും പ്രതീക്ഷിച്ചിരുന്നതല്ല. എന്നല്ല, അഭിജിത്തിനെ സംബന്ധിച്ചായിരുന്നു പ്രതിഭയ്ക്കു് ആധിയത്രയും. ചെക്കനു വേണ്ടതിലധികം വെടിപറഞ്ഞിരിക്കാനാണു വാസന. വായനയ്ക്കു വേണ്ടത്ര സമയം എടുക്കുന്നില്ല. റേഡിയോ തുറന്നുവച്ചു് സദാ ഹിന്ദിസിനിമ പാട്ടു കേട്ടുകൊണ്ടിരിക്കുന്നു.

പ്രതിഭ അഭിജിത്തിനോടു പറയാറുണ്ടു്: 'നിൻെറ തലയിൽ അവസാനിക്കാത്ത ദുർഗതിയാണ് വരച്ചിരിക്കുന്നതു്. ഗൃഹസ്ഥരായ ബംഗാളികൾക്കു് ഏകാവലംബം പഠിപ്പാണ്. നിനക്കോ ഒക്കെ വട്ടപ്പൂജ്യം. നീ ഇപ്പോൾ വായനയിൽ ശ്രദ്ധിക്കുന്നില്ലേയില്ല. നിനക്കു പിന്നീടറിയാറാവും.'

അഭിജിത്—ഓമനപ്പേർ കാജൽ—കണ്ണുകണെ ചിരിക്കും. പറയുന്നുണ്ടു് ഇങ്ങനെയെന്നെ ഭാവമില്ല. പരീക്ഷയുടെ റിസൽട്ടു് വന്നപ്പോൾ പ്രതിഭയ്ക്കു വിശ്വാസംവന്നില്ല. കാജലിനു സ്കോളർഷിപ്പ് കിട്ടിയിരിക്കുന്നു. ചെക്കൻ പഴയപടി റേഡിയോ തുറന്നുവച്ചിരുന്നു പാട്ടു കേൾക്കുന്നു, പൊട്ടിച്ചിരിക്കുന്നു.

പ്രതിഭ പറഞ്ഞു: 'അവിടെ ഇരുന്നു നീ ഇളിക്കുന്നതെന്തു്? ഇങ്ങോട്ടുവാ അടുക്കലേക്കു്.' ഇതിനുശേഷം മകനെ പിടിച്ചടുപ്പിച്ചു് ഒരുമ്മ കൊടുത്തു. കാജൽ നാണിച്ചു പിടി

വിട്ടുവിച്ച് ഓടാൻ നോക്കി. പ്രതിഭ പറഞ്ഞു: 'വെറുതേ നീ എനിക്കിത്രനാളും ആധിയുണ്ടാക്കിവച്ചതായിരുന്നു അല്ലേ?'

കഴിഞ്ഞുപോയ ആ ദിവസങ്ങളെപ്പററിയോർത്തപ്പോൾ ദ്വൈപായനനു് ചിരി താനേ പൊട്ടി. പ്രതിഭയ്ക്കു കൊച്ചുമകനെപ്പററി സംശയമേ ഉണ്ടായിരുന്നില്ല. സോമനാഥൻ അമ്മ പറഞ്ഞതനുസരിക്കും. കുട്ടിക്കാലം തൊട്ടേ ശാന്തപ്രകൃതി. വായനയുടെ കാര്യത്തിൽ അമ്മയ്ക്കു് ഒരിക്കലും ശാസിക്കേണ്ടി വന്നിട്ടില്ല. സന്ധ്യ കഴിഞ്ഞാൽ വായനക്കിരിക്കും, കുട്ടൻ. മനസ്സിരുത്തി വായിക്കും. വിളിച്ചാലേ ചായ കുടിക്കാൻ ചെല്ലുകയുള്ളു. അത്താഴത്തിനു അമ്മ ചെന്നു വിളിക്കും. അപ്പോഴേ പുസ്തകം മടക്കിവെയ്ക്കുള്ളു. പ്രതിഭ പറയും: 'കുട്ടനെയോർത്തു് എനിക്കു് ആധിയൊട്ടുമില്ല.'

ദ്വൈപായനൻ ചിരിച്ചു. ഇപ്പോഴാധിയെല്ലാം ആ ഓമനക്കുട്ടനെയോർത്തിട്ടു തന്നെ. എന്നാലും പ്രതിഭ ഒരു കാര്യത്തിൽ ശരിയാണു് പറഞ്ഞതു്. കുട്ടനെയോർത്തു് ഒട്ടും വിചാരപ്പെടേണ്ടിവന്നില്ല. എല്ലാ ഭാരവും ദ്വൈപായനനെ കെട്ടിയേൽപിച്ചു് അവരം അസമയത്തു തന്നെ ലോകത്തോടു് യാത്ര പറഞ്ഞു.

ബാൽക്കണിയിലിരുന്നു് ദ്വൈപായനൻ ഒരിക്കൽക്കൂടി കപ്പിൽനിന്നു് ഒരു കവിറം ചായ ഇറക്കിയപ്പോറം സോമൻ താഴെ മെത്തയിൽ ഒന്നു തിരിഞ്ഞുകിടന്നു.

സോമനാഥനും ആ സമയം അമ്മയെയാണു് ഓർത്തതു്. അമ്മയ്ക്കു സത്യത്തിൽ കുട്ടന്റെ കാര്യത്തിൽ ഉറച്ച വിശ്വാസമുണ്ടായിരുന്നു. കുട്ടനാവും എല്ലാവരിലും കേമൻ എന്നു ആയമ്മ വിശ്വസിച്ചു. അതുകൊണ്ടു തന്നെയാണു് അന്നു് ടാലിഗഞ്ചിലെ ഭവനത്തിൽ വന്നുകയറിയ താടി വളർത്തിയ കൈനോട്ടക്കാരൻ സിക്കു് കുട്ടന്റെ ഭാവിയെപ്പററി തോന്നിവാസം പറയാൻ തുടങ്ങിയപ്പോറം അമ്മ കഠിനമായി കോപിച്ചതു്. ആ ദിവസം സോമനാഥനു പറയാൻ കഴിയും. കാരണം സോമനാഥന്റെ ജന്മദിവസമായിരുന്നു അന്നു്. കയ്യിൽ ഒരു കെട്ടു കടലാസുമായി ആ പഞ്ചാബി ജ്യോത്സ്യൻ അവരുടെ ഫ്ളാററിലെ കാളിങ്ബെല്ലടിച്ചു.


[illegible]യിൽ ആ സമയം അമ്മയും സോമനാഥനും മാത്രമേ

ഉണ്ടായിരുന്നുള്ളു. ഏട്ടന്മാർ കോളേജിൽ. അച്ഛൻ ഓഫീസിൽ. സോമനാഥൻ സ്കൂളിൽ പോകുന്നില്ലെന്ന് അമ്മയോട് പറഞ്ഞു. പ്രതിഭ വലിയ കടുകട്ടിക്കാരിയാണ്, എങ്കിലും കൊച്ചുമകന്റെ പിറന്നാൾ. നല്ലൊരു ദിവസമായിട്ട് അവൾ ആ വക സ്വഭാവം പുറത്തുകാട്ടിയില്ല. മണിയടിക്കുന്നതു കേട്ട് അമ്മ ചെന്നു വാതിൽ തുറന്നു—മുമ്പിൽ നിൽക്കുന്നു ഗണകൻ!

പ്രതിഭയുടെ മുഖത്തേക്കു നോക്കിയ ഉടൻ ഗണകൻ സിക്കു് പറഞ്ഞു: 'നിങ്ങൾ പ്രശ്നം പറച്ചിലിൽ വിശ്വസിക്കുന്നില്ല. എന്നാൽ നിങ്ങളുടെ മുഖം നോക്കി ഞാൻ പറയുന്നു—നിങ്ങൾക്കിന്ന് വലിയ ആനന്ദം തോന്നുന്ന ദിവസമാണ്.'

ഇതു കേട്ടിട്ടാണ് അമ്മയ്ക്കു സ്വല്പം വിശ്വാസം ഉണ്ടായതു്. ഗണകനെ പുറത്തെ മുറിയിൽ ക്ഷണിച്ചിരുത്തിയിട്ട് പറഞ്ഞു: 'എന്റെ കൈനോക്കാൻ വിചാരിക്കുന്നില്ല. എന്റെ മകന്റെ ഭാഗ്യം പരീക്ഷിച്ചുനോക്കാം.' അവൾ പിന്നീട് സോമനെ വിളിച്ചു.

അമ്മയുടെ മുഖത്തു നോക്കി എന്തൊക്കെയോ പിറുപിറുത്തുകൊണ്ട് ചില കണക്കുകൂട്ടലെല്ലാം നടത്തി സിക്കു് പറഞ്ഞു: 'മോളേ, നിനക്കു മൂന്നു കടങ്ങളുണ്ട്.' കടം എന്ന് ആൺമക്കളെ ഉദ്ദേശിച്ചാണ് പറയുന്നതെന്ന് പ്രതിഭ സന്ദർഭം കൊണ്ടു മനസ്സിലാക്കി. പ്രശ്നം ശരിയാകുന്നുണ്ട് എന്നു കണ്ട് അത്ഭുതവും തോന്നി. ആനന്ദവും. എന്നാൽ പിന്നീട് ഗണകൻ ഒരു വിഡ്ഢിത്തം ചെയ്തു. അയാൾ പറഞ്ഞു: 'നിന്റെ ആദ്യത്തെ രണ്ടു കടങ്ങൾ സ്വർണം കൊണ്ടുള്ളതു്. മറേറതു് മണ്ണിന്റേതു്.'

കേട്ടതോടെ പ്രതിഭയുടെ ഭാവം മാറി. അവൾ ഗണകനെ യാത്രയാക്കിക്കൊണ്ടു പറഞ്ഞു: 'മതി മതി. അത്രയ്ക്കു മതി കൈനോട്ടം.'

കൈനോട്ടക്കാരൻ പറഞ്ഞതു വിശ്വസിക്കുവാൻ പ്രതിഭ തയ്യാറില്ലായിരുന്നു. തന്റെ മൂന്നു മക്കളും തനിത്തങ്കമാണെന്നാണ് അവൾ ധരിച്ചിരിക്കുന്നതു്. എന്നിട്ട് അവസാനം എന്തായി?

സോമനാഥൻ ഒന്നുകൂടി തിരിഞ്ഞുകിടന്നു. ഒരു കൊതു വന്നു് കാലിലിരുന്നു് ശല്യപ്പെടുത്തുന്നു. പലതരം ദുശ്ചിന്തകൾ തലയോട്ടിൽക്കിടന്നു പുളയുന്നു. എത്രയെത്ര ശ്രമിച്ചു ഒരു ജോലിക്കു്!

സോമനാഥൻ ഒരു സമയം വലിയേട്ടനെയോ കൊച്ചേട്ടനെയോ പോലെ ബ്രില്യൻറു് അല്ലായിരിക്കാം. ഫസ്റ്റു് ഡിവിഷൻ കിട്ടിയതുമില്ലായിരിക്കാം. എന്നാൽ സെക്കൻഡോ തേഡോ ഡിവിഷനിൽ പാസ്സായവർക്കു് ഇന്നാട്ടിൽ കഴിഞ്ഞുകൂടുവാനധികാരമില്ലേ? അവരെല്ലാം ഗംഗയിൽ മുങ്ങിച്ചത്തുകൊള്ളണമെന്നോ?

കഴിഞ്ഞ രണ്ടരക്കൊല്ലങ്ങൾക്കിടയ്ക്കു കുറേയായിരം ആപ്ലിക്കേഷൻ ജോലിക്കായി എഴുതിയയച്ചു കഴിഞ്ഞിട്ടുണ്ടു് സോമനാഥൻ. എന്നാൽ ഈ അപേക്ഷകളും പ്രതീക്ഷകളും മാത്രം ഫലം. ഈയിടെ ജോലിയെപ്പററി ചിന്തിക്കാൻ തന്നെ അയാൾക്കു മനസ്സുവരാതെയായിരിക്കുന്നു. യാതൊരു പ്രയോജനവുമില്ല. മനസ്സു് കൂടുതൽ കൂടുതൽ മടുക്കുകയാണു്.

വീണ്ടും ചെറിയൊരു മയക്കം സോമനാഥനു തോന്നി. ജോലിക്കു് അപേക്ഷകവേഷം കെട്ടുന്ന പതിവു് ഇതോടെ അവസാനിച്ചുവെന്നുവരെ അയാൾ വിചാരിച്ചു. വെള്ള ഷർട്ടും പാൻറും നീല ടൈയും ധരിച്ച സോമനാഥൻ വിഖ്യാതമായ ഒരു ബിലാത്തിക്കമ്പനിയിലെ മീററിങ്ങ് റൂമിൽ ഇരിക്കുന്നു. നാടൻ സായ്പന്മാർ ഇൻറർവ്യൂ നടത്തുന്നു. ഓരോന്നോരോന്നായി ചോദ്യബാണങ്ങൾ തൊടുക്കുന്നു. അവയെല്ലാം സോമനാഥൻ ചുറുചുറുക്കോടെ മറുപടി പറയുന്നു. ഒരു ഓഫീസർ ഇടയ്ക്കുകയറി പറഞ്ഞു: 'മി. ബാനർജി! നിങ്ങൾ റിട്ടൺ പേപ്പറിൽ ഫോറിൻ ക്യാപ്പിററലിനെപ്പററി വരാവുന്ന ഏതു ചോദ്യത്തിനും അസ്സലായിട്ടുത്തരമെഴുതിയിട്ടുണ്ടു്. അതേപ്പററി ഒന്നു രണ്ടു കാര്യങ്ങൾ കൂടി നിങ്ങളിൽനിന്നു് അറിയേണ്ടതുണ്ടു്.' സോമനാഥനു് ഇതു യാതൊരു ചാഞ്ചാട്ടവും ഉണ്ടാക്കിയില്ല. കാരണം ഫോറിൻ ക്യാപ്പിററലിനെപ്പററി വരാവുന്ന ഏതു ചോദ്യത്തിനും ഉത്തരം പറയാൻ ഒരുങ്ങിത്തന്നെയാണു് അയാൾ എത്തിയിരുന്നതു്

ഇൻറർവ്യൂ കഴിഞ്ഞു. ആചാരമനുസരിച്ച് നന്ദി പറഞ്ഞു സോമൻ പുറത്തേക്കുപോന്നു. ആ സമയം സുന്ദരിയായ ഒരു ആംഗ്ലോ ഇന്ത്യൻ തരുണി അയാളെ വാതിൽക്കൽ പിടിച്ചു നിർത്തി. അവരം പറഞ്ഞു: 'മി. ബാനർജി. നിങ്ങൾ പൊയ്ക്കളയരുതു്. റിസിപ്ഷൻ റൂമിൽ ചെന്നിരിക്കു.'

പത്തുപതിനഞ്ചുമിനിട്ട കഴിഞ്ഞു് സോമനാഥനെ വീണ്ടും വിളിച്ചു. പേഴ്സണൽ ഓഫീസർ അഭിനന്ദിച്ചു കൈ കൊടുത്തു കൊണ്ടു പറഞ്ഞു: 'ഞങ്ങൾ നിങ്ങളെത്തന്നെയാണ സിലക്ട് ചെയ്തിരിക്കുന്നതെന്നു ഊഹിച്ചുകാണുമല്ലോ. രണ്ടു ദിവസത്തിനകം ജനറൽമാനേജരുടെ കയ്യൊപ്പോടുകൂടിയ കത്തു കിട്ടും. അപ്പോയിൻറുമെൻറു് ഓർഡർ കിട്ടിയാലുടൻ എന്നു ജോയിൻ ചെയ്യാൻ വിചാരിക്കുന്നുവെന്നു് അറിയിക്കണം.'

ആ കത്തു കിട്ടുവാൻ വെമ്പലോടെ കാത്തിരിക്കുകയാണു്. എപ്പോഴാണു് കമലയേടത്തി കടന്നുവന്നു പറയുക— "ഇതാ നിനക്കുള്ളകത്തു്. പ്യൂൺ ഇപ്പോൾ കൊണ്ടുവന്നു തന്നതേയുള്ളു?'

അതാ, വാതില്ക്കൽമുട്ടു്. സോമനാഥൻെറ മയക്കം നീങ്ങി. വളക്കിലുക്കത്തിൽ നിന്നുതന്നെ ആരാണു മുട്ടിയതെന്നു് സോമനു മനസ്സിലായി. അപ്പോൾ ആ ഇൻറർവ്യൂവിൻെറ കാര്യമാകെ ഇല്ലാത്തതായിരുന്നു. പുലർച്ചയ്ക്കു് താൻ ഇതേവരെ കിനാവുകാണുകയായിരുന്നു.

സോമൻ വാതിൽ തുറന്നു. കൊച്ചേട്ടൻെറ പത്നി ബുൽബുൽ ആയിരുന്നു, മുട്ടിയതു്. ബുൽബുലിനോടു സോമൻ പല നേരമ്പോക്കുകളും പറയാറുണ്ടു്. അവർ ഒന്നിച്ചു നാലു കൊല്ലം കോളേജിൽ പഠിച്ചിട്ടുള്ളവരാണു്. ബുൽബുൽ പറഞ്ഞു:

'ഗുഡ്മോർണിങ്ങ്. പക്ഷികൾ ചിലയ്ക്കുന്നു. രാത്രി വിരമിക്കുന്നു. ഇനിയെത്രനേരമാണു് ഈ കുംഭകർണഭജനം? ചേച്ചിയുടെ കല്പന, സോമനെ പിടിച്ചെഴുന്നേൽപ്പിക്കണമെന്നു്!'

'എവിടെ നിങ്ങടെ ചേച്ചി?'

'ചേച്ചി സ്വന്തം കാര്യം നോക്കുന്നു'. സോമൻ ഇതിനോടു യോജിച്ചില്ല: 'ചേച്ചിയുടെ ഏക സന്താനം പുരുളിയാ രാമകൃ

ഷ്ണമിഷൻ സ്കൂളിൽ പഠിക്കുന്നു. ചേച്ചിയുടെ ആറ് ഓഫീസ് കാര്യം പ്രമാണിച്ച് കുറേ നാളത്തേക്കു കൽക്കത്തയിൽ നിന്നു വെളിയിൽ പോയിരിക്കുന്നു. അതുകൊണ്ട് ചേച്ചി സ്വന്തം കാര്യം നോക്കുന്നുവെന്നു പറയുന്നതു് ശുദ്ധപൊളി'.

ബുൽബുൽ ചുണ്ടുകോട്ടിക്കൊണ്ടു പറഞ്ഞു: 'നിൽക്കു. ചേച്ചിക്കു റിപ്പോർട്ടുചെയ്യട്ടെ. സ്വന്തം പുരുഷനെ ഒഴിച്ചുമാററാർക്കും വേണ്ടി ഞങ്ങൾക്കു് ഒന്നും ചെയ്യാനില്ല എന്നു തോന്നുമല്ലോ കേട്ടാൽ'.

സോമൻ അക്ഷമയോടെ ചോദിച്ചു: 'ഏട്ടത്തിയെവിടെയെന്നു പറയൂ.'

ബുൽബുൽ ചിരിച്ചുകൊണ്ടു പറഞ്ഞു—'ഞാനും നിങ്ങടെ ഏട്ടത്തിതന്നെ.'

'നിങ്ങളെ ഞാൻ ഇനിയും ഏട്ടത്തിയായി റെക്കഗ്നൈസ് ചെയ്തിട്ടില്ല. ജ്യേഷ്ഠന്റെ പത്നിയായതുകൊണ്ടുമാത്രം ജ്യേഷ്ഠത്തിയാവില്ല, മനസ്സിലായോ?'

'അപ്പോഴാരാവും എന്നാണു പറയുന്നതു്?' കണ്ണുകൾ വിടർത്തി ചിരിച്ചുകൊണ്ടു് അവൾ ചോദിച്ചു.

'അതൊക്കെ മനസ്സിലാവണമെങ്കിൽ നാളുകൾ കുറേ പിടിക്കും. സൗകര്യം പോലെ പറഞ്ഞു മനസ്സിലാക്കിത്തരാം. തൽക്കാലം ഏട്ടത്തിയെവിടെയെന്നു പറയൂ.'

'ചേച്ചി ബാൽക്കണിയിലിരുന്നു അച്ഛനോടു സംസാരിക്കുന്നു. ഭാരം കുറച്ചൊന്നുമല്ല ചേച്ചിക്കു്. കുടുംബത്തിലെ തലമുതിർന്ന അംഗം.'

സോമൻ ചോദിച്ചു: 'നിങ്ങളുടെ ആറ് ഉണർന്നില്ലേ?'

'എത്രയോ നേരത്തെ എഴുന്നേററു. ഓഫീസിൽ അർജൻറു് മീററിങ്ങുണ്ടു്. ഇപ്പോഴെത്തും വണ്ടി. അതുകൊണ്ടു് ബാത്തുറൂമിലേക്കു പോയിരിക്കുന്നു.'

ബുൽബുൽ വീണ്ടും പറഞ്ഞു: 'അങ്ങേരുടെ ഓഫീസിലെന്തൊക്കെയോ നടക്കുന്നുണ്ടു്. സദാ പണിയേ പണി ആളെ പണിയെടുപ്പിച്ചു പണിയെടുപ്പിച്ചു് വശം കെടുത്തുന്നു. അവൾ പിന്നെ സോമനു ചായ കൊണ്ടുവരാൻ പോയി.

ഓഫീസിൽ പണിയെടുപ്പിച്ചു കൊല്ലുന്നുവെന്ന ആക്ഷേ
പം സോമനു ഒട്ടും പിടിച്ചില്ല. ജോലി കിട്ടിയാൽ ഓഫീ
സ്സിൽ എല്ലുമുറിയെ പണിയെടുക്കാൻ തൊഴിലില്ലാത്തവരുടെ
വലിയൊരു പടയുണ്ടു് പുറത്തു നിൽക്കുന്നു. അവർ യാതൊരു
മുറുമുറുപ്പും കൂടാതെ പണിയെടുക്കാൻ തയ്യാർ. പണിയുള്ളവർ
ക്കു പരമസുഖം. പണിയുണ്ടെന്നുള്ളതു് അവർ വലിയൊരു
കാര്യമായി കരുതുന്നില്ല. നേരെ മറിച്ചു് പണിയെടുക്കേണ്ടി
വരുന്നുവെന്നതാണു് അവർക്കുള്ള പരാതി.

# 2

ചായ കഴിച്ച് സോമനാഥൻ മിണ്ടാതിരിക്കയാണ്. എന്താണ് ചെയ്യേണ്ടതെന്നു പിടിയില്ല. കൈയും കെട്ടിയിരിക്കയല്ലാതെ തൊഴിലില്ലാത്തവനെന്തുണ്ടു ചെയ്യാൻ?

കമലയേട്ടത്തി മുകളിൽനിന്ന് ഇംഗ്ലീഷ് പത്രം എടുത്തു കൊണ്ടുവന്നു. സോമൻ നിവർത്തിനോക്കി. അച്ഛൻ ഇതിനിടെ ജോലിക്കായുള്ള പരസ്യങ്ങളിൽ ചുകന്ന പെൻസിലടയാളങ്ങൾ ഇട്ടുവെച്ചു കഴിഞ്ഞിരിക്കുന്നു. അച്ഛൻ ഇതു പതിവാക്കിയിരിക്കയാണ്. പത്രം കിട്ടിയ ഉടൻ ഒന്നാംപേജിലേക്കല്ല. രണ്ടാം പേജിൽ ജോലി ഒഴിവുകൾക്കായുള്ള കോളത്തിലേയ്ക്കാണാദ്യം കണ്ണോടിക്കുന്നതു്. വേണ്ട ദിക്കിൽ ചുവന്ന പെൻസിലടയാളമിടും. അപ്പോൾ തന്നെ മുറിച്ചെടുക്കില്ല. കാരണം മററുള്ളവരും പത്രവായനക്കാരാണ്. ഉച്ചഭക്ഷണത്തിനുശേഷം കമല വീണ്ടും പത്രം അച്ഛന്റെയടുക്കൽ എത്തിക്കും. അച്ഛൻ ബ്ലേഡ് കൊണ്ട് മുറിച്ചെടുത്തു് സോമനു കൊടുത്തയയ്ക്കും.

സോമൻ വീട്ടിൽ വെറുതെ കുത്തിയിരുന്ന സമയം പോക്കുന്നതു കമലയ്ക്കിഷ്ടമല്ല. അതിനാൽ വളരെ നിർബന്ധിച്ച് അയാളെ ഒരിക്കൽ ഗഡിയാഹാട്ട ബസാറിലേക്കയച്ചു. അവൾ പറഞ്ഞു: 'നിന്റെ ഏട്ടൻ ഇവിടെയില്ല. ശ്രീമാൻ ജഹരിയെ എന്നും ആശ്രയിക്കാൻ മനസ്സു വരുന്നില്ല. കണ്ടമാനം വിലകൊടുത്തു് കെട്ട സാധനങ്ങൾ വാങ്ങിക്കൊണ്ടുവരുന്നു. അവന്റെ കുററമല്ല. പാവങ്ങളാണെന്നു കണ്ടാൽ കച്ചവടക്കാർ പററിക്കും.'

പൈജാമയ്ക്കുപുറമേ ഒരു ജൂബ്ബയിട്ട് സോമൻ ഇറങ്ങിത്തിരിച്ചു. കയ്യിൽ സഞ്ചിയുമായി ഗഡിയാഹാട്ട ചന്തയിൽനിന്ന് കളമീൻ വാങ്ങുന്ന സോമനെ കണ്ടാൽ ലക്ഷോപലക്ഷം തൊഴിലില്ലാത്തവരിൽ ഒരുവനാണു മൂപ്പരെന്നു ആർക്കുപറയാൻ കഴിയും? സാമാനങ്ങൾ വാങ്ങുന്ന സമയത്തു് ഓഫീ

സിൽ പോകാൻ വേണ്ടത്ര സമയമില്ലേ എന്ന ഇടയ്ക്കിടയ്ക്കു വാച്ചിൽ നോക്കും. തൻെറ മട്ട കണ്ടിട്ട്, ഈ വിദ്വാന് ഓഫീസിൽ പോകാൻ തിരക്കില്ല എന്ന് കച്ചവടക്കാരനും തോന്നിപ്പിക്കുവാൻ സോമന ലവലേശമാഗ്രഹമില്ല. ആർക്കായാലും അങ്ങനെ തന്നെ.

കോളേജിൽ പഠിക്കുന്ന കാലത്തു് സോമൻ എത്രയോ തവണ മാർക്കററിങ്ങിനു പോയിട്ടുണ്ട്. എന്നാൽ അന്നൊന്നും ഇതുപോലൊരു വിമ്മിഷ്ടം തോന്നിയിട്ടില്ല. പരിചയക്കാരെ വല്ലവരേയും വഴിക്കു കാണുന്നതു സന്തോഷമായിരുന്നു. എന്നാൽ ഇപ്പോൾ അകലെവച്ചുതന്നെ വല്ലവരേയും കണ്ടാൽ വഴിമാറി പോകും. കാരണം മറെറാന്നുമല്ല. ഓരോരുത്തർ കാര്യമറിയാതെ ചോദിക്കാൻ തുടങ്ങും: 'എന്തു ചെയ്യുന്നു?' കോളേജിൽ പഠിച്ചിരുന്നിടത്തോളം കാലം മറുപടി പറയാൻ അസൗകര്യമൊന്നുമുണ്ടായിരുന്നില്ല. ഇപ്പോഴാണ് ശല്യം മുഴുവൻ.

'നരിയുള്ള നാട്ടിലെ സന്ധ്യയെ ഭയമുള്ളൂ' എന്നു കേട്ടിട്ടില്ലേ പഴഞ്ചൊല്ല്? ബസാറിലെ ഗേററിൻെറയടുക്കലെത്തിയപ്പോഴേക്ക് എവിടെ നിന്നോ ഒരു ചോദ്യം: 'അല്ലാ സോമനാഥനല്ലേ ഇതു്? എന്തെടോ സംഗതി? ഏറെനാളായല്ലോ കണ്ടിട്ട്?'

സോമൻ തലയുയർത്തിനോക്കി. അരവിന്ദസേൻ. ഒപ്പം കോളേജിൽ പഠിച്ചവൻ. അയാൾ പറഞ്ഞു: 'യു വുഡ് ബി ഗ്ലാഡ് ടു നോ—വെസ്റ്റ്കീൻ റിച്ചാർഡ്സിൽ മാനേജ്മെൻറ് ട്രെയിനിയാണ് ഞാൻ. തൽക്കാലം എഴുനൂറു കിട്ടുന്നു, ഗഡിയാഹാട്ട കോർണറിൽ നിന്നു മിനി ബസ്സിൽ കമ്പനിവക ഫാക്ടറിയിൽ കൊണ്ടുപോയി വിടും. ഇവിടെ ഏഴരയ്ക്കു എന്നെ എന്നും കാണാം. വഴിയുടെ അങ്ങേ ഓരത്താണ നിൽക്കുക പതിവ്. സിഗററു വാങ്ങാൻ ഇപ്പുറത്തേക്കു വന്നതു ഭാഗ്യമായി. ഇല്ലെങ്കിൽ നിങ്ങളെ കാണില്ലായിരുന്നു.'

അരവിന്ദൻെറ കയ്യിൽ ഗോൾഡ്ഫ്ളേക് സിഗററ് പാക്കററാണിരിക്കുന്നതെന്നു സോമൻ കണ്ടു. 'ഒന്നു വലിക്കുന്നോ?' അരവിന്ദൻ പാക്കററു നീട്ടി

സോമനാഥൻ സിഗററ് എടുത്തില്ല. അരവിന്ദൻ ചിരിച്ചുകൊണ്ടു പറഞ്ഞു: 'നിങ്ങളിപ്പോഴും ആ പഴയ കുട്ടിത്തം വിട്ടിട്ടില്ല. പെൺകുട്ടികളുടെ നേരെ നോക്കില്ല, പുക വലിക്കില്ല. അശ്ലീലമാഗസിനുകൾ വായിക്കില്ല—'

അയാൾ പിന്നെ ഒരു ചോദ്യം: 'എന്തു ചെയ്യുന്നു നിങ്ങൾ?'

സോമനാഥനു തോന്നിയ ഒരു നാണം! കെട്ടുകെട്ടായി ജോലിക്കു് അപേക്ഷകൾ അയയ്ക്കുകയല്ലാതെ മററു പണിയൊന്നുമില്ല എന്നു പറയാൻ മാനം സമ്മതിക്കുന്നില്ല. പതുക്കെപ്പതുക്കെ പറയാൻ ഭാവിച്ചു—'നോക്കണം വല്ലതും.'

അതിനു മുമ്പു് അരവിന്ദൻ പറഞ്ഞു: 'എന്തിനിഷ്ടം മറച്ചു വെയ്ക്കുന്നു? ഫോറിനിൽ പോകാൻ പരിപാടിയിടുകയാണെന്നു ഞാൻ കേട്ടിരിക്കുന്നു. അതുതന്നെയാണു് നല്ലതു് ചങ്ങാതി! ഞങ്ങളൊക്കെ പുലർന്നു് ഏഴര അടിക്കുമ്പോൾ വീട്ടിൽ നിന്നു പുറത്തിറങ്ങി അഞ്ചുവർഷം ഫാക്ടറിയിലെ എണ്ണയും മഷിയും കൊണ്ടാറാടിയങ്ങനെ കഴിച്ചുകൂട്ടിയാൽ ഒടുക്കം വെസ്റ്റ്കീൻ—റിച്ചാർഡ്സിൽ ഒരു ജൂനിയർ ഓഫീസറാവും. നിങ്ങളാകട്ടെ മൂന്നു വർഷം ഫോറിനിൽ താമസിച്ചു തിരിച്ചുവരുമ്പോൾ ഒരു സമയം നമ്മുടെ വെസ്റ്റ്കീനിൽ തന്നെ നമ്മുടെ ബോസായി പ്രതിഷ്ഠിക്കപ്പെടും.'

വിദേശത്തേക്കു പോകുന്നുവെന്ന വാർത്ത തികച്ചും അടിസ്ഥാനരഹിതമായിരുന്നുവെങ്കിലും സോമനു അതു് രസിച്ചു. 'ആരു പറഞ്ഞു നിങ്ങളോടു്?' സോമൻ ചോദിച്ചു.

'പേരു പറയാൻ പററില്ല. നിങ്ങളുടെ ഒരു ഫ്രെൻറ് എന്നു വെച്ചാൽ മതി.' അരവിന്ദൻ പറഞ്ഞു.

'ഗേൾഫ്രൻഡാവാനും വഴിയുണ്ടു്.' എന്നു കൂടി കൂട്ടിച്ചേർത്തു് അയാൾ അർത്ഥംവെച്ചു ചിരിച്ചു—'സൂത്രത്തിൽ എല്ലാമൊപ്പിക്കാനാണല്ലേ നോക്കുന്നതു്?'

അകലെ നിന്നു് വെസ്റ്റ്—കീൻ റിച്ചാർഡ്സിന്റെ തിളങ്ങുന്ന മിനിബസ്സ് വരുന്നതു കണ്ടു അരവിന്ദൻ പറഞ്ഞു: എനിക്കു നിങ്ങളോടു ഒരു പിടി കാര്യങ്ങൾ പറയാനുണ്ടു്. ഒന്നുരണ്ടു ദിവസത്തിനകം തന്നെ നിങ്ങളെ കാണാൻ വരേണ്ടി

വരും. വരുന്ന ഞായറാഴ്ച വൈകുന്നേരം ഫ്രീയാക്കി വെക്കൂ. കാര്യം യഥാസമയം അറിയാറാവും. നിങ്ങളുടെ ഹൗസ്-നമ്പർ?'

സോമനാഥൻ വീട്ടു നമ്പർ പറഞ്ഞു കൊടുത്തു. അതിനിടയ്ക്ക് അരവിന്ദൻ മിനി ബസ്സിൽ ഓടിക്കയറിക്കഴിഞ്ഞിരുന്നു.

അങ്ങാടിസ്സഞ്ചി ഏട്ടത്തിയെ ഏൽപ്പിച്ച് മുറിയിൽ ചെന്നിരുന്നു. സോമൻ താൻ ഫോറിനിൽ പോകാൻ പോകുന്നുവെന്നു കേട്ടപ്പോൾ അരവിന്ദൻ തന്നോട് കാര്യമായിട്ടാണു സംസാരിച്ചതെന്ന് ഓർക്കുകയായിരുന്നു. അയാളുടെ അച്ഛൻ കേന്ദ്രസർക്കാരിലെ വലിയ ഒരാഫീസറുടെ മകനായിരുന്നു. ചെറിയ ഒരു കാർ ഡ്രൈവ് ചെയ്തായിരുന്നു കോളേജിലേക്കുള്ള വരവ്. സോമനാഥനോട് ഏറെ അടുത്തിരുന്നില്ല. എന്നാൽ വിദേശത്തേക്കു പോകുന്നു താനെന്ന വാർത്ത ആര് സൃഷ്ടിച്ചതാവും? ഒന്നു രണ്ടു പരിചയക്കാരായ യുവതികളെ ഓർത്തു. മനസ്സിലുയർന്നു വന്ന മറ്റനേകം സ്ത്രീകളുടെ ചിത്രങ്ങളും മനസ്സിൽ മറിച്ചു നോക്കിക്കൊണ്ടിരിക്കെ തപതിയുടെ മുഖവും മുമ്പിൽ വന്നു. തപതി തന്നെയാവണം വിഷമം മറയ്ക്കാൻ വേണ്ടി രത്നയോടു കഥ കെട്ടിച്ചമച്ചു പറഞ്ഞത്. കോളേജിൽ രത്നയും തപതിയും വലിയ ചങ്ങാതികളായിരുന്നു. അരവിന്ദൻ രത്നയുമായി അങ്ങേയറ്റത്തെ പ്രേമത്തിലാണെന്ന കാര്യം അറിയാത്തവരാരുമുണ്ടായിരുന്നില്ല.

എന്നാൽ തപതിയെന്തിനായിട്ട് ഈ വിധം ചങ്ങാതികൾക്കിടയിൽ തന്നെ വഷളാക്കാൻ പോകുന്നു? പെട്ടെന്ന് പുറത്തുകേട്ട മണിയടി സോമനെ ഈ ചിന്ത തുടരാൻ അനുവദിച്ചില്ല.

സുകുമാരൻ വന്നിരിക്കുന്ന വിവരം കമലയേട്ടത്തി അറിയിച്ചു. ചടച്ച് കറുത്ത് നീണ്ട നല്ല പെരുമാറ്റക്കാരനായ ഈ യുവാവിനെ സംബന്ധിച്ചിടത്തോളം കമലയ്ക്കൊരു ദൗർബല്യമുണ്ട്. പാവം തൊഴിലില്ലാത്തവനാണ്. അയാളുടെ ദീപ്തമെങ്കിലും അസഹായമായ ഇരുകണ്ണുകളും കാണുമ്പോൾ ഉള്ളം അലിയുന്നു.

സോമനാഥൻ പുറംതളത്തിൽ കാലെടുത്തുവെച്ച ഉടൻ സുകുമാരൻ പറഞ്ഞു: 'നിങ്ങൾക്കെന്തുപററിപ്പോയി? എട്ടര മണിയായി. ഇനിയും കിടക്കയോട് സല്ലപിച്ചു മടുപ്പു വന്നില്ല അല്ലേ?'

താൻ ഇതിനിടയ്ക്ക് മാർക്കററിൽ പോയി വന്ന കാര്യം സോമൻ പറയാൻ പോയില്ല. അയാൾ പറഞ്ഞു: 'തൊഴിലില്ലാത്തവനു് വേറെയെന്തുണ്ടു് ചെയ്യാൻ?'

'പിന്നെയും അശ്ലീലം പറയുകയാണു്. ഞാൻ പറയാറില്ലേ, 'വിധവ്വ'യെന്നു പറയുന്നപോലെ തന്നെ 'തൊഴിലില്ലാത്തവൻ' എന്നു പറയുന്നതും എനിക്കു് ഒട്ടും പിടിക്കില്ല. ഞങ്ങൾ തൊഴിൽ അന്വേഷിക്കുന്നവരാണു്. അതുകൊണ്ടു് 'ഉദ്യോഗാപേക്ഷകർ' എന്നു ഞങ്ങളെ പറയാവുന്നതാണു്.'

'നല്ല ഉപദേശം. പൊട്ടനെ പൊട്ടനെന്നും ഞൊണ്ടനെ ഞൊണ്ടനെന്നും തൊഴിലില്ലാത്തവനെ തൊഴിലില്ലാത്തവനെന്നും പറയരുതെന്നു്, അല്ലേ? ഇതു പണ്ടൊരു കഥ പറഞ്ഞ പോലെയായി—'

സുകുമാരൻ പറഞ്ഞു:— 'നിൽക്കു നിൽക്കു. പൊരിഞ്ഞ വെയിലത്തു് യാദവ്പൂർ കോളനിയിൽ നിന്നും ചവുട്ടിപ്പിടിച്ചു നടന്നാണു വന്നതു് ഇവിടെ വരെ. തൊണ്ട വരണ്ടുപോയിരിക്കുന്നു. ലേശം വെള്ളം കിട്ടിയാൽ നന്നായിരിക്കും.'

കമല പച്ചവെള്ളം കൊണ്ടുവന്നു കൊടുത്തിട്ടു ചോദിച്ചു. 'സുകുമാരനു ചായ തരട്ടെ?'

സുകുമാരനു വളരെ സന്തോഷമായി. 'ഏട്ടത്തി ദീർഘായുസ്സായിരിക്കും.'

ഏട്ടത്തി പോയിക്കഴിഞ്ഞപ്പോൾ സുകുമാരൻ പറഞ്ഞു: 'നിങ്ങൾ വളരെ ലക്കിയാണു്. തോന്നുമ്പോഴൊക്കെ ചായയ്ക്കു് ഓർഡർ കൊടുക്കുന്ന സിസ്റ്റം. എന്റെ കുടുംബത്തിൽ ബന്ദായിരിക്കയാണു്—ബൈഓർഡർ ഓഫ്ദിഹോം ബോർഡു്.' സുകുമാരനു് ഇതിൽ യാതൊരു അഭിമാനവും തോന്നിയില്ല. ഒരു പൊള്ളച്ചിരിയോടെ അയാൾ സ്നേഹിതനെ അറിയിച്ചു; 'ക്ഷമിക്കു, ഒരു ജോലി സമ്പാദിക്കട്ടെ. അതിനു ശേഷം കുടുംബത്തിൽ ടോട്ടൽ റവല്യൂഷനാണു് വരുത്തുവാൻ

പോകുന്നതു്. തോന്നുമ്പോഴെല്ലാം ചായയ്ക്കു വെള്ളം തിളപ്പി ക്കാൻ ഒരു ഇലക്ട്രിക്കൽ ഹീററർ വാങ്ങി വെയ്ക്കും. ചായ യ്ക്കും, പഞ്ചസാരയ്ക്കും പാലിനുമുള്ള ചിലവു കിട്ടിയാൽ ആർ ക്കും തോന്നില്ല അരിശം.'

സുകുമാരൻ വാസ്തവത്തിൽ ഭാഗ്യംകെട്ടവൻ തന്നെ. അയാ ളുടെ കാര്യമാലോചിക്കുമ്പോഴും സോമനും തോന്നാറുണ്ടു് സ ഹതാപം. യാദവപുരിലെ ഒരു ചെററപ്പുരയിലാണു് താമസ മെന്നു കേൾക്കുന്നു. വിവാഹപ്രായം എന്നോ കടന്നുപോയ പെങ്ങന്മാർ മൂന്നാണു്. വിവാഹം നടത്താൻ നിവർത്തിയി ല്ല, പണമില്ല. കഴിഞ്ഞ വർഷം സുകുമാരന്റെ അച്ഛൻ റിട്ട യർ ചെയ്യേണ്ടതായിരുന്നു. കാലുപിടിച്ചും കേണപേക്ഷിച്ചും ജോലി ഒരു കൊല്ലത്തേക്കു കൂടി നീട്ടിപ്പിച്ചു. മൂന്നു മാസം കഴി ഞ്ഞാൽ അതും തീർന്നു. പിന്നെയെന്താവും ഗതി? സുകുമാര നാണു് മൂത്തവൻ. ഇളയ രണ്ടുപേർ പഠിക്കുന്നു. ഈ ഏതാനും മാസങ്ങൾക്കകം വല്ല പണിയും സമ്പാദിച്ചില്ലെങ്കിൽ കുഴപ്പ മാവും. അച്ഛനു പെൻഷനില്ല. പ്രോവിഡണ്ട്ഫണ്ടിൽ നിന്നു പണം കടമെടുത്തിട്ടുണ്ടു്. കോ-ഓപ്പറേററീവ് സൊസൈററി യിലുമുണ്ടു പണം കൊടുക്കാൻ. മൂത്ത മകളുടെ വിവാഹത്തിനു പണം കടമെടുക്കാതെ നിവർത്തിയില്ലായിരുന്നു. എല്ലാം ക ഴിച്ചാൽ അച്ഛനു കിട്ടാൻ പോകുന്നതു് അഞ്ചോ ആറോ ആയി രം മാത്രം. ഇന്നത്തെക്കാലത്തു് രണ്ടായിരത്തിൽ കുറഞ്ഞാൽ ഒരടിച്ചുതളിക്കാരിയുടെ കല്യാണംപോലും നടക്കില്ല. പക്ഷെ, പെൺകുട്ടികൾക്കു തോന്നരുതല്ലോ അച്ഛൻ തങ്ങൾക്കുവേണ്ടി ഒന്നും ചെയ്തില്ലെന്നു്.

സുകുമാരനെ ഈ കുടുംബത്തിലെ എല്ലാവർക്കുമറിയാം. സോമനാഥന്റെ കോളേജിൽ ഒപ്പം പഠിച്ചവൻ. സോമനാഥ നെപ്പോലെ തന്നെ ബി. എസ്സ്. വെറും പാസ്സ്. സുകുമാരനു് കുറേക്കൂടി ഭേദമായി പാസ്സാകാമായിരുന്നു. എന്നാൽ പരീ ക്ഷയടുത്ത സമയം അമ്മയ്ക്കു തീരെ സുഖമില്ലാതായി. ഇന്നോ നാളെയോ എന്ന നില. ബ്ലഡ് ബാങ്കിൽ രക്തം നൽകിയും രാവത്രയും രോഗിണിയെ ശുശ്രൂഷിക്കാൻ ഉറക്കമിളച്ചിരുന്നുമാ ണു് പരീക്ഷയ്ക്കെഴുതാൻ പോയതു്. രണ്ടാമത്തെ സഹോദരി നിർബന്ധിച്ചില്ലെങ്കിൽ പരീക്ഷയ്ക്കെഴുതാൻ തന്നെ പോകുമാ യിരുന്നില്ല

ചായക്കപ്പ് താഴെവെച്ച് കമലയേടത്തി ചോദിച്ചു: 'എന്തൊക്കെയാണ് വർത്തമാനം സുകമാർ?'

സുകമാരൻ ഒന്നു ചിരിച്ചിട്ടു പറഞ്ഞു: 'തരക്കേടില്ല ഏട്ടത്തി. അനേകം ജോലികൾക്കുള്ള ചാൻസുകൾ മുമ്പിൽ വരാൻ പോകുന്നു.'

കമല സ്നേഹപൂർവം പറഞ്ഞു: 'ചായയ്ക്കു വേണ്ടത്ര കടുപ്പം വന്നിട്ടുണ്ടാവില്ല. സുകമാരനു നേർത്ത ചായ ഇഷ്ടമല്ലല്ലോ.'

ചായയോടൊപ്പം രണ്ടു ബിസ്ക്കററും കമല കൊണ്ടുവന്നു വെച്ചിരുന്നു. സുകമാരൻ രണ്ടു കൈകളും കൂട്ടിത്തിരുമ്മിക്കൊണ്ടു പറഞ്ഞു: 'ഭഗവാൻ ഏട്ടത്തിയെ യുണൈററഡ് ബാങ്കിലെ പേഴ്സണൽ മാനേജരാക്കിയിരുന്നെങ്കിൽ.'

സാരം മനസ്സിലാവാതെ സോമൻപറഞ്ഞു: 'എന്തിനെടോ! എന്തിൻെറ കുറവുണ്ടായിട്ടാണ് എൻെറ ഏട്ടത്തി ബാങ്കിൽ വേലയ്ക്കു പോകുന്നത്.'

സുകമാരൻ ഒളിച്ചുവെയ്പില്ലാതെ പറഞ്ഞു: 'ഏട്ടത്തിക്കു കുറച്ചു ബുദ്ധിമുട്ടുണ്ടാവും, സമ്മതിക്കുന്നു. എന്നാലും എനിക്കും സോമനും അതു വലിയ ഒരു തുണയാകുമായിരുന്നു. രണ്ടു പേരും ഏട്ടത്തിയുടെ ഓഫീസു റൂമിൽ കടന്നുവന്നാൽ നല്ല കടുത്ത ചായ മാത്രമല്ല തരിക, പിടിച്ചിരുത്തി അപ്പോയ്ൻറ്മെൻറ് ലെററും കയ്യിൽ തരും.'

സുകമാരൻെറ വാക്കു കേട്ടു കമല ചിരിച്ചു. രണ്ടുപേരുടേയും മുഖത്തേക്കു നോക്കിയപ്പോൾ തനിക്ക് അങ്ങനെ ഒരു പോസ്ററു കിട്ടിയാൽ നന്നായിരുന്നുവെന്ന് അവൾ കൊതിച്ചു പോയി. ഒന്നുമില്ലെങ്കിൽ അവരുടെ മുഖത്തു് ഒരു ചിരിയെങ്കിലും വിടർന്നുകാണാമായിരുന്നു.

എന്തായിട്ടും സുകമാരൻ ജോലിയിലുള്ള ആശ വിട്ടില്ല. ഇത്തവണ ഭാഗ്യം ഉദിക്കാതിരിക്കില്ല എന്നയാൾ ഓരോ തവണയും വിശ്വസിച്ചു. ചായകുടിക്കിടയ്ക്കു അയാൾ സോമനോടു പറഞ്ഞു: 'ഇനി എത്ര നാൾ? അതിനുശേഷം നാട്ടിൽ തൊഴിലില്ലാത്തവർ എന്ന ഒരു വർഗം തന്നെ ഉണ്ടാവില്ല.'

ഒരുകാലത്തു് സോമനാഥൻെറ വിശ്വാസവും ഇതുതന്നെയായിരുന്നു. ഇപ്പോൾ അതിന്നിളക്കം തട്ടിയിരിക്കുന്നു. സുക

മാരൻ പറഞ്ഞു: 'തികച്ചും അന്തഃപുരിയമായ ഒരു വാർത്ത പറയാം, കേട്ടോളൂ. റെയിലിലും പോസ്റ്റാഫീസിലുമായി ഏതാണ്ട് രണ്ടായിരം പുതിയ പോസ്റ്റുകൾ ഉണ്ടാക്കുവാൻ പോകുന്നു. ശമ്പളവും മെച്ചപ്പെട്ടതു്—ഇരുന്നൂററി പത്തു് ക. അതോടൊപ്പം ഹൗസ്‌റൻറ്, ഡി.എ. കൽക്കത്തയിൽ തന്നെ പോസ്റ്റിങ്ങ് തരമായാലോ, പിന്നെ ചോദിക്കയും വേണ്ട. വീട്ടിൽതന്നെ ചെലവു കഴിഞ്ഞുപൊയ്ക്കോളും കൂട്ടത്തിൽ. കിട്ടുന്ന പണം മുഴുവൻ വീട്ടിലേക്കു കൊണ്ടുവരാം. കൂടെത്തന്നെ കൽക്കത്താ കോമ്പൻസേററി അലവൻസു വക നല്ലൊരു തുകയും ലഭ്യമാവും!

സോമനാഥനെ ഈ വാർത്ത അൽപം ഉത്സാഹം പിടിപ്പിച്ചു. അയാൾ ചോദിച്ചു: 'എന്താണീ കൽക്കത്താ കോമ്പൻസേററിയെന്ന സാധനം?'

സുകുമാരൻ ചിരിച്ചുപോയി: 'എടോ കഴുതേ, തന്നോടെന്താണ് ഞാൻ പറയേണ്ടതു്? കൽക്കത്തയിൽ ജോലിചെയ്തു താമസിക്കുന്നവർക്കു് പല ബുദ്ധിമുട്ടുകളും നേരിടും—അതിനാൽ ശമ്പളത്തിനുപുറമേ നഷ്ടപരിഹാരബത്ത കിട്ടും.'

സോമനാഥനു് ഈ വിവരം നിശ്ചയമില്ലായിരുന്നു: 'കൊള്ളാം. ഞാനും നിങ്ങളും എത്രയോ കാലമായി കൽക്കത്തയിൽ താമസിക്കുവാൻ തുടങ്ങിയിട്ട്. ഇതിനെന്തു നഷ്ടപരിഹാരം?' സോമനാഥൻ മന്ദനെപ്പോലെ ചോദിച്ചു. മനോരാജ്യം കാണുന്ന ജോലിക്കു കിട്ടുന്ന ശമ്പളത്തെപ്പററിയും സുഖസൗകര്യങ്ങളെപ്പററിയും സംസാരിക്കുകയെന്നുവച്ചാൽ രണ്ടു ചങ്ങാതികൾക്കും അതുതന്നെ ഒരു സുഖമാണു്.

സുകുമാരൻ മടുപ്പോടെ പറഞ്ഞു: 'ശരി ചങ്ങാതി നിങ്ങൾക്കിതിൽ വിരോധം തോന്നുന്നുണ്ടെങ്കിൽ ജോലിയിൽ പ്രവേശിക്കുമ്പോൾ അലവൻസ് വാങ്ങാതിരുന്നോളൂ.'

രണ്ടുപേരും ചിരിച്ചു. തങ്ങൾ പകൽക്കിനാവാണു കാണുന്നതെന്നു് പെട്ടെന്നു രണ്ടുപേരും കണ്ടു. ജോലി സ്വന്തം കീശയിലിട്ടുകൊണ്ടാണു് സംസാരിക്കുന്നതെന്നല്ലേ നാട്യം!

പകലത്രയും നഗരമാകെ ഉഴുതുമറിക്കലാണു് സുകുമാരനു പണി. എംപ്ലോയ്മെൻറ് എക്സ്ചേഞ്ച്, റൈററേഴ്സ്

ബിൽഡിങ്ങ്, കൽക്കത്താ കോർപറേഷൻ, പലതരം ബാങ്കുകൾ, ഫാക്ടറികൾ, സ്ഥാപനങ്ങൾ—ഒന്നും വിടാറില്ല. പുറമേ രണ്ടു മൂന്നു എം. എൽ. ഏ. മാരേയും രണ്ടു കോർപറേഷൻ കൗൺസിലർമാരേയും അയാൾ കൂട്ടുപിടിച്ചിട്ടുണ്ട്.

സുകുമാരൻ പറഞ്ഞു: 'കുറച്ചു ദിവസം മുമ്പ് അച്ഛൻ എന്റെ നേരെ വാളെടുത്തു. വീട്ടിലുള്ളവരുടെ വിചാരം ഞാൻ ജോലിക്ക് വേണ്ടത്ര ശ്രമിക്കുന്നില്ലെന്നാണ്. സഹോദരി സഹോദരന്മാരുടെ മുമ്പിൽവച്ച് എന്റെ നേരെ ചാടിക്കടിച്ചു—'കട്ടിലിൽ ദേഹമനക്കാതെ കുത്തിയിരുന്നാൽ ജോലി മടിയിൽ വന്നുകയറിയിരിക്കയും മറ്റുമില്ല.' അന്നുതൊട്ടു തുടങ്ങിയതാണ് പുലർച്ചതൊട്ടുള്ള ഈ പദയാത്ര. ഇപ്പോൾ പരമസുഖം—ഉച്ചയ്ക്ക് പുരയിൽ ഇരിക്കില്ല.'

സോമൻ എന്തെന്നില്ലാത്ത ആശങ്കയാൽ മിണ്ടാതിരുന്നു. സുകുമാരന്റെ കുടുംബവാർത്ത കേട്ട് അയാൾക്ക് വല്ലാത്ത വിഷമം തോന്നി. എന്നാൽ ഇത്രയൊക്കെ ക്ലേശിക്കുന്ന സുകുമാരനാകട്ടെ മാതാപിതാക്കളെ തരിമ്പും വകവയ്ക്കുന്നില്ല. ഏത്രയും സ്വാഭാവികമായ സ്വരത്തിൽ സുകുമാരൻ പറഞ്ഞു: 'അമ്മയ്ക്ക് എന്റെ ഹൃദയവേദന അറിയാമെന്നാണ് ഞാൻ ധരിച്ചിരുന്നതു്. എന്നാൽ അമ്മയും അച്ഛനെ പിൻതാങ്ങി. ഞാൻ പറയാൻ വിചാരിച്ചതായിരുന്നു; കൽക്കത്തയിൽ ജോലി തിരഞ്ഞു നടക്കാനായാലും പണച്ചിലവുണ്ട്. യാദവ്പൂരിൽ നിന്ന് ഡൽഹൗസി സ്ക്വയർവരെ രണ്ടു നേരവും നടന്നു താണ്ടുക സാധ്യമല്ല എന്ന്.'

എന്നാൽ സുകുമാരന്റെ വർത്തമാനത്തിൽ ആരോടുമുണ്ടാകാറില്ല പരിഭവം. അപമാനവും ദുഃഖവും എല്ലാം അയാൾ ഭാവഭേദം കൂടാതെ തലയിലേററി നടക്കുന്നു.

ഈയിടെയായി സുകുമാരന്റെ സാന്നിധ്യം അയാൾക്ക് കൂടുതൽ ഇഷ്ടപ്പെടുവാൻ തുടങ്ങിയിരിക്കുന്നു. കോളേജിൽ പഠിച്ചിരുന്ന കാലത്തു് അത്രയൊന്നും അടുപ്പമുണ്ടായിരുന്നില്ല. സുകുമാരനെ അയാൾ ഇഷ്ടപ്പെട്ടില്ല. തനിക്കു പരിചിതരായ ഏതാനും ബന്ധുക്കളും ബാന്ധവികളുമായിട്ടങ്ങനെ സമയം പോക്കലായിരുന്നു പതിവ്. ജോലിക്കു വേണ്ടിയുള്ള ദുസ്വപ്നം ഈ വിധം ജീവിതത്തെയാകെ ഗ്രസിച്ചുകളയുമെന്നു

അന്നൊക്കെ സങ്കൽപിക്കുവാൻപോലും അയാൾക്ക കഴിഞ്ഞി രുന്നില്ല.

എന്നാൽ ബി.എ. പാസ്സായി. രണ്ടര വത്സരം കഴിഞ്ഞ് ഒരു ദിവസം രണ്ടു ചങ്ങാതികളും എംപ്ളോയ്മെൻറ് എക്സ്ചേഞ്ചിനു മുൻവശത്തുള്ള ക്യൂവിൽ ഒപ്പം കണ്ടെത്തി. രണ്ടു പേരും അഞ്ചാറു മണിക്കൂറായി ഒരേ ലയ്നിൽ നിൽക്കുന്നു. സുകുമാരൻ 'ബാദാം രാജ' (വറുത്ത ബദാം) വാങ്ങി സോമനുമായി പങ്കിട്ടു തിന്നു. കുറെക്കഴിഞ്ഞ് മൺകോപ്പയിൽ ചായ വാങ്ങി സോമൻ സ്നേഹിതനെ സൽക്കരിച്ചു. നീണ്ട വരിയിൽ നിന്നു നിന്ന് സോമൻെറ മുഖം വാടിപ്പോയിരുന്നു. ആദ്യത്തെ അനുഭവമാണിത്. സോമൻെറ മനോദശ സുകുമാരന് എളുപ്പം ഊഹിക്കാൻ കഴിഞ്ഞു. എന്നാൽ സുകുമാരൻെറ മനസ്സിൽ പ്രതീക്ഷകൾ വിരിഞ്ഞു നിൽക്കുന്ന കാലം. അയാൾ സ്നേഹിതനെ ഉത്സാഹപ്പെടുത്തിക്കൊണ്ടു പറഞ്ഞു: 'വിചാരപ്പെടേണ്ട സോമാ! ഈ നില നാട്ടിൽ എന്നും തുടരുകയില്ല. നമുക്ക് എന്തെങ്കിലും ഒരു ജോലി കിട്ടാതെ വരില്ല.'

രണ്ടുപേരും പാർപ്പിടം ചോദിച്ചറിഞ്ഞു. ഏതാനും നാൾ കഴിഞ്ഞ് സുകുമാരൻ സോമനെയന്വേഷിച്ച് ബോധപൂർ പാർക്കിലെത്തി. സോമൻെറ അതിസുന്ദരമായ ഭവനം സുകുമാരനെ ആനന്ദിപ്പിച്ചു. വർത്തമാനത്തിനിടയ്ക്ക് ഒരിക്കൽ സുകുമാരൻ പറഞ്ഞു: 'ഞങ്ങൾക്ക് ആകെ ഒന്നര മുറിയേയുള്ളു. ഇരിക്കാൻ പറയാൻ ഒരു ചെയർപോലുമില്ല. ജോലി കിട്ടിയിട്ടുവേണം അതൊക്കെയൊന്നു നേരെയാക്കാൻ. രണ്ടു ചെയറുകൾ, ഒരു മേശ, ഒരു ജനാല കർട്ടൻ—ഇത്രയും അത്യാവശ്യം. എൻെറ പെങ്ങൾ കർട്ടൻെറ നിറവും അതു വാങ്ങേണ്ട കടയും കൂടി നിശ്ചയിച്ചു വച്ചുകഴിഞ്ഞു. ജോലി കിട്ടണം. അതേയുള്ള താമസം.'

സുകുമാരൻെറ വീട്ടിൽ പോകണമെന്നുണ്ട് സോമന്. സുകുമാരൻ അതിന് ഉത്സാഹിപ്പിക്കുന്നില്ല. അയാൾ നേരെ ചൊവ്വേ പറഞ്ഞു: 'പണിയാവട്ടെ. അതിനുശേഷം ഞാൻ ക്ഷണിച്ചു കൂട്ടിക്കൊണ്ടു പോയി മൃഷ്ടാന്നം ഭക്ഷണം കഴിപ്പിക്കുന്നുണ്ട്. വീടിൻെറ ഇപ്പോഴത്തെ കിടപ്പ്! നിങ്ങൾക്ക് ഒരു കപ്പു ചായ സൽക്കരിക്കാൻപോലും വഴിയില്ല. പുര

ണ്ടുകത്തു് പിടിച്ചിരുത്താനിടമില്ല. പുറത്തു നിർത്തി വർത്തമാനം പറഞ്ഞു വിടേണ്ടിവരും.'

സുകുമാരനു വേദന തോന്നുമെന്നുവച്ചുതന്നെ വീട്ടിലേക്കു ചെല്ലുന്നുള്ള പരിപാടി സോമൻ റദ്ദാക്കി. എന്നാൽ രണ്ടു ചങ്ങാതികളും മിക്ക ദിവസവും കണ്ടുമുട്ടും. ബോധപൂർ പാർക്കിൽനിന്നു വർത്തമാനം പറഞ്ഞു നടന്നു നടന്നു് അവർ സെലിംപൂർ കോർണർവരെ ചെല്ലും. രണ്ടുപേരും സമദുഃഖികരാം. എന്തൊക്കെ പറയാനുണ്ടു് അവർക്കു് ഉള്ളുതുറന്നു്!

വീട്ടിൽനിന്നു പുറത്തു കടക്കാൻ കിട്ടിയ അവസരം പാഴാക്കാൻ സോമൻ വിചാരിച്ചില്ല. അയാരം ട്രൗസറിനു മുകളിൽ ഒരു ബുഷ് ഷർട്ടു് എടുത്തിട്ടു് സുകുമാരനോടൊപ്പം പുറത്തേക്കിറങ്ങി.

വഴിയിൽ പ്രഭാതത്തിലെ ജനത്തിരക്കു കണ്ടപ്പോരം സോമൻ സ്വന്തം ദുഃഖം ഓർത്തുപോയി. ലോകം എത്ര നിഷ്കരുണമാണെന്നു് അയാരംക്കു് ഇനിയും പൂർണ്ണമായും അറിയാൻ കഴിഞ്ഞിട്ടില്ല. വീട്ടിൽ ഏട്ടന്മാരും ഏട്ടത്തിമാരും അച്ഛനും അയാളെ വേണ്ടപോലെ സ്നേഹിക്കുന്നു. ലാളിക്കുന്നു. എന്നാൽ പുറത്തു് ഈ ജനാരണ്യത്തിൽ അയാരംക്കു യാതൊരു വിലയുമില്ല. മററുള്ളവരോടു മത്സരിച്ചു് എട്ടോ പത്തോ കിട്ടുന്ന ഒരു ജോലിപോലും അയാരംക്കു നേടാൻ കഴിഞ്ഞില്ല.

സുകുമാരൻ ചോദിച്ചു: 'എന്തുപററി? ഗൗരവം നടിച്ചിരിക്കുന്നല്ലോ?'

'വീട്ടിനകത്തും പുറത്തും എന്തൊരു വ്യത്യാസം എന്നാലോചിക്കുകയായിരുന്നു.'

'കൊണ്ടുപോയി കളയൂ. കവിതയൊന്നും കേരംക്കണ്ട' സുകുമാരൻ ശാസിച്ചു. 'നിങ്ങരം ഭാഗ്യവാനാണു്. മിക്കപേരുടേയും അകത്തും പുറത്തും രണ്ടു തരം കെറോസിനാണുള്ളതു് എന്റെ സ്ഥിതി തന്നെ നോക്കൂ. അച്ഛന്റെ ജോലി ജൂലായിൽ അവസാനിക്കും. കുടുംബത്തിലെ മുതിർന്ന സന്താനം എന്നാലോ യാതൊരു പ്രെസ്റ്റീജുമില്ല തറവാട്ടിൽ.'

'എന്തുകൊണ്ടു്?' സോമൻ ആരാഞ്ഞു.

'ജോലിയുണ്ടെങ്കിലേ പ്രെസ്റ്റീജുള്ളു. ഇപ്പോരം അച്ഛനും

അമ്മയും പറയുന്നു; ഗുഡ് ഫോർ നത്തിങ്. അനേകം യങ് മെൻ ഈ തീപിടിച്ച കാലത്തും ജോലി നേടിയെടുക്കുന്നു. എനിക്കു മാത്രം കഴിയുന്നില്ല. അച്ഛൻ പറയാറുണ്ട്, ഭസ്മത്തിൽ നെയ്യൊഴിച്ച സുകുമാരനെ ബി. ഏ.യു പഠിപ്പിച്ചതു തെററായി. പഠിപ്പില്ലായിരുന്നെങ്കിൽ കണ്ടവന്റെ വീട്ടുപണി ചെയ്തു വയററുപിഴപ്പിനു വഴി കാണുമായിരുന്നു.'

സോമൻ ഒന്നും പറയാതെ ഗഡിയാർഹാട്ട് നോക്കി നടന്നു. സുകുമാരൻ ഇടതു കയ്യിലെ വിരൽ ഞൊടിച്ചുകൊണ്ടു പറഞ്ഞു: 'ഞാനും എത്ര വലിയ അബദ്ധമാണു കാണിച്ചതു്. കാളിമാതാവിനെ പൂജിച്ച് സ്കൂൾഫൈനലിനു് ഫസ്റ്റ് ഡിവിഷൻ നേടിയെങ്കിൽ ഇതിനകം എന്തിനെയാണു ജോലിയെന്നു പറയുന്നതെന്നു കാട്ടികൊടുക്കുമായിരുന്നു.'

സോമനാഥൻ പറഞ്ഞു: 'വെറുതെ എന്തിനു വിഷമിക്കുന്നു? എന്റെയോ നിങ്ങളുടെയോ സെക്കൻറ് ഡിവിഷൻ ചൂളയ്ക്കു് വെച്ചു ഫസ്റ്റാക്കിയെടുക്കാൻ കഴിയില്ല.'

സുകുമാരൻ പറഞ്ഞു: 'വലിയ ദുഃഖം തോന്നുന്നു ഇഷ്ടാ! ബ്രാബോൺ റോഡിലെ ഒരു ബാങ്കിൽ സ്കൂൾ ഫൈനലിൽ ഫസ്റ്റ് ഡിവിഷൻ നേടിയവർക്കു് ക്ലാർക്കിന്റെ പണി കൊടുക്കുന്നുണ്ട്. മിനിമം 64 ശതമാനം മാർക്കു കാണിക്കുന്നു.'

സോമനാഥനു കഷ്ടം തോന്നിയില്ല. അയാൾ ഈയിടെയായി അവിശ്വസിക്കുവാൻ പഠിച്ചു കഴിഞ്ഞിരിക്കുന്നു. അയാൾ പറഞ്ഞു: 'അതും ഒരു തരം തട്ടിപ്പ്.'

'തട്ടിപ്പെന്നു പറഞ്ഞാലായോ? ബാങ്കിന്റെ നോട്ടീസു ബോർഡിൽ എഴുതി പതിപ്പിച്ചിരിക്കുന്നു.'

'സ്കൂൾ ഫൈനലിനു് ഇത്രയും മാർക്കു വാങ്ങുന്ന ഏതൊരുത്തനാണ് പഠിപ്പു മുഴുവൻ ഭാണ്ഡത്തിൽ കെട്ടിവച്ച് ബാങ്കിൽ ഗുമസ്തന്റെ പണിക്കു ചാടിപുറപ്പെടുക?'

'ആ പോയിൻറ് എന്റെ തലയിൽ കയറിയില്ല. കുററമല്ല അച്ഛൻ പറയാറുള്ളതു്. എന്റെ തലമണ്ടയ്ക്കകത്തു് ചാണകമാണ്.' സുകുമാരന്റെ മുഖം ഇരുണ്ടു.

നടന്നു നടന്നു അവർ ഗോൾപാർക്കിനരികിൽ നിന്നു. രാവിലെ ആഫീസിൽ പോകുന്നവരുടെ തിരക്കു്. അനേകം

പ്രൈവററുകാറുകൾ ഹോൺമുഴക്കിക്കൊണ്ടു കടന്നു പോയി. ബസ്സിലും ടാക്സിയിലും മിനിബസ്സിലും സൂചികുത്താൻ വേണ്ടേ സ്ഥലം? സുകുമാരൻ ആ ജനപ്രവാഹം മിഴിച്ചു നിന്നു നോക്കി പെട്ടെന്നു പറഞ്ഞു: 'ഇല്ല ചങ്ങാതി, ഇനി നോക്കില്ല. ആരുടെയെങ്കിലും ജോലിക്കു ശനിദശ തുടങ്ങിയാലോ? മനസ്സിനെ എത്രതന്നെ ശാസിച്ചിരുത്താൻ നോക്കിയിട്ടും അതു അന്യന്മാരുടെ ജോലിയിൽ കരിങ്കണ്ണുവെയ്ക്കുന്നു. കൊതിച്ചു ഉമിനീരിററിച്ചു കൊണ്ടു ചിന്തിച്ചു പോകുന്നു. ഇത്രയൊക്കെയാളുകൾക്കു ജോലിയുണ്ടു്. സുകുമാരമിത്തിരന്ന (മിത്ര) മാത്രം ഒരു വേല കിട്ടാത്തതെന്തു്?'

സോമൻ ചോദിച്ചു: 'ആഫീസിൽ പോകുന്ന ഇവരെല്ലാം ഫസ്റ്റ് ഡിവിഷൻ പാസ്സായവരാണെന്നാരാണു് പറയുന്നതു്?'

സുകുമാരൻ ഒന്നു ചിന്തിച്ചു് തലയാട്ടിക്കൊണ്ടു പറഞ്ഞു: 'ബുദ്ധിമുട്ടുള്ള ഒരു ചോദ്യമാണതു്. നിങ്ങൾക്കു നല്ല ഒരു തലയുണ്ടല്ലോ കിട്ടിയിരിക്കുന്നു. മറെറന്തുമാകട്ടെ, കുട്ടിക്കാലത്തു ധാരാളം പാലും നെയ്യും കഴിച്ചിട്ടുള്ളവനല്ലേ? നിങ്ങളെന്തു കൊണ്ടാണു് പഠിക്കുന്നതിൽ പത്തരമാററു തങ്കമാകാതെ പോയതു്? പറയൂ കേൾക്കട്ടെ.'

സുകുമാരൻെറ ചോദ്യം തരക്കേടില്ല. പഠിപ്പിൽ ജ്യേഷ്ഠന്മാരെപ്പോലെ മിടുക്കനായിരുന്നുവെങ്കിൽ സോമനാഥനു വിഷാദിക്കാനിടവരില്ലായിരുന്നു. എന്നാൽ ഉള്ളിൽ തോന്നിയതു സോമൻ പ്രകടിപ്പിച്ചില്ല. സുകുമാരൻെറ സ്വഭാവമാലോചിച്ചാൽ അയാൾ കമലയേട്ടത്തിയോടു് ഒരു ദിവസം എല്ലാം പറഞ്ഞു കൊടുത്തില്ലെങ്കിലേ അത്ഭുതത്തിനു വഴിയുള്ളു. അതിനാൽ സോമൻ നേരത്തേ പറഞ്ഞുവന്നതിന്മേൽക്കയറി പിടിച്ചു. ബുദ്ധിമുട്ടുള്ള ചോദ്യങ്ങൾ പലർക്കും തോന്നിയെന്നു വരാം. അതിനൊക്കെ മറുപടി കിട്ടാനാണു വിഷമം.

സുകുമാരൻ തല ചൊറിഞ്ഞു കൊണ്ടു് പറഞ്ഞു: 'നിങ്ങളുടെ ചോദ്യം എന്നെ കുഴയ്ക്കുന്നു. നിൽക്കൂ. ആലോചിച്ചു നോക്കട്ടെ.'

ദൂരെ അഞ്ചാംനമ്പർ ഗഡിയാഹാ ദഡാ (ഹൗറ) ബസ്സിൽ തൂങ്ങുന്ന വാവലിൻെറ നിലയിൽ സുകുമാരൻെറ അച്ഛൻ ഒരു

നിമിഷത്തേക്കു കാണപ്പെട്ടു. പത്തിരുപതു പേർ ഏയ്— ഹേയ് എന്നു പറഞ്ഞുകൊണ്ട് അതിന്നരികിലേക്ക് ആഞ്ഞടുത്തുവെങ്കിലും അതു നിന്നില്ല. അതിവൈദഗ്ദ്ധ്യത്തോടെ മുമ്പിലുണ്ടായിരുന്ന രണ്ടു ബസ്സുകളെ വെട്ടിച്ചു കടന്നു പിറകിലാക്കി ക്ഷണം കൊണ്ടു പമ്പ കടന്നു. സുകുമാരൻ അങ്ങോട്ടുതന്നെ നോക്കിക്കൊണ്ടു പറഞ്ഞു: 'എന്റെ അച്ഛനെത്തന്നെ നോക്കൂ. മൂന്നാം ഡിവിഷൻ പോലുമില്ല. റെഡ് അപ് ടു മെട്രിക്. ഓഫീസിൽ ക്ലാർക്കായില്ലേ?'

സോമൻ പറഞ്ഞു: 'അതൊക്കെ ഇംഗ്ലീഷുകാരുടെ ഭരണം നടക്കുമ്പോഴ്. അന്നു നമ്മൾ സ്വതന്ത്രരല്ലായിരുന്നു.'

സുകുമാരൻ വളഞ്ഞ ചിന്താഗതിക്കാരനല്ല. ലേശം മണ്ടത്തവും ഉണ്ടു കൂട്ടത്തിൽ. ലോകത്തിന്റെ കിഴക്കുകൾ പലതും ഏററിട്ടുള്ളവനാണെങ്കിലും സിനിക്കായിക്കഴിഞ്ഞിട്ടില്ല. അയാൾ പറഞ്ഞു: 'അപ്പോൾ ഇംഗ്ലീഷുകാരായിരുന്നു ഭേദം. അവരുടെ കാലത്തു് നോൺമെട്രിക്കിനും കിട്ടിയിരുന്നു ജോലി. ഇന്നോ? ആയിരക്കണക്കിനു് എജ്യൂക്കേറേറഡ് വീടുകളിൽ തന്നെ മേല്പോട്ടു നോക്കിയിരിക്കുന്നു.'

'നിങ്ങൾക്കൊരു ജോലിക്കായി ഇംഗ്ലീഷുകാരെ തിരിച്ചു വിളിക്കാം. എന്നാൽ......' സോമൻ വ്യാഖ്യാനിച്ചു.

'അതുതന്നെയാണ് ഞാനും നിങ്ങളോടു പറയുന്നതു്. ഫ്രാങ്ക്‌ലി സമത്വം, സാഹോദര്യം, സ്വാതന്ത്ര്യം— ഇതൊക്കെ എന്താണെന്നറിയാൻ മോഹമില്ല എനിക്ക്. ഞാൻ എനിക്കു ജോലി തരുന്നതാരോ അയാളുടെ സൈററിൽ. അതു് മുഹമ്മദാലി ജിന്നയോ, മാവോസേതുങ്ങോ ആരു തന്നേയായാലും വിരോധമില്ല.'

'മെല്ലെമെല്ലെ'— സുകുമാരനെ താക്കീതു ചെയ്തു സോമൻ. 'വല്ലവരും കേട്ടാൽ പാകിസ്ഥാന്റെ സ്പൈ ആണെന്നു് മുദ്രകുത്തും.'

സുകുമാരനു വല്ലാത്ത ചൂടായി. 'കേൾപ്പോരില്ലാത്ത നാടോ? മുദ്ര കുത്തിയാലെല്ലാമായോ? പിടിച്ചു ജയിലിൽ വെച്ചാൽ കിച്ഡിയും (അരിയും പരിപ്പും ഒന്നിച്ചു വേവിച്ച ആഹാരം) ഉരുളക്കിഴങ്ങു സാമ്പാറും രണ്ടുനേരവും തരേണ്ടിവരും.

അതിൽ ഭേദം ഒരു അപ്പോയ്ന്റ്മെന്റ് ലററർ അയച്ചുതന്നു് സൊല്ലയൊഴിച്ചു വിടുകയല്ലേ ചേട്ടാ! ജോലി കിട്ടിയാൽ പിന്നെ നിങ്ങൾക്ക യാതൊരു ശല്യവുമുണ്ടാവില്ല. അപ്പോൾ ജിന്ന, നിക്സൻ, മാവോ, റാണി എലിസബത്—ആരുടെ പേരും ഉച്ചരിക്കുന്നതല്ല. ഈയുള്ളവൻ സെൻറ് പെർസെൻറ് സ്വദേശിയാവില്ലേ അന്നെന്നു നോക്കിക്കോളു. ഇപ്പോഴും മിൽ [illegible].'

'സി. ഐ. ഡിയോ, സി. ഐ. ബിക്കാരോ ഇതൊക്കെ കേട്ടാൽ നിങ്ങൾക്ക് ഒരു നാളും ജോലി കിട്ടാൻ പോകുന്നില്ല. അറിയാമല്ലോ. അപ്പോയ്ൻറ്മെൻറ് ലററർ ഇഷ്യൂ ചെയ്യും മുമ്പ് പൊലീസ് അന്വേഷണം വേണം, രണ്ടു ഗസററഡ് ഓഫീസർമാരുടെ സ്വഭാവ സർട്ടിഫിക്കററ് വേണം.' സോമൻെറ വായ്ത്താരി കേട്ടു സുകുമാരനു പേടിപിടിച്ചു. അയാൾ പറഞ്ഞു: 'പറഞ്ഞപോലെ തന്നെ കാര്യം ഇഷ്ടാ! പെരുവഴിവക്കത്തു നിന്നു രാഷ്ട്രീയത്തിൻെറ ചാണകം മാന്തിയിട്ടു കാര്യമില്ല. പല യുവാക്കളും ഇതിനു പുറപ്പെട്ടിട്ടു മുങ്ങിപ്പോയിരിക്കുന്നു. അവർ പൊളിററിക്സിനിറങ്ങിത്തിരിക്കുന്നു. ചുവരുകൾ തോറും പോസ്ററുകൾ ഒട്ടിക്കുന്നു. വഴിത്തലപ്പത്തുനിന്നു പാർട്ടി ഫണ്ടിലേക്കു് പിരിവു നടത്തുന്നു, പ്രകടനങ്ങളിൽ പങ്കെടുക്കുന്നു, സ്ലോഗൻ മുഴക്കുന്നു. മോണ്യുമെൻറിൻെറ അരികേ നിന്നുകൊണ്ടു് നേതാക്കന്മാരുടെ പ്രസംഗങ്ങൾ കേൾക്കുന്നു. ഇതൊക്കെ ചെയ്താൽ വേഗം ജോലികിട്ടുമെന്നാവും വിചാരം. ഇപ്പോൾ പല ഓമനക്കുട്ടന്മാരും തെററു മനസ്സിലാക്കി വിരൽ കടിക്കാൻ തുടങ്ങിയിരിക്കുന്നു.'

സോമനാഥൻ കനപ്പിച്ചു കൊണ്ടു പറഞ്ഞു: 'ചിലപ്പോഴെല്ലാം തോന്നിപ്പോകുകയാണു് ഒന്നും ചെയ്യാതിരിക്കുന്നതിൽ ഭേദം എന്തെങ്കിലും ചെയ്യുന്നതാണെന്നു്. അതിൽ തെററു പററിയാലും ചേതമെന്നും വരാനില്ല.'

സുകുമാരൻ ക്ഷോഭിച്ചു. 'മൂന്നുമാസം കഴിഞ്ഞാൽ ശുദ്ധോപവാസത്തിനു കച്ചീട്ടു വാങ്ങേണ്ടി വന്നേക്കാവുന്ന ഒരാളോടു് ഇതൊക്കെ പറയുന്നതിലർഥമില്ല. നമ്മളെപ്പോലുള്ളവരെ പാർടികളിലേക്കു പിടിച്ചു വലിച്ചിട്ടു് സ്വന്തം കാര്യം സാധിക്കാൻ നോക്കുന്ന ആൾപിടിയന്മാർ യാദവ്പുരിൽ

ചുററി നടക്കുന്നുണ്ട്. അവരുടെ കീശയിൽ എന്തെല്ലാം ജാതി കൊടികളാണുള്ളതെന്നോ? ചിലതു് ഏക വർണക്കൊടി, ചിലതു് മുവർണക്കൊടികൾ. ഓരോന്നിലും അടയാളപ്പെട്ടത്തിയിരിക്കുന്നതു വെവ്വേറെ ചിഹ്നങ്ങൾ. ഞാനിതിനൊന്നും പങ്കുചേരുന്നവനല്ല എന്നറിഞ്ഞപ്പോൾ ആളെപ്പിടിയന്മാർക്കു് എന്നോടു തോന്നിയ പക! എനിക്കൊരൊററ ഉത്തരമേയുള്ളു. അതിസരളം. എൻെറ അച്ഛനു മൂന്നുമാസം മാത്രമേ ഇനി പണിയുള്ളു. ഞങ്ങൾ പ്രായപൂർത്തിവരാത്ത അഞ്ചു് ആങ്ങള പെങ്ങന്മാർ. ദേശോദ്ധാരണത്തിനു സമയമില്ല ഞങ്ങൾക്കു്.'

ഓഫീസു ടൈമിലെ യാത്രക്കാരുടെ നേരെ വീണ്ടും നോക്കി. സുകുമാരൻ പറഞ്ഞു: 'ആരെന്തുവേണമെങ്കിൽ ചെയ്യട്ടെ. എനിക്കെന്തു്?'

ഏതാനും നിമിഷം സുകുമാരൻ മനസ്സുകൊണ്ടു് എന്തൊക്കെയോ ചിന്തിച്ചു നിന്നു. പിന്നെ സോമനാഥൻെറ പുറത്തു് ഒന്നു തോണ്ടിയിട്ടു തുടർന്നു: 'നിങ്ങൾ പറഞ്ഞപോലെ ഓഫീസു് കവറിൽ പൊതിഞ്ഞ ടിഫിൻ പെട്ടിയുമായി എറുമ്പു പററങ്ങളെപ്പോലെ വണ്ടിയിൽ പററിപ്പിടിച്ചു് ഇന്നത്തെ ഹാജർ പോകാതിരിക്കാൻ വെമ്പിപ്പിടയുന്ന ഇക്കൂട്ടരെല്ലാവരും ഇംഗ്ലീഷുകാരുടെ കാലത്തു ജോലിക്കു ചേർന്നവരല്ല. അതാ നോക്കു ആ ചെക്കനെ. ഇംഗ്ലീഷുകാരുടെ കാലത്തു് അവൻ ജനിച്ചിട്ടുപോലുമുണ്ടായിരുന്നില്ല. എന്നിട്ടും ആഫീസിൽ പോകുന്നു.'

ഇതിനുശേഷം സുകുമാരൻ ഒരു കരുത്തക്കേട്ടു് കാണിച്ചു. വൃത്തിയായി ഇസ്ത്രി ചെയ്ത ഷർട്ടും പാൻറും ധരിച്ച വേഷത്തിനു് ചുളി വീഴാതെ പ്രത്യേകം നിഷ്കർഷിച്ചു. ബസ്സിൽ കയറാൻ പോവുകയായിരുന്ന ഒരു യുവാവിനെ പിടിച്ചു നിർത്തി ചോദിച്ചു: 'ചേട്ടാ നിങ്ങൾ ഫസ്റ്റ് ഡിവിഷനിലോ പാസ്സായതു്?'

അചിന്തിതമായ ഈ ചോദ്യം ആ മാന്യനെ അന്ധാളിപ്പിച്ചു. കാര്യം ശരിക്കു തലയിൽ കയറും മുമ്പായിത്തന്നെ ബസ്സു വിട്ടു. വെറുപ്പു പിടിച്ച അയാൾ ഓടുന്ന വണ്ടിയിൽ നിന്നു സുകുമാരനെ ദഹിപ്പിക്കുംവണ്ണം നോക്കി. സുകുമാരൻെറ ഫലിതം മനസ്സിലായില്ല അയാൾക്കു്.

സുകുമാരൻ ഫുട്ട്പാത്തിലേക്ക് തിരിച്ചുവന്നിട്ടു പറഞ്ഞു: 'ഞാൻ നേരമ്പോക്ക് കാണിച്ചതല്ല അയാളെ പിന്നിൽ നിന്നു വിളിക്കാൻ പുറപ്പെട്ടതുമല്ല. എങ്ങനെ അയാൾക്ക് ഒരു ജോലി തരമായി എന്നറിയാൻ വിചാരിച്ചതാണ്.'

സോമൻ പറഞ്ഞു: 'അങ്ങനെയൊന്നും കാട്ടരുതു സുകുമാരൻ. കുഴപ്പം വരുത്തിവെയ്ക്കും. ആ മനുഷ്യൻ ഒരുപക്ഷെ, പഠിപ്പിൽ നമ്മളെപ്പോലെ ആയിരുന്നിരിക്കും. അങ്ങനെയാണെങ്കിൽ ഇഷ്ടമുള്ള ചോദ്യം കേട്ടാൽ അരിശം കേറാതിരിക്കുമോ?'

സുകുമാരൻ മാപ്പുപറഞ്ഞു. പിന്നെ എന്തോ ആലോചിച്ചപ്പോൾ മുഖം തെളിഞ്ഞു. അയാൾ പറഞ്ഞു: 'ശരി തന്നെ സോമൻ പറഞ്ഞതു്. ഈവിധം ശല്യപ്പെടുത്തിയതു് നന്നായില്ല. അയാൾ നമ്മളെപ്പോലെ തന്നെ സെക്കൻഡോ തേഡോ ഡിവിഷനിൽപ്പെട്ട ചരക്കാണെങ്കിൽ നിശ്ചയമായും ഷെഡ്യൂൾഡ് കാസ്റ്റ് ആയിരിക്കും. അയാളുടെ മൂക്ക് ലേശം പരന്നതായിരുന്നോ?'

'അതുകൊണ്ടെന്തുണ്ടാകാനാണ്?' സോമനാഥൻ വിരക്തിയോടെ ചോദിച്ചു.

'പലതുമുണ്ടാകാനുണ്ട്. ഷെഡ്യൂൾഡ് കാസ്റ്റിനു ഈയിടെ പണി കിട്ടാൻ ഞെരുക്കമായി തുടങ്ങിയിട്ടുണ്ട്. അയാൾ ഷെഡ്യൂൾഡ് ട്രൈബായിരിക്കണം. ജോലിക്കുള്ള പരസ്യത്തിൽ സാധാരണ കാണാവുന്നതാണ്. പട്ടികവർഗക്കാർക്ക് മുൻഗണനയുണ്ടാവുമെന്നു്. ഇന്ത്യയിൽ ഷെഡ്യൂൾഡ് ട്രൈബിൽ ഗ്രാജ്യുവേററ് ആരുമില്ലെന്നു തോന്നുന്നു.'

പിന്നെ വലതുപെരുവിരലിന്റെ നഖം കടിച്ചുകൊണ്ട് അയാൾ സോമനോടു പറഞ്ഞു: 'നിങ്ങളുടെ അച്ഛൻ വളരെനാൾ കോടതിയിലായിരുന്നല്ലോ. ഒന്നു ചോദിച്ചുനോക്കൂ എന്തുപായം കൊണ്ടാണ് ഷെഡ്യൂൾഡ് ട്രൈബാകാൻ കഴിയുക?'

'വീണ്ടും തുടങ്ങിയല്ലോ പ്രാന്തുപറയാൻ. നിങ്ങൾ സുകുമാര മിത്തിർ ആകുന്നു. മിത്തിർ ഒരു കാലത്തും ഷെഡ്യൂൾ ട്രൈബാവില്ല.' സോമൻ ചങ്ങാതിയെ പറഞ്ഞു ധരിപ്പിക്കാൻ നോക്കി.

സുകുമാരനു മനസ്സിലായില്ല. അയാൾ പറഞ്ഞു: 'ഞങ്ങൾക്ക് ഗതിയുണ്ടാക്കിത്തരില്ല—അതു പറഞ്ഞാൽ മതി—സ്വപരിശ്രമംകൊണ്ട് വിശ്വാമിത്രനു് ക്ഷത്രിയനിൽനിന്നു ബ്രാഹ്മണനിലേക്ക് പ്രമോഷൻ കിട്ടാമെങ്കിൽ ഞാൻ കായസ്ഥാനിൽ നിന്നു് എന്തുകൊണ്ട് പട്ടികവർഗക്കാരനായിക്കൂടാ?'

'അവരുടെ ദുരിതങ്ങളും യാതനകളും ഒന്നും നമുക്കറിയില്ലാത്തതുകൊണ്ടാണു് അവരെക്കൊണ്ട് ഈവിധം ഫലിതം പറയാൻ തോന്നുന്നതു്. അവരുടെ കഷ്ടപ്പാടുകൾക്കറുതിയില്ലെടോ' സോമൻ യാഥാർത്ഥ്യം പറഞ്ഞു ധരിപ്പിക്കാൻ നോക്കി.

സുകുമാരനും ഗൗരവം കൈക്കൊണ്ടു—'നിങ്ങൾ വിചാരിക്കുന്നു, ഞാൻ മതത്തെ പൊക്കിപ്പിടിച്ചു കൊള്ളിച്ചു സംസാരിക്കയാണെന്നു്. ചണ്ഡാലന്റെ കാൽപൊടി നക്കാനുമില്ല എനിക്ക് അറപ്പ്. ജൂലായ്ക്ക മുമ്പ് എനിക്ക് ഒരു ജോലി സമ്പാദിക്കാതെ പററില്ല.' സ്നേഹിതന്റെ രണ്ടു കണ്ണുകളും നനയുവാൻ തുടങ്ങുന്നുണ്ടെന്നു് സോമൻ കണ്ടു.

സോമനു വല്ലാത്ത സഹതാപം തോന്നി. ചങ്ങാതിയെ ഉത്സാഹപ്പെടുത്താൻ വേണ്ടി പറഞ്ഞു: 'ജോലിയുടെ കാര്യം ആലോചിച്ചാലോ വമ്പ് എന്റെ മനസ്സിലും തോന്നാറുണ്ട്. ഇടയ്ക്കിടയ്ക്ക് വല്ലായ്മ. അർദ്ധവൃദ്ധനായി, ഇനിയും ആയില്ല ഒരു പണി നേടാൻ. ഇങ്ങനെ എത്ര നാൾ അച്ഛന്റെ ഹോട്ടലിലെ അന്നം തിന്നുമുടിച്ചു നടക്കും? ഏടത്തി വളരെ വാത്സല്യപൂർവം ഭക്ഷണം വിളമ്പിത്തരുന്നു, ഏട്ടന്മാർക്ക് കൊടുക്കുന്നതിലും വലിയ മീൻകഷണം എനിക്കായി എടുത്തു നീക്കിവയ്ക്കുന്നു. 'മതിയോ മതിയോ' എന്നു ചോദിച്ചുചോദിച്ച് ഓരോന്നും വിളമ്പിത്തരുന്നു. എന്നിട്ടും തോന്നുന്നു വല്ലായ്മ, ഒരു കയ്പ്—'

ഇത്തവണ സുകുമാരൻ ക്ഷോഭിച്ചു. 'വെച്ചേയ്ക്കൂ അവിടെ വലിയ വലിയ വമ്പത്തരങ്ങൾ. പാസ്സുചെയ്ത രോഹിത മത്സ്യത്തിന്റെ കഷണം വിളമ്പിയാൽ കയ്പല്ല തോന്നുക, മധുരം തന്നെയാണു്. കയ്പുന്നതായി തോന്നുന്നതു് നിങ്ങളുടെ മനസ്സിന്റെ ധാരാളിത്തംകൊണ്ട്. എന്നാൽ ശരിക്കും കയ്പ് തോന്നുന്നത് ഞാൻ ഉണ്ണാൻ ചെന്നിരിക്കുന്ന സമയത്താണു്. ഇന്നലെ രാത്രി പരിപ്പു കരിഞ്ഞുപോയിരുന്നു. ഒന്നാ

മതു് വെജിറേററിയൻ മെനു, പുറമേ കരിഞ്ഞ പരിപ്പുകൂടിയാ യാലോ? എന്താവും സ്ഥിതി? അമ്മയ്ക്കു തീരെ സുഖമില്ല. കുറേ നാളായി, പെങ്ങളാണു് അടുക്കളപ്പണി. പെങ്ങളെ തട്ടിക്കേറാൻ ചെന്നു ഞാൻ—'വീട്ടിൽ കുത്തിയിരുന്നു് എന്തു പിണ്ണാക്കു് ആണു് കാട്ടുന്നതു്? അടുപ്പത്തു കിടക്കുന്നതു് ഒന്നി ളക്കിനോക്കാനുമില്ലേ നേരം?' പെങ്ങടെ ഇതിനു പറഞ്ഞ സമാ ധാനം—'നിങ്ങൾക്കും പണിയൊന്നുമില്ലല്ലോ.' രണ്ടു നേരവും വന്നിരുന്നു് അടുക്കളപ്പണി എടുക്കാവുന്നതല്ലേയുള്ളൂ?'

'എന്തു പറഞ്ഞു ഇതിനു നിങ്ങൾ?'

'ഒന്നും പറഞ്ഞില്ല. വിളമ്പിക്കിട്ടിയതു് അതേപടി എടു ത്തു വിഴുങ്ങി. എന്നാലും സുകുമാർ മിത്തിർ ഇതിനൊക്കെ ഒരു ദിവസം പകരം ചോദിക്കും.'

പകരം ചോദിക്കുന്ന ഏർപാടു് സോമനു പിടിച്ചില്ല. അയാൾ കഴപ്പങ്ങളിൽ നിന്നും വിട്ടുനിൽക്കുന്ന മനുഷ്യനാണു്. അയാൾ പറഞ്ഞു: 'ഒന്നു് മിണ്ടാതിരിക്കെടോ. സ്വന്തക്കാ രോടാണു പകരം ചോദിക്കാൻ.'

സുകുമാരൻ ക്ഷണം മറുപടി പറഞ്ഞു. 'ടേബിളിനു മുക ളിൽ ചെയറിലിരുത്തി കമലയേടത്തി നിങ്ങളെ തൈരും ചോറും ഊട്ടുന്നു. അതുകൊണ്ടു പകരം വീട്ടുന്ന പ്രശ്നമുദിക്കു ന്നില്ല നിങ്ങൾക്കു്. എന്റെ പോളിസി ഒന്നു വേറെ. ഈ സമയം എന്നോടു് ആരൊക്കെ എങ്ങനെ പെരുമാറുന്നുവെന്നു ഞാൻ നോട്ടു ചെയ്തു വെയ്ക്കും. ഭഗവാൻ എനിക്കവസരം തരു മ്പോൾ പലിശ സഹിതം മടക്കും.'

'ഛീ ഛീ: സുകുമാരൻ! എന്തൊക്കെയായാലും നിങ്ങളു ടെ സഹോദരിമാർ—അവരോടാണു പ്രതികാരം!' സോമൻ അയാളെ സമാധാനിപ്പിക്കാൻ നോക്കി.

സുകുമാരൻ ചിരിച്ചു. പ്രതികാരമെന്നു വെച്ചാൽ പ്രായം തികഞ്ഞ പെങ്ങളെ പിടിച്ചു പിടയ്ക്കുകയോ, അതോ ഒരു കിഴവന്റെ തലയ്ക്കിൽ പിടിച്ചു കെട്ടിവെയ്ക്കുയോ ചെയ്യുമെ ന്നോ വിചാരം? പെങ്ങൾമാരുടെ കാര്യത്തിൽ എന്റെ പോ ളിസി ഒന്നു വേറെ. ഇപ്പോഴേ ഒക്കെ ശരിയാക്കി വെച്ചിട്ടു ണ്ടു്. ജോലിയിൽ പ്രവേശിച്ചു് ആദ്യത്തെ മാസം കിട്ടുന്ന

ശമ്പളം കൊണ്ടുതന്നെ കസവ് വെട്ടിത്തിളങ്ങുന്ന ഒരു ചുകന്ന സാരി. അതിൻെറ നടുക്ക ഒരു ചിററ്. 'എന്നെ മടപ്പുരയ്ക്കുത്തു കയറി കടക്കൊള്ളിയുന്താൻ ശാസിച്ച ദിവസം രാത്രി തന്നെ നിനക്കിങ്ങനെയൊരു സാരി തരണമെന്നുറപ്പിച്ചു—നിൻെറ സ്വന്തം ജ്യേഷ്ഠൻ.'

സോമനാഥനു് യോജിക്കാൻ കഴിഞ്ഞില്ല. 'ഇപ്പോറം ദേഷ്യം കൊണ്ടു ചൂടു പിടിച്ചതുകൊണ്ടു പറയുന്നതാണു്. ആദ്യത്തെ ശമ്പളം കിട്ടുമ്പോറം കാണാം സാരി മേടിക്കേണ്ട കാര്യമേ ഓർക്കയുള്ള. ചിററുവെയ്ക്കുന്ന കാര്യം മറക്കും. എന്തൊക്കെയായാലും കൊച്ചനുജത്തി, അവളുടെ ഉള്ള വേദനിപ്പിക്കാൻ നിങ്ങറംക്ക മനസ്സു വരില്ല.'

സുകുമാരൻ ഈ വിഷയം നീട്ടിക്കൊണ്ടു പോയില്ല. 'അതായിരിക്കാം ശരി. പക്ഷെ ശമ്പളം വാങ്ങാൻ കഴിയുന്ന ഒരു നില എപ്പോഴാണു വരിക? അതു കേറംക്കട്ടെ.'

അയാറം ഒന്നു നിർത്തിയിട്ടു വീണ്ടും തുടർന്നു. 'ഇടയ്ക്കിടയ്ക്കു് എം. എൽ. എ. മാരുടെ അടുക്കൽ പോകാറുണ്ടു്. കോപം സഹിക്കാതെ അവരെ വായിൽ വരുന്നതൊക്കെ പറയും. നിങ്ങറം കാരണമാണു് നമുക്കൊക്കെ ഈ ഗതികേടു്. വേല തരാൻ ആഗ്രഹമില്ലായിരുന്നെങ്കിൽ ഇംഗ്ലീഷുകാരെ എന്തിനു നാട്ടിൽനിന്നു തുരത്തി വിട്ടു? എന്തിനവരുടെ ഇരിപ്പിടത്തിൽ കയറിക്കൂടി?'

'അവരെന്തു പറയുന്നു?' സോമൻ ചോദിച്ചു.

'വിസ്മയകരമായ ഒരു ഗുണം അവർക്കൊക്കെയുണ്ടു ചങ്ങാതി. ഈ എം. എൽ. എ. മാർ എന്തുതന്നെയായാലും കോപിക്കില്ല. ഞങ്ങളെയാണു് ഇങ്ങനെ ഫയർ ചെയ്യുന്നതെങ്കിൽ ഗളഹസ്തത്തിനുശേഷം പറയും. 'അടുത്ത തവണ എൻെറ മോൻ വേറെ ആർക്കെങ്കിലും വോട്ടു കൊടുത്തോളട്ടേോ.'

'പബ്ളിക്കിനെ പാട്ടിനു നിർത്താൻ കഴിയാത്തവർ തെരഞ്ഞെടുപ്പിൽ തോൽക്കക തന്നെ ചെയ്യും.' സോമൻ പറഞ്ഞു.

'ശരിയാണു പറഞ്ഞതു്. എന്തൊരു ക്ഷമയാണു അക്കൂട്ടർക്കു്! നല്ല കണക്കിനു കൊള്ളത്തക്കവിധമാണു ഞാൻ പറഞ്ഞതു്. പക്ഷേ, മൂപ്പരനങ്ങണ്ടേ? മറിച്ചു തുറന്നു സമ്മതിച്ചു.

ഓരോ ചെറുപ്പക്കാരനും ജോലി കൊടുക്കേണ്ട ഉത്തരവാദിത്വം ഗവണ്മെൻറിനുണ്ട്. അതിനു കഴിയാത്ത ഗവണ്മെൻറ് ലജ്ജി ക്കണം. അതാണുചിതം.'

'ലജ്ജ വല്ലതും പ്രദർശിപ്പിച്ചോ?'

'അത്ര ശ്രദ്ധിച്ചില്ല അതു്. എന്നാൽ എം. എൽ. എ. ഏട്ടൻ പല ഉള്ളുകള്ളികളും പുറത്തു വിട്ടു. ഏതാനും മാസങ്ങൾ ക്കുള്ളിൽ ഒട്ടേറെ ജോലികൾ വരാൻ പോകുന്നു. സേൽസ്ടാ ക്സ്, സ്റ്റേറ്റ് ഇലക്ട്രിസിററി ബോർഡ്, ഹൗസിങ്ങ് ഡിപ്പാർട്ടുമെൻറ്—ആയിരമായിരം ജോലികളാണ് ഉണ്ടാ കാൻ പോകുന്നതു്. അതിന്റെ കണക്കെടുത്തു നോക്കിയാൽ ഗവണ്മെൻറിന്റെ പക്കലുള്ള കസേരകൾ മതിയാവില്ല അവ യെല്ലാക്കെ ഇരിക്കാൻ. പക്ഷെ ഒന്നു പറയാം— അതേപ്പററി വിചാരപ്പെടണമെന്നില്ല. എനിക്കൊരു ജോലി കിട്ടിയാൽ അയലത്തെ ചങ്ങാതിയുടെ വീട്ടിൽ നിന്നു് ഒരു ചെയർ ചോ ദിച്ചുവാങ്ങി ഒപ്പം കൊണ്ടുപൊയ്ക്കൊള്ളാം. ഗവണ്മെൻറിനു് അതുകൊണ്ട് ഒരു ഭാരം തോന്നാനിടവരത്തില്ല.'

'അയാളെന്തു പറഞ്ഞു?'

'വളരെ ഇമ്പ്രസ്ഡ് ആയി.' അയാൾ പറഞ്ഞു. 'എല്ലാ വരും ഇതേവിധം സഹകരിച്ചാൽ ഞങ്ങൾ നാട്ടിൽ തങ്കം വിളയിക്കും.' എന്നും വരട്ടെ എന്നുവച്ചു ധൈര്യപ്പെട്ടു് നിങ്ങ ളുടെ കാര്യവും മുമ്പിൽ വച്ചു. ഞാൻ അറിയിച്ചു: 'ആയിര മായിരം ജോലികൾ നേതാവിന്റെ ഉള്ളംകയ്യിൽ കിടന്നു കളി ക്കവാൻപോകുന്ന സ്ഥിതിക്കു് എന്റെ ചങ്ങാതി സോമനാഥ ബാനർജിയുടെ പേർകൂടി ഒന്നോർമയിലിരിക്കട്ടെ. നല്ലൊരു ചെറുപ്പക്കാരൻ. എന്നെപ്പോലെ തന്നെ പണിയില്ലാതെ വശം കെട്ടു നടക്കുന്നു. ചെയറിന്റെ കാര്യത്തിൽ പരിഭ്രമിക്കയേ വേണ്ട. അയാളുടെ വീട്ടിൽ അതു് ഇഷ്ടംപോലെ ഉണ്ടു്.'

ചിരിച്ചു സോമൻ.

സുകുമാരൻ അൽപം അതൃപ്തിയോടെ പറഞ്ഞു: 'ഇതി നു് ആരോടുമില്ല കൃതജ്ഞത കാണിക്കാൻ. പല്ലു കാട്ടി ചിരിക്കണതെന്തേ? എം. എൽ. എ. ഏട്ടൻ പറഞ്ഞു: 'താമ സിക്കാതെ തന്നെ എന്നെ റൈറേഴ്സ് ബിൽഡിങ്ങിൽ

കൊണ്ടുപോകാമെന്ന്. മിനിസ്റ്ററുടെ സി. എ. നേരിട്ട് പരിചയപ്പെടുത്തിത്തരാമെന്ന്. ആരാണെന്നറിയാമോ സി. എ? മിനിസ്റ്ററുടെ രഹസ്യ സഹായി—കോൺഫിഡൻഷ്യൽ അസിസ്റ്റൻറ്. ഈയിടെ ഇവരാണ് എന്ത്യയും പവർഫുൾ. ഐ. സി. എസ്. ഓഫീസർമാർപോലും ഇവരുടെ മുമ്പിൽ വെറും ഞാഞ്ഞൂലുകൾ.'

'അതുകൊണ്ട് നമുക്കെന്ത്? വലിയ വലിയ ഓഫീസർമാർ പണ്ടു മുതൽക്കേ ചിലരുടെ മുമ്പിൽ വെമ്പാലമൂർഖരാണെങ്കിൽ ചിലരുടെ മുമ്പിൽ വെറും നീർപ്പുളവന്മാർ.' സോമനാഥൻ ഐ. എ. എസുകാരോടും ഐ. സി. എസുകാരോടുമുള്ള പുച്ഛം പ്രകടിപ്പിച്ചു.

സുകുമാരൻ നിരുത്സാഹിതനായില്ല. ചങ്ങാതിയുടെ കൈപിടിച്ചു പറഞ്ഞു—'സത്യാവസ്ഥ പറയട്ടെ? സി. എ. അവർകളുടെ കീശയിൽ എപ്പോഴും ഒരു ചെറു ഡയറി. അതിൽ പേരും മേൽവിലാസവും ഒന്ന കടത്തി വിടാൻ തരമായാൽ ഗവണ്മെൻറു ജോലി കിട്ടിയതു തന്നെ.'

'ശ്രമിച്ചുനോക്കു. ഞാൻ ഇതിനായി നടന്നു നടന്ന് ചെരുപ്പിൻെറ അടി പകുതിയും തേഞ്ഞു. അപ്പോഴെൻെറ കണ്ണു തുറന്നു.' സോമൻ വെറുപ്പോടെപറഞ്ഞു.

സുകുമാരൻ പറഞ്ഞു: 'ആശ കൈവിട്ടുകൂടാ. ട്രൈ ട്രൈ, ആൻഡ് ട്രൈ. ഒരു തവണകൊണ്ട് സാധ്യമായില്ലെങ്കിൽ ഒരായിരം തവണ.'

'ഒരായിരമല്ല, പതിനായിരം തവണ നടന്നു. ഫലമുണ്ടായില്ല. ഇതിനിടയ്ക്ക് റോയൽ ടൈപ്പ്റൈററിംഗ് കമ്പനിയിലെ നവീന ബാബു പണക്കാരനായി. ആപ്ലിക്കേഷൻ ടൈപ്പ്ചെയ്യിക്കാൻ എൻെറ കയ്യിൽനിന്ന് ഓരോ തവണയും അൻപതു പൈസയാണ് വസൂലാക്കിയിരുന്നതു്. ഞാൻ വിചാരിച്ചതു് കാർബൺ കോപ്പികളെടുത്തു് പല പേരിൽ അയയ്ക്കാമെന്നായിരുന്നു. പക്ഷെ, അച്ഛനും ഏട്ടത്തിക്കും സമ്മതമായില്ല. അച്ഛൻ പറയുന്നു, ആപ്ളിക്കേഷനാണ് എല്ലാത്തിലും ഇമ്പോർട്ടൻറ്. അതിൽനിന്നാണ് ഉടമകൾ കാൻഡിഡേററിനെ സംബന്ധിച്ച ധാരണയു രൂപമുണ്ടാക്കുന്നതു്. കാർ

ബൺ കോപ്പി കണ്ടാൽ അവർ വിചാരിക്കും ഈ മനുഷ്യൻ മൊത്തപ്പടിക്ക് ആപ്ളിക്കേഷൻ അടിച്ചുവിടുന്ന തരക്കാരനാണെന്ന്.'

'ഇതു് വലിയ അന്യായമാണു്.' സുകുമാരൻ സോമന്റെ പക്ഷം പിടിച്ചു. 'നിങ്ങൾ ഒരു ജോലിക്കുവേണ്ടി ആയിരമായിരം അപേക്ഷകൾ സ്വീകരിക്കുന്നു. ഞങ്ങൾക്കു പത്തു സ്ഥലത്തു് ഒരേ അപേക്ഷ അയച്ചുകൂടെന്നോ?'

സോമൻ പറഞ്ഞു: ഇതു 'കമലയേട്ടത്തിയുടെ ബുദ്ധിയാണു്. ടൈപ്പ്ചെയ്യാനുള്ള പൈസയും എന്നെ പിടിപ്പിക്കും. പറയാൻ യാതൊരു പഴുതും ഇല്ല. എന്നാൽ ഇത്രനാളത്തെ അനുഭവംകൊണ്ടു് ഒരു കാര്യം വ്യക്തമായി. ഗവണ്മെൻറായാലും അല്ലാത്തതായാലും ജോലി തന്നു് ഉദ്ധരിക്കാൻ ആരുമില്ല.'

'ദൈവത്തിനു തന്നെ അറിയാം.' സുകുമാരൻ വഴിയിൽ നിന്നുകൊണ്ടു തന്നോടായിത്തന്നെ പറഞ്ഞു. ഇതിനിടയ്ക്കു് ഓഫീസ് യാത്രക്കാരുടെ തിരക്കു് കുറയാൻ തുടങ്ങിയിരുന്നു.

വാച്ചിലേക്കു നോക്കി സോമനാഥൻ പറഞ്ഞു: 'എന്തൊക്കെയായിട്ടും എന്റെ ഏട്ടത്തി ആശ വിട്ടിട്ടില്ല. എന്റെ ജാതകത്തിൽ ഞാൻ യഥാസമയം വളരെയധികം പണം സമ്പാദിക്കാവുന്ന ജോലിയിലേർപ്പെടുമെന്നു് ഉണ്ടത്രേ.'

'എനിക്കു് ജാതകം തന്നെയില്ല. ഉണ്ടായിരുന്നുവെങ്കിൽ ധനസ്ഥാനത്തിന്റെ നില ഒന്നു പരിശോധിപ്പിച്ചു നോക്കാമായിരുന്നു.' സുകുമാരൻ പറഞ്ഞു.

സോമൻ വീണ്ടും ഏട്ടത്തിയുടെ കാര്യം തന്നെ എടുത്തിട്ടു— 'അന്നൊരു ദിവസം വെറുതെയിരിക്കയായിരുന്നു. ഏട്ടത്തി പറഞ്ഞു: 'ചിന്തിച്ചു വിഷമിച്ചിട്ടെന്തു കാര്യം? ആൺകുട്ടികളുടെ ജോലിയുടെ സ്ഥിതി പലതുകൊണ്ടും പെൺകിടാങ്ങളുടെ കല്യാണം പോലെയാണു്. എന്റെ കല്യാണത്തിനു് അച്ഛൻ എത്ര കിടന്നു തിരക്കി? എവിടെയൊക്കെ ഓടിനടന്നു! ഒരു പ്രയോജനവും ഉണ്ടായില്ല. അതിനുശേഷം ഭാഗ്യം തെളിഞ്ഞപ്പോൾ ഒററയാഴ്ച കൊണ്ടു് വിവാഹം നിശ്ചയിച്ചു. ഏട്ടത്തി പറയുകയാണു്—എന്റെ ഭാഗ്യവും ഇതുപോലെ ഒരു ദിവസം തെളിയുമ്പോൾ എന്നെ ആരെങ്കിലും

ആളയച്ച് വിളിപ്പിച്ചുകൊണ്ട് പോയി ജോലി തരുവിക്കം.'

'നിങ്ങളുടെ ഏടത്തിക്ക് എന്നും നല്ലതുവരട്ടെ. അടുത്ത ജൂണിനകം എൻെറ ഭാഗ്യവും ഒന്ന തെളിഞ്ഞെങ്കിൽ.'—സുകുമാരൻ പറഞ്ഞു.

'ഭാഗ്യം എൻെറയോ നിങ്ങളുടേയോ വളർത്തുനായല്ല. അതിന തോന്നിയാലതുവരും.' സോമൻ അറിയിച്ചു.

സുകുമാരൻ ഇത്തവണ മനസ്സിലുള്ള കാര്യം പറഞ്ഞു: 'വല്ലാതെ പേടിയാവുന്നു. ഞങ്ങളുടെ കോളനിയിൽ തൈക്കിളവി ബപ്പിച്ചിററമ്മയുണ്ട്. കല്യാണാലോചന മുറയ്ക്കു നടന്നു. പക്ഷെ പാവത്തിന വരനെ കിട്ടിയില്ല. വാർധക്യമുണ്ടോ അതുവരെ കാത്തു നിൽക്കുന്നു? താടിയും മീശയും നരച്ചു പോവുക, പണി കിട്ടാതേയും വരുക.'

ഭയങ്കരമായ അത്തരമൊന്നിന സാധ്യതയില്ല എന്നുറപ്പിച്ചു പറയുക വയ്യ. അതുകൊണ്ടു ഈവിധമുള്ള വർത്തമാനം കേൾക്കാൻ സോമന തെല്ലും രസം തോന്നാറില്ല. വാച്ചിലേക്കു നോക്കി അയാൾ പറഞ്ഞു: 'ഇനി വീട്ടിലേക്കു തിരിക്കാം. പാവം ഏടത്തി കാത്തിരിക്കയാവും പ്രാതലെടുത്തുവെച്ച്.'

'പോയി പ്രാതൽ കഴിക്കു. ഞാനിപ്പോഴില്ല വീട്ടിലേക്ക്. ഓഫീസ് പാഡ് (ഓഫീസുകൾ ഇരിക്കുന്ന പ്രദേശങ്ങൾ) ഒന്നു ചുററിയിട്ടു വരട്ടെ.'

'ഓഫീസ് പാഡ് ചുററി പ്രദക്ഷിണം വെച്ചിട്ടെന്തു പുണ്യമാണ് നിങ്ങൾക്കു കിട്ടുക? ആരുണ്ടു വിളിച്ചിരുത്തി പണി തരാൻ?' സോമൻ ശാസിച്ചു.

എന്നാൽ സുകുമാരൻ അടങ്ങിയില്ല—'എല്ലാ രഹസ്യങ്ങളും നിങ്ങളെ അറിയിക്കേണ്ട ആവശ്യം എനിക്കെന്തുള്ള? സെക്കൻഡ്ക്ലാസ് ട്രാമിൽ കുത്തിക്കയറി ഫോർ നത്തിങ്ങ് ഓഫീസുകളുടെ വരാന്തയിൽ പാട്ടു കിടക്കാൻ പോകയാണെന്നോ വിചാരിച്ചത്? സുകുമാരമിത്തിർ അത്ര മണ്ടനാണെന്നു ധരിക്കേണ്ട.'

സോമന് കൗതുകമുദിച്ചു. 'ആ രഹസ്യമെന്താണെന്ന് അല്പം തുറന്നു കാട്ടു സഹോദരാ!'

'അങ്ങനെ വഴിക്ക വരു ചങ്ങാതി. തൊഴിലില്ലാത്ത വനും ബുദ്ധിയുണ്ടെന്ന കാര്യം മറക്കണ്ട. വീട്ടിൽ ചടഞ്ഞിരുന്ന പത്രങ്ങൾ വായിച്ചാൽ ജോലിയുടെ രഹസ്യങ്ങൾ പിടികിട്ടുകയില്ല തങ്കം!'

'പിന്നെ?' സുകുമാരൻ ചോദിച്ചു.

സുകുമാരൻ തികഞ്ഞ ഗർവോടെ സ്നേഹിതനെ വിവരം ധരിപ്പിച്ചു. പല കമ്പനികളും തൊഴിലില്ലാപ്പടയെ പേടിച്ച് ഈയിടെ പത്രങ്ങളിൽ പരസ്യം കൊടുക്കാറില്ല. ഒരു കമ്പനിക്ക് ക്ളാർക്കിന്റെ പണിക്ക പരസ്യം ചെയ്തിട്ടു പററിയ അമളി കേൾക്കണോ? പത്രത്തിൽ ബോക്സ് നമ്പർ ഉണ്ടായിരുന്നു. അവിടെ നിന്ന് മൂന്നു ലോറി ആപ്ളിക്കേഷൻ ഹെഡ് ഓഫീസിലേക്കയച്ചു. ഇപ്പോഴും അപേക്ഷകൾ കിട്ടിക്കൊണ്ടിരിക്കുന്നു. പോരാത്തതിന് പത്രമാഫീസിൽ നിന്ന് എങ്ങനെയോ കമ്പനിയുടെ പേരു് പുറത്തുപോയി. പ്രതിദിനം മുന്നൂറും അഞ്ഞൂറും പേരാണ് ഓഫീസിൽ ചെല്ലുന്നതു് നേരിട്ട്. കമ്പനിയുടെ പേഴ്ണൽ ഓഫീസർ പരിഭ്രമിച്ചു് നാടുവിട്ടു.'

'അപ്പോഴെന്താണുപായം?' സോമൻ ചോദിച്ചു.

'അതിനുള്ള ഉപായം അവർതന്നെ ആലോചിക്കട്ടെ. നമുക്കെന്താണിതിൽ? അപ്പോൾ പറഞ്ഞുവന്നതു്, അനേകം കമ്പനികൾ ഈ വെട്ടുകിളി ശല്യം ഒഴിവാക്കാൻ അവരവരുടെ നോട്ടീസ് ബോർഡുകളിൽ പരസ്യം പതിക്കുക പതിവാക്കിയിരിക്കുന്നു. നമ്മുടെ ശംഭുദാസ് ഈ വിധമാണു് ഹൈഡ് റോഡിലുള്ള ഒരു ഫാക്ടറിയിൽ ടൈപ്പിസ്റ്റിന്റെ പണി അടിച്ചെടുത്തതു്. ഇഷ്ടന് ടൈപ്പിങ്ങിൽ സ്പീഡുണ്ടായിരുന്നു സത്യം തന്നെ. ഒരു ദിവസം ചെന്നു നോക്കുമ്പോഴുണ്ട് മെഷീനിന്റെ മുമ്പിൽ ഇരിക്കുന്നു. പഞ്ചാബ് മെയിൽ സ്പീഡിൽ മെഷീൻ ചലിക്കുന്നു. അയാളുടെ ഉപദേശം കേട്ട് ബുദ്ധി തെളിഞ്ഞു് ഇപ്പോൾ ഓഫീസുകൾ വലംവെച്ചുവരുന്നു. കാര്യം ആരോടും തുറന്നുപറയില്ല. ജോലിയുടെ കാമുകനാണെന്നറിഞ്ഞാൽ അകത്തു കടക്കാൻ സമ്മതിക്കില്ല. അതുകൊണ്ടു് എന്തെങ്കിലും കാര്യം നടത്താനാണെന്ന വ്യാജേന രണ്ടും കല്പിച്ചു് ഞെളിഞ്ഞുനടന്നു് അകത്തു് കയറിപ്പററുന്നു. പിന്നെ

ബ്രെയിൻ ഉപയോഗിച്ച് സ്റ്റാഫിന്റെ നോട്ടീസ്ബോർഡ് നോക്കിവരും.'

സുകുമാരൻ ഒന്നു നിർത്തിയിട്ട പറഞ്ഞു: 'പഴയ വേല യാണെന്നു തോന്നുന്നുണ്ടാവും ഇല്ലേ? ചൂണ്ടലിൽ മീനുണ്ട് സോമാ! ഇതിനിടെത്തന്നെ രണ്ടുനാലിടത്തു ആപ്ലിക്കേഷൻ കൊടുത്തിട്ടാണിരിക്കുന്നതു് ഈയുള്ളവൻ. ഇന്നലെ പോയി രുന്ന ഓഫീസിൽ പണി കിട്ടിയാൽ സ്വർഗമാണു് സ്വർഗം. ദിവസേന ശമ്പളത്തിനു പുറമേ എഴുപത്തഞ്ചു പൈസ ടിഫി നിനു്. അതു പോരാഞ്ഞിട്ടു് ഓഫീസ് ജോലിക്കാരുടെ യൂണിയൻ ഒന്നര ഉറുപ്പിക വീതം കിട്ടണമെന്നു് ആവശ്യപ്പെട്ട കൊണ്ടു് കമ്പനിക്കു് വക്കീൽ മുഖേന നോട്ടീസ് കൊടുപ്പി ച്ചിരിക്കുന്നുവത്രേ'

ഗോൽ പാർക്കിൽനിന്നു് ഒററയ്ക്കു് വീട്ടിലേക്കു തിരിച്ച സോമൻ സുകുമാരന്റെ കാര്യം ഓർത്തു. അയാളുടെ പരിശ്രമ ങ്ങളെ പ്രശംസിക്കതന്നെ വേണം. ഇതിനുള്ള ഫലം അയാറം ക്കു് കിട്ടാതിരിക്കില്ല. ജോലിക്കു നിയമിച്ചുകൊണ്ടുള്ള കത്തു് കിട്ടി സുകുമാരൻ പൊയ്ക്കളയും. അന്നും സോമനാഥൻ പണി യില്ലാതെ നടക്കും. എന്നാലും സുകുമാരനെപ്പോലെയാകാൻ അയാറംക്കു മനസ്സുവരുന്നില്ല. അതിനു കഴിയുകയുമില്ല.

അച്ഛനു ഗവണ്മെൻറ് ജോലിയായിരുന്നു. ഒരു കാലത്തു് എത്രയോ പേരെ പരിചയമുണ്ടായിരുന്നു. എന്നാൽ അവരു ടെ വീട്ടിലോ ഓഫീസിലോ ചെന്നു് അവരെ കണ്ടാലോ എന്നു് സോമനു് ഓർക്കാൻ പോലും കഴിഞ്ഞില്ല. അച്ഛന്റെ ആത്മാഭിമാനവും ചില്ലറയല്ല. എന്തുവന്നാലും സ്നേഹിതന്മാ രെ പിടിക്കില്ല മകനൊരു ജോലി സമ്പാദിച്ചു കൊടുക്കുവാൻ. ദ്വൈപായന ബാബുവിനു് കഷ്ടിച്ചു് ബി. ഏ കടന്നുകൂടിയ ഒരു മകനുണ്ടെന്നു് അവർക്കാർക്കും അറിയാൻതന്നെ വയ്യ. ദ്വൈപായന ബാനർജിക്കു് മാണിക്യം പോലുള്ള രണ്ടു മക്കളു ണ്ടു് എന്നും അവരിൽ ഒരാറം ഐ. ഐ. ടി. എഞ്ചിനീയരാ ണെന്നും അന്യൻ ഒരു യൂറോപ്യൻ കമ്പനിയിൽ ജൂനിയർ അക്കൗണ്ടൻറ് ആണെന്നും മാത്രമേ അവർ ധരിച്ചിട്ടുള്ളു.

# 3

സോമനാഥനു് വല്ലാത്ത കോപം വന്നു. സുകുമാരൻ എത്ര ദുഃഖിതനാണു്, എന്നാലും ആരോടും കോപിക്കുക പതിവില്ല. എന്നാൽ സോമനാഥനാകട്ടെ കോപംകൊണ്ടു് പൊട്ടിത്തെറിക്കാൻ തോന്നി. ഇത്ര വിശാലമായൊരു സമൂഹം, ഇതിനോടു താനോ സുകുമാരനോ യാതൊരപരാധവും ചെയ്തിട്ടില്ല. തങ്ങൾ ആവുംവിധം പഠിച്ചു. സമൂഹത്തിന്റെ ചട്ടമനുസരിച്ചു് നടക്കുന്നു. തങ്ങളോടു ചെയ്യാൻ പറയുന്നതേ തങ്ങൾ ചെയ്യുന്നുള്ളു. തങ്ങൾക്കു് അനാരോഗ്യമില്ല, തങ്ങൾ അധ്വാനിക്കാൻ തയ്യാർ. എന്നിട്ടും ഈ നശിച്ച നാട്ടിൽ തങ്ങൾക്കു് യാതൊരു സൗകര്യവുമില്ല. തങ്ങൾക്കു് വലിയ ഉദ്യോഗം കിട്ടണമെന്നില്ല. എന്തുജോലി ചെയ്യാനുമില്ല മടി. എന്നിട്ടും തങ്ങളുടെ നേരെ നോക്കാനാരുമില്ല. അങ്ങനെ രണ്ടുകൊല്ലം നഷ്ടപ്പെട്ടുപോയിരിക്കുന്നു.

ഇതിനൊക്കെ ആരാണുത്തരവാദിയെന്നറിയാൻ കഴിഞ്ഞാൽ ഒന്നും ചിന്തിക്കാതെ വല്ലതും ചെയ്തുപോകുമായിരുന്നു. ഒരുപക്ഷേ, സുകുമാരൻ ഇതിനു കൂട്ടുനിൽക്കില്ല. പാവത്തിനു പലതുമുണ്ടു ഭാരങ്ങൾ. എന്നാലും സോമൻ പിന്നോക്കം വെയ്ക്കില്ല. താൻ പണിയെടുത്തു കിട്ടുന്നതുകൊണ്ടു കഴിയാൻ വീട്ടിലാരും കാത്തിരിക്കുന്നില്ല. അതുകൊണ്ടു് ബോംബുപോലെ ഒന്നും നോക്കാതെ പൊട്ടിത്തെറിച്ചാലും ഒന്നും നഷ്ടപ്പെടാനില്ല.

വീട്ടിൽ ചെന്നു കയറിയപ്പോൾ കമലയേട്ടത്തി ഉദ്വേഗത്തോടെ ചോദിച്ചു: 'ആരുമായിട്ടു വഴക്കിട്ടു വന്നിരിക്കയല്ലല്ലോ. മുഖം എങ്ങനെ ചുകന്നുപോയിരിക്കുന്നു!'

സോമൻ ആത്മനിയന്ത്രണത്തോടെ പറഞ്ഞു: 'വെയിൽ കൊണ്ടിട്ടാവണം'.

ബുൽബുൽ ചേത്'ലയിൽ അച്ഛന്റെ വീട്ടിലേക്കു പോയിരിക്കയാണു്. ഊണു് അവിടെത്തന്നെ. അച്ഛൻ പഴയ

ശീലമനുസരിച്ച് പത്തരയ്ക്ക് ഉണ്ണാനിരിക്കും. കമല സോമ നെ കാത്തിരിക്കയാണ്.

വേഗം കുളി കഴിച്ചു സോമൻ. പിന്നെ രണ്ടുപേരും ഒന്നിച്ചു ഭക്ഷണത്തിനിരുന്നു. അമ്മയുടെ മരണശേഷം സോമൻ പല ദിവസവും കമലയുടെ ഒപ്പമിരുന്നാണ് ഭക്ഷിക്കുക. ഭക്ഷണം നന്നാവാത്ത ദിവസം ഏടത്തിയെ കുററം പറഞ്ഞിട്ടുണ്ട്. അയാൾ പറയും: 'അച്ഛൻ ഒന്നും പറയാറില്ല. അതാണ് ക്രമേണ ഊണു പരുങ്ങലായിത്തുടങ്ങിയിരിക്കുന്നത്.'

കമല തർക്കിക്കാൻ നിൽക്കും: 'എണ്ണയും എരിവും ഇല്ലാത്ത സാധനങ്ങൾ നിനക്കു പിടിക്കില്ല. അച്ഛനതൊന്നും പററില്ല. ഡോക്ടർ പ്രത്യേകം പറഞ്ഞിരിക്കുന്നു. മുളകും മററ് ഉഗ്രസാധനങ്ങളും ദേഹത്തിനും നല്ലതല്ല.'

എന്നാൽ ഇക്കഴിഞ്ഞ രണ്ടു കൊല്ലത്തിനിടയ്ക്ക് സംഗതികൾ തീരെ മാറിപ്പോയിരിക്കുന്നു. ഉണ്ണാനിരിക്കുമ്പോൾ ഒന്നാണും. ഭക്ഷണവിമർശനം പോകട്ടെ. ഏറെ സംസാരിക്കാൻ തന്നെ പുറപ്പെടാതായി. കമല സങ്കടപ്പെടും: 'നിന്റെ ഊണു വലിയ അമാന്തത്തിലായിരിക്കുന്നല്ലോ കുട്ടാ! ദഹനക്കേടുണ്ടെങ്കിൽ ഡോക്ടറെ കണ്ടിട്ടു വരൂ. വല്ലതും മരുന്നു കഴിച്ചാൽ സുഖമാവും.'

സോമൻ ഒഴിഞ്ഞുമാറും. കമലയേടത്തിയിൽ നിന്ന് ഒന്നും ഒളിഞ്ഞുനിൽക്കില്ല. അതാണു പേടി. തന്റെ മനസ്സിലുള്ളതൊക്കെ ഏടത്തിയറിയുന്നു.

വൈകുന്നേരത്തെ സ്ഥിതിയാണ് ഇതിലും കഷ്ടം. ജന്മജന്മാന്തരങ്ങളിൽ എത്ര വലിയ പാപം ചെയ്തതിന്റെ ഫലമായിട്ടാവണം വൈകുന്നേരത്തെ സമയം ഒരുവൻ വീട്ടിൽ തന്നെ കുത്തിയിരുന്നു കഴിച്ചുകൂട്ടേണ്ടിവരിക എന്ന ഗതികേട സംഭവിക്കുന്നത്?

കമലയേടത്തി ആ സമയത്താണു പകലത്രയുമുള്ള പരിശ്രമം കൊണ്ടു് തളർന്നു ഒന്നു നടുനിവർത്തുന്നത്. ഈ വെറും തടവുസമയം എങ്ങനെ കഴിച്ചുകൂട്ടുമെന്നാണ് പ്രശ്നം. ഈ സമയം ഉറങ്ങാമെന്നുവെച്ചാൽ രാത്രി ഉറക്കം വരില്ല. ഉണർന്നു കിടന്നാലോ, പല ജാതി അന്തമില്ലാത്ത ചിന്തകൾ മനസ്സിൽ

വലകെട്ടം. മുമ്പ് ഈ സമയം വല്ലതും വായിക്കാൻ നോക്കി യിരുന്നു. ഇന്നു് അതിനുമില്ല മനസ്സ്. റേഡിയോ സംഗീ തത്തിന്റെ കഥയും അതുതന്നെ.

എന്നാൽ എത്രയെത്ര പേരാണു് ഈ സമയം ഓഫീസി ലും, കോടതിയിലും, ഫാക്ടറിയിലും, റെയിലിലും, പോ സ്റ്റാഫീസിലും, ചന്തകളിലും പണിയെടുത്തു വിയർത്തു തളരു ന്നതു്. ആരോടും ദ്വേഷ്ടത വിചാരിക്കരുതെന്നു് അമ്മ ഉപ ദേശിച്ചിട്ടുണ്ടു്. എന്നാൽ ജോലി പരിലാളിതരോടു് ദ്വേഷ്ട തോന്നാതിരിക്കാൻ സോമനു് കഴിയുന്നില്ല.

നാലരമണിക്കു് അച്ഛന്റെ ചങ്ങാതി സുധന്യബാബു വന്നു. റിട്ടയറായശേഷം മൂപ്പർ ഇവിടെത്തന്നെ വീടുവാങ്ങി ക്കൂടി. വൈകുന്നേരം ചില ദിവസം അച്ഛനോടു വെടി പറ യാൻ വരും.

സുധന്യബാബുവിന്റെ വരവോടെ അച്ഛന്റെ ഗൗരവഭാ വമെന്ന മുഖംമൂടി നീങ്ങും. മകളുടെ അടുക്കൽ ചായയ്ക്കു് ആളെ അയയ്ക്കും. പിന്നെ രണ്ടുപേരും സുഖദുഃഖകഥകളുടെ കെട്ട ഴിക്കും.

സുധന്യബാബുവിനു നേരെ സിഗററ്റു നീട്ടിക്കൊണ്ടു് ദ്വൈപായനൻ ചോദിച്ചു: 'കത്തുവന്നോ?'

കത്തെന്നു വെച്ചാൽ ജാമാതാവിന്റെ കത്തു്. കാനഡ യിൽനിന്നു്. അയാളം അവിടെയാണുള്ളതു്. സുധന്യൻ പറഞ്ഞു: 'അറിയാമോ ബ്രദർ! ഇവിടെ എന്തൊരു ചൂടു്! എന്നാൽ യൂണിപേഗിൽ ഈ സമയം മഞ്ഞു പൊഴിയുന്നു. മക ളെഴുതുന്നു: ഇക്കാലത്തു നിരത്തിൽ കൂടെ നടക്കുക വയ്യെന്നു്.'

'അവർക്കു നടക്കേണ്ട ആവശ്യമെന്തുള്ള? വണ്ടിയില്ലേ?' ദ്വൈപായനൻ ചോദിച്ചു.

'വെറും വണ്ടിയല്ല—എയർകണ്ടീഷൻഡ്ഢ്ലി മൂസിൻ. തണുപ്പുകാലത്തു ചൂടു്, ചൂടത്തു തണുപ്പു്. ഇന്നാട്ടിൽ ബിർള മാർക്കും ഇമ്മാതിരി വണ്ടിയിൽ സഞ്ചരിക്കാൻ കഴിയുമോ ആ വോ! ജാമാതാവു് കാറിന്റെ ഒരു ഫോട്ടോവും അയച്ചിട്ടുണ്ടു്. കാട്ടിത്തരാം. ഈ വണ്ടിയില്ലേ ദ്വൈപായനൻ, ഇതിനു ഇട യ്ക്കു് ഗിയർചേയ്ഞ്ചു് ചെയ്യേണ്ട ആവശ്യമില്ല. എല്ലാം തന്നെ

ത്താനെ ആയിക്കോളം. ഇപ്പുറത്തു് നമ്മുടെ നാടൻ സ്വദേശ വണ്ടികാം ഒന്നു നോക്കു. അന്നൊരിക്കൽ മകൾ വന്നപ്പോൾ എന്റെ ദൗഹിത്രി ടാക്സിയിൽ കയറിയനേരം ചിരിച്ചു ചിരിച്ചുചത്തു. അതോ, ഞങ്ങൾ പുളളെ സൂക്ഷിച്ചു തെരഞ്ഞെടുത്ത ടാക്സി—'

'എന്തിനോടു് എന്തിനെ തരതമ്യപ്പെടുത്തുന്നു എന്റെ ഇഷ്ടാ!' ദ്വൈപായനൻ സിഗററ്റ് വലിച്ചുകൊണ്ടു് പറഞ്ഞു: ഈ നാടിന്റെ സാമ്പത്തികമായ താഴ്ചയിൽ അയാൾക്ക തോന്നിയ കലശലായ അമർഷം ഓരോ വാക്കിലും പ്രകടമായിക്കൊണ്ടിരുന്നു.

സുധന്യൻ സഗർവം പ്രഖ്യാപിച്ചു. 'ജാമാതാവിനു വീണ്ടും ശമ്പളം വർധിപ്പിച്ചെന്നു് മകൾ എഴുതിയിരിക്കുന്നു. ഇപ്പോഴെത്രയായെന്നോ? പതിനേഴായിരത്തി ഇരുനൂററിയൻപതുരൂപ അറിയാമോ ബ്രദർ? എന്റെ ശ്രീമതി ഇപ്പോഴും പഴയ മട്ടിൽ സിമ്പിളാണു്. അവർക്ക പറഞ്ഞിട്ടു വിശ്വാസം തന്നെ വരുന്നില്ല. പ്രതിമാസം ജാമാതാവു് ഇത്രവളരെ പണം വീട്ടിൽ കൊണ്ടുവരുന്നുവെന്നോ! ഞാൻ നേരമ്പോക്കായി പറഞ്ഞു. 'പെണ്ണേ, നീയെന്താ വിചാരിച്ചേ? നിന്റെ കെട്ടിയവനാണെന്നോ, വെറും ആയിരത്തി ഒരുനൂറുരൂപ പെൻഷൻ വാങ്ങി റിട്ടയർ ചെയ്യാൻ?'

'ആഹാ, ദീർഘായുസ്സായിരിക്കട്ടെ. ഇനിയും ഉയർച്ചയുണ്ടാകട്ടെ.' ദ്വൈപായനൻ ആശീർവദിച്ചു.

എന്നാൽ സുധന്യൻ തികച്ചും സംതൃപ്തനല്ല. അയാൾ പറഞ്ഞു: 'എത്രയായിട്ടും മകൾ സംതൃപ്തയല്ല. ഒരു സുഖമില്ലത്രേ. ഒരു സ്ഥിരം അടുക്കളക്കാരനെ കിട്ടാത്ത നശിച്ച നാടാണത്രേ. അറിയാമോ ദ്വൈപായനൻ! എന്റെ മകൾക്കു് തോട്ടിപ്പണിപോലും വേണ്ടിവരാറുണ്ടെന്നു്. ജാമാതാവു് കല്പിച്ചാൽ മാത്രം.'

'എന്താണീ കേൾക്കുന്നതു്?' ദ്വൈപായനൻ സഹതാപം പ്രകടിപ്പിച്ചു.

'ആളുകളുടെ വലിയ അഭാവം—വലിയ ക്ഷാമം. ആളുകൾക്കു് എത്രയെത്ര ജോലിയാണെന്നോ ഒഴിഞ്ഞുകിടക്ക

ന്നതു്! ആളെ കിട്ടാത്തതുകൊണ്ടു മാത്രം.' സുധന്യൻ ഒന്നുകൂടി സിഗററു ആസ്വദിച്ചു നീട്ടിവലിച്ചു പുകവിട്ടു.

എന്തഭിപ്രായമാണു് പറയേണ്ടതെന്നു ദ്വൈപായനനു പെട്ടെന്നു തോന്നിയില്ല. സിഗററിൻെറ ചാരം കെടുത്താൻ സമയമെടുത്തുകൊണ്ടു് അയാാം പറഞ്ഞു: 'കെട്ടുകഥപോലെ തോന്നുന്നു സുധന്യബാബു! ഈ ഇരുപതാം നൂററാണ്ടിൽ സൂര്യ ചന്ദ്രന്മാർക്കു താഴെ ഒരു ജോലി ഒഴിവുണ്ടെന്നു കേട്ടാൽ ലക്ഷം ആപ്ലിക്കേഷൻ ചെല്ലുന്ന രാജ്യവുമുണ്ടു്. ജോലിയൊഴിവുണ്ടാ യിട്ടും ആളെ കിട്ടാനില്ലാത്ത നാടുമുണ്ടു്.'

സുധന്യനു് ചങ്ങാതിയെപ്പോലെ അത്ഭുതം തോന്നിയി ല്ല. 'പക്ഷേ എന്താണു സംഗതിയെന്നോ? രണ്ടും അങ്ങേയററ ത്തെ നിലയാണു്. സ്വന്തം എച്ചിൽപ്പാത്രം സ്വന്തം കയ്യാലേ കഴുകേണ്ടിവരുന്ന ഒരു നാടു് സുസംസ്ക്കാര സമ്പന്നമാണെന്നു പറയുക വയ്യ.'

ദ്വൈപായനനു ചിരി വന്നു...'എന്നാൽ വീട്ടിൽ തൊഴി ലില്ലാത്ത ചെറുപ്പക്കാരുള്ളവർ പായുന്നു പാശ്ചാത്യർ ചെയ്യുന്ന താണു നൂറിരട്ടി ഭേദമെന്നു്—ഇന്നാട്ടിലെ തൊഴിൽ സാധ്യത നോക്കുമ്പോാം.'

സുധന്യബാബു പറഞ്ഞു: 'എൻെറ ഒരു അഹോഭാഗ്യം കൊണ്ടു് എനിക്കു് ആൺമക്കളില്ല. അതുകൊണ്ടു് ഈ ജീവി തത്തിൽ തൊഴിലന്വേഷണയാത്ര വേണ്ടിവരില്ല.'

'രക്ഷപ്പെട്ടു ബ്രദർ! ചെറുപ്പക്കാരുടെ പ്രായത്തിനു സഹി ക്കേണ്ടിവരുന്ന ഈ യാതന കണ്ണുകൊണ്ടു കാണേണ്ട ഒരു യോ ഗമാണു് എനിക്കു്. കൈകാലുകൾ പിടിച്ചു കെട്ടിയമാതിരി അസഹായമായ ഒരവസ്ഥയാണു് ഇതു്. സഹായിക്കാനുള്ള യാതൊരു കഴിവുമില്ല.' ദ്വൈപായനൻെറ സ്വരം ദുഃഖാർദ്ര മായിരുന്നു.

'ഇങ്ങനെയിരിക്കെയാണു് ജാമാതാവിൻെറ തലയ്ക്കു കമ്പം കൂടിയിരിക്കുന്നതു്.' സുധന്യബാബു പ്രഖ്യാപിച്ചു. 'വിദേശ ത്തുപാർക്കുമ്പോാം സ്വദേശത്തുള്ള കൂറിരട്ടിക്കുന്നു. എഴുതുന്നു; നാട്ടിൽ തിരിച്ചെത്തി ദേശസേവനം ചെയ്യാൻ വിചാരിക്കുന്നു വത്രേ. എന്തെല്ലാം നശിച്ച വിചാരങ്ങളാണെന്നു നോക്കു.'

അതു് അപകടമാണെന്ന കാര്യത്തിൽ ദ്വൈപായനൻ സുധന്യനോടു പൂർണമായും യോജിച്ചു.

സുധന്യൻ പറഞ്ഞു: 'ഇതേപ്പററിയൊക്കെ സംസാരിച്ചു അഭിപ്രായമാരായാനാണു വന്നിരിക്കുന്നതു് ഞാൻ. ജാമാതാവെഴുതുന്നു, നാട്ടിൽ ആയിരം ക. ശമ്പളം കിട്ടുമെന്നുണ്ടെങ്കിൽ അവിടെത്തന്നെ വല്ല കോളേജിലും ജോലി നോക്കാമെന്നുണ്ടു്. മൂപ്പരു നാടുവിട്ടു പോയിട്ടു് വളരെ നാളായി. ഇവിടെ ജനാരണ്യമാണു്. മനുഷ്യർക്കു് യാതൊരു വിലയുമില്ല എന്നറിയില്ല. ഇവിടെ മനുഷ്യർക്കു വേണ്ടത്ര വില കല്പിക്കുവാൻ നാം മറന്നുപോയിരിക്കുന്നു.'

ദ്വൈപായനൻ പറഞ്ഞു: 'മകൾക്കു വേഗം എഴുതു, ജാമാതാവു് എന്തുതന്നെ പറഞ്ഞാലും സമ്മതിക്കരുതെന്നു്. ഇവിടെ വരുന്നതു് തിരക്കു വർധിപ്പിക്കുവാനേ ഉതകൂ. മൂന്നുനാലു പേരുടെ റേഷൻകാർഡും കൂടും. നാടിനു യാതൊരു മംഗളവും ഉണ്ടാകാനും പോകുന്നില്ല. അതുകൊണ്ടു്, ഇപ്പോഴുള്ള ജോലി കൊണ്ടു് ഏതാനും വിദേശനാണയം നേടാൻ കഴിയുന്നുണ്ടു്. ഇതുതന്നെ ഏററവും വലിയ ദേശസേവനമാകുന്നു.'

മകളെ ഇത്ര ദൂരെ പാർപ്പിക്കേണ്ടിവരുന്നതിനെതിരായ നേരിയ ഒരു വികാരം സുധന്യന്റെ മനസ്സിനെ അലോസരപ്പെടുത്തിക്കൊണ്ടിരിക്കുന്നുവെന്നതു് ഒരു വസ്തുതയാണു്. സങ്കോചത്തോടെ പറഞ്ഞു: 'നിങ്ങളോടു പറയാൻ സങ്കോചം തോന്നുന്നില്ല. എന്റെ പതിക്കു സങ്കടം. ഒരേയൊരു സന്താനം—എവിടെയോ പോയ്ക്കിടക്കുന്നു. മകളും ജാമാതാവും മടങ്ങിപ്പോരട്ടെയെന്നാണവൾക്കാഗ്രഹം. എന്തിനാണിത്രയൊക്കെ പണം? ഇക്കണ്ടവരെല്ലാം ഇന്നാട്ടിൽ തന്നെ പുലരുന്നു. കാർ വാങ്ങി നടക്കുന്നു. നല്ല പുരകളിൽ പാർക്കുന്നു.'

അല്പം വിരാമത്തിനുശേഷം അയാൾ തുടർന്നു: 'അതു നോക്കുമ്പോൾ നിങ്ങൾ ഭാഗ്യവാനാണു്. കുട്ടികളെല്ലാം നല്ല മാണിക്യക്കല്ലുകൾ. ദോംബലി നു വീണ്ടും പ്രമോഷനായോ?'

ദ്വൈപായനൻ കുട്ടികളുടെ കാര്യം എല്ലാം ശരിക്കറിയുന്നു. കുട്ടികൾ വന്നു് ഓഫീസുകാര്യങ്ങൾ അച്ഛനോടു ചർച്ച ചെയ്യും. ദ്വൈപായനൻ പറഞ്ഞു: 'ദോംബൽ ഇക്കൊല്ലം തന്നെ ടെക്നിക്കൽ വിഭാഗത്തിന്റെ ഡെപ്യൂട്ടി മാനേജരാവു

മെന്നു കേറക്കുന്നു. ചെക്കൻ സ്വന്തം പരിശ്രമം കൊണ്ടു ചെറിയ ശമ്പളത്തിൽ കടന്നുകൂടിയതായിരുന്നു. ഇത്ര ഉയരുമെന്നു പ്രതീക്ഷയുണ്ടായിരുന്നില്ല. വിവാഹത്തിനു ശേഷമാണുയർന്നതു്—മകളുടെ ഭാഗ്യം—'

മകളെപ്പററി അഭിപ്രായവ്യത്യാസമേ ഉണ്ടായിരുന്നില്ല. സുധന്യൻ പറഞ്ഞു :'ഞാനും ഭാര്യയും എപ്പോഴും അതു പറയാറുണ്ടു്. സാക്ഷാൽ ലക്ഷ്മിയെയാണു് നിങ്ങൾ കുടിവെയ്പിച്ചതു്. പേരും കമല, സ്വഭാവംകൊണ്ടും കമല.'

ദ്വൈപായനനേക്കാൾ ഏറെ അതാരുണ്ടറിയുന്നു? അയാൾ കുറച്ചുനേരം ഗൗരവഭാവത്തിൽ ഇരുന്നിട്ടു പറഞ്ഞു: 'മകളില്ലായിരുന്നെങ്കിൽ കുടുംബം കുളത്തിലാകുമായിരുന്നു സുധന്യ! ഇക്കാലത്തെ ചെറുപ്പക്കാരികളെപ്പററിയോരോന്നു കേൾക്കുമ്പോൾ.'

സുധന്യൻ കാൽ വിറപ്പിച്ചുകൊണ്ടു് പറഞ്ഞു: 'ഇന്നത്തെ ചെറുപ്പക്കാരികൾ പാതാളത്തിലേക്കാണു യാത്ര എന്നു പറയുന്നതു മുഴുവൻ ശരിയായിരിക്കയില്ല. എന്നാലും ഭർത്താവിനെയും തന്നെയും പററിയല്ലാതെ അവർക്കു് ചിന്തയില്ല. സുന്ദരനും ജോലിയുള്ളവനുമായ ഒരു ഭർത്താവു് ഇരുപത്താറിരുപത്തേഴു വയസ്സുള്ളപ്പോൾ ബലൂണിൽ നേരെ ഭൂമിയിലേക്കു് ഇറങ്ങിവന്നതല്ല. തന്നെ അരിഷ്ടിച്ചു വയററിൽ കൊണ്ടുനടന്നും ഇത്തിരി പ്രായം തൊട്ടേ എടുത്തുട്ടി വളർത്തിയും മനുഷ്യനെപോലെയാക്കിയ രണ്ടുപേർക്കു് കൂടിയുണ്ടു് അവനിൽ അൽപം അവകാശം എന്ന കാര്യം പുത്രഭാര്യമാർ ചിന്തിക്കുന്നേയില്ല.'

ദ്വൈപായനൻ പറഞ്ഞു: 'എന്നാൽ ഡെപ്യൂട്ടി മാനേജരാവുമെന്ന വാർത്ത മകളെ പരിഭ്രമിപ്പിച്ചിരിക്കുന്നു.'

'അതെന്തിനു്?' സുധന്യനു് ആശ്ചര്യം സഹിച്ചില്ല. 'പ്രമോഷനല്ലേ? ആനന്ദിക്കയല്ലേ വേണ്ടതു്?'

'പ്രമോഷനായാൽ ദോംബലിനെ ഹെഡ്ഡാഫീസിലേക്കു മാററും.' ഒന്നു നിർത്തിയ ശേഷം വീണ്ടും പറഞ്ഞു. 'എന്റെ മകൾ മിതഭാഷിണിയാണു്. എങ്കിലും ബുദ്ധിമതി. കമലാവിഹീനമായ ഈ കുടുംബത്തിനു് എന്തു സംഭവിക്കുമെന്നറിയാം.'

'അതെന്തേ? രണ്ടാമന്റെ ഭാര്യ?' സുധന്യൻ ചോദിച്ചു.

ദൈപായനൻ മുൻപോട്ടു കുനിഞ്ഞു സ്വരം താഴ്ത്തി പറഞ്ഞു: 'ഇപ്പോഴും കുട്ടിക്കളി വിട്ടിട്ടില്ല. സ്വഭാവം നന്ന്. പക്ഷെ, പൂമ്പാററയെ പോലെ തുള്ളിക്കളി. ഒരിടത്തു മന സ്സുറയ്ക്കുന്നില്ല. അതിനു പുറമേ, കാജലിനു് ഇടക്കിടയ്ക്കു ട്രാൻ സ്ഫർ കിട്ടുന്ന പണി, അഹമ്മദബാദിലേക്കയക്കാനാലോ ചനയുണ്ടു്.'

സുധന്യനു പറയാനൊന്നും കിട്ടിയില്ല. ദൈപായനൻ തന്നെ തുടർന്നു: 'ഈ വീട്ടിൽ ഞാനും കുട്ടനും മാത്രമായി എന്നും വരും.'

തലയിൽ കൈവെച്ചു ദൈപായനൻ. 'ഞാനിനി എത്ര നാളേക്കു്? പക്ഷേ, കുടുംബം ഒരു നിലയ്ക്കാക്കി വെച്ചിട്ടു പോകാനായില്ല സുധന്യ! പ്രതിഭയെ കണ്ടുമുട്ടിയാൽ അവരും കലഹിക്കും. അവരും ചോദിക്കും. രണ്ടുമക്കളെ നേരെയാക്കി യെടുത്തല്ലോ, ഒരാളെയല്ലേ നിങ്ങളെയേൽപിച്ചു പോന്നുള്ളു. അയാളെ നോക്കാൻ കഴിഞ്ഞില്ലല്ലോ?'

'ജോലിയുടെ കാര്യം ഇങ്ങനെയാവുമെന്നു് ആരെങ്കിലും വിചാരിച്ചിരുന്നതാണോ?' സ്നേഹിതനെ സമാധാനിപ്പി ക്കാൻ ശ്രമിച്ചു സുധന്യബാബു. 'നിങ്ങളുടെ മകന്റെ കാര്യം മാത്രമല്ല എവിടെ ചെന്നാലും മുറവിളി. ആയിരവും ലക്ഷവു മല്ല. ഇപ്പോഠം തൊഴിൽരഹിതരുടെ എണ്ണം കോടിയിലേ ക്കു കടന്നുവെന്നു കേഠക്കുന്നു.'

ദൈപായനൻ 'ഹ്ഉം' എന്നു മാത്രം പറഞ്ഞു. അതിൽ നി ന്നു് അയാളുടെ മനോഭാവമറിയാൻ കഴിഞ്ഞില്ല.

സുധന്യബാബു പറഞ്ഞു: 'ഇപ്പോഠം മററു പണികളൊന്നു മില്ലല്ലോ. മനസ്സിരുത്തി പത്രം വായിക്കും. പത്രക്കാരെഴുതു ന്നു. ഇത്രയേറെ തൊഴിൽവിഹീനർ മറെറങ്ങുമില്ല. ഈയൊരു കാര്യത്തിൽ നമ്മഠം ഫസ്റ്റ്. ഈ ബഹുമതി ലോകത്തിലെ മറെറാരു രാഷ്ട്രത്തിനും നമ്മിൽ നിന്നു് കൈക്കലാക്കാൻ പററില്ല. ഇന്ത്യയിൽ തന്നെയും ബംഗാളികഠ തൊഴിലി ല്ലായ്മയ്ക്കു് ഗോഠംഡു് മെഡലാണു് നേടിയിരിക്കുന്നതു്.'

ദൈപായനൻ വീണ്ടും ഒന്നു മൂളി 'ഹ്ഉം'

സുധന്യൻ തുടർന്നു: 'ബീഭത്സമെന്നു തന്നെ പറയണം ഈ നിലപാടിനെ. വിദ്യാഭ്യാസം നേടി എത്ര എത്ര ആരോഗ്യവാന്മാരായ ചെറുപ്പക്കാരാണ്, എത്രയോ സ്വപ്നങ്ങൾ കണ്ടുകൊണ്ട് എത്രയോ മനക്കോട്ടകെട്ടി വീടുകളിൽ കഴിച്ചുകൂട്ടുന്നു. ജോലിക്കപേക്ഷകൾ എഴുതി അയയ്ക്കുക—അതു മാത്രം പണി. ഹൗ! ചിന്തിക്കാൻ വയ്യ ഈ ഒരവസ്ഥ. പ്രശ്നം വലിയതാണ്', മനസ്സിലായോ ദ്വൈപായനൻ! അപ്പോൾ നിങ്ങളൊററയ്ക്കെന്തു ചെയ്യും?'

എന്നിട്ടും മനസ്സ് മനസ്സിലാക്കാൻ കൂട്ടാക്കുന്നില്ല. ഇതൊന്നും യുക്തിയാവില്ല. അമ്മയില്ലാത്ത കുട്ടിയെ വെറും പ്രസംഗങ്ങൾ കേൾപ്പിച്ച് തടിതപ്പിയെന്നു പറയും.

സുധന്യൻ പറഞ്ഞു: 'ജീവിതമത്രയും എല്ലു നുറുങ്ങെ പണിയെടുത്ത് പെൻഷൻ വാങ്ങി ഒരിടത്തു സമാധാനമായിരുന്നു ബാക്കികാലം കഴിക്കാമെന്നുവച്ചാൽ നിവർത്തിയില്ല. കുട്ടികൾ നേരാംവണ്ണമായില്ലെങ്കിൽ തങ്ങളാണ് കുററക്കാരെന്ന് തോന്നിപ്പോവുകയാണ്.'

സുധന്യൻ എഴുന്നേൽക്കാൻ ഭാവിച്ചു. ദ്വൈപായനൻ പറഞ്ഞു: 'ഇതു സംബന്ധിച്ച് നിങ്ങളുടെ മകൾ എഴുതിയിരുന്നില്ലേ?'

സുധന്യൻ ഒരു സിഗററുകൂടിയെടുത്തുകൊണ്ടു പറഞ്ഞു: 'ഒരിക്കലോ? എത്രയോ തവണ. അവിടത്തെ പോളിസിയെന്താണെന്നോ—സ്വന്തം വരനെ താൻ തന്നെ തേടി പിടിച്ചോളും—ഓൺയുവർ ഓൺ ടെലിഫോൺ എന്നു പറയുന്നതുപോലെ. ഇഷ്ടമുള്ള പക്ഷം സ്വന്തം മാതാപിതാക്കളോട് കൺസൾട്ട് ചെയ്യാം. എന്നാൽ ഉത്തരവാദിത്വം മുഴവൻ നിങ്ങളുടേതു്. അതേവിധം ജോലി തേടിപ്പിടിച്ചു കൊടുക്കേണ്ട ചുമതലയും അച്ഛനമ്മമാരുടേതല്ല. നിനക്കു താടിയും മീശയും കുരുത്തിരിക്കുന്നു. പ്രായപൂർത്തി വന്നിരിക്കുന്നു. സ്വയം മേഞ്ഞു തിന്നോളൂ.'

സോമനാഥന്റെ കാര്യം ദ്വൈപായനൻ ഒപ്പമോർത്തുപോയി. സങ്കോചവും സംശയവുമെല്ലാം തട്ടിനീക്കി അയാൾ പറഞ്ഞു. 'കുട്ടനുവേണ്ടി കാനഡയിൽ വല്ലതും ചെയ്യാനാവുമോ എന്നാലോചിക്കയായിരുന്നു. ഇവിടത്തെ ജോലിയുടെ ഒരു സ്ഥിതി—'

യാതൊരുതരം പ്രതീക്ഷയ്ക്കും വക നൽകാൻ സുധന്യന് കഴിഞ്ഞില്ല. ഭാരമൊഴിക്കാനായി പറഞ്ഞു: 'നിങ്ങൾ പറയുകയാണല്ലോ എന്നുവെച്ച് ഞാൻ മകൾക്ക് ഒന്നെഴുതി നോക്കാം. എന്നാൽ ഞാനറിഞ്ഞിടത്തോളം, ഈ വിധമുള്ള മൂന്നു നാലു കത്തുകൾ കൽക്കത്തയിൽ നിന്നു ആഴ്ചതോറും കാനഡയ്ക്കു പോകുന്നുണ്ട്. കനേഡിയൻസ് മുമ്പ് ഇന്ത്യക്കാരെ ധാരാളം എടുത്തിരുന്നു. ഇപ്പോഴവർ സൂത്രശാലികളായിരിക്കുന്നു. ഡോക്ടർമാർ, എൻജിനിയർമാർ, ടെക്നീഷ്യൻമാർ ഇവർക്കൊക്കെയേ വിസ കൊടുക്കുന്നുള്ളു.'

ദ്വൈപായനൻ ഈ വിധമുള്ള മറുപടിതന്നെയാണ് പ്രതീക്ഷിച്ചിരുന്നതു്. കാനഡയെ കുററപ്പെടുത്താൻ തോന്നുന്നില്ല. വാതിൽ മലർക്കെ തുറന്നിട്ടാൽ അവിടത്തെ അവസ്ഥയും ഇവിടത്തെപ്പോലെയാകാൻ അധികനാൾ വേണ്ടിവരില്ല.

എന്നിട്ടും ദ്വൈപായനന്നു് വിഷമം തോന്നി. സുധന്യന്റെ ജാമാതാവിനു് വിദേശത്തേക്കു് പോകാൻ കാലത്തു പാസ്പോർട്ടിന്റെ ഇടപാടുണ്ടായിരുന്നു. ആ കുഴപ്പമൊക്കെ നേരെയാക്കിയതും ദ്വൈപായനനായിരുന്നു. മകളുടെ പാസ്പോർട്ടിനും വളരെയൊക്കെ ശ്രമിക്കേണ്ടിവന്നിരുന്നു. ദ്വൈപായനന്നു്. അന്നു സുധന്യൻ രണ്ടു കയ്യും പിടിച്ചമർത്തി ദ്വൈപായനനോടു പറയുകയുണ്ടായി. 'നിങ്ങളോടുള്ള കടപ്പാടു് ഈ ജീവിതത്തിൽ ഒരിക്കലും മറക്കില്ല.'

എന്നാൽ സുധന്യനോടു വെറുപ്പ് തോന്നുന്നില്ല. തോന്നുകയാണു്—ജീവിതത്തിന്റെ അവസാനത്തെ തിരിവിലെത്തിയിരിക്കുന്നു അയാൾ. ഈ അവസരത്തിലുണ്ടോ ലോകത്തെപററിച്ചിന്തിക്കാൻ തോന്നുന്നു? പാശ്ചാത്യനാടുകളിലെ മാതാപിതാക്കൾ ഭാഗ്യവാന്മാർ. അവർക്കു് ചുമതലകൾ വളരെക്കുറവു്. മകളുടെ വിവാഹം, മകന്റെ ജോലി ഈ സൈ്വരക്കേടുണ്ടാക്കുന്ന രണ്ടു കാര്യങ്ങളിൽ നിന്നും അവർ മുക്തരത്രേ.

സുധന്യൻ പോയതിനുശേഷവും ദ്വൈപായനൻ വളരെ നേരം അവിടെത്തന്നെയിരുന്നു. പുറത്തു് ഇതിനിടെ അന്ധകാരം കനത്തുവന്നു. ഓഫീസു ജോലിക്കാർ വീടുകളിൽ

ത ാ ച്ചെത്തി, ആ വഴിക്കതന്നെ ഇടയ്ക്കിടയ്ക്കു രണ്ടു നാലു് വണ്ടി ക ാ മാത്രം അവിടെത്തെ സ്വൈരതയ്ക്കു ഭംഗം വരുത്തി.

'അച്ഛൻ ഉറക്കമായോ?' കമലയുടെ ചോദ്യം കേട്ടു് ദ്വൈപായനനുണർന്നു.

സന്ധ്യയുടെ അസ്പഷ്ടതയിൽ അപ്പോഴാണ് മാത്രം ഡ്രസ്സ് ചെയ്തുവന്ന കമലയെ അയാൾ കണ്ടു.

'വരൂമോളേ!'

'കുളിയില്ലേ?' സ്നിഗ്ധസ്വരത്തിൽ അവൾ ചോദിച്ചു.

'ഇവിടെയിരുന്നാൽ പലതരം ചിന്തകൾ തലയിലേക്കു നുഴഞ്ഞുകയറുന്നു മോളേ! വാർധക്യത്തിൽ വല്ലതും ചെയ്യാനുള്ള കഴിവു് കെട്ടുപോകുന്നു. എന്നാൽ ചിന്തകൾ മാത്രം ശേഷിക്കുന്നു. ചിന്തയെന്നാലോചിച്ചാലോ, പലപ്പോഴും മനസ്സിലാവുകയുമില്ല.'

'രാത്രി കുളിച്ചാൽ അച്ഛനു് തുമ്മൽ തുടങ്ങും. കുളിക്കണ്ട. മേൽ കഴുകിയാൽ മതി'. കമല പറഞ്ഞു.

ദ്വൈപായനൻ അന്വേഷിച്ചു. 'അനുജത്തിയെവിടെ?'

'കാഞ്ജലിന്റെ മാനേജർ നൈജീരിയയിലേക്കു് സ്ഥലം മാറി പോകുന്നു. അതിന്റെ പാർടി. രണ്ടുപേരും കൂടി പുറപ്പെട്ടിരിക്കയാണു്. മടങ്ങാൻ വൈകും.'

ദ്വൈപായനൻ പറഞ്ഞു: 'ഇതാണു് ബിലാത്തിക്കമ്പനിക്കുള്ള തരക്കേടു്. രാത്രി വളരെ നേരം പാർടി നടത്തിയാലേ തൃപ്തിയാവൂ.'

കമല ആശ്വസിപ്പിച്ചു. 'ഇനി മുറയ്ക്കു കുറഞ്ഞോളും. പകരം വരുന്നതു് ഇന്ത്യാക്കാരനാണു്.'

'എന്താണു് പേരു്?'

'മിസ്റ്റർ ചോപ്ര എന്നാണെന്നു തോന്നുന്നു.' കമല പറഞ്ഞു.

'എന്റെ ഭഗവാനേ! അപ്പോൾ ഒന്നും പറയാൻ പററില്ല. കൂടാനാണു് വഴി'.

കമല പറഞ്ഞു. 'സാധു ബാർബറോട്ടു് നാളെ വരാൻ പറയാം അച്ഛാ! എത്ര നാളായി മുടി വെട്ടിയിട്ടു്. നാളെത്തന്നെ കഴിച്ചില്ലെങ്കിൽ മററന്നാൾ അച്ഛന്റെ പിറന്നാളാണു്'

കമല ഓർമിപ്പിച്ചു. പിറന്നാൾ ദിവസം മുടി വെട്ടരുതെന്നു ശ്വശ്രുവിൽ നിന്നു അവൾ മനസ്സിലാക്കിവെച്ചിട്ടുണ്ട്.

ദ്വൈപായനൻ ഉള്ളാലേ ചിരിച്ചു കൊണ്ട് പറഞ്ഞു: 'ഓർമിപ്പിച്ചതു നന്നായി. കൃത്യ സമയത്തു് മുടി വെട്ടിച്ചില്ലെങ്കിൽ നിന്റെ ശ്വശ്രു എന്നോടു കോപിക്കുമായിരുന്നു'.

വായ പൊത്തി ചിരിച്ചു കമല. ശ്വശ്രുശ്വശുരന്മാർ തമ്മിൽ നടന്ന പല വഴക്കുകളും അവൾ കണ്ടിട്ടും കേട്ടിട്ടുമുണ്ട്. ശ്വശ്രു കോപം വന്നാൽ പറയും. 'പറഞ്ഞതു കേട്ടില്ലെങ്കിൽ ഇതാ കിടക്കുന്നു കുടുംബം. ഞാൻ പോകുന്നു.'

ശ്വശുരൻ ചോദിക്കും. 'എവിടേക്കു്?'

ശ്വശ്രു ഒന്നുകൂടി ചോദിക്കും. 'അതറിയേണ്ട ആവശ്യം? കണ്ണിൽ കണ്ട ദിക്കിലേക്കെവിടെയായാലും ശരി. പോവും'.

ഇപ്പോൾ അച്ഛൻ ഇതൊക്കെ തന്നെയാവുമോർക്കുന്നതു്? ഇല്ലെങ്കിൽ ഇതേവിധം അസഹായ ഭാവത്തിൽ ആകാശം നോക്കിയിരിക്കുന്നതെന്തുകൊണ്ടു്? അമ്മയുടെ കഥയാലോചിച്ച് നക്ഷത്രങ്ങളിലേക്കു നോക്കുകയാവണം.

ദ്വൈപായനൻ മനസ്സിനെ പിടിച്ചു നിർത്തി സസ്നേഹം ചോദിച്ചു: 'ദോംബലിന്റെ വർത്തമാനം വല്ലതുമുണ്ടോ?'

ഭർത്താവു ടൂറിനു പോയിരിക്കുന്നു ബൊംബയിൽ. കമല പറഞ്ഞു: 'ഇന്നാണു ഓഫീസിൽ നിന്നു വിവരം കിട്ടിയതു്. ടെലക്സിൽ അറിയിച്ചിരിക്കുന്നു. തിരിച്ചുവരാൻ കുറെ നാൾ കൂടി പിടിക്കും. ഹെഡ് ഓഫീസിൽ എന്തൊക്കെയോ അത്യാവശ്യകാര്യങ്ങൾ.'

ദ്വൈപായനൻ പറഞ്ഞു: 'പ്രമോഷനായതുകൊണ്ടാവും ചിലപ്പോൾ. ടെക്നിക്കൽ ഡിവിഷന്റെ ഡെപ്യൂട്ടി മാനേജരാവുക എന്നു വെച്ചാൽ ചില്ലറയൊന്നുമായിരിക്കില്ല ചുമതല.'

കമല മിണ്ടാതെയിരുന്നു. ദ്വൈപായനൻ പറഞ്ഞു: 'അറിയാമോ മോളേ, അയാൾ പ്രൗഡ് ഓഫ് ദോംബൽ. അവനു് ഒരു പ്രൈവററു് ട്യൂട്ടറെ വെക്കേണ്ട ആവശ്യം ഉണ്ടായിട്ടേയില്ല. എല്ലാം തന്നത്താൻ പഠിച്ചു. ഐ. ഐ. ടി. യിൽ ചേർന്നു. സ്റ്റുഡൻറ്ഷിപ്പ് നേടി. ഒക്കെ കഴിഞ്ഞു്

സ്വയം ശ്രമിച്ച് മെറിററുകൊണ്ട് ജോലി നേടി. പതിനൊന്നുവർഷം മുമ്പ് ദോംബൽ നിന്നെ വിവാഹം ചെയ്ത കാലത്തും അയാൾ ഒരു ഓർഡിനറി ടെക്നിക്കൽ അസിസ്റ്റൻറ്. നാല്പതിൽ കാലൂന്നിയപ്പോഴേക്ക് ഡെപ്യൂട്ടി മാനേജർ.'

പെട്ടെന്നു മിണ്ടാതായി ദ്വൈപായനൻ. അയാളെന്താവും ചിന്തിക്കുന്നതെന്ന് കമലയ്ക്കു പറയാൻ കഴിയും. സോമനാഥൻെറ കാര്യംതന്നെ. അതോർക്കുമ്പോൾ അയാൾക്കുണ്ടാകാറുള്ള വിഷമം കമലയ്ക്ക് അപരിചിതമല്ല. ഈ ബോധ്പൂർപാർക്കഭവനത്തിൻെറ ഭാവിയെപ്പററി മനസ്സിൽ വരച്ചുവെച്ചിരിക്കുന്ന ചിത്രമെന്തെന്ന് കമലയ്ക്കറിയാം.

ഇതാണു ചിത്രം. ദോംബൽ ബോംബയിൽ. കമലയ്ക്ക് ഒപ്പം ബോംബയ്ക്ക് പോകേണ്ടിവന്നു. അച്ഛനേയും കൂടെ ചെല്ലാൻ നിർബന്ധിച്ചു. കൂട്ടാക്കിയില്ല. കാജലിനു് അഹമ്മദാബാദിലേക്കു സ്ഥലം മാററം. ബുൽബുൽ ഒപ്പം പോകാൻ ഏന്നേ തയ്യാറായി നിൽക്കുന്നു. അപ്പോൾ ഇവിടെ സോമനാഥനും ദ്വൈപായനനും മാത്രം.

അസഹ്യമായ ഭാവത്തിൽ അയാൾ കമലയെ നോക്കി. സമ്പാദ്യമെന്നു പറയാൻ അധികമില്ല. രണ്ടായിരമോ മൂവായിരമോ ക. പിന്നെ പെൻഷൻ. അതു് അയാളുടെ മരണത്തോടെ തീർന്നു. ഈ ഭവനത്തിൽ അയാൾക്കു മാത്രമല്ല അവകാശം. രണ്ടാം നില പണിയാൻ ദോംബലും കാജലും പണം മുടക്കിയിട്ടുണ്ട്. കോ ഓപ്പറേററിവിൽ നിന്നെടുത്ത കടത്തിനു് കാജലിൻെറ ശമ്പളത്തിൽ നിന്നു് മാസംതോറും പിടുത്തമുണ്ട്.

കമല പറഞ്ഞു: 'അച്ഛനു് ഞാൻ ഹോർലിക്സ് കൂട്ടിത്തരാം. ഇന്നു വല്ലാതെ ക്ഷീണിച്ചിരിക്കുന്നതുപോലെ തോന്നുന്നു.'

ദ്വൈപായനൻ നിഷേധിച്ചില്ല. 'ഒന്നും ചെയ്തിട്ടില്ല. എന്നിട്ടും ഈയിടെ ക്ഷീണംപോലെ തോന്നുന്നു.'

'പറയുന്നതും അച്ഛൻ കേൾക്കുന്നില്ല. രാപകൽ കുട്ടനെക്കുറിച്ചുള്ള വിചാരം.'

ദ്വൈപായനനു സങ്കോചം തോന്നി. പുത്രവധു തൻെറ ദൗർബല്യം കണ്ടുപിടിച്ചിരിക്കുന്നു.

കമലമ്മൂ് എത്ര മധുരമായ ആത്മവിശ്വാസം! അവരം പറ ഞ്ഞു: 'അച്ഛൻ വെറുതെ ഓരോന്നു വിചാരിക്കയാണ്. എനിക്ക് യാതൊരു പരിഭ്രമവുമില്ല. ഇത്ര നല്ലൊരു കുട്ടിയിൽ ഭഗവാൻ ഒരിക്കലും നിർദയനാവില്ല.'

വാർധക്യത്തിൽ കാൽ ഉറയ്ക്കാതെ നിൽക്കുന്ന ദ്വൈപായനന് മകരംക്കുള്ളതിൽ പകുതിയെങ്കിലും ആത്മവിശ്വാസമുണ്ടായിരുന്നെങ്കിൽ! ലക്ഷ്മീപ്രതിമപോലെയിരിക്കുന്ന മകളുടെ പ്രശാന്തമുഖത്തേക്കു നോക്കി അയാരം.

ധീരവും ശാന്തവുമായ സ്വരത്തിൽ കമല പറഞ്ഞു: 'അദ്ദേഹത്തിനു് അത്രവേഗം പ്രമോഷനാവുമെന്നു തോന്നുന്നില്ല. ആയാൽത്തന്നെ കുട്ടന്റെ കല്യാണം കഴിയാതെ ഞാനിവിടന്നു് എങ്ങും പോവില്ല.'

പല ദുഃഖങ്ങളും ഉണ്ടായിരുന്നിട്ടും ദ്വൈപായനനു ചിരി വന്നു. ജോലി വല്ലതുമാകാതെ കല്യാണത്തെപ്പററി ചിന്തിച്ചു കൂടെന്നു് മകളെ ഓർമിപ്പിക്കുവാൻ തോന്നി. രണ്ടരക്കൊല്ലമായി സോമൻ ജോലി കിട്ടാനോടി നടക്കുന്നു. എത്രയോ ആപ്പിക്കേഷൻ താൻ തന്നെ എഴുതിക്കൊടുത്തിരിക്കുന്നു. നിത്യവും മൂന്നു പത്രങ്ങളിൽ അരിച്ചരിച്ചു നോക്കും. ആദ്യം ചുകന്ന പെൻസിൽ കൊണ്ടു മാർക്കു ചെയ്യും. പിന്നീടു് ബ്ലേഡ് കൊണ്ടു് മുറിച്ചെടുത്തു് പിറകിൽ പത്രത്തിന്റെ പേരും തീയതിയും കുറിച്ചിടും. പെട്ടെന്നയാളോർത്തു. ഇന്നത്തെ പേപ്പർ കട്ടിംഗ്സ് സോമനു കൊടുത്തില്ല. അതെടുത്തു കമലമ്മു കൊടുത്തിട്ടു പറഞ്ഞു: 'ഇപ്പോരം തന്നെ സോമനെ ഏല്പിക്കൂ.'

അച്ഛന്റെ ഉദ്വേഗം അവരംക്കറിയാം. പുലർച്ചയ്ക്കു ചോദിക്കും. കട്ടിങ്ങുകരം കൊടുത്തില്ലേ എന്നു്. അമാന്തിച്ചാൽ പററില്ല. വേഗം അയയ്ക്കുന്നതുതന്നെ നല്ലതു്. ഒന്നു രണ്ടു 'ആപ്പിക്കേഷനോടനുബന്ധിച്ചു് മൂന്നു ക. യുടേയും അഞ്ചു ക. യുടേയും പോസ്റ്റൽ ഓർഡർ വെയ്ക്കാനുണ്ടു്.

അച്ഛനു് സോമനെ വിളിച്ചു നേരിട്ടു പറയാൻ വിഷമമുണ്ടെന്നു് കമലമ്മുറിയാം. മകനുമുണ്ടു് വിഷമം. പലപ്പോഴും വിളിച്ചാൽ ചെല്ലാൻ തന്നെ മടി. പൊയ്ക്കോളാമെന്നു പറഞ്ഞു് ഒഴിയും. പിന്നെ കമലവേണം അങ്ങോട്ടുമിങ്ങോട്ടും ഓടാൻ.

കമല പറയും. 'കട്ടനോട്ട വേണ്ടതൊക്കെ പറഞ്ഞിട്ടുണ്ട്. പോസ്റ്റൽ ഓർഡറിൻെറ പൈസയും കൊടുത്തു.'

എന്നാലും ദ്വൈപായനനന്ന് സമാധാനമില്ല. സോമൻ അപ്പോഠം തന്നെ പോയി നൈററ് പോസ്റ്റാഫീസിൽ നിന്ന് പോസ്റ്റൽ ഓർഡർ വാങ്ങി രാത്രി തന്നെ ആപ്ലിക്കേഷൻ ടൈപ്പ് ചെയ്യണമെന്നാണ് ദ്വൈപായനൻെറ ആഗ്രഹം. എന്നാൽ പിറേറന്നാഠം വെളപ്പിന തന്നെ അതു് രജിസ്റ്റർ ചെയ്ത് അയക്കാമല്ലോ. കമല അച്ഛനെ സമാധാനിപ്പിക്കാനായി പറയും, 'മൂന്നാഴ്ച സമയമുണ്ട് അപേക്ഷിക്കാൻ.'

ദ്വൈപായനൻ തനിക്കുള്ള വേവലാതി മൂടിവെച്ചുകൊണ്ട പറയും: 'നിനക്കറിയില്ല മോളേ! ഇന്നത്തെക്കാലത്തെ പോസ്റ്റാഫീസിൻെറ സ്ഥിതി. ചെന്ന ചോദിക്കുമ്പോഠം പറയുന്നതു കേഠക്കാം അഞ്ചുക.യുടെ പോസ്റ്റൽ ഓർഡർ തീർന്ന പോയി. പിന്നെ രജിസ്ട്രേഡ് കത്തുകളുടെ കാര്യം പറയുകയേ വേണ്ട. മൂന്ന മണിക്കൂറുകൊണ്ടെത്താവുന്നതു മൂന്നാഴ്ച കൊണ്ടാണ് വേണ്ടിടത്തെത്തിച്ചേരുക. ജോലിക്കു പരസ്യം ചെയ്യുന്നവർക്കു വേണ്ടതതു തന്നെ. ലാസ്റ്റ് ഡേററിന അരമണിക്കൂറിന ശേഷം വന്നവ തുറന്ന നോക്കുകപോലുമില്ല. നേരെ വേസ്റ്റ് പേപ്പർ ബാസ്ക്കററിലേക്ക്.'

# 4

സ്വന്തം ആഗ്രഹം എന്തുതന്നെയായാലും അച്ഛൻ പറയുന്ന തു അനുസരിക്കാതിരിക്കാൻ കമലയ്ക്കു മനസ്സു വരില്ല. അവരം സോമൻെറ അടുക്കൽ ചെന്നു പറഞ്ഞു: 'കുട്ടൻ പുലർച്ചയ്ക്കു തന്നെ ചെന്നു രജിസ്റ്റർ ചെയ്യയക്കണം. അച്ഛനു് എന്നാലേ സന്തോഷമാവുള്ളു. പ്രായാധിക്യമായ ആരം. അദ്ദേഹത്തിനെ വെറുതെ വിഷമിപ്പിക്കേണ്ടല്ലോ.'

കത്തും കവറും ടൈപ്പു് ചെയ്തു് സോമൻ പോസ്റ്റാഫീസി ലേക്കു പുറപ്പെട്ടു. പോസ്റ്റൽ ഓർഡർ വാങ്ങി അവിടെ നി ന്നു തന്നെ കത്തു രജിസ്റ്റർ ചെയ്യാം.

പോസ്റ്റാഫീസിന്നടുക്കൽ വെച്ചു് സുകുമാരനെ കണ്ടു. സുകുമാരൻ ഉറക്കെയുറക്കെ പറയാൻ തുടങ്ങി—'രാജകുമാരനെ വിടെക്കു പുറപ്പെട്ടു പുലർച്ചക്കു തന്നെ?'

സോമൻ ചിരിച്ചുകൊണ്ടു ചോദിച്ചു—'നിങ്ങളെന്തിനുള്ള പുറപ്പാടാണു്? രണ്ടു നാലു ദിവസമായല്ലോ കണ്ടിട്ടു്?'

'നിങ്ങരം മിനിസ്റ്ററുടെ സി. എ. അല്ലല്ലോ, അടുക്കൽ വന്നിരുന്നു സേവ പറഞ്ഞാൽ വേല കിട്ടുമോ? എൻെറ തല വേദനകൊണ്ടു പറഞ്ഞു നടക്കുകയാണു്. ഈയിടെ റൈറേറഴ്സ്ബിൽഡിങ്ങിൽ കടക്കുക വിഷമമാക്കിത്തീർത്തിരിക്കു ന്നു. എന്തു പറയട്ടെ?'

'സി. ഏ. മാർക്കു ഇഷ്ടമാവുന്നുണ്ടാവില്ല വല്ലവരുമൊ ക്കെ കടന്നു ചെന്നു ഇടങ്ങേറുണ്ടാക്കുന്നതു്.'

'അതു പറഞ്ഞാൽ പററില്ലല്ലോ. മിനിസ്റ്ററുടെ സി. ഏ. ആയിട്ടു് ജനങ്ങളെ കാണാതെ കഴിക്കാനോ? വിശേഷിച്ചും ത്രൂ, എം. എൽ. ഏ. ആയി ചെല്ലുന്നവരെ ഒഴിച്ചു നിർ ത്തുക! ശരി, വരു, നിങ്ങളുടെ കൂടെ പോസ്റ്റാഫീസു് ഒന്നു് ചുററിവരാം. പേടിക്കേണ്ട. ആപ്ലിക്കേഷനിൽ പങ്കാളിയാ വില്ല. ഇഷ്ടമുള്ള ദിക്കിലേക്കയച്ചോളു. എതിരാളിയാവാൻ

പുറപ്പെട്ടില്ല. എന്തിനു മറച്ചുവയ്ക്കുന്നു? കഴിഞ്ഞ രണ്ടു ദിവസമായി ജി. പി. ഒ. യുടെ മുമ്പിൽ സൈക്ക്ളോസ്റ്റൈൽ ചെയ്ത ഫാറം വിററ് നാലു കാശു സമ്പാദിക്കുകയാണ് ഞാൻ. ക്ലർക്കിൻെറ പോസ്റ്റ്—എന്തുപോലെയാണ് ഫോറം ചിലവാകുന്നതെൻെറ ദൈവമേ! കപൂർ എന്ന പറയുന്ന ഒരു വിദ്വാനുണ്ട്. ആയിരക്കണക്കിനു് ആപ്പ്ളിക്കേഷൻ ഫാം സൈക്ലോസ്റ്റൈൽ ചെയ്ത് ഹോൽസേൽ റേററിനു് അങ്ങാടിയിൽ കൊണ്ടുവന്നു തട്ടിയിരിക്കുന്നു. ഉറുപ്പികയ്ക്കു് പത്തെണ്ണം വെച്ചു വാങ്ങി കപൂറിൻെറ അടുക്കൽ നിന്നു്. പതിനഞ്ചു പൈസക്കു് വിററു. മുപ്പതു ഫാറം വിററ് ഒന്നര ക. ആദായം നേടി.'

'കപൂർ അവർകൾക്കു് ബുദ്ധിയുണ്ട്.' സോമൻ പറഞ്ഞു.

'പക്ഷെ, ഇതു പെരുത്ത തലവേദന ഉണ്ടാക്കിയിരിക്കുന്നു. പുറത്തുള്ളവർക്കാർക്കും അതിനെപ്പററി പിടിയില്ല. മിനിസ്റ്ററുടെ സി. ഏ. യെ കാണാൻ ചെന്നില്ലായിരുന്നെങ്കിൽ ഞാനുമിതറിയില്ല. പന്ത്രണ്ടു പോസ്റ്റ്—അപേക്ഷകൾ ഒരു ലക്ഷത്തോളം. ഡിപ്പാർട്ടുമെൻറിനു് നെർവസാവാനെന്തുവേണം വേറെ? ടോപ് ഓഫീസർ രണ്ടുവട്ടം മിനിസ്റ്ററുടെ സി. ഏ. യെ കണ്ടു കഴിഞ്ഞിരിക്കുന്നു ഇതു സംബന്ധമായി.'

'അപ്പോൾ അവരുടെ മയക്കം നീങ്ങിയെന്നു പറയൂ. നാടെങ്ങോട്ടാണു നീങ്ങുന്നതെന്നറിഞ്ഞു് പരക്കംപാച്ചിൽ തുടങ്ങിയിരിക്കുന്നു.' സോമനു് വൃത്താന്തം കേട്ടപ്പോൾ ആശ്വാസമാണു തോന്നിയതു്.

'അയ്യേ! നാടിനെയോർത്തിട്ടല്ല അവർക്കു വേവലാതി. തങ്ങൾക്കു രക്ഷപ്പെടാനെന്തു നിവൃത്തി എന്നാണു നോട്ടം. ഇവരിൽ നിന്നു് എങ്ങനെ സെലക്ഷൻ ചെയ്യും? അതാണു് സി. ഏ. യുടെ പരിഭ്രമം. എന്നാൽ ഓഫീസർമാർ പറയുന്നു. സെലക്ഷൻെറ കാര്യം വിട്ടു, അതിനു മുമ്പു് ഞങ്ങളെന്തു ചെയ്യണമെന്നുപദേശിക്കു. ഓരോ ആപ്പ്ളിക്കേഷൻെറ ഒപ്പവും മുമ്മൂന്നു റുപ്പികയുടെ പോസ്റ്റൽ ഓർഡർ ഉണ്ട്. മൂന്നു റുപ്പികയുടെ പോസ്റ്റൽ ഓർഡർ അച്ചടിക്കുന്നില്ല. അതുകൊണ്ടു് ഓരോ ഉറുപ്പികയുടെ മുമ്മൂന്നെണ്ണം ഓരോന്നിലും. അതിനർഥം ഒരു ലക്ഷം ഇൻറു ത്രീ. മൂന്നു ലക്ഷംക്രോസ്ഡ് ഓർഡറിൻെറ പിറകിൽ ഒപ്പിടണം. മററെല്ലാ പണിയും നിർത്തിവെച്ച്

ദിവസം അഞ്ഞൂറ്റ് ഓർഡറുകളിൽ കയ്യൊപ്പുവെക്കാമെന്നു വെച്ചാൽ മുഴവൻ ഒപ്പിടുന്നതിന് രണ്ടരകൊല്ലം വേണ്ടിവരും. ഫൈനാൻഷ്യൽ ഇടപാട്—സൈൻ ചെയ്തില്ലെങ്കിലോ ഡിററ് ഒബ്ജക്ഷനുണ്ടായാൽ പണി കമ്പീളിലാകം.'

സുകുമാരൻ രസികത്തം പറഞ്ഞ സംതൃപ്തിയോടെ ഉറക്കെ ചിരിച്ചു. വീണ്ടും പറഞ്ഞു: 'മൂപ്പരുടെ സ്ഥിതിയൊന്നാലോചിച്ചു നോക്കിഷ്ടാ! ഇങ്ങനെയൊരക്കിടി പററിയിട്ടില്ല.'

'ഏതു ഡിപ്പാർട്ടുമെൻറ്' സോമൻ അന്വേഷിച്ചു. ഉത്തരം കേട്ടപ്പോഠം മുഖം വാടി. അതേ പോസ്റ്റിന്ന തന്നെയാണ് അയാളും പോസ്റ്റൽഓർഡർ വാങ്ങാനിറങ്ങിയിരിക്കുന്നതു്.

സുകുമാരൻ പറഞ്ഞു: 'നിങ്ങളുടെ മൂന്ന റുപ്പിക രക്ഷപ്പെട്ടു. ആ തുകയ്ക്കു് ഫുട്ബോഠം കളി കണ്ടും പൊരി വാങ്ങിത്തിന്നും ആനന്ദിക്കു്.'

ഫുട്ബാഠം കളിയരങ്ങിനോട്ട് പണ്ടേയുള്ളതാണ് സോമന കമ്പം. സുകുമാരനും പിന്നിലല്ല. രണ്ടുപേരും ഒന്നിച്ച് സ്റ്റേഡിയത്തിൽ പല തവണയും പോയിട്ടുണ്ട്. സോമനാഥൻ പറഞ്ഞു: 'വരൂ കളികാണാൻ പോകാം. 'സുകുമാരൻ ദുരഭിമാനക്കാരനാണ്. സോമൻെറ പണം കൊണ്ട് കളി കാണാൻ അയാഠം എത്ര നിർബന്ധിച്ചിട്ടും സമ്മതിച്ചില്ല.

സോമന പെട്ടെന്ന് അരവിന്ദനെയാണ് ഓർമ വന്നതു്. അയാഠം പറഞ്ഞു: 'കേട്ടോകഥ? അരവിന്ദൻ രത്നയെ വിവാഹം ചെയ്യാൻ പോകുന്നു. അയാഠം വീട്ടിൽ ഒരു കാർഡുകൊണ്ടുവന്നുവെച്ചിട്ടുപോയി.'

സുകുമാരൻ പറഞ്ഞു: 'എനിക്കും പോസ്റ്റിൽ ഒരു കാർഡു കിട്ടി. വിവാഹത്തിന പോകണമെന്നുണ്ടായിരുന്നു. വരനും വധുവും സ്നേഹിതന്മാർ. പക്ഷെ അറിയാമല്ലോ വിവാഹത്തിന പോകാമെന്നുവെച്ചാൽ— വെറും കയ്യോടെ ഒന്നു പോയി വരികയെന്നാലോചിച്ചു നോക്കി. അതു കേട്ടപ്പോഴുണ്ടു പെങ്ങന്മാർ തുടങ്ങി നിർത്താതെ ഒരു കൂട്ടച്ചിരി. നിങ്ങഠംക്കു നാണവും മാനവുമൊന്നുമില്ലേ ഏട്ടാ, എന്നാണ് ചോദ്യം. സദ്യയുണ്ണാനുള്ള കൊതി കാരണം കയ്യും വീശിയായാലും കല്യാണ വീട്ടിലെത്തണം അല്ലേ?'

സോമനു പെങ്ങളില്ല, അതു കാരണം ആങ്ങളയും പെങ്ങളും തമ്മിൽ എന്തൊക്കെ സംഭാഷണങ്ങൾ നടക്കുന്നുവെന്നയാൾക്കു ഗ്രഹിതമില്ല.

സുകുമാരൻ പറഞ്ഞു: 'കണയെ കുററം പറഞ്ഞിട്ടും കാര്യമില്ല. അവളുടെ സ്നേഹിതയുടെ കല്യാണക്കത്തും വന്നിരുന്നു. സമ്മാനം വാങ്ങാൻ നിവൃത്തിയില്ലായിരുന്നു. അതുകൊണ്ടു പോകേണ്ടെന്നുവെച്ചു.'

സോമനാഥൻ പറഞ്ഞു: 'അരവിന്ദനും ക്രെഡിററുണ്ടെന്നു സമ്മതിക്കാതെ വയ്യ. ബെസ്റ്റ്—കീൻ—റിച്ചാർഡ്സിലാണ് കടന്നു കൂടിയിരിക്കുന്നതു്.'

ഇതു കേട്ടു് സുകുമാരൻ 'ഫിക്' എന്നു ചിരിച്ചുപോയി. 'ക്രെഡിററു് അയാളുടെ അച്ഛനു്. അയേൺ—സ്റ്റീൽ കൺട്രോളിൽ വലിയ ഉദ്യോഗമാണു ഭരിക്കുന്നതു്. ഇടമറിഞ്ഞു വലയിട്ടു...... എന്നാലും എനിക്കു ദേഷ്യം തോന്നുന്നില്ലിഷ്ടാ!'

'എന്തുകൊണ്ടു്?' സോമൻ ചോദിച്ചു.

'അവരുടെ ബാച്ചിൽ പന്ത്രണ്ടുപേരെയാണു മാനേജിങ്ങ് ട്രെയ്നികളായിട്ടെടുത്തതു്. അവരിൽ അരവിന്ദൻ മാത്രമേയുള്ള ലോക്കൽ ബോയ്. ബാക്കിയുള്ളവർ ഹരിയാന, പഞ്ചാബ്, തമിഴ്നാട് എന്നിവിടങ്ങളിൽ നിന്നെത്തിയവർ. എല്ലാ ഭാഗ്യവാന്മാരുടെ പിറകിലും ഉണ്ടായിരുന്നോ അമ്മാവനോ അല്ലെങ്കിൽ അച്ഛനോ? അരവിന്ദൻ പറയുന്നതു് ഡില്ലിയിലെ ഗവണ്മെൻറുപോസ്ററുകളിൽ അവരുടെ ആരെങ്കിലുമൊക്കെയുണ്ടെന്നു് അവരാരും സമ്മതിച്ചുതരില്ലെന്നത്രേ. എല്ലാവരും സ്വന്തം ബുദ്ധിയും വിദ്യയും മെറിററും കൊണ്ടു് ബെസ്റ്റ് കീൻ റിച്ചാർഡ്സ് കമ്പനിയിൽ കടന്നുകൂടിയവർ. കൽക്കത്തയിലെ കുട്ടികൾക്കു് യാതൊരു മെറിററുമില്ല. അറിയാമോ സോമനു്? ഈ ബെസ്റ്റ്കീൻ കമ്പനി ഏതെങ്കിലും ഝുൻഝുൻ വാലയുടെയോ ബാജോറിയയുടേയോ കയ്യിലേക്കു പോയാൽ അന്നുതൊട്ടു് രാജസ്ഥാനിലെ അവരുടെ ഗ്രാമത്തിൽ പിറന്നവർക്കായിരിക്കും മെറിററും പഠിപ്പും.'

രണ്ടുപേരും ചിന്താധീനരായി. പിന്നെ രണ്ടുപേരും ഒന്നിച്ചു ചിരിച്ചുപോയി. സുകുമാരൻ പറഞ്ഞു: 'നമ്മൾ

ചുക്കവിൽക്കുന്നവർ കപ്പലിൻെറ വിലയന്വേഷിച്ചു നടക്കുന്ന തെന്തിനു്? നമ്മളാം ഓഫീസർമാരാകാൻ ആഗ്രഹിക്കുന്നില്ല. വെറും ക്ലർക്കിൻെറ പോസ്റ്റ് മതി നമുക്ക്. നമ്മുടെ ഇപ്പോഴ ത്തെ സ്ഥിതിയാലോചിച്ചാൽ ചപരാസിയുടെ പണി കിട്ടി യാലും വിടില്ല.'

* * * * * *

ഈയിടെ അച്ഛൻെറ നേരെ നോക്കുമ്പോൾ കമലയ്ക്കു കഷ്ടം തോന്നിത്തുടങ്ങിയിരിക്കുന്നു. കുട്ടനുവേണ്ടി മുകളിലത്തെ നി ലയിലെ ബാൽക്കണിയിൽ ഇരുന്നു ചിന്തിച്ചു കഴയുന്നു. പാവം!

ഈസിചെയറിൽ നീണ്ടുനിവർന്നുകൊണ്ടു് ദ്വൈപായനൻ പറഞ്ഞു: 'അറിയാമോ മോളേ, കുട്ടനു് എന്തു് ജോലി കിട്ടി യാലും മതി എനിക്കു സന്തോഷമാവും. ഒരിടത്തു് ഒന്നു പി ടിച്ചിരിക്കണം......അതാണാവശ്യം.'

കമല ഉറച്ച വിശ്വാസത്തോടെ പറഞ്ഞു: 'നിശ്ചയമായും അതിനു കഴിയും, അച്ഛാ!'

'അതിൻെറ ലക്ഷണമൊന്നുമില്ല.' അയാൾ വിഷാദ ത്തോടെ പറഞ്ഞു.

കണ്ണടയൂരി മേശപ്പുറത്തുവെച്ചുകൊണ്ടു് അയാൾ പറഞ്ഞു: 'ഉയർന്ന ജോലിക്കാരനായ ഏട്ടനുള്ള അനുജൻ സാധാരണ ശമ്പളക്കാരനാവുക വിഷമം തോന്നിക്കും. കുട്ടനു് അങ്ങനെ തോന്നുമോ ആവോ? എനിക്കു തോന്നുന്നുണ്ടു്.'

ഏട്ടന്മാർ അവരുടെ ഓഫീസിൽ കുട്ടനു് ഒരു ജോലിക്കു ശ്രമിച്ചാൽ നന്നായിരിക്കുമെന്നു് കമല വിചാരിക്കാറുണ്ടു്. ഇന്നു് ശ്വശുരൻെറ മുമ്പിൽ അക്കാര്യം അവൾ എടുത്തിട്ടു.

ദ്വൈപായനൻ പറഞ്ഞു: 'എനിക്കും അങ്ങനെ തോന്നീ ട്ടില്ലെന്നില്ല. ദോംബലിനോടും കാജലിനോടും ഒന്നന്വേഷി ച്ചു നോക്കാൻ പറയുകയും ചെയ്തു കഴിഞ്ഞിട്ടുണ്ടു്. പക്ഷെ, നി വൃത്തിയില്ല. സ്വന്തം അനുജനെ ഓഫീസിൽ കടത്തിവിട്ടാൽ യൂണിയൻ ബഹളമുണ്ടാക്കും. ദോംബലിൻെറ ഓഫീസിൽ മൂത്ത സായ്പ് രഹസ്യ സർക്കുലർ അയച്ചിരിക്കുന്നു. സ്വന്ത ക്കാരെ ആരെയെങ്കിലും ഓഫീസാന്മാർ തങ്ങളുടെ കീഴിൽ

ജോലിക്കവെയ്ക്കുകയാണെങ്കിൽ മുൻകൂട്ടി തന്റെ അനുവാദത്തിനു എഴുതണം. ഈ ഏർപ്പാടു് തനിക്കു് പിടിക്കില്ലെന്നു് സ്പഷ്ടമാക്കിയിരിക്കുന്നു എന്നർഥം.'

'രണ്ടു സഹോദരന്മാരും ഒരുപോലെ യോഗ്യരായാലും ഒരേ ഓഫീസിൽ പണി എടുത്തുകൂടാ?' കമലയ്ക്കു് മൂത്തസായ്പിനോടു യോജിക്കാൻ കഴിഞ്ഞില്ല.

ദ്വൈപായനൻ പറഞ്ഞു: 'അതിൽ യുക്തിയുണ്ടു്. സായ്പിന്റെ അഭിപ്രായത്തിൽ ഒരേ കുടുംബത്തിലെ പലരും ഒരിടത്തുതന്നെ കടന്നു പററിയാൽ പല പ്രശ്നങ്ങളും തലപൊക്കും.'

കമലയ്ക്കു് അതു യുക്തിസംഗതമായിതോന്നിയില്ല. 'ഒരേ കുടുംബക്കാർ ഒരിടത്തുത്തന്നെ ജോലിചെയ്യുന്നതല്ലേ കൂടുതൽ നല്ലതു്? അവർ പരസ്പരം സഹായിക്കും.'

ദ്വൈപായനൻ ചിരിച്ചു. 'മോളേ, ജോലിസ്ഥലവും കുടുംബവും ഒന്നല്ല. ദോംബലിനോടു ചോദിച്ചുനോക്കൂ.'

കമല എന്തായിട്ടും സമ്മതിച്ചുകൊടുത്തില്ല. 'എന്തുകൊണ്ടല്ല? അദ്ദേഹത്തിന്റെ ഓഫീസിൽ നിന്നിറങ്ങുന്ന ഹൗസു് മാഗസിനിൽ ഓരോ ലക്കത്തിലും എഴുതിക്കാണാറുണ്ടു്. കമ്പനിയും ഒരു കുടുംബമാണു്. ഓരോ ജോലിക്കാരനും അതിലംഗമാകുന്നു എന്നൊക്കെ.'

ദ്വൈപായനൻ വീണ്ടും ചിരിച്ചു. 'അതു നേരല്ല മോളേ! നാംകേവാസ്തേ പറയാതെ വയ്യ—അതുകൊണ്ടു പറയുന്നു. ആരും അതു വിശ്വസിക്കാറില്ല. ദോംബൽ എനിക്കൊരു പുസ്തകം കൊണ്ടുവന്നു തന്നിരുന്നു. അതിലെഴുതിക്കണ്ടു. 'ഓഫീസു് കുടുംബത്തിന്റെ വിപരീത സ്വഭാവക്കാരനാണു്. ഓഫീസിൽ ആദർശത്തിനു യാതൊരു വിലയുമില്ല. അവിടെ നന്നായി പണിയെടുക്കുന്നവൻ, കൂടുതൽ വരുമാനമുണ്ടാക്കുന്നവൻ, ആദരിക്കപ്പെടുന്നു. അവൻ മനുഷ്യനെന്ന നിലയ്ക്കു് ഏതു തരക്കാരനെന്നു് ആരും നോക്കാറില്ല. എന്നാൽ ഫാമിലിയിൽ മനുഷ്യത്വത്തിനാണു് അധികം വില നമ്മൾ കല്പിക്കുന്നതു്. മമത, ദയ, ദാക്ഷിണ്യം മുതലായവയ്ക്കു് ഓഫീസിൽ അംഗീകാരമില്ല. തെററു ചെയ്യുന്നവനെ ദോഷം വരുത്തിവെയ്ക്കുന്നവനെ, നിയമം പാലിക്കാത്തവനെ, ശരിക്കും

പ്രൊഡക്ഷൻ നൽകാത്തവനെ പ്രവൃത്തിസ്ഥലത്തു് നിർദാക്ഷിണ്യം താക്കീതു ചെയ്യുന്നു. കുടുംബത്തിലങ്ങനെയല്ല. കുടുംബത്തിൽ ഒരു കുട്ടി പരീക്ഷയിൽ ജയിച്ചില്ലെന്നുവെച്ച് സ്നേഹത്തിനു കുറവു വരുന്നില്ല. എന്നല്ല പലപ്പോഴും അവനോടുള്ള സ്നേഹം വർധിക്കയാണു ചെയ്യുന്നതു്.'

എന്നിട്ടും കമലയ്ക്കു് കാര്യം മനസ്സിലായില്ല. അവരം വിസ്മയത്തോടെ കളങ്കമററ സ്വരത്തിൽ പറഞ്ഞു: 'അപ്പോഠം കുടുംബം തന്നെ ഏററവും നല്ല സ്ഥാനം അല്ലേ അച്ഛാ!'

'ചോദിക്കാനുണ്ടോ? നമുക്കു് ഏകാശ്രയം കുടുംബം തന്നെ. കുടുംബത്തിൻെറ ശ്രേയസ്സിനു തന്നെ ജനങ്ങഠം ഓഫീസിൽ പോകുന്നതു്.'

കമല പറഞ്ഞു: 'ഞാനാഫീസിൽ പോകുന്നവളല്ലല്ലോ. അതുകൊണ്ടാവും ഇതൊന്നും അറിയാത്തതു്.'

'പലരും ജീവിതമത്രയും ഓഫീസിൽ കഴിച്ചുകൂട്ടിയിട്ടും ഇതറിയുന്നില്ല. കുടുംബത്തിൻെറ വിലയും അവർക്കറിയില്ല.

കമല വിസ്മയം കൊണ്ടു വിടർന്ന കണ്ണുകളോടെ ശ്വശുരനെ നോക്കിയിരുന്നു. ദ്വൈപായനൻ പറഞ്ഞു: 'ദോംബലിനോടു് ആ പുസ്തകം ഒന്നുകൂടി എടുത്തു കൊണ്ടുവരാൻ പറയൂ. ഒന്നുകൂടി മറിച്ചുനോക്കണമെന്നുണ്ടു്. നിനക്കും വായിക്കാം. അതിൽ പറഞ്ഞ ഒരു കാര്യം എനിക്കു നന്നെ പിടിച്ചു. നമ്മുടെ ഈ സമൂഹം ഒരുതരം അരണ്യമാകുന്നു. കല്ലും മരവും കൊണ്ടു കെട്ടിപ്പടുത്ത ഈ അരണ്യത്തിൽ കാട്ടിലെ നിയമമാണു നടക്കുന്നതു്. ഇതിനു നടുവിൽ കുടുംബം ചെറിയൊരു, ആപത്തൊഴിഞ്ഞ പർണശാല. ഇവിടന്നു പുറത്തെറങ്ങിയാൽ ജാഗരൂകത പാലിക്കേണ്ടി വരുന്നു. ഏതു സമയവും നാം മനുഷ്യരുടെ അരണ്യത്തിലാണു സഞ്ചരിക്കുന്നതെന്നു് ഓർക്കേണ്ടി വരുന്നു.'

കമല നിരാശയായി. 'അപ്പോഠം ഏട്ടന്മാരുടെ ഓഫീസിൽ സോമനു് ആശയ്ക്കു് വകയില്ല.'

ദുഃഖത്തോടെ ദ്വൈപായനൻ സമ്മതിച്ചു. 'യാതൊരു സാധ്യതയുമില്ല. ശ്രമിക്കുന്നതും ശരിയായിരിക്കില്ല. അതുകൊണ്ടു് അവർക്കുതന്നെ കുഴപ്പം സംഭവിച്ചേക്കാം.'

ദ്വൈപായനൻ എഴുന്നേററു കളിമുറിയിലേക്കു പുറപ്പെട്ടു. അതിനിടയ്ക്കു കമല ഒരു ഗ്ലാസ് ഹോർലിക്സ് കൂട്ടിക്കൊണ്ടു വന്നു.

തണുത്ത വെള്ളം കൊണ്ടുള്ള മേൽകഴുകൽ കൊണ്ടു് ദ്വൈപായനനു് നല്ല ഉണർവുതോന്നി. ക്ഷീണം നീങ്ങി.

കമല പോകാൻ ഭാവിച്ചു. ദ്വൈപായനൻ പറഞ്ഞു: 'ആഹാരം തയ്യാറായിക്കഴിഞ്ഞില്ലെ?'

'അത്താഴത്തിനു് ഊണുകാർ കുറവാണു്. അടുക്കളക്കാരി ചപ്പാത്തിയുണ്ടാക്കിവെച്ചു കഴിഞ്ഞു:' കമല അറിയിച്ചു.

കമല കുറച്ചുകഴിഞ്ഞു പോയാൽ മതിയെന്നു ദ്വൈപായനനു് ആഗ്രഹമുണ്ടായിരുന്നു: 'നിനക്കു് അസൗകര്യമില്ലെങ്കിൽ കുറച്ചുനേരം കൂടി ഇരിക്കു മോളേ!'

കമലയ്ക്കു് അച്ഛന്റെ ഹൃദയമറിയാം. കമലയോടു മാത്രമേ അയാൾക്കു സമനില തെററാതെ സംസാരിക്കാൻ കഴിയാറുള്ളു. മററുള്ളവരോടു് ആവുമ്പോൾ ഒരുതരം വിടവു് അനുഭവപ്പെടുന്നു. ഇതെങ്ങനെയുണ്ടായതാണെന്നാർക്കും നിശ്ചയമില്ല. മക്കൾ അടുത്തുവരും, പറയാനുള്ളതു പറയും. കേൾക്കാനുള്ളതു കേൾക്കും. എന്നാൽ സ്വാഭാവികത തികഞ്ഞുനിൽക്കുന്ന ഒരു പരിവേഷം രൂപം കൊണ്ടിരുന്നില്ല. കമലയ്ക്കു് അച്ഛനോടു് ഭക്തിയുണ്ടു്, ബഹുമാനവുമുണ്ടു്. എന്നാൽ വേണ്ട സമയത്തു് ചോദ്യങ്ങൾ ഉന്നയിക്കും. അച്ഛനുമുണ്ടു് മൂത്ത മകളോടു് പ്രത്യേകത എന്നതും എളുപ്പം കണ്ടുമനസ്സിലാക്കാവുന്നതേയുള്ളു. കമല ചോദ്യം ചെയ്താൽ കോപിക്കില്ല. എന്നല്ല, സന്തോഷമേ തോന്നൂ. മററു മക്കൾക്കു് അത്രയ്ക്കു ധൈര്യമില്ല. അവർ തർക്കിക്കയുമില്ല, ചോദിക്കുകയുമില്ല അതു കാരണം അവർ അച്ഛനിൽ നിന്നു വിട്ടുനിന്നു.

കമല പറഞ്ഞു: 'അച്ഛൻ രണ്ടുനേരവും നടക്കാനിറങ്ങു.'

'ഒരസൗകര്യവുമില്ലല്ലോ മോളേ! ഇവിടെയിരുന്നു നോക്കിയാൽ ലോകത്തിലെ പല കാഴ്ചകളും കാണാൻ കഴിയും.' ദ്വൈപായനൻ സസ്നേഹം പറഞ്ഞു് ഒന്നു നിർത്തി. വീണ്ടും പറഞ്ഞു: 'നടക്കാൻ യാതൊരുത്സാഹവും തോന്നുന്നില്ല. പ്രായം ഏറിയല്ലേ വരുന്നതു്?'

'അച്ഛന് അത്രയൊന്നുമായിട്ടില്ല പ്രായം.' കമല പരിഭ വസ്വരത്തിൽ പറഞ്ഞു: 'അച്ഛന്റെ ചങ്ങാതി ദേവപ്രിയ ബാബു അഞ്ചാറുമാസം മുമ്പ് റിട്ടയർ ചെയ്തു. എന്നിട്ടെന്താ ഇപ്പോഴും പുലർന്നാൽ തുടങ്ങും ഓടിനടത്തവും ചീട്ടുകളിയും.'

'ദേവു പണ്ടേ അങ്ങനെയാണ്. ചീട്ട് എന്നു പറഞ്ഞാൽ ഭ്രാന്ത്. എനിക്ക് ആ വസ്തു തീരെ പിടിക്കാതായി.' ദ്വൈ പായനൻ പറഞ്ഞു.

ബാലികാസഹജമായ ഉത്സാഹത്തോടെ കമല പറഞ്ഞു: 'അന്നൊരു ദിവസം അമ്മായി ദേവപ്രിയ ബാബുവിന് നല്ല പോലെ കൊടുത്തു ശകാരം. മൂപ്പരു സിനിമയൊന്നും വിടുന്നി ല്ലെന്നാണു കണ്ട കുററം. ഈയിടെ ഹിന്ദി പിക്ചറായാലും ശരി നീണ്ട ക്യൂവിൽ ക്ഷമയോടെ ചെന്നു നിൽക്കുന്നു ഒരു മണിക്കൂ തന്നെ.

ഗൗരവക്കാരൻ ദ്വൈപായനനും ഇതു കേട്ടപ്പോഴും ചിരി നി ന്നില്ല. 'ദേവു വയസ്സുകാലത്ത് ഹിന്ദി സിനിമയിൽ ഭ്രമിച്ച വശായിരിക്കയാണ്. ഭൈമിയേയും കൂടെ കൂട്ടിക്കോട്ടെ. പി ന്നെ കുടുംബത്തിൽ സ്വൈരമാവും.'

'കുററം അമ്മാവന്റെയല്ല. അമ്മായിക്കു പുരാണ കഥക ളേ പററുള്ളു.'

ഇത്തരം വാർത്തകൾ ഈ കുടുംബത്തിൽ കമലയ്ക്കു മാത്രമേ ദ്വൈപായനനോടു പറയാൻ കഴിയൂ.

അച്ഛൻ വീണ്ടും സോമന്റെ കാര്യം ചിന്തിക്കാൻ {പോകു ന്നുവെന്ന് കമല ദ്വൈപായനന്റെ മുഖഭാവം കണ്ടുതന്നെ അ റിഞ്ഞു. ദ്വൈപായനൻ ചോദിച്ചു: 'സോമനെവിടെ'? 'ഇനി യും മടങ്ങി എത്തിയില്ല' എന്ന മറുപടി അയാളെ അതൃപ്തനാ ക്കി. ചുമതലാബോധമില്ലാത്ത കുട്ടി. തെക്കുവടക്ക് ഉഴന്നു നടക്കയാണ്. പിന്നെ പെട്ടെന്ന് സ്വനിയന്ത്രണം വരുത്തി. ചുററി നടക്കയല്ലാതെ എന്തുണ്ട് വേറെ പണി? പക്ഷേ തക്ക സമയത്ത് സോമൻ വീട്ടിൽ വന്നാൽ മതിയായിരുന്നു. എ ന്നാൽത്തന്നെ സമാധാനമായി. ഈയിടെയായി നിത്യവും നടന്നുവരുന്ന കൊല്ലും കൊലയും—അവയോർക്കുമ്പോളാധി തോന്നിപ്പോകയാണ്. മുമ്പൊക്കെ പ്രായമായ പെൺകുട്ടി കളെ ഒററയ്ക്കു പുറത്തുപോകാൻ മാതാപിതാക്കൾ വിട്ടിരുന്നില്ല.

പേടിച്ചിട്ട്. ഇപ്പോൾ ആൺകുട്ടികളെ വിടാനും തുടങ്ങി പേടി. പെൺകുട്ടികളെക്കാൾ ഏറെത്തന്നെ. ആരുമറിയാതെ രഹസ്യമായി ഇവരുടെ മനസ്സിൽ എപ്പോഴും എന്തൊക്കെ വിചാരങ്ങളാണ് കടന്നുകൂടുക—ആരറിഞ്ഞു? പിന്നെ രാഷ്ട്രീയ ജ്വരംപിടിച്ച സെററുകൂടി, സമൂഹത്തോട് വെറുപ്പ് പിടിച്ച് എന്തൊക്കെ ചെയ്യുവയ്യുമെന്നാരുകണ്ടു? ഇന്നത്തെ ദുരഭിമാനികളായ ചെറുപ്പക്കാർക്ക് ആത്മഹനനമല്ലാതെ മറൊന്നുമറിയില്ല എന്നു ദ്വൈപായനൻ വിധി കൽപിച്ചു.

കമല ശ്വശ്രൂരന്റെ ആധി പോക്കി: 'ഇന്നു് സോമന്റെ ചങ്ങാതി അരവിന്ദന്റെ 'ബഉഭാത്'' (കുടിവയ്പ്പ്. ക്ഷണിക്കപ്പെട്ടവർക്ക നവവധു ആഹാരം പാകം ചെയ്തു വിളമ്പിക്കൊടുക്കുന്ന ദിവസം) ആണ്. ചെല്ലാൻ ക്ഷണിച്ചിരുന്നു. ഞാൻ നിർബന്ധിച്ചു പറഞ്ഞയച്ചതായിരുന്നു.'

'അപ്പോൾ അരവിന്ദനു ജോലി കിട്ടി. അയാൾ പഠിക്കാൻ അത്ര കേമനായിരുന്നില്ലല്ലോ' അയാൾ തന്നോടെന്ന പോലെ പറഞ്ഞു.

'അരവിന്ദന്റെ അച്ഛൻ വലിയ ഒരു ഓഫീസിൽ കടത്തി വിട്ടു. സോമൻ പറഞ്ഞു.'

ഇതു കേട്ടപ്പോൾ ദ്വൈപായനനു് വിഷമം തോന്നി. തന്റെ ദൗർബല്യം മറക്കാനായിരുന്നു കററമത്രയും സോമനിൽ ചാർത്താൻ നോക്കിയതു്. എത്രയും കയ്പോടെ മകളോട് പോദിച്ചു—'എന്താണിങ്ങനെ സംഭവിക്കാൻ മോളേ!'

കമല എന്തു പറയും? മിണ്ടാതിരുന്നു.

ദ്വൈപായനൻ പറഞ്ഞു: 'ഞാൻ പരീക്ഷയ്ക്കു് ഒരിക്കലും മോശമായിരുന്നില്ല. സ്വന്തം കാലിൽ നിന്നു മത്സരിച്ചു നേടിയതായിരുന്നു ഗവണ്മെൻറുപണി. സോമന്റെ ജ്യേഷ്ഠന്മാർക്കായി ട്യൂഷൻ മാസ്റ്റർമാരെ വെയ്ക്കേണ്ടതായും വന്നിരുന്നില്ല. അവർക്ക് എല്ലാം ഭംഗിയായി ചെയ്യാൻ കഴിഞ്ഞു. ഈ കുട്ടൻ മാത്രമെന്തിങ്ങനെയാവാൻ?'

കമല ശ്വശ്രൂരനോട് യോജിച്ചില്ല. സോമൻ അയാൾ പറയുംപോലെ അത്രയ്ക്കു ഓർഡിനറിയൊന്നുമല്ല. നല്ല ബുദ്ധിയുണ്ട്. അവരും പറഞ്ഞു. 'ഇന്നത്തെ പരീക്ഷകളൊക്കെ വെറും ലോട്ടറിയാ അച്ഛാ! സോമനു നല്ല ബുദ്ധിയുണ്ട്.'

ദ്വൈപായനൻ ചുണ്ടുമലർത്തി. 'നീ പറഞ്ഞുവരുന്നതു് എക്സാമിനർക്കു് അയാളുടെ നേരെ ദ്വേഷ്യം ഉണ്ടായിരുന്നു വെന്നാണോ?'

'അതില്ലായിരുന്നിരിക്കാം. എന്നാൽ ഇന്നത്തെ കാല ത്തു നടക്കുന്ന ഈ പരീക്ഷകളുടെ ഒരുപോക്കു്! കുട്ടികളുടെ ഭാ വി തങ്ങളുടെ പക്കലാണെന്നു് പരീക്ഷകർക്കും രൂപമില്ല.'

'ഇപ്പോഴും തന്നെ പല നല്ല റിസൾട്ടും കണ്ടു തുടങ്ങിയിരി ക്കുന്നു മോളേ!' അയാളുടെ സ്വരത്തിൽ കൊച്ചുമകന്റെ നേർക്കു തൊട്ടത്ത ഒളിയമ്പു് സ്പഷ്ടമായിരുന്നു.

ഭർത്താവിന്റെ ഇളയ അനുജനോടു് കമലയ്ക്കു് പ്രത്യേക വാത്സല്യം തന്നെയുണ്ടായിരുന്നു. വിവാഹം കഴിഞ്ഞു് ഈ വീ ട്ടിൽ താമസമാക്കിയതിൽപ്പിന്നെ കമല തന്നെയാണു് സോ മനെ നോക്കിയിരുന്നതു്. രണ്ടുപേരും നന്നേ യോജിച്ചിരുന്നു.

'വളരെ നല്ല മനസ്സാണു് സോമന്റെ' കമല ശാന്തഭാവ ത്തിൽ പറഞ്ഞു.

'മനസ്സു നന്നായതുകൊണ്ടു് ഈ ലോകത്തിലൊന്നും നേടാ നില്ല.' വിരക്തനായ ദ്വൈപായനൻ പറഞ്ഞു: 'പഠിപ്പിൽ സാമർത്ഥ്യം കാട്ടാത്തവനെ ആരും വിലവെക്കില്ല.'

'പഠിപ്പിൽ മുമ്പനാണെങ്കിലും സ്വഭാവം കൊണ്ടു കാടുക യറിയ അനേകം ചെറുപ്പക്കാരെ ഇന്നു കാണാം അച്ഛാ! എനി ക്കവരെ ഇഷ്ടമല്ല.' ഊർന്നുവീണ സാരിത്തലപ്പു തലയിലുറ പ്പിച്ചു കൊണ്ടു് അവൾ പറഞ്ഞു:

'കറവപ്പശുവിന്റെ ചവിട്ടെത്ര വേണമെങ്കിലും സഹി ക്കാൻ ആളുകൾ തയ്യാറാണു മോളേ!'

'സോമൻ ഓടിനടന്നു ശ്രമിക്കുന്നുണ്ടു്.' അച്ഛനെ സമാധാ നിപ്പിക്കാൻ അവൾ വ്യർത്ഥശ്രമം നടത്തി.

'ശ്രമിച്ചതുകൊണ്ടു മാത്രമായോ! അതിനെന്തു ഫലമുണ്ടാ യി എന്നാണാളുകൾ നോക്കുക.' ദ്വൈപായനൻ മകനോടുള്ള അതൃപ്തി വെളിപ്പെടുത്തി.

എന്നാൽ കമലയ്ക്കു് സോമനാഥനെതിരായി അഭിപ്രായം പറയാൻ എങ്ങനെ കഴിയും? സോമൻ മുതിർന്നവർക്കു് ഒരു ഭാരമായിട്ടില്ല. കുടുംബത്തിലെ ചട്ടങ്ങൾക്കെതിരായി

അയാറം നടക്കാറില്ല. വായിക്കേണ്ട സമയം വായിക്കും. യാതൊരു കസൃതികളും കൂട്ടുനിക്കാറില്ല. പഠിത്തത്തിൽ അമാന്തം പതിവില്ല. എന്നാൽ അമ്മയുടെ മരണശേഷം എന്തു പററിയാവോ! പഠിപ്പിൽ ക്രമേണ പുറകോട്ടായി. സ്കൂൾ ഫൈനലിൽ സെക്കൻഡ് ഡിവിഷനെ കിട്ടിയുള്ളൂ. കൊച്ചു മകനെ ഡോക്ടറാക്കണമെന്നായിരുന്നു അച്ഛന്റെ മോഹം. എന്നാൽ നല്ല മാർക്കില്ലാതെ മെഡിസിനെങ്ങനെ കടന്നു കൂടും?

കമല ഓർക്കുകയാണ്. ഒരു ദിവസം സോമൻ പറഞ്ഞു: 'എന്നോടത്ര വാത്സല്യം കാട്ടണ്ട ഏടത്തി! എന്നോട് തോന്നുന്ന വിശ്വാസത്തിനു വില തരാനെന്നെക്കൊണ്ടാവില്ല. ഞാൻ എല്ലാ വിഷയത്തിലും ഓർഡിനറി.'

കമല പറഞ്ഞു: 'നീ എന്നെ പഠിപ്പിക്കാൻ വരണ്ട.'

സോമൻ പറഞ്ഞു: 'അമ്മയുടെ നിറം എത്ര വെളുവെളെ ആയിരുന്നുവെന്നു് ഓർക്കുന്നുണ്ടല്ലോ. ഏട്ടന്മാരും വെളുത്തവർ. എന്റെ നിറം നോക്കു കാടൻ. ഭാഗ്യത്തിനു് പെണ്ണായി പിറന്നില്ല. ഇല്ലെങ്കിൽ അച്ഛനു് ഈ വീടു് വിൽക്കേണ്ടി വരുമായിരുന്നു. പഠിപ്പിൽ ഒരിക്കലും കാട്ടിയില്ല ഉപേക്ഷ. എന്നിട്ടും ഓർഡിനറി. പലരും പാട്ടിനും കൊട്ടിനും കേമന്മാരാകാറുണ്ടു്. ഞാനതുമായില്ല.'

ലോകത്തിലെല്ലാം ബ്രില്യൻറ് ആവണമെന്നു പറയുന്നതിനെന്തർഥം? ലോകത്തിലേതൊരു രാജ്യത്താണ് എല്ലാവരും ബ്രില്യൻറ് ആയിട്ടുള്ളതു്. ഭൂരിപക്ഷം പേരും അതിസാധാരണർ. എന്നിട്ടും അവർ സുഖമായും സ്വച്ഛന്ദമായും ജീവിക്കുന്നു! ഈ നാടിനെന്തു സംഭവിക്കാൻ പോകുന്നുവെന്നാണു് മനസ്സിലാകാത്തതു്. ബ്രില്യൻറാകട്ടെ, അല്ലാതിരിക്കട്ടെ, അവറുക്കു സോമനെ വലിയ കാര്യമാണ്. കുട്ടി യാതൊരു 'ചാട്ടമാട്ടം' ഇല്ലാത്തവൻ. ഉള്ളിൽ യാതൊരു ദുഷ്ടമില്ല. എത്രയോ തറവാടുകളിൽ കണ്ടിരിക്കുന്നു. ജ്യേഷ്ഠാനുജന്മാർ തമ്മിൽ കീരിയും പാമ്പുമാണ്. സോമന്റെ ഉള്ളിൽ മാത്സര്യമില്ല. ഏടത്തിയോടു ഉള്ളഴിഞ്ഞ സ്നേഹം—അതു കമലയ്ക്കു അസ്സലായിട്ടറിയാം. അവറം വീണ്ടും അച്ഛനെ സമാധാനിപ്പിക്കാൻ നോക്കി. 'ഇന്നത്തെ ചെറുപ്പക്കാരിൽ കാണുന്ന യാതൊരു ദൂഷ്യവും നമ്മുടെ സോമനില്ല. കുട്ടന്റെ മനസ്സ്

ഇനിയും ലോകത്തിലെ വൃത്തികേടുകൾ കൊണ്ടു വിഷലിപ്ത മായിട്ടില്ല.'

ദ്വൈപായനനു് സമാധാനമായില്ല. അയാൾ പറഞ്ഞു: 'നിന്നോടു പറയാൻ വിരോധമില്ല മോളേ! ചിലപ്പോൾ തോന്നുകയാണു് ആർക്കും ഏറെ പ്രൊട്ടക്ഷൻ നൽകിക്കൂടാത്തതാണെന്നു്. ഏറെ സുഖത്തിൻെറയും സ്വച്ഛന്ദതയിൻെറയും സ്ഥിരതയുടെയും നടുക്കു ജീവിച്ചാൽ പലപ്പോഴും മനുഷ്യരുടെ അകത്തെ തീ കത്തിതെളിയുവാൻ അമാന്തമാവും. കടുത്ത ദാരിദ്ര്യത്തിലും അപമാനത്തിലും ഉഴന്നു് ഭാവിയെ പററി യാതൊന്നും പ്രതീക്ഷിക്കാനില്ലെന്ന പതനത്തിൽ നിലകൊള്ളുന്നവർ പോലും പലപ്പോഴും സ്വന്തം അല്ലലിൻെറ കണ്ണികൾ സ്വയം പൊട്ടിച്ചെറിയുന്നു. അവർ അപരൻെറ തുണയ്ക്കു കാത്തു നിൽക്കുന്നില്ല.'

അച്ഛനെന്താണു പറയാൻ വിചാരിക്കുന്നതെന്നു കമലയ്ക്കു് മനസ്സിലായി. എന്നാൽ ഇതെപ്പോഴും സത്യമാവുന്നില്ല. സുകുമാരനെ അച്ഛനറിയാം. അച്ഛൻ പറയുന്നതുപോലെയാണു കാര്യങ്ങളെങ്കിൽ സുകുമാരൻ ഇതിനകം തന്നെ എന്തൊക്കെ അത്ഭുതങ്ങൾ ചെയ്തു കാട്ടുമായിരുന്നില്ലേ?

കമല താഴത്തേക്കിറങ്ങിപ്പോന്നു. സോമനിതൊക്കെ കേട്ടെങ്കിലോ എന്ന ഭയവും അവർക്കുണ്ടു്. ഒരു ദിവസം അച്ഛൻ ക്ഷമകെട്ടു് സോമനോടുതന്നെ ഇതൊക്കെ പറഞ്ഞെങ്കിലോ? പുറത്തുള്ളവരുടെ നോട്ടത്തിലോ, കുട്ടി കൊള്ളരുതാത്തവൻ. വീട്ടിനകത്തുള്ള സ്വജനങ്ങളും തള്ളിപ്പറയാൻ തുടങ്ങിയാൽ പാവത്തിൻെറ ഗതി എന്താവും?

ദ്വൈപായനനും തോന്നി നന്നെ സങ്കോചം. നേരുതന്നെ. ഇക്കണ്ട കുട്ടികളെല്ലാം ഇനിയും മര്യാദ കൈവെടിഞ്ഞിട്ടില്ല. അതൊരു വലിയ കാര്യം തന്നെ. ജീവിക്കാനുള്ള അവസരം ലഭിക്കാതെ ലക്ഷക്കണക്കിനു് കുട്ടികൾ ചുമ്മാ കത്തിയിരുന്നു മടുത്തു കാടു കേറിയാലത്തെ ഭയങ്കര സ്ഥിതിയൊന്നു ചിന്തിച്ചു നോക്കൂ. സത്യത്തിൽ സോമനാഥൻ തൊഴിലില്ലാത്തവനാണെന്നതൊഴികെ യാതൊരു കുററവും അയാളിൽ ചാരാനില്ല. ഒരു ജോലി നേടിയെടുക്കാൻ കുട്ടിക്കു കഴിഞ്ഞില്ല. അല്ലാതെ യാതൊരു ദുരിതവും അച്ഛനു വലിച്ചുവെയ്ക്കുയുണ്ടായിട്ടില്ല.

ഈയിടെയായിട്ട് കുട്ടികളെപ്പററിപറഞ്ഞു കേറംക്കുന്നതൊക്കെയാണ്, അവരെന്തൊക്കെ ഏടാകൂടങ്ങളാണുണ്ടാക്കി വെയ്ക്കുന്നതു്. കേട്ടാൽ അച്ഛനമ്മമാർക്കു ഭ്രാന്തു പിടിച്ചുപോവും.

ഇന്നലെയാണു ദ്വൈപായനൻ കേട്ടതു് തൊഴിലില്ലാത്ത പല ചെറുപ്പക്കാരും വീട്ടിൽ ചെന്നു് വേണ്ടാത്തതിനു തുടങ്ങിയിരിക്കുന്നു. വീട്ടിൽ നിന്നു് കിട്ടാവുന്നതൊക്കെ വാങ്ങിയ ശേഷം കണ്ണുരുട്ടിക്കാട്ടുന്നു. സ്വന്തം തുണിയൊന്നു വെളുപ്പിക്കില്ല, ഒരു ഗ്ലാസ് വെള്ളം കുനിഞ്ഞെടുക്കില്ല, വീട്ടിലെ നിയമമനുസരിക്കില്ല. വീട്ടിനുവേണ്ടി ഒന്നും ചെയ്യില്ല. അവർ വീടിനേയും കാടാക്കിത്തീർക്കുന്നു.

ദ്വൈപായനൻ വിചാരിച്ചു: ഇച്ചങ്ങാതികറംപുറത്തുനിന്നു തോററുവന്നു് വീട്ടിനകത്തു് വല്ല വിധവും ഞങ്ങറം ജയിച്ചെന്നു വരുത്താൻ നോക്കുകയാണ്. ഇവരിൽ ഓരോരുത്തരും ഓരോ സൈക്കോളോജിക്കൽ കേസാകുന്നു. ഇന്നലെയാണു് നഗേൻ ബാബുവിൻെറ കാര്യമറിഞ്ഞതു്. അയാളുടെ ഔരസസന്താനം ലക്കററു നടക്കയാണത്രേ. മൂപ്പർ രാവിലെ ഒമ്പതരയ്ക്കു മുമ്പേ കിടന്നകിടപ്പിൽനിന്നു ഇളകില്ല. പ്രാതൽ കഴിഞ്ഞാൽ വീട്ടിൽനിന്നു തെററിക്കളയും. തിരിച്ചുവരുന്നതു് അർധരാത്രി സമയം. ബീഡിയും സിഗററും മാറിമാറി വേണം. പണം അച്ഛനെവിടെ വെച്ചാലും തപ്പിയെടുക്കും. നഗേൻബാബു ഒരു ദിവസം കുറെയേറെ ശകാരിച്ചു. 'നീ എൻെറ മകനാണെന്നു പറയാൻ തന്നെ അറച്ചുതുടങ്ങി.' ഉടനെ മറുപടി പറയാൻ പോവണ്ട. നഗേൻബാബു അതിവിഷാദത്തോടെ പറഞ്ഞു. 'ഇതിനാണു സന്താനമുണ്ടാകാനാഗ്രഹിക്കുന്നതു്.' മകൻ ധിക്കാരത്തോടെ മുഖത്തു നോക്കി പറഞ്ഞു. 'സന്താനമുണ്ടാവുന്നതിനുള്ള ആഗ്രഹത്തിനു പിറകിൽ വേറെ ചിലതുകൂടി ഉണ്ടായിരുന്നു. സന്താനം ബൈ പ്രൊഡക്ട് മാത്രം.' മകൻെറ വാക്കു കേട്ടതോടെ നഗേൻ ബാബു രണ്ടുനാളേക്കു കിടപ്പിലായി. ഇപ്പോഴും അയാറം ഇടയ്ക്കിടയ്ക്ക് കാണാതെ കണ്ണുതുടയ്ക്കും.

സോമനോട് ഇതൊന്നും പറയണ്ട എന്നു മകളെ വിളിച്ചു പറയണോ എന്നായി ദ്വൈപായനനാലോചന. പിന്നെ വിചാരിച്ചു: 'വേണ്ട, മകറം ബുദ്ധിമതിയാണ്. താക്കീതിൻെറ ആവശ്യമില്ല.'

ഉച്ചനേരത്തെ തളർന്ന വാച്ച് മുന്നരയുടെ കള്ളിയിലേക്ക് നീങ്ങിയെന്ന് ഇപ്പോഴേക്ക് സോമനറിയാൻ കഴിഞ്ഞു. കമലയേടത്തി കൃത്യം ഈ സമയത്താണു കിടക്ക വിട്ടെഴുന്നേൽക്കുക. പതിവായിട്ടുള്ള ശീലമനുസരിച്ച് കമല ഈ സമയം ലെററർ ബോക്സ് തുറന്നു നോക്കുന്നു. പ്യൂൺ മൂന്നു മണിയോടെ വരും. അതു കഴിഞ്ഞാൽ തുടങ്ങുകയായി അച്ഛൻ കിടന്നപിടയ്ക്കാൻ. ഇടയ്ക്കു ചോദിക്കും—കത്തൊന്നുമില്ലേ? അച്ഛനു് എന്നുമുണ്ടാവും കത്തു്. കത്തെഴുതുന്നതിൽ അച്ഛനു കമ്പം തന്നെയാംണു്. ഏതു മൂലയിൽ കിടക്കുന്ന സ്നേഹിതനും കത്തെഴുതണം. ഒപ്പം പണിയെടുത്തിരുന്നവർ അനവധിപേരുണ്ടു് കത്തെഴുതാൻ.

സോമനാഥനും ആരുടെയെങ്കിലും കത്തു കിട്ടാൻ മോഹം തോന്നാറുണ്ടു്. എന്നാൽ ഒരു മറുനാടൻ എംബസിയിൽ നിന്നു് പണം മുടക്കാതെ കിട്ടുന്ന വാരികയൊഴികെ മറെറാന്നും അയാൾക്കു തപാലിൽ വരാറില്ല. ഈ വാരിക കിട്ടാനുള്ള യുക്തിയും സുകുമാരൻ പ്രയോഗിച്ചതായിരുന്നു. രണ്ടു കാർഡു വാങ്ങി ദില്ലിയിലെ എംബസിയുടെ മേൽവിലാസത്തിൽ ഇട്ടുകൊടുത്തു. അയാൾ പറഞ്ഞു: 'വായിച്ചാലും ശരി, ഇല്ലെങ്കിലും ശരി, കടലാസ് വരട്ടെ. ഓരോ ആഴ്ചയും തപാലങ്ങനെ വന്നുകൊണ്ടിരുന്നാൽ പ്യൂണിനു് സുകുമാർ മിത്തിരന്റെ പേർ കാണാപ്പാഠമാവും. ശരിയായ തപാലു വരുമ്പോൾ, അതായതു് ജോലിക്കു് ക്ഷണിച്ചുകൊണ്ടുള്ള കത്തു് വരുമ്പോൾ, ഡെലിവറിയുടെ കാര്യത്തിൽ പ്യൂണിനു പിഴ പററില്ല.........'

ഈ വാരികയെക്കൂടാതെ കഴിഞ്ഞയാഴ്ച സോമനു് ഒരു കത്തും കിട്ടുകയുണ്ടായി. വിശ്വവിഖ്യാതമായ കമ്പനിയുടെ ഒരു വിശേഷപ്പെട്ട യന്ത്രത്തിൽ പ്രതിദിനം അഞ്ചു മിനിട്ടു് കസർത്തു് എടുത്താൽ ടാർസനെപ്പോലെ പേശീബഹുലമായ ദേഹം കൈവരുമത്രേ. തപാലിൽ അയച്ചുകിട്ടും. വില എൺപതു ക. മാത്രം. ഫലിച്ചില്ലെങ്കിൽ വില തിരികെ കിട്ടും. പരസ്യം വായിച്ചപ്പോൾ സോമനു് ആദ്യം തോന്നിയതു് വെറുപ്പായിരുന്നു. പിന്നെ കൃതജ്ഞതയാൽ മനസ്സു കുളിർത്തു. ബോംബെക്കാരൻ കമ്പനി അയാളുടെ മേൽവിലാസം തിര

ഞ്ഞുകണ്ടുപിടിച്ച് കത്തയച്ച് അയാളെ ബഹുമാനിച്ചിരിക്കു ന്നു. ജോലി കിട്ടിക്കഴിഞ്ഞാൽ ആ യന്ത്രം വാങ്ങിക്കണം. പ ണം പോയാൽ പോകട്ടെ, ദുഃഖമില്ല.

കൂടാതെ അപേക്ഷകൾ രജിസ്റ്റർ ചെയ്തയച്ചതിന്റെ അ ക്ക്നോളജ്മെൻറ് ഫാറങ്ങളും വരും രണ്ടു നാലെണ്ണം. സോ മൻ താൻ തന്നെ പൂരിപ്പിച്ചയച്ച ഫോറങ്ങൾ സൂക്ഷിച്ചുനോ ക്കും. താഴെ കമ്പനിയുടെ റബർ സ്റ്റാമ്പ്, അതിൽ കാക്കര പൂക്കര പ്രായത്തിലുള്ള ഒരു കയ്യൊപ്പ്—റിസീവിങ്ങ് ക്ലാർ ക്കിന്റെ വക.

ഇന്നുമുണ്ട് അത്തരം ചില അക്ക്നോളജ്മെൻറ് ഫോറ ങ്ങൾ. കൂട്ടത്തിലൊരു കത്തും. ഏതാനും നാൾ മുമ്പ് ഒരു ജോ ലിക്ക് പരസ്യം കണ്ട് ബോക്സ് നമ്പറിൽ അപേക്ഷ അ യച്ചിരുന്നു. താമസിയാതെ അവരുടെ കൽക്കത്താപ്രതിനി ധിയായ മി. ചൗധുരിയെ ചെന്നു് കാണാൻ എഴുതിയിരിക്കു ന്നു. മി. ചൗധുരി അധികം ദിവസം കൽക്കത്തയിൻ ഉണ്ടായി രിക്കയില്ല. അതിനാൽ കഴിയുംവേഗം കാണുന്നതാവും ഉചിതം.

കീഡ്സ്ട്രീററാണ് സ്ഥലം. സമയം കളയാതെ സോ മനാഥൻ പുറപ്പെട്ടു. ഏട്ടത്തി ചോദിച്ചു: 'പുറത്തേക്കു പോകു യായോ?'

വെള്ള പാൻറും ഷർട്ടും പുറമേ ടൈയും കണ്ടപ്പോൾ ജോ ലി തിരക്കിയുള്ള പുറപ്പാടാണെന്നു് കമല ഊഹിച്ചു. അവൾ ഉള്ളാലെ പ്രാർഥിച്ചു: 'ഒരു ജോലി കട്ടനു കൊടുപ്പിക്കു ഭഗവാ നേ! ഒരു തെററും ചെയ്യാതെ പാവം യാതനയനുഭവിക്കുന്നു.'

കമല ഓർത്തു. എത്ര ഉത്സാഹത്തോടെ നടന്നിരുന്ന കട്ടി യാണ്. ഓടിച്ചാടി നടക്കും. കമലയേടത്തിയുടെ പിറകേ നടന്നു പറയും: 'ഏട്ടത്തിയെ ഒരു ദിവസം കോളജിലേക്കു കൂട്ടിക്കൊണ്ടുപോവും ഞാൻ. അവിടെ വരുന്ന പെൺകട്ടിക ളെ കണ്ടാലറിയാറാവും മോഡേൺ സ്റ്റൈൽ എന്നു പറയുന്നതെ ന്തിനെയാണെന്നു്. വലിയ ഓഫീസറുടെ ഭാര്യ ആയിട്ടെന്തു ഫലം? ഇനിയും നാടൻ സ്റ്റൈൽ വിട്ടിട്ടില്ല ഏട്ടത്തി.'

കമല ചിരിച്ചുകൊണ്ടു പറയും: 'ഞങ്ങളൊക്കെ പഴഞ്ചു ന്മാരാണ് കട്ടാ! നിന്റെ കല്യാണമാവുമ്പോൾ പ്രത്യേകം-

അന്വേഷിച്ച് ഒരു അത്യന്താധുനികയെ തന്നെ പടിപ്പിച്ചുകൊണ്ടുവരാം. പോരേ?'

സോമനാഥൻ പറയും: 'ഞങ്ങൾ സ്വന്തം ഇഷ്ടമനുസരിച്ചേ വിവാഹം കഴിക്കൂ. കോളേജിലെ ചെറുപ്പക്കാരികൾ ആരെ കല്യാണംകഴിക്കണമെന്ന് നേരത്തെ നോക്കിവെച്ചിരിക്കും.'

'ഞങ്ങളും പഠിച്ചിട്ടുണ്ട് കോളേജിൽ. അന്ന് ഇങ്ങനെയൊന്നും പതിവില്ല.'

സോമനാഥൻ പറയും: 'ആ കാലമൊക്കെ എന്നേ പോയിമറഞ്ഞു. ഇന്നത്തെ തരുണികൾ അവർക്കു പിടിച്ചവരെ അല്ലാതെ പരിണയിക്കില്ല.'

ഒരു കൊല്ലം കമലയുടെ പിറന്നാളിന് സോമൻ ഒരു കിരീടമുണ്ടാക്കി. തങ്കക്കടലാസുകൊണ്ടു നിർമിച്ച അതു് തലയിൽ വെയ്ക്കാൻ അയാൾ ഏടത്തിയെ നിർബന്ധിച്ചു. അതു വെച്ചുകൊണ്ട് ഒരു ഫോട്ടോ എടുത്തു.

കാജലിൻെറ വിവാഹാലോചന വന്നപ്പോൾ ബുൽബുലിൻെറ വീട്ടുകാര്യങ്ങളും മററും രഹസ്യമായി അന്വേഷിക്കേണ്ടതാരം സോമനാണ് കിട്ടിയതു്. സഹപാഠിനിയെപ്പററി സോമൻ പറഞ്ഞു: 'ദീപാന്വിത വലിയ തണ്ടുകാരിയാണ്. കൊച്ചേട്ടൻ അവളെ വിവാഹം ചെയ്യുന്നതു നന്നായിരിക്കും. അവളുടെ മുഷ്ക് ഒന്നു കുറയും.'

*   *   *   *   *

സന്ധ്യയ്ക്കു മുമ്പേ സോമൻ തിരിച്ചെത്തി. ഷർട്ടഴിരാൻ തുടങ്ങിയ സമയം കമല മുറിയിലേക്കു ചെന്നു. സോമൻെറ മുഖത്തു് ആശയുടെ രേഖ കണ്ടു.

മി. ചൗധുരിയെ കണ്ടു സോമൻ. സെയിൽസ് ലൈനിലുള്ളതാണു ജോലി. കൽക്കത്തയ്ക്കു പുറത്തു് സഞ്ചരിക്കേണ്ടിവരും. അതിൽ സോമന് വിരോധമൊട്ടുമില്ല. അതല്ല കാര്യം. ആ മനുഷ്യൻ പണം ആവശ്യപ്പെടുന്നു.

ആ മനുഷ്യനിൽ സോമന് അവിശ്വാസം തോന്നാമായിരുന്നു. എന്നാൽ അയാൾ എം. എൽ.എ. ക്വാർട്ടേഴ്സിൽ ഇരുന്നാണു് സംസാരിക്കുന്നതു്. സോമൻെറ മുഖത്തു് ഇടയിളക്കം

പോലെ കണ്ടിട്ടു ചൗധുരി പറഞ്ഞു: 'നാന്നൂറുക. ശമ്പളത്തിന്റെ ഒരു പങ്കിക്ക് "ഇരുന്നൂററിയൻപതുക. പേമെൻറ് ഇന്നത്തെക്കാലത്തു് വലിയൊരു തുകയല്ല. റെയിൽ, പോസ്റ്റാഫീസ്, ഇലക്ട്രിസിററി, മുതലായവയിൽ ഉദ്യോഗങ്ങളും ഈയിടെ ലേലം വിളിച്ചാണു കൊടുക്കുന്നതു്. എത്രയോ പേർ ആറു മാസത്തെ ശമ്പളം കൈ മടക്കായി കൊടുക്കാൻ റഡി.'

സോമന്റെ മനസ്സിലുണ്ടായ സങ്കോചം കമല ഇല്ലാതാക്കി. അവൾ പറഞ്ഞു: 'അച്ഛൻ കേട്ടാൽ ദേഷ്യപ്പെടും. വലിയ നിഷ്ഠക്കാരൻ. കോഴ കൊടുക്കുന്നതിനു് തീരെ എതിരാണു്. കാജചിനേയും കാര്യം പറഞ്ഞു ധരിപ്പിക്കാൻ വിഷമം. എന്നാൽ ഈ നിസ്സാര തുകയ്ക്കുവേണ്ടി ജോലി വേണ്ടെന്നു വെയ്ക്കുന്നതു് ശരിയല്ല. എന്റെ കയ്യിലുണ്ടു് പണം.'

കുടുംബച്ചെലവിനുള്ളതിൽ നിന്നാണു പണമെടുത്തു കൊടുക്കുന്നതെന്നു് സോമനറിയാം. അടുത്ത ദിവസം കീഡ് സ്ട്രീററിലുള്ള എം. എൽ. ഏ. ക്വാർട്ടേഴ്സിനു മുമ്പിൽ വെച്ചു് അയാൾ ചൗധുരിയെ കാണും. അയാൾ ഇരുപത്തിനാലു മണിക്കൂർ സമയം നൽകിയിട്ടുണ്ടു്.

പ്രബലമായ ഉത്തേജനത്തിലൂടെയാണു സമയം കടന്നുപൊയ്ക്കൊണ്ടിരുന്നതു്. മി. ചൗധുരി പറഞ്ഞിട്ടുണ്ടായിരുന്നു: 'ഇത്തവണ തൽക്കാലം ഇരുന്നൂററിയൻപതുക. തന്നു് ബീഹാറിൽ പോസ്റ്റിങ്ങ് വാങ്ങിക്കോളൂ. പിന്നീടു് ഇരുന്നൂററിയൻപതുകൂടി കണ്ടില്ലെന്നു നടിച്ചാൽ ഈ കൽക്കത്തയ്ക്കുതന്നെ ട്രാൻസ്ഫർ ഞാനേററു.'

പുലരാറായപ്പോൾ ജോലി കിട്ടിയതായി സോമൻ സ്വപ്നം കണ്ടു. ഇരുന്നൂററിയൻപതിന്റെ നോട്ടുകൾ എണ്ണിത്തിട്ടപ്പെടുത്തി കീശയിൽവച്ചു നല്ലൊരു ജോലി ഏർപാടു ചെയ്തു കൊടുത്തു ചൗധുരി. അതിനെ ചൊല്ലിയുള്ള അമർത്തിവെച്ച ആനന്ദത്തിന്റെ ഉത്തേജനം വീടാകെ. അച്ഛൻ വായ് തുറന്നു് ഒന്നും പറഞ്ഞില്ലെങ്കിലും പതിവിലും ഉറക്കെ മൂത്ത മകളോടു് ചായ ഒരു കപ്പുകൂടി കൊണ്ടുചെല്ലാൻ കല്പിച്ചു. സോമനാഥനെ മുമ്പിലിരുത്തി ഓഫീസ് പൊളിററിക്സിൽ കുടുങ്ങാതിരിക്കാൻ ഉപദേശിച്ചു. എന്തു ചെയ്യാലാണു

ഓഫീസിൽ എല്ലാവർക്കും നല്ല പിള്ളയാകാൻകഴിയുക എന്നു് ഗുണദോഷിച്ചു.

പണ്ടത്തെ കോളേജുസ്നേഹിതയും ഇപ്പോഴും ഏട്ടത്തിസ്ഥാനത്തെത്തിയിരിക്കുന്നവളുമായ ബുൽബുലിനും തോന്നി വലിയ ആനന്ദം. ബുൽബുൽ പറയുകയാണു്: 'എന്തു പറഞ്ഞാലും സമ്മതിക്കില്ല ഞാൻ സോം. ആദ്യത്തെ ശമ്പളം കയ്യിൽ കിട്ടുന്ന അന്നു തന്നെ സായ്പന്മാരുടെ തെരുവിലെ ഒന്നാന്തരം ഒരു പിക്ചർ കാട്ടിത്തരണം. തിരിച്ചുവരും വഴി പാർക്കു് സ്ട്രീററിലെ ഗോൾഡൻ ഡ്രാഗനിൽ ചൈനീസ് ഡിന്നർ. സോമൻ സമ്മതിച്ചെങ്കിലും ഫലിതം പറയാതെ വിട്ടില്ല. 'പണം വെറുതേ കിട്ടിയതാണെന്നോ വിചാരം? സിനിമയുടെ കാര്യം ശരി. എന്നാൽ ചൈനീസ് ഡിന്നർ—നോ!' ബുൽബുൽ കവിൾ വീർപ്പിച്ചു: 'എന്നെ എന്തിനുകൊണ്ടുപോകുന്നു? അതിനുപകരം ആരെയാണു കൊണ്ടുപോവുക എന്നു പറയട്ടെ? എനിക്കു് ആളിൻെറ പേരറിയില്ല എന്നു വിചാരിക്കണ്ട?'

ചൈനീസ് റെസ്ററാറണ്ടിൻെറ രണ്ടാം നിലയിൽ മററൊരാളെ കൂട്ടിക്കൊണ്ടുപോകാൻ പാകത്തിനുണ്ടു് എന്ന സംശയം കുറെനാളായി ബുൽബുലിനു തോന്നിത്തുടങ്ങിയിട്ടു്. കോളേജിൽ എന്നും കാണാറുള്ളതല്ലേ പുള്ളിയെ? എന്നല്ല ഈ വക ഇടപാടുകളിൽ യുവതികളുടെ അന്വേഷണദൃഷ്ടി ഇലക്ട്രോണിക്ക് റഡാറിനേയും തോൽപിക്കും.

സോമനാഥനു ജോലി കിട്ടിയതിൽ ഏററവുമധികം പ്രസാദം കമലയ്ക്കാണു്. എന്നാൽ അവൾ സോമനോടു് ഒന്നും ആവശ്യപ്പെട്ടില്ല. ഇടയ്ക്കിടയ്ക്കു് കൊച്ചനുജൻെറ പുറത്തുകൈ വെച്ചു പറയുകമാത്രം ചെയ്തു: 'ഹൗ എത്ര വിഷമിച്ചു! ഇന്നു തന്നെ പോകണം കാളിഘട്ടിലേക്കു്. ആരോടും മിണ്ടാതെ അൻപത്തുറുപ്പികയുടെ വഴിപാടുനേർന്നിട്ടാണിരിക്കുന്നതു്.

ബുൽബുൽ പറഞ്ഞു: 'നോ ചിന്ത ചേച്ചി ആ അൻപതുക. കൂടി സോമൻെറ ആദ്യത്തെ ശമ്പളത്തിൽ നിന്നു് ഡെബിററ് ആയിക്കോളും.'

എന്നാൽ ഇതൊക്കെ വെറും കിനാവു്. ഞെട്ടിയുണർന്നു.

എവിടെ ജോലി? ജോലിയുടെ വക്കത്തൊന്നുമെത്തിയിട്ടില്ല സോമൻ.

പുലർന്നപ്പോൾ കമലയേടത്തി വിളിച്ച് ആരുമറിയാതെ ചോദിച്ചു: 'എപ്പോഴാണു പോകുന്നതു്? പണമെടുത്തുവെച്ചിട്ടുണ്ടു്.'

പണം കീശയിലെടുത്തുവെച്ചു യഥാസമയം സോമൻ വഴിയിലേക്കിറങ്ങി.

സോമൻ വരാനെന്തേ ഇത്രനേരം? കമല അധീരമായ ആഗ്രഹത്തോടെ വാച്ചിലേക്കു നോക്കിക്കൊണ്ടിരുന്നു. ഉച്ച തിരിഞ്ഞു, സന്ധ്യയുമണഞ്ഞു. എന്നിട്ടുമില്ല വരവു്.

ഏഴുമണിയടിച്ചു തിരിച്ചെത്തിയപ്പോൾ അയാളുടെ വാടിക്കറുത്ത മുഖം കണ്ടപ്പോൾ തന്നെ കമലയ്ക്കെന്തൊക്കെയോ തോന്നി സംശയം.

താടിക്കു കൈകൊടുത്തു് ചുമ്മാതിരിക്കയാണു് സോമൻ. ഏടത്തി കൊടുത്ത പണത്തോടൊപ്പം സോമൻ എം. എൽ. ഏ. ക്വാർട്ടേഴ്സിൽ ചൗധുരിയെ കണ്ടു. ചൗധുരി നോട്ടുകൾ കീശയിലാക്കി സോമനെ ടാക്സിയിലിരുത്തി ക്യാമാക് സ്ട്രീററിലെ ഒരു ഭവനത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. നിങ്ങൾ വണ്ടിയിൽ തന്നെ ഇരിക്കൂ. ഞാൻ ഏർപാടൊക്കെ ശരിയായോ എന്നു നോക്കട്ടെ—ഇതും പറഞ്ഞു സ്ഥലംവിട്ട ആളെ പിന്നെക്കണ്ടിട്ടില്ല. പതിനഞ്ചു മിനിട്ടുകൂടി വെയ്ററിങ്ങ് വണ്ടിയിലിരുന്നു കഴിഞ്ഞപ്പോഴാണു് പെട്ടെന്നു സോമനു ബോധമുദിച്ചതു്—ആ മനുഷ്യൻ ഓടിപ്പോയ്ക്കളഞ്ഞിരിക്കുമെന്നു്. ഭാഗ്യത്തിൽ കീശയിൽ ഒരു പത്തിന്റെ നോട്ടു കൂടി ഉണ്ടായിരുന്നു. ഇല്ലെങ്കിൽ ടാക്സിക്കാരൻ വിടാതെ പിടിച്ചുവെയ്ക്കുമായിരുന്നു.

പണം കൊടുത്തപ്പോൾ കമലയ്ക്കു് എന്തെല്ലാം പ്രതീക്ഷകളാണുണ്ടായിരുന്നതു്! എല്ലാം കേട്ടിട്ട പറഞ്ഞു: 'നീയും ഞാനും മാത്രം അറിഞ്ഞാൽ മതി ഈ ചതി.'

സോമനാഥനു തോന്നിയ ഒരു നാണം! എല്ലാമറിയാവുന്നവനായിട്ടും കൊടുംചതിയിൽ കുടുങ്ങിയല്ലോ. കമല പറഞ്ഞു: 'നീ വിചാരപ്പെടേണ്ട അതാലോചിച്ച്. നല്ല കാലം

വരുമ്പോഠ ഇതുപോലെ എത്രയോ ഇരുന്നൂററിയൻപതുറുപ്പി കകറം കയ്യിൽ വന്നടിയും.'

എന്നിട്ടും വിഷമം നീണ്ടുനിന്നില്ല സോമന്. ഒററയ്ക്കു നിൽക്കുന്ന ഏട്ടത്തിയുടെ അരികിൽ ചെന്നു പറഞ്ഞു: 'എനിക്ക വല്ലാതെ തോന്നുന്നു ഏട്ടത്തി. ഇരുന്നൂററിയമ്പതു ക. യുടെ കണക്ക് എങ്ങനെ ബോധിപ്പിക്കും.'

കമല സ്വകാര്യത്തിൽ പറഞ്ഞു: 'നീ വിചാരപ്പെടേണ്ട. നിന്റെ ചേട്ടന്റെ കീശയറുക്കാൻ ഞാൻ മഹാവിരുതയാണ്. ഒരുവനും പിടികൊടുത്തു പോവില്ല.'

അറിഞ്ഞുപോയാൽ രണ്ടുപേരും വളരെപ്പേർക്ക ചിരി ക്കാൻ വക നൽകുമായിരുന്നു. കണ്ടിട്ടും കേട്ടിട്ടുമില്ലാത്ത ഒരു വന്റെ കയ്യിൽ ജോലി മോഹിച്ച് ഇത്രയും പണം കെട്ടിയേൽ പിക്കാൻ മാത്രം ശുദ്ധഗതിക്കാരൻ ഈ കൽക്കത്താ മഹാനഗര ത്തിലേ ഉണ്ടാവില്ല.

സോമനാഥനു തന്നെത്തന്നെയില്ലാതായി വില. അടുത്ത ദിവസം ഉച്ചയ്ക്ക് ഏട്ടത്തി ഒററക്കിരിക്കുന്ന നേരം ചെന്ന് സോമൻ അതേ വിഷയം വീണ്ടും എടുത്തിട്ടു: 'ചേച്ചി എനി ക്കെങ്ങനെ സംഭവിച്ച ഇത്രവലിയ ബുദ്ധിമോശം?'

'ബുദ്ധിമോശമല്ല. ഞാനും നീയും ശുദ്ധഗതിക്കാരാണ്. അതുകൊണ്ട് ചില അക്കിടി പററിപ്പോകുന്നു. അമ്മ പറ യാറുണ്ട്. വിശ്വസിച്ചിട്ട ചതി പററുന്നതാണ് നല്ലതു്.'

ഏട്ടത്തിയുടെ വാക്ക് സോമനു രസിച്ചു. കൃതജ്ഞത കൊണ്ട് കണ്ണുകഠ നിറഞ്ഞൊഴുകി. ഏട്ടത്തിയുടെ ഈ സ്നേഹ ത്തിനെന്തു പ്രത്യുപകാരം ചെയ്യും?

എന്നാൽ വഞ്ചിതനായതിലുള്ള അപമാനം തിരിഞ്ഞുമ റിഞ്ഞു് സോമന്റെ ഹൃദയത്തിൽ തന്നെ വന്നു സ്ഥാനം പിടി ച്ചു. ഈ കൽക്കത്തയിൽ ഇത്രയേറെ തൊഴിൽരഹിതരുണ്ടാ യിരിക്കെ താൻ മാത്രമെന്തേ വഞ്ചിതനാകുവാൻ?

ഈ ചിന്ത ഒന്നുകൂടി അയാളെ ദുർബലനാക്കമായിരുന്നു, രണ്ടുദിവസം കഴിഞ്ഞു തൊഴിൽ ഇല്ലാത്തവരെ പററിച്ചുകൊ ണ്ടുനടക്കുന്ന ആ വഞ്ചകനെ അറസ്ററു ചെയ്യുന്ന വാർത്ത പത്രങ്ങളിൽ വന്നില്ലായിരുന്നുവെങ്കിൽ. കീഡ്സ്ട്രീററിലെ

എം. എൽ. എ. കാർട്ടേഴ്സിൻെറ മുമ്പിൽ വെച്ചുതന്നെ ആളെ പിടികൂടിയതു്. പൊലീസ്സ്റ്റേഷനിൽ ചെന്നു് അവൻെറ മററൊരു പരാക്രമ കഥകൂടി റിപ്പോർട്ടു് ചെയ്താലോ എന്നു് സോമനാഥനു തോന്നി. എന്നാൽ ഏടത്തിക്കു ധൈര്യം വന്നില്ല. ഒരു രഹസ്യാലോചനയ്ക്കുശേഷം സംഭവം മറച്ചുവെയ്ക്കുന്നതുതന്നെ നല്ലതെന്നു തീരുമാനിച്ചു.

സോമനാഥനു് ആത്മവിശ്വാസം അല്പം തിരിച്ചുകിട്ടി. അപ്പോൾ താൻ മാത്രമല്ല വഞ്ചിതനായതു്. എത്രയോ പേർ. പലർക്കും എത്രയോ അധികം പണം കളഞ്ഞുകുളിക്കേണ്ടി വന്നിട്ടുണ്ടു്.

ഇത്തവണ മേഘം ഒന്നു നീങ്ങുന്ന ലക്ഷണമുണ്ടു്. ഒരു അപേക്ഷയ്ക്കു മറുപടി കിട്ടിയിരിക്കുന്നു. എഴുത്തുപരീക്ഷ ഉണ്ടായിരിക്കും. നിർദിഷ്ടസമയം പരീക്ഷാഫീസ് വകയിൽ പത്തു ക. സഹിതം പരീക്ഷാർഥി പരീക്ഷാഹാളിൽ ഹാജരാകുവാനാണു് നിർദേശം.

പിറേറ ദിവസം രാവിലെ സുകുമാരൻ വിവരമന്വേഷിക്കാൻ വന്നു. കമലയേടത്തിയെ കണ്ടു ഉടൻ ചോദിച്ചു: 'എവിടെ സോമൻ?' സുകുമാരനും കിട്ടിയിരിക്കുന്നു പരീക്ഷയ്ക്കുള്ള കത്തു്. അയാൾക്കു തോന്നിയ ഒരു സന്തോഷം!

ചുണ്ടു് മലർത്തിക്കൊണ്ടു സുകുമാരൻ പറഞ്ഞു: 'കണ്ടില്ലേ ഇപ്പോൾ ഉപായം ഫലിച്ചോ ഇല്ലയോ എന്നു്? ഞങ്ങളുടെ ചുററുപാടിൽ നിന്നു് എത്രയോ പേരയച്ചിരുന്നു അപേക്ഷ. ആർക്കും മറുപടിയില്ല. എന്തു പററിയെന്നറിയാമോ? മിനിസ്റ്ററുടെ സി. എ. യെ പിടിച്ചു. എന്തിനു നുണ പറയുന്നു? മിനിസ്റ്ററുടെ സി. എ. പറഞ്ഞിരുന്നു നമുക്കു രണ്ടുപേർക്കും മാത്രം ചാൻസു കിട്ടുന്ന തരത്തിലുള്ള ഒരു ചൊടുക്കു 'വിദ്യ' ചെയ്തുവെയ്ക്കാമെന്നു്.'

'സി. എ. അയാളുടെ കടമ നിർവഹിച്ചിരിക്കുന്നു. ഇനി നമ്മൾ രണ്ടുപേരും നമ്മുടേതു കൂടി നിർവഹിക്കുവാൻ ഏടത്തി ആശീർവദിക്കണം.' ആനന്ദംകൊണ്ടു് ഉൽഫുല്ലനായി അയാൾ പറഞ്ഞു.

'നിശ്ചയമായും നല്ല മാർക്കു കിട്ടും.' കമല അനുഗ്രഹിച്ചു.

സുകുമാരനു് ഒരു ചീത്തശീലമുണ്ടു്. ഉത്തേജിതനായാൽ

രണ്ടു കൈകളും കൂട്ടിത്തിരുമ്മും. ആ ശീലം പ്രദർശിപ്പിച്ചു കൊണ്ടു് അയാറം പറഞ്ഞു: "ഏടത്തി ഒരു വെടിക്കു് പക്ഷി രണ്ടു കിട്ടിയാലെന്തുണ്ടു തരക്കേടു്? രണ്ടുപേരും ഒരേ ഓഫീസിൽ കടന്നു കൂടും."

അയാറം തുടർന്നു: 'ഗംഭീര പരീക്ഷയാണു്. ഇംഗ്ലീഷ്, കണക്കു്, ജനറൽനോളജ്. സകലതിൻേറയും മാററു നോക്കും. അതുകൊണ്ടു് ഇന്നുതൊട്ടു് പരീക്ഷ കഴിയുംവരെ എന്നെ ആരും കാണാൻ കൊതിക്കണ്ട. മിനിസ്റ്ററുടെ സി. ഏ.യ്ക്കു ചാൻസു തരാനേ കഴിയൂ. പരീക്ഷയ്ക്കു ജയിക്കേണ്ടതു് നമ്മുടെ കടമ!'

സുകുമാരൻ ആത്മാർഥമായും സോമനാഥനെ സ്നേഹിച്ചിരുന്നു. പോകും മുമ്പു് അയാറം പറഞ്ഞു: 'മനസ്സിരുത്തി വായിച്ചോളൂ ഇനിയങ്ങോട്ടു കുറേ ദിവസം. നിങ്ങറംക്കു പരീക്ഷയിൽ വിശ്വാസമില്ലേ. ഒടുക്കം എനിക്കു ഭാഗ്യം തെളിഞ്ഞു, നിങ്ങറംക്കു് ചാൻസു് കിട്ടിയില്ല എന്നുവരികിൽ അതിടങ്ങേറുണ്ടാക്കുന്ന കാര്യമാവും.'

നിശ്ചിത ദിവസം നെററിയിൽ വലിയൊരു പൊട്ടു തൊട്ടുകൊണ്ടു് സുകുമാരൻ എക്സാമിനേഷൻ ഹാളിൽ ഹാജരായി. സോമനാഥൻ അത്ര വലിയ ഒരുക്കത്തിനു പുറപ്പെട്ടില്ല. എങ്കിലും കമല നിർബന്ധിച്ചു് കാളിഘട്ടിലെ ഒരു ചെമ്പരത്തിപ്പൂ പ്രസാദം കീശയിൽ ഇട്ടു. അവറം പറഞ്ഞു: 'അവിടെയിരുന്നോട്ടെ. അമ്മയുടെ പ്രസാദമുണ്ടായാൽ ഒരു ദിക്കിലും ആപത്തു വരില്ല'.

സോമനു് ഇതിലൊന്നും വിശ്വാസമില്ല. എങ്കിലും തർക്കിക്കാൻ തോന്നിയില്ല.

എന്നാൽ ഹാളിൻെറ അടുക്കലെത്തിയതോടെ സോമൻെറ ആശയററു. സ്കൂറംഫൈനൽ പരീക്ഷാ ഹാളിൽവെച്ചാണു് ടെസ്റ്റ്. ആയിരക്കണക്കിനു ചെറുപ്പക്കാർ വരുന്നു. അതും ബാച്ചു ബാച്ചായി പല ദിവസങ്ങളായി നടന്നുവരുന്ന ടെസ്റ്റ്. റോറം നമ്പർ കണ്ടപ്പോറം തന്നെ ഊഹിക്കാവുന്നതേ ഉണ്ടായിരുന്നുള്ളു. മുപ്പത്താറായിരത്തിച്ചില്വാനമാണു് അയാളുടെ നമ്പർ. ഇനിയുമെത്രയുണ്ടു്. ആർറിഞ്ഞു? ഹിന്ദുസ്ഥാനി 'ഫേറിവാല'കറം (നടന്നു വിൽപനക്കാർ) കാര്യം ധരിച്ചിരിക്കുന്നു. അവർ

കടലയും ബാദാമും റൊട്ടിയും ചായയും വെച്ചു വിൽപന നട ത്തുന്നു

വൈകുന്നേരം വാടിയ മുഖവുമായി സോമൻ വീട്ടിലെ ത്തി. കമലയേടത്തി ഉൽക്കണ്ഠയോടെ കാത്തിരിക്കയാണു്— കണ്ടാലുടനെ ചോദിക്കണം: 'എങ്ങനെയുണ്ടായിരുന്നു പരീ ക്ഷ?' എന്നാൽ മുഖം കണ്ടപ്പോഠം അതിനു ധൈര്യംവന്നില്ല. എന്തോ ആവശ്യത്തിനെന്നു പറഞ്ഞു് അച്ഛനും ഇറങ്ങിവന്നു. ഉൽക്കണ്ഠ അമർത്തിക്കൊണ്ടു ചോദിച്ചു: 'പോന്നപ്പോഠം ബസ്സു കിട്ടാൻ വിഷമിച്ചില്ലല്ലോ'.

അച്ഛനെന്തിനാണു് ഇറങ്ങിവന്നതെന്നു് സോമനാഥനു് മനസ്സിലായി. അയാഠം ഗംഭീരഭാവത്തിൽ പറഞ്ഞു: 'ഇതിൽ ഭേദം ജോലിക്കു ലോട്ടറിയെടുക്കുകയായിരുന്നു. ഒമ്പതു പോ സ്റ്റിനു് എഴുപതിനായിരം യുവതീയുവാക്കഠം പരീക്ഷക്കിരുന്നു. ഇവരിൽനിന്നു് എങ്ങനെ യോഗ്യരെ തെരഞ്ഞെടുക്കും?'

ദ്വൈപായനനു് സംഗതി മനസ്സിലായി. ചോദ്യക്കട ലാസു വാങ്ങി നോക്കാൻ മോഹമുണ്ടായിരുന്നുവെങ്കിലും ഒന്നും മിണ്ടാതെ മുകളിലേക്കു കയറി പോയി. ചോദ്യക്കടലാസു കൂടെക്കൊണ്ടുപോരാൻ അനുവദിച്ചില്ല. അവിടെത്തന്നെ വാ ങ്ങിവച്ചു. അതു മറെറാരു രസം.

പിറേറന്നാഠം സുകുമാരൻ വീണ്ടും വന്നു. അയാളുടെ കണ്ണും മുഖവും കണ്ടു് കമലയ്ക്കും തോന്നിപ്പോയി പരിഭ്രമം...'എന്തു പററിപ്പോയി. രാത്രി ഉറക്കം കഷ്ടിയായോ?'

സുകുമാരൻ നന്നെ വിഷമിച്ചൊന്നു ചിരിച്ചു. പിന്നെ സോമനെ അന്വേഷിച്ചു: 'എന്തെടോ? എങ്ങനെ പരീക്ഷ?'

സോമൻ കിടക്കുകയായിരുന്നു. എഴുന്നേററുകൊണ്ടു പറ ഞ്ഞു: 'ഒക്കെ പതിവു പടി തന്നെ!'

സുകുമാരൻ പറഞ്ഞു: 'ഇംഗ്ലീഷ് എസ്സെക്കു് ആൽടർ നേററിവു് ഉണ്ടായിരുന്നില്ല. എം. എൽ. ഏ സുഹൃത്തു് പറ ഞ്ഞതു് ഗരീബിഹഠാഓവായിരിക്കും തരുന്ന വിഷയം എന്നാ യിരുന്നു. ആ വിഷയം കാണാതെ പഠിച്ചുകൊണ്ടു പോയിരു ന്നു. വേണ്ടിവന്നാൽ തട്ടിവിടാമെന്നു് വിചാരിച്ചു. ജീവൻ മുഖർജി, ഗോഠംഡ് മെഡലിസ്റ്റ്, എഴുതിയ ലേഖനം'.

സോമനാഥൻ അനങ്ങാതെ സുകുമാരനെ നോക്കിക്കൊണ്ടിരുന്നു. സുകുമാരൻ പറഞ്ഞു: 'അൺ എംപ്ലോയ്മെൻറിനെപ്പററിയും ഒരു രചന തട്ടിപ്പൊത്തി പടച്ചുണ്ടാക്കിയിരുന്നു. തൊഴിലില്ലായ്മ പ്രശ്നപരിഹാരത്തിന് സാധാരണ പുസ്തകങ്ങളിൽ രണ്ടു വഴികളാണു നിർദേശിച്ചിട്ടുള്ളതു്. ഞാൻ അതിൻെറ സ്ഥാനത്തു് ഒരു പതിനേഴിനപ്പരിപാടിവെച്ചു തിരുകി. വായിച്ചിരുന്നെങ്കിൽ ബലേ പറയും പൊട്ടപ്പാകൃത്തിനു വന്ന വിഷയമോ?— ഭാരതീയ സംസ്കാരത്തിനു് അരണ്യത്തിൽ നിന്നുണ്ടായ നേട്ടങ്ങൾ—'

മുഖം ചുളിപ്പിച്ചുകൊണ്ടു് അയാൾ ചോദിച്ചു: 'നിങ്ങളെന്തെഴുതി? നിശ്ചയമായും വിഷയം നേരത്തേ ശരിപ്പെടുത്തി വെച്ചിരിക്കും.'

'തലക്കുടുക്കയാണു്.' സോമനാഥൻ കോപത്തോടെ പറഞ്ഞു.

'എനിക്കും വന്നു ദേഷ്യം. പക്ഷെ, ജോലി തിരക്കി ചെന്നിട്ടു ദേഷ്യപ്പെട്ടാൽ പററില്ലല്ലോ. അതിനാൽ നല്ല ഗീർവാണത്തിൽത്തന്നെ എഴുതിക്കൊടുത്തു. അരണ്യമില്ലായിരുന്നെങ്കിൽ ഭാരതീയ സംസ്കാരം രസാതലത്തിലെത്തുമായിരുന്നു. ആർക്കുമതിനെ പിടിച്ചു നിർത്താനാവുമായിരുന്നില്ല.' സുകുമാരൻ അസഹായഭാവത്തിൽ പറഞ്ഞു.

'നിങ്ങൾ എന്തെങ്കിലും കാട്ടിക്കൂട്ടിയല്ലോ. ഞാൻ ആ ചോദ്യം തന്നെ വിട്ടു.'

സുകുമാരൻ എല്ലാം വളരെ ഗൗരവമായിട്ടാണു് എടുത്തിരുന്നതു്. വീണ്ടും അതേ മുഖഭാവത്തിൽ പറഞ്ഞു: 'സഹോദരാ സോം! ലാസ്റ്റ് പേപ്പറിൽ വന്നപ്പോഴാണു് മുങ്ങിപ്പോയതു്. ജനറൽ നോളജ് തീരെ മോശമായി.'

സോമനു് ഈ വിഷയങ്ങളെപ്പററി സംസാരിക്കാൻ രസമേ തോന്നിയില്ല. പക്ഷെ സുകുമാരൻ വിട്ടില്ല— 'ഒററ ചോദ്യത്തിനുത്തരം എഴുതി, ഭാരതത്തിലെ തൊഴിൽ രഹിതർ എത്രപേർ? എണ്ണം കാണാപ്പാഠമായിരുന്നു. അഞ്ചുകോടി. രണ്ടുമാർക്കു് ഉറച്ചുതന്നെ.'

'നൂറിൽ രണ്ടു് മോശമില്ല.' കളിയാക്കി സോമൻ.

സുകുമാരൻ അതു മനസ്സിലാക്കാതെ പറഞ്ഞു: 'മററൊരു ചോദ്യത്തിനും കിട്ടും രണ്ടു മാർക്ക്. കിട്ടാതിരിക്കാനും മതി. നീലഗിരി ദക്ഷിണഭാരതത്തിലെ ഒരു പർവതമാണെന്നു് ഞാൻ എഴുതി. പലരും പറയുന്നതു മാർക്കു കിട്ടില്ലെന്നാണു്. ദേശസാൽകൃത സ്ഥാപനത്തിന്റെ ടെസ്റ്റ്— ഭാരതത്തിന്റെ പുതിയ ഫ്രിഗേഗേററ് എന്നാണത്രേ ശരിയായ ഉത്തരം.'

സുകുമാരൻ വല്ലാതെ സങ്കടപ്പെട്ടു. 'കഷ്ടം. തനിചാ ണകം തന്നെ എന്റെ മണ്ടയിൽ. പത്രത്തിൽ വന്നതായിരുന്നു പ്രധാനമന്ത്രി നീലഗിരി ജലത്തിലിറക്കിയെന്നു്. ഞാൻ പർവതത്തിന്റെ പേരാണെന്നു് വരഞ്ഞുവെച്ചു.'

ഏട്ടത്തി ചായ കൊണ്ടുവന്നപ്പോഴാം വൃത്താന്തം കേട്ടിട്ടു പറഞ്ഞു: 'എന്റെ അഭിപ്രായത്തിൽ സുകുമാരനെഴുതിയതാണു ശരി, നീലഗിരി പർവതം എന്നും നിലനിൽക്കുന്നതു്. കപ്പൽ എത്ര നാളേക്കു്?'

സുകുമാരനു് ആശ്വാസം തോന്നിയില്ല. 'ഏട്ടത്തിക്കു തെററിപ്പോയി. ഫ്രിഗേ ഗേററു ഗവണ്മെൻറു വക. പൊതു ഉടമയിലുള്ള കമ്പനിയിൽ പണിക്കപേക്ഷിക്കുന്നവരു കമ്പനിയെപ്പററി അറിഞ്ഞുകൂടെന്നുവന്നാലോ? കമ്പനിയിലുണ്ടാക്കിയ വസ്തുക്കളെപ്പററി? എന്നെ രക്ഷിക്കണമെന്നു് എക്സാമിനർക്കു തോന്നുന്നപക്ഷം വേണമെങ്കിൽ രണ്ടിൽ ഒരു മാർക്കു തന്നെന്നു വരാം.'

'അതൊക്കെ ആലോചിച്ചിട്ടെന്തു ഫലം?' സോമൻ ചങ്ങാതിയെ സമാധാനിപ്പിക്കാൻ നോക്കി.

പക്ഷെ, സുകുമാരനു വിചാരം വിട്ടുപോകുന്നില്ല. 'സങ്കടം തോന്നാതിരിക്കുമോ സഹോദരാ! ലോകത്തിലെ ഏററവും ചെറിയ ജനായത്തരാഷ്ട്രത്തിന്റെ പേരെഴുതുവാൻ കഴിഞ്ഞില്ല.'

'ഡസൻ കണക്കിനു് രാഷ്ട്രങ്ങളുള്ള സ്ഥിതിക്കു് അതിൽ ഏതെങ്കിലും ഒന്നു് ഏററവും വലുതും ഒന്നു് ഏററവും ചെറുതും ആവാതാരിക്കില്ല.' സോമൻ ദ്വയാർത്ഥപ്രയോഗം നടത്തി.

സുകുമാരനു് എന്നിട്ടും ചിന്ത വിട്ടുമാറിയില്ല.

'പത്രക്കടലാസാഫീസിലെ നകൽ ചാററർജിയെ ബസിൽവച്ചു കാണുകയുണ്ടായി. അയാൾ പറഞ്ഞു. അതിനുത്തരം സാൻമെരീനോ രാജ്യം എന്നാണു് ഇററലിക്കടുത്തു്. രാജ്യത്തിനു് കൽക്കട്ടയുടെ വലിപ്പം. പന്തീരായിരം ജനങ്ങൾ താമസിക്കുന്നു അവിടെ.' സുകുമാരനു് ദുഃഖം ഒതുക്കാൻ കഴിയുന്നില്ല. 'നേരത്തെക്കൂട്ടി അറിഞ്ഞുവച്ചിരുന്നെങ്കിൽ രണ്ടു മാർക്കു കൂടി കിട്ടുമായിരുന്നു'.

സോമനാഥൻ ഇത്തവണ കോപംകൊണ്ടു ചീറി. ഓഫീസിലെ ജനറൽ മാനേജർക്കു് ഈ ചോദ്യങ്ങൾക്കുത്തരം പറയാൻ കഴിയുമോ? അറിയാം, ഇല്ലെങ്കിലിത്രയും ഉത്തരവാദിത്വമുള്ള ഒരു ജോലി ഏൽപിക്കില്ലല്ലോ എന്നായിരിക്കണം ശുദ്ധഗതിക്കാരനായ സുകുമാരൻെറ വിചാരം.

അയാൾ പറഞ്ഞു: 'അടുത്ത ചോദ്യത്തിൽ നിശ്ചയമായും പലർക്കും അമളി പററും. ലോകത്തിലെ ഏററവും വലിയ ജീവിയുടെ പേർ. ഞാൻ മറെറാന്നും ആലോചിക്കാതെ ആന എന്നെഴുതിവച്ചു. നകൽ ബാബു പറഞ്ഞു ബ്ളൂവെയിൽ എന്നാണുത്തരം. ഓരോന്നിനും കനം നൂററിയൻപതു ടൺ. ആന അതിൻെറ മുമ്പിൽ വെറും ശിശു.'

'പോയി തുലയട്ടെ!' സോമനാഥൻ ക്ഷോഭിച്ചു. 'ചെയ്യേണ്ടതു് ക്ലാർക്കിൻെറ പണി. അതിനുവേണ്ട യോഗ്യത ആനഡോക്ടരുടേതു്'.

പാവം സുകുമാരൻ തീരെ നിരുത്സാഹിതനായി പറഞ്ഞു. 'നിങ്ങളുടെ സ്ഥിതി എൻേറതുപോലല്ല. നിങ്ങൾക്കങ്ങനെയൊക്കെ പറയാം. നിങ്ങൾ ഏട്ടന്മാരുടെ കൂടെ നല്ല രസത്തിനു ഉണ്ടുകൂടിയിരിക്കുന്നു. ഏതു ചോദ്യം വേണമെങ്കിലും നിങ്ങൾക്കു വിടാം. എൻെറ അച്ഛനു് റിട്ടയർചെയ്യാനുള്ള 'വിൽപത്രം' കൊടുത്തുകഴിഞ്ഞിരിക്കുന്നു. അടുത്ത മാസംതൊട്ടു ശമ്പളം കിട്ടില്ല, പ്രതിവാരം എട്ടുപേർക്കു വേണ്ട റേഷൻ വാങ്ങണം. എൻെറ കുടുംബത്തിനു വീട്ടുവാടക വേണം. അമ്മ സുഖക്കേടുകാരി. അതിനാൽ എല്ലാ ചോദ്യങ്ങൾക്കും ഉത്തരം പറയാതെ എനിക്കു നിർവാഹമില്ല. എനിക്കൊരുദ്യോഗം കൂടിയേ കഴിയൂ'.

സുകുമാരൻ അന്ന് അവിടുന്നെഴുന്നേററു പോയിക്കഴിഞ്ഞ പ്പോഴാണ് സോമനു ദുഃഖം തോന്നിയതു്. ലോകത്തിനോടു തനിക്കു തോന്നിയ വൈരാഗ്യമാകെ സുകുമാരന്റെ നേരെ പോക്കിയതു ഭംഗിയായില്ല.

*　*　*　*　*　*

അതുമുതൽ സുകുമാരനെന്തു പററിപ്പോയോ? അധികം വരാതായി. രാപ്പകലിരുന്ന് ജനറൽ നോളജ് വർധിപ്പിക്കു യാണ്. ഒരു ദിവസം വൈകിട്ട് അയാാം കാണാൻ വന്നു. മുഖത്തു പുററുപോലെ താടി. അയാാം പറഞ്ഞു: 'അച്ഛൻ കണ ക്കററു തട്ടിക്കേറി. പെങ്ങന്മാരും അതിനു ശിങ്കിടി പാടി. യാതൊരു പണിയുമില്ല. 'കൃഷ്ണാ രാമാ' എന്നും ജപിച്ച് മാസാമാസം പത്തു രൂപ ട്യൂഷൻ വകയെന്നും പറഞ്ഞു നേടി ക്കൊണ്ടു വരും. തീർന്നു. ഒരിടത്തിരുന്ന് സാമാന്യജ്ഞാന മെങ്കിലും ഉണ്ടാക്കാൻ നോക്കരുതോ?'

സോമനാഥനോട് ഇന്നോളം ഈ വിധം ആരും പറഞ്ഞു കഴിഞ്ഞിട്ടില്ല. എന്നാൽ പെട്ടെന്ന് പേടിയായി അയാാം ക്കും. ഈ കുടുംബത്തിലും ഒരു ദിവസം അങ്ങനെയുള്ള വർത്ത മാനം ഉണ്ടായിക്കൂടായ്കയില്ല.

സുകുമാരന്റെ മനസ്സിന് ഉറപ്പ് കുറവാണെന്നു സ്പഷ്ടം. പൊതുകാര്യങ്ങളെക്കുറിച്ചുള്ള അറിവു കൂടുതലായി ഉണ്ടായിരു ന്നെങ്കിൽ അന്നത്തെ ജോലി തനിക്കു കിട്ടിപ്പോകുമായിരുന്നു എന്ന ധാരണ പിടികൂടിയിരുന്നു.

സുകുമാരൻ തന്നെ പറഞ്ഞു: 'അച്ഛൻ പറഞ്ഞതു ശരി യാണ്. സന്ദർഭം എന്തുമെന്നും കിട്ടില്ല. എത്ര നല്ലൊരു സ ന്ദർഭമാണു കൈവന്നതു്! എന്നിട്ടോ ലോകത്തിലെ ഏററവും ചെറിയ റിപ്പബ്ളിക്കിന്റെ പേരെഴുതുവാൻ കഴിഞ്ഞില്ല. മററാരേയും കുററപ്പെടുത്താനില്ല. കുററമെന്റേതു തന്നെ. ഇതു കൊണ്ടു തന്നെയാണ് ബംഗാളികാംക്കു കുരുത്തമുണ്ടാകാത്ത തു്. അനങ്ങി പണിയെടുക്കില്ല. ഒന്നിനും വേണമെന്നുവെച്ച് ഉത്സാഹിക്കില്ല.'

സുകുമാരന്റെ കണ്ണു രണ്ടും ചുകന്നിരിക്കുന്നു. തനി ക ഞ്ചാവു കുടിയന്റേതിനു തുല്യം.

'ഇനി സുകുമാർ മിത്തിർ തെററിക്കുമെന്നു വിചാരിച്ചു പോകണ്ട. എല്ലാ വിധത്തിലുമുള്ള ജനറൽ നോളെജും വർധി

ച്ചിച്ചു. ഇനിയൊരു ചാൻസു കിട്ടിയാൽ കിട്ടിയതു തന്നെ.'

'അതായിക്കോളൂ. പക്ഷെ, താടിവടിക്കേണ്ടെന്നു വെച്ചതെന്തേ? ബ്രഷ് കമ്പനിക്കാർക്ക് പുററുതാടി വിൽക്കാമെന്നേററിട്ടുണ്ടോ?' സോമനാഥൻ ഫലിതം പൊട്ടിച്ചു.

സുകുമാരൻ പറഞ്ഞു: 'അച്ഛന്റെ പണം കൊണ്ട് താടി വടിപ്പിക്കില്ലെന്ന് ഈയുള്ളവൻ ആണയിട്ടു പറഞ്ഞിരിക്കുന്നു. വൃഷന്റെ പണം കിട്ടാൻ അമാന്തിച്ചു. അതുകൊണ്ടു താടിയുടെ കഥയും കഷ്ടത്തിലായി.'

സോമനാഥൻ എഴുന്നേററ് ഒരു ബ്ളേഡു എടുത്തു കൊടുത്തിട്ടു പറഞ്ഞു: 'ഇതാ, ഇതു നിങ്ങളുടെ അച്ഛന്റെ പണത്തിനു വാങ്ങിയതല്ല.'

സുകുമാരൻ ശാന്തനായി. ആദ്യം ബ്ളേഡു വാങ്ങി കീശയിൽ വെച്ചു. പിന്നെ എടുത്തു തിരികെ കൊടുത്തിട്ടു പറഞ്ഞു: 'എനിക്ക് ആരുടെ അച്ഛന്റേയും വക ബ്ളേഡ് വേണ്ട.'

സുകുമാരൻ എഴുന്നേററു ചടപടാ എന്നു നടന്നിറങ്ങിപ്പോയി. തന്നെയാണോ സുകുമാരൻ അപമാനിച്ചതു്? സോമനും ജോലിയൊന്നുമെടുക്കുന്നില്ല. അന്യന്റെ പണം കൊണ്ടാണ് താടി വടിക്കുന്നതു് എന്ന് എല്ലാവരുടേയും മുമ്പിൽ വെച്ച് ഓർമിപ്പിക്കുകയല്ലേ ചെയ്തതു്?

സുകുമാരന്റെ നില കുറേക്കൂടി പരുങ്ങലിലാവുമെന്ന് സോമന് മനസ്സിലാക്കാനായില്ല. ഒരു ദിവസം കൊച്ചേട്ടൻ സോമനോടു പറഞ്ഞു: 'നിന്റെ ചങ്ങാതി സുകുമാരനെന്തു പിണഞ്ഞു?'

'എന്താ തോന്നാൻ കാരണം?' സോമൻ ചോദിച്ചു.

കൊച്ചേട്ടൻ പറഞ്ഞു: 'അയാളുടെ മുഖത്തു് ഒരു കാടു്. അങ്ങനെ തന്നെ തഴച്ചു നിൽക്കുന്നു. പോസ്റ്റാഫീസിനടുക്കൽ വെച്ചു എന്റെ വണ്ടി തടഞ്ഞുവെച്ച് പറഞ്ഞു: 'ഒരു അർജൻറ് പ്രശ്നം ഉണ്ട്.' എനിക്ക് ആദ്യം കാര്യം മനസ്സിലായില്ല. 'ഞാൻ സോമന്റെ സ്നേഹിതൻ സുകുമാരൻ—' അയാാം സ്വയം പരിചയപ്പെടുത്തി. വാസ്തവത്തിൽ വല്ല സംശയവും തീർക്കാനുണ്ടാവും എന്നു ഞാൻ ധരിച്ചു. ചെറുപ്പക്കാരൻ ചോദിക്കു

യാണ്: ചന്ദ്രൻ എന്തുമുക്കം വരും? എനിക്കറിയില്ല എന്നു ഞാൻ പറഞ്ഞപ്പോൾ അയാൾ കയർത്തു. 'അറിയില്ലേ? അതോ അറിയാമെങ്കിലും പറയില്ലെന്നോ?' സത്യമായും എനിക്കറിയില്ല എന്നു ഞാൻ പറഞ്ഞപ്പോൾ അയാൾ തട്ടിക്കേറി. 'ഇത്ര വലിയ കമ്പനിയിലെ ഓഫീസറായിട്ട് ഇതറിയില്ലെന്നോ? അങ്ങനെ വരുമോ?' യുവാവ് അതിനുശേഷം പിറുപിറുത്തു—'രണ്ടു മാർക്ക അങ്ങനെ തന്നെ കുറയ്ക്കണം'.

കൊച്ചേട്ടൻ പറഞ്ഞു: 'ഇതിനുശേഷം ഞാൻ നിന്നില്ല. ഓഫീസ് ഡ്രൈവറോട് വണ്ടി സ്റ്റാർട്ടാക്കാൻ പറഞ്ഞു. ചെറുപ്പക്കാരൻ പണ്ട് ഇങ്ങനെയായിരുന്നില്ലല്ലോ. ചീത്ത കൂട്ടുകെട്ടു കാരണം കഞ്ചാവുകുടി തുടങ്ങിയിരിക്കുമോ?'

സുകുമാരന് ചീത്തക്കൂട്ടുമില്ല, നല്ലതുമില്ല. സ്വന്തം ചിന്തകളിൽ മയങ്ങിനടക്കുന്നു. ഗഢിയാഹാട് ഓവർബ്രിഡ്ജിന്റെ ചോട്ടിൽവെച്ച് സോമൻ സുകുമാരനെ ഒരു ദിവസം അകലെവെച്ചുതന്നെ കണ്ടു. കണ്ടിട്ടുടനെ വ്യസനം തോന്നി. അരികിൽ ചെന്ന് തോളിൽ കൈവെച്ചു പറഞ്ഞു: 'സുകുമാരനല്ലേ ഇത്?'

സുകുമാരന്റെ കയ്യിൽ ശതച്ഛിന്നമായ ഒരു ഹിന്ദുസ്ഥാൻ ഇയർബുക്ക്, ഒരു ജനറൽ നോളേജ് ബുക്ക്, കേമ്പിറേഷൻ റവ്യൂമാഗസിന്റെ പഴയ ഏതാനും പ്രതികൾ. ഒരു വലിയ കല്ലിലിരുന്ന് അയാൾ ഏടുകൾ മറിക്കയാണ്. വിരക്തിയോടെ സോമനാഥനെ നോക്കി ചോദിച്ചു: 'എന്തിനു ഡിസ്റ്റർബ്ബ് ചെയ്യുന്നു? മനസ്സിരുത്തി ഒന്നു വായിച്ചോട്ടെ.'

'ഛരി: സുകുമാരാ!' സോമൻ ശാസിച്ചു.

സുകുമാരൻ പറഞ്ഞു: 'ആട്ടെ ഒരു ചോദ്യം നിങ്ങളോട്. ഉത്തരം പറയൂ തൊഴിലില്ലാത്തവർ എത്രവിധം?'

തല ചൊറിഞ്ഞുകൊണ്ട് ഉത്തരം പറഞ്ഞു. 'പഠിപ്പുള്ള തൊഴിൽ രഹിതർ പഠിപ്പില്ലാത്ത തൊഴിൽ രഹിതർ. രണ്ടു വിധം.'

എത്രയും വിരക്തിയോടെ സുകുമാരൻ ഉറക്കെ പറഞ്ഞു 'നിങ്ങൾ ശരിയായ ഗർദഭം തന്നെ. നിങ്ങൾ വളരെക്കാലം പോററുക്കുററനായി ചേച്ചി തരുന്ന പിടിച്ചോറു ഭുജിച്ചു

ജീവിക്കം. നിങ്ങൾക്ക് ഒരു കാലത്തും കിട്ടില്ല ഒരു ജോലി, നിങ്ങളുടെ ജനറൽ നോളേജ് വളരെ പുവർ'.

സുകുമാരൻ കിതച്ചു തുടങ്ങി. അയാൾ പറഞ്ഞു: 'എഴുതിയെടുത്തോളു. തൊഴിൽ രഹിതർ രണ്ടുതരം. കുമാരി അഥവാ വർജിൻ തൊഴിൽ രഹിതർ—പിന്നെ വിധവത്തൊഴിൽ രഹിതർ. നിങ്ങളും ഞാനും ആദ്യത്തെ ജനുസ്സിൽ പെട്ടവർ—ഒരു ദിവസവും ജോലിയുമായി സമ്പർക്കമുണ്ടായിട്ടില്ല. ഭർത്താവ് എന്തു തരക്കാരനാണെന്നറിയാൻ യോഗമില്ല. പിന്നെ ജോലിയിൽ നിന്നു നീക്കം ചെയ്യപ്പെട്ട തൊഴിൽ രഹിതരാണ് വിധവത്തൊഴിൽ രഹിതരുടെ ഇനത്തിൽ പെട്ടവർ. ഉദാഹരണം എൻെറ അടുക്കൽ ട്യൂഷനു വരുന്ന കുട്ടിയുടെ അച്ഛൻ—രാധാ ഗ്ലാസ്‌വർക്ക്സിലായിരുന്നു പണി. റിട്ട് റഞ്ചുമെൻറ്-ആം പുറത്തു്. എൻെറ ബാക്കി ഫീസു കിട്ടിയില്ല. ഇനിയും ബ്ലേഡു വാങ്ങാനായില്ല—എൻെറയച്ഛനും ഈ മാസാവസാനം വിധവയാവും.'

സോമൻ പറഞ്ഞു: 'വരു വീട്ടിൽ പോകാം. ചായ കുടിച്ചിട്ടുവരാം.'

സുകുമാരൻ കോപിച്ചു: 'ജോലികിട്ടിയാൽ ഇഷ്ടംപോലെ ചായ വാങ്ങിത്തരാം. തൽക്കാലം ചാകാനുമില്ല എനിക്കിട. ജനറൽ നോളേജിൻെറ എത്രയെത്ര ചോദ്യങ്ങൾ കിടക്കുന്നു, കാണാതെ പഠിക്കാൻ.'

പത്തുക്കൈയൊന്നു നിർത്തി എന്തോ ആലോചിക്കാൻ നോക്കി. സുകുമാരൻ പിന്നെ സോമൻെറ കൈ പിടിച്ചുകൊണ്ടു പറഞ്ഞു: 'നിങ്ങൾക്ക നിശ്ചയമുണ്ടോ 'പേരെ ഡേവിക്' എന്നാലെന്താണെന്നു്? നകൽ ബാബു പറഞ്ഞു തന്നു—അതു് ഒരു ജാതി സൂര്യകാന്തിയുടെ ബീജമാണത്രേ. വെസ്റ്റ് ബംഗാളിൽ റഷ്യയിൽ നിന്നു കൊണ്ടുവന്നു—നമ്മുടെ പാചകത്തിനാവശ്യമായ എണ്ണയുടെ പഞ്ഞം അല്പം കുറക്കാൻ ചെയ്യുതാണത്രെ. എന്നാൽ ജനറൽ നോളേജിൻെറ ഒരു പുസ്തകത്തിലും തപ്പിയാൽ കിട്ടില്ല ഈ വിവരം. തെററിച്ചാൽ മാർക്ക രണ്ടു കുന്നം.'

സോമൻ കല്ലുപോലെ അനങ്ങാതെ നിന്നുപോയി. സുകുമാരൻ വീണ്ടും തുടങ്ങി—

'അതൊക്കെ അവിടെ വെച്ചേക്കൂ. സിനിമയിൽ നായകൻ നിൽക്കുന്ന പോസിലല്ലേ നിലപാട്? ജനറൽ നോളേജിൽ എന്നോട് ഏറ്റുമുട്ടിക്കോളൂ, പണിവല്ലതും തരമാകണമെന്നുണ്ടെങ്കിൽ ക്വസ്റ്റ്യൻസും ആൻസറും—രണ്ടും ഞാൻ പറയാം. ആരുവേണമെങ്കിലും വെല്ലുവിളിച്ചോട്ടെ. ഡാങ്ങ്ഹാ എവിടെ? തെക്കൻ വിയററ്നാമിലെ ഒരു ജില്ലയുടെ പേർ. ഗാംബിയയും സാംബിയയും ഒന്നോ രണ്ടോ? അല്ല, ഗാംബിയ പശ്ചിമ ആഫ്രിക്കയിൽ, സാംബിയ പഴയ ഉത്തരറൊഡേഷ്യയുടെ പുതിയ പേർ.'

സുഹൃത്തിനെ തടയാൻ നോക്കി സോമൻ. എന്നാൽ സുകമാരൻ വഴങ്ങിയില്ല. 'വെറും പൊളിററിക്കൽ സയൻസ് അറിഞ്ഞിട്ടും കാര്യമില്ല, ചരിത്രം ഭൂമിശാസ്ത്രം, സാഹിത്യം, ആരോഗ്യം, ഫിസിക്സ്, കെമിസ്ട്രി, മാത്തമാററിക്സ് എല്ലാത്തിനെപ്പററിയും ആയിരക്കണക്കിനുത്തരങ്ങൾ റഡിയാക്കി വെയ്ക്കണം. ശരി, ഒരു ചോദ്യം. ശരീരത്തിലെ ഏററവും വലിയ ഗ്ലാൻഡിൻെറ പേരെന്ത്?'

സോമൻ മിണ്ടാതെനിന്നു. ഉത്തരമറിയുന്നുണ്ടാവില്ല.

'ലിവർ ലിവർ!' സുകുമാരൻ ആർത്തു. പിന്നെ അതേതാളത്തിൽ തുടർന്നു: 'വേണമെങ്കിൽ എനിക്ക് നിങ്ങളെ തോൽപിക്കാം. പക്ഷെ, എന്തൊക്കെയായാലും കമലയേടത്തിയുടെ ധർമശാലയിൽ ഉള്ള ആളല്ലേ? കണ്ടാൽ സങ്കടം തോന്നും. അതുകൊണ്ട് ഒരു ചാൻസുകൂടി തരുന്നു. ഏതു ധാതുവാണ് സാധാരണ മുറിയിലെ ടെംപറേച്ചറിൽ തരളമാവുന്നത്?'

എന്നിട്ടും സോമൻ മിണ്ടുന്ന മട്ടില്ല എന്നു കണ്ടിട്ട സുകുമാരൻ തന്നെ അടുത്തു. 'നിങ്ങൾ എന്നും ഇങ്ങനെ ഏടത്തിയുടെ വാലു പിടിച്ചു നടക്കാനോ ഭാവം? ഇതിനു പോലും ഉത്തരമറിയില്ല. എടോ കഴുതേ, രസം, മെർക്കുറിയെന്നു കേട്ടിട്ടില്ലേ?'

പിന്നെ അയാൾ ഗൗരവത്തോടെ ഒരു ഉപദേശത്തിനു മുതിർന്നു: 'രണ്ട് ഇമ്പോർട്ടൻറ് ക്വസ്റ്റ്യൻസിനു ഉത്തരമറിഞ്ഞുവെച്ചോളൂ, ലാസ്റ്റ് സപ്പർ, ചിത്രം ആർ വരച്ചു? ഉത്തരം

ലിയോനാർഡോ ഡാവിഞ്ചി. രണ്ടാമത്തേതു്, ബാക്കിനി എവിടെ? ഉഗ്രൻ ചോദ്യം. മദാമ്മമാരുടെ കുളിഡ്രസ്സ എന്നു പറഞ്ഞാൽ വട്ടപൂജ്യം കിട്ടും. ശരിയായ ഉത്തരം ശാന്തസമുദ്ര ദ്വീപു്. ആററം ബോംബു കാരണം സുപ്രസിദ്ധിനേടി.'

സോമനാഥനെ അയാൾ ഇനിയും പല ചോദ്യങ്ങൾ ചോദിച്ച പരീക്ഷിക്കുമായിരുന്നു. സുകുമാരൻെറ തലക്കു ചൂടുപിടിച്ചിരിക്കുന്നതായി സോമനാഥൻ കണ്ടു. അയാൾ വിഷാദത്തോടെ നടക്കാൻ തുടങ്ങി. സുകുമാരൻ പറഞ്ഞു: 'തനിക്കെന്തെടോ ഹോട്ടൽ ഡിപ്ലോമയിലല്ലെ പൊറുതി. ഒന്നും പഠിച്ചില്ലെങ്കിലും കൊററുമുടങ്ങില്ല. എനിക്കു് പത്തു നാളുകൾക്കകം തന്നെ സമ്പാദിക്കണം ഒരുദ്യോഗം.'

സുകുമാരൻെറ സ്ഥിതി സോമനാഥൻെറ കണ്ണുകൾ തുറപ്പിച്ചു. അജ്ഞാതമായൊരു ആശങ്ക കനത്ത മൂടൽമഞ്ഞുപോലെ അയാളെ വലയംചെയ്യാൻ തുടങ്ങി. തനിക്കു് ഒരുകാലത്തും ഒരു ജോലി സമ്പാദിക്കാൻ കഴികയില്ലെന്നു് അയാൾ ഭയപ്പെട്ടു. സുകുമാരനെന്നപോലെ തനിക്കും ജോലി തലയിലെഴുതാൻ വിധി വിസ്മരിച്ചുപോയിരിക്കുന്നു.

കൊച്ചേട്ടൻ ഓഫീസിലെ സ്നേഹിതനെ ഭാര്യാസഹിതം വീട്ടിലേക്കു വിരുന്നിനു ക്ഷണിച്ചിരിക്കുന്നു. ജൂനിയർ പോസ്റ്റു് അക്കൗണ്ടൻറ് കാജലിനേക്കാൾ ഉയർന്ന പദവിയിലുള്ളവനാണു് അതിഥി. എന്നാൽ കാജലിനോടു് വളരെ അടുപ്പത്തിലാണു്. ഒരിക്കൽ ക്ഷണിച്ചില്ലെങ്കിൽ പോരായ്കയുണ്ടു്.

മാർക്കററിൽ ചെന്നു് സൽക്കാരത്തിനു വേണ്ട സാധനങ്ങൾ വാങ്ങിക്കൊണ്ടു വരാൻ ബുൽബുൽ സോമനോടു പറഞ്ഞു. ചെയ്യാനൊന്നുമില്ല. എങ്കിലും ഈയിടെ സോമനു മാർക്കററിൽ പോകാൻ മടിയാണു്. അരവിന്ദനെ കണ്ടുമുട്ടിയെന്നു വരും. കണ്ടമാത്രയിൽ ചോദിക്കും. ഫോറിനിൽ പോകാനുള്ള ഒരുക്കങ്ങൾ എവിടെവരെയായി?

മാർക്കററിലേക്കു പുറപ്പെടുംമുമ്പു് ബുൽബുൽ പറഞ്ഞു: 'ഏട്ടശ്ശാരെ പറഞ്ഞയച്ചിട്ടു കാര്യമില്ല. അളിഞ്ഞ മീൻ തോന്നിയ വിലകൊടുത്തു വാങ്ങിക്കൊണ്ടു വരും.'

കമല ഇതുകേട്ട ചിരിച്ചുകൊണ്ടു പറഞ്ഞു: 'നിൽക്കൂ. കാജലിനെ ഞാനിങ്ങോട്ട വിളിക്കട്ടെ.'

ബുൽബുൽ ഊററത്തോടെ പറഞ്ഞു: 'വിളിച്ചോളൂ പേടിയില്ല. ഉള്ളതു പറയും. ഓഫീസിൽ തണുപ്പുമുറിയിൽ കുത്തിയിരുന്നു് അക്കങ്ങൾ വരയ്ക്കുന്നതും കുടുംബഭരണവും ഒന്നല്ല.'

കൊച്ചേട്ടന്റെ ചെവിയിൽ രണ്ടുപേരും പറഞ്ഞതു പെട്ടു. മുടി ഒതുക്കിക്കൊണ്ടു് കളിമുറിയിൽനിന്നു് പുറത്തു വന്ന അഭിജിത് ചോദിച്ചു: 'എന്താ പറഞ്ഞതു്?'

നേരമ്പോക്കിനു കിട്ടിയ അവസരം കമലയേടത്തി പാഴാക്കിയില്ല. അവർ പറഞ്ഞു: 'സ്വന്തം ധർമപത്നി തന്നെ പറയട്ടെ.'

അയാൾ പത്നിയോടു് ഒന്നും ചോദിച്ചില്ല. അയാൾ പറഞ്ഞു: 'അവരവർക്കുതന്നെയാവാമല്ലോ ചന്തയ്ക്കുപോക്കു്.'

'പറയുന്ന മട്ടു കണ്ടില്ലേ ചേച്ചി?' ബുൽബുൽ ഭർത്താവിന്നെതിരെ ആക്ഷേപം ബോധിപ്പിച്ചു.

സോമനാഥനു് ഇത്തരം തമാശകൾ ഇപ്പോൾ പിടിക്കാതായിത്തുടങ്ങി. അയാൾ സ്വന്തം മുറിയിൽ കയറിയിരുന്നു. അവിടെയിരുന്നുകൊണ്ടു തന്നെ കേൾക്കാം പറയുന്നതെല്ലാം. കമല കാജലിനെ ശാസിച്ചു: 'നീയെന്തിനാണു പാവം ബുൽബുലിനെ ശല്യപ്പെടുത്തുന്നതു്?'

ബുൽബുലിനു് ധൈര്യം കിട്ടി. ഭർത്താവിനോടു പറഞ്ഞു: 'വേണമെങ്കിൽ മാർക്കററിൽ പോകാൻ വിരോധമില്ല. പക്ഷെ, അഗ്നിസാക്ഷിയാക്കി മന്ത്രംചൊല്ലി സംരക്ഷിക്കാനുള്ള ഭാരം എന്തിനേററു?'

ഭാര്യാഭർത്താക്കന്മാർ തമ്മിലുള്ള ഈ സൗന്ദര്യപ്പിണക്കം മുമ്പൊക്കെ സോമനെ രസംപിടിപ്പിക്കാറുണ്ടായിരുന്നു. ബുൽബുലിനു സഖീഭാവത്തിലായിരുന്നു പ്രാബല്യം. കമലയേടത്തിയിൽ മാതൃഭാവവും. ഒന്നു രണ്ടു തവണ കമലയേടത്തി ഉപദേശിക്കുകയുണ്ടായി: 'ബുൽബുലു നിന്റെ ജ്യേഷ്ഠത്തിയമ്മയല്ലേ? അവളെ ഏടത്തിയെന്നു വിളിക്കണം.' പക്ഷെ സോമനു് അതിനു കഴിയില്ല. കോളേജിൽ ഒപ്പം പഠിച്ചവളെ ഒരു ദിവസം രാവിലെ ഏടത്തിയെന്നു വിളിക്കാൻ തുടങ്ങുക!

ബുൽബുലും കോളേജ്മട്ട് വിട്ടില്ല. ഭർത്തൃസഹോദരനെ പേരു് പറഞ്ഞുതന്നെ വിളിച്ചു. കമല ഒടുവിൽ പറഞ്ഞു: 'എന്നാൽ സോമദാ എന്നെങ്കിലും പറയൂ'.

എന്നിട്ടും ബുൽബുൽ കൂട്ടാക്കിയില്ല. 'എന്നെക്കാൾ വയസ്സിൽ മൂത്തവനല്ല. പിന്നെയെന്തിനു ദാ (ഏട്ടൻ) ചേർത്തു വിളിക്കണം?'

കമലയുടെ ശബ്ദം കേൾക്കായി: 'കിടക്കയിൽ കിടന്നു രാത്രിനേരമാകട്ടെ നിങ്ങളുടെ പിണക്കം. തൽക്കാലം സോമനെ പറഞ്ഞയയ്ക്കു ബുലാ!'

സോമനാഥന്റെ മുറിയിൽ കടന്നു് ബുൽബുൽ പറഞ്ഞു. സോം! നിങ്ങൾ തന്നെ രക്ഷിക്കണം എന്നെ'.

സോമനാഥൻ നേരമ്പോക്കിൽ പങ്കെടുക്കത്തക്കവണ്ണം മനസ്സിനെ മയപ്പെടുത്തിക്കൊണ്ടു പറഞ്ഞു: 'ഏട്ടന്റെയടുക്കൽ നിന്നു് ഞാനെങ്ങനെ രക്ഷപ്പെടുത്തും? എല്ലാം അറിഞ്ഞുതന്നെയല്ലേ വിവാഹമന്ത്രം ചൊല്ലിയതു്?'

ബുൽബുൽ സോമനെ കടക്കണ്ണു നോക്കി നനഞ്ഞ കൈകൾ ചേലാഞ്ചലത്തിൽ തുടച്ചുകൊണ്ടു പറഞ്ഞു: 'നിങ്ങളും എന്നെ ദ്രോഹിക്കാനോ ഭാവം സോം? ഊണിനു വരുന്ന ഓഫീസിലെ കൂട്ടാളികൾ ഒക്കെ അങ്ങനെതന്നെയാണ്. വരുന്നയാളുടെ ശ്രീമതിയുടെ മൂക്കു് എപ്പോഴും മേപ്പോട്ടു്. വിരുന്നിനു വല്ല പാകപ്പിഴയും വന്നാൽ ഓഫീസിൽ പരക്കും വാർത്ത. നിങ്ങളുടെ ഏട്ടൻ എന്നെ വകവരുത്തുകയും ചെയ്യും.'

കപടഗാംഭീര്യത്തോടെ സോമൻ പറഞ്ഞു: 'ബസാറിൽ എപ്പോഴും മായത്തിനു് കലർപ്പററതിനെക്കാൾ പ്രിയം കൂടും'.

ബുൽബുലും വിട്ടില്ല. തുണിത്തുമ്പ് അരയിൽ കുത്തിക്കൊണ്ടു പറഞ്ഞു: 'ഇതിനൊരു ദിവസം ഞാനും പകരംവീട്ടിയേക്കാം നോക്കിക്കോളൂ. നിങ്ങളുടെ കല്യാണവും ഒരു ദിവസം നടക്കാതിരിക്കില്ല. ശ്രീമതി ഞങ്ങളുടെ കയ്യിൽ വന്നു പെടും'.

ഈ തമാശ സോമനു രസം തോന്നിയില്ല. തൊഴിലില്ലാത്ത സോമന്റെ വിവാഹകാര്യം വെറും കൊള്ളിവാക്കായേ ഈ വീട്ടിലെ അരിവെയ്പുകാരി പോലും എടുക്കുകയുള്ളൂ.

ബുൽബുൽ പറഞ്ഞു: 'ഇലിശ മീനും ഭേകിയും വാങ്ങി ക്കൊള്ള സോം. അവർ ഞങ്ങൾക്ക് 'ചിംഡ' മീനും സൽക്ക രിക്കയുണ്ടായി. പക്ഷേ, ഞാൻ പകരംവീട്ടാൻ പുറപ്പെട്ട ന്നില്ല.'

സോമൻ വേണ്ടവിധം തന്നെ മാർക്കററിങ്ങ നടത്തി. എന്നാൽ വീട്ടിലേക്കുള്ള അതിഥിയുടെ വരവ് അയാളെ പരി ഭ്രമിപ്പിച്ചു. അതിഥിയെ പരിചയപ്പെടുത്തുന്ന കർമം അയാൾ ക്ക തീരെ ഇഷ്ടമല്ല. ഉച്ചനേരമാണെങ്കിൽ സോമനാഥൻ വല്ല വഴിക്കം നടന്നുകളയുമായിരുന്നു നാഷണൽ ലൈബ്രറിയുടെ വാതിൽ തൊഴിലില്ലാത്തവരുടെ മുമ്പിൽ കൊട്ടിയടയ്ക്കാറില്ല. എന്നാൽ അതിഥിയുടെ ആഗമനം രാത്രിനേരമാണ്.

അതിഥിയെ പരിചയപ്പെടുത്തുന്ന ഇന്നത്തെ പുത്തൻ ആ ചാരം സോമന് ലവലേശവും രുചിച്ചില്ല. നമസ്കാരം! ഇയാൾ അമി ബാനർജിയുടെ അനുജൻ എന്നു പറഞ്ഞതുകൊ ണ്ട് ചടങ്ങ് മുഴുവനാകുന്നില്ല. അലിഖിതമായ ഒരു പ്രശ്നം ഭീമരൂപത്തിൽ മുമ്പിൽ വന്നു നിൽക്കും—അനുജനാണെന്നു ഛാ യ കണ്ടാൽ മതി അറിയാറാവും. അതല്ല, ഇയാളെന്തു ചെയ്യു ന്നു? അതാണറിയേണ്ടതു്. കൽക്കത്തയിലെ ഭദ്രസമൂഹത്തിൽ നിന്നു ഈ ചോദ്യം മറികടന്നുപോവുക—അതിനു യാതൊരു ഉപായവുമില്ല.

അതിഥികൾ ഏഴര മണിയോടെ എത്തി. മിസ്റ്റർ ആൻഡ് മിസിസ് എം. കെ. നന്ദിയെ സ്വീകരിക്കാൻ ബുൽബുൽ എക്സ്ട്രാ ഡ്രസിങ്ങോടെ അങ്ങനെ നിൽക്കുകയായിരുന്നു. ഈ അലങ്കരണത്തിൻെറ കാര്യത്തിൽ അവൾ പ്രത്യേകം നി ഷ്കർഷിച്ചിരുന്നു. ഇതേപ്പററി കൊച്ചേട്ടനോട് അല്പം കശ പിശയും നടന്നു. ബുൽബുലിനെ കണ്ട കമലയേടത്തി അഭി പ്രായപ്പെട്ടു: 'അല്ലാ, ഒടുക്കം ഇതു് അനവധി നേരത്തെ ആ ലോചനകൾക്ക ശേഷം സാധാരണ മട്ടിലുള്ള രംഗസംവിധാ നമായിപ്പോയല്ലോ '

ബുൽബുൽ പറഞ്ഞു: 'അതു പറയാനുണ്ടോ ഏടത്തി! ഇ താണ് ഇപ്പോൾ നിലവിലുള്ള സ്റ്റൈൽ. സ്വന്തം ഭവനമല്ലേ, വളരെ ബ്രൈററ് ആയ വല്ല സാരിയും ഉടുത്തു് ലൗഡ് മേക്ക പ് ആയിട്ടങ്ങനെ നിന്നാൽ ഇക്കൂട്ടരാണ് വിരുന്നുകാരെന്നു

വിചാരിക്കും. അതിനാൽ മേക്കപ്പ് വളരെ ടോൺ ഡൗൺ ചെയ്യണം. സാരി കണ്ടാൽ ഒരു പ്രത്യേകതയും തോന്നരുതു്. എന്നാൽ സാരിക്കു വില ചില്ലറയൊന്നുമല്ല എന്നു് അതിഥി കൾ ധരിക്കയും വേണം. അവർക്കു കണ്ടാൽ തോന്നണം ഇതു വരെ അടുക്കളയിലായിരുന്നു. നിങ്ങളൊക്കെ വന്നെന്നറിഞ്ഞു് മുഖത്തെ വിയർപ്പ് തുടച്ചു് ഓടിപ്പോന്നതാണു്. അതിഥിക ളെ സന്തർപ്പണം ചെയ്യുന്നതിനുള്ള ഒരുക്കത്തിനിടയിൽ ദേഹം മോടിപിടിപ്പിക്കേണ്ടുന്ന കാര്യം ആരാനുമോർക്കുമോ?'

സോമനാഥനു് ചിരി പൊട്ടി. അപ്പോൾ ഓഫീസറാ യാലുമില്ല രക്ഷ. എന്തെല്ലാം വിധം നടനങ്ങൾ വേണം. ബുൽബുലിനെക്കൊണ്ടു എല്ലാമാവാം. അവൾക്കു ഈ വക സംഗതികളിൽ നല്ല വാസനയാണു്.

മിസ്റ്റർ ആൻറ് മിസിസ് നന്ദിയെ ഗേററിൽ വെച്ചു തന്നെ കാജലും ബുൽബുലും എതിരേററു. ഈ കുടുംബത്തിലെ പതിവനുസരിച്ചു് ചെന്നിട്ടാദ്യമായി മുകളിലേക്കാനയിച്ചു് അച്ഛനെ പരിചയപ്പെടുത്തി. അവിടെയിരുന്നു് രണ്ടു വാക്കു് സംസാരിച്ച ശേഷം അതിഥികൾ ഇറങ്ങിപ്പോന്നു.

മുഖത്തു് അതിമധുരമായൊരു ചിരി വരുത്തിക്കൊണ്ടു് ബുൽബുൽ പറഞ്ഞു.

'എൻെറ ഭാസുരനെ (ഭർത്തൃജ്യേഷ്ഠൻ) പരിചയപ്പെടുത്തി ത്തരാൻ നിവൃത്തിയില്ലാതെ പോയി. അങ്ങേരൊരു ടൂറിലാണു്.'

കാജൽ പറഞ്ഞു: 'ഏട്ടത്തിയമ്മയെ വിളിക്കൂ.' ബുൽ ബുൽ അതിനായി പോയപ്പോൾ അയാൾ പറഞ്ഞു: 'ഏ ട്ടൻ ബ്രിട്ടീഷ് ബിസ്ക്കററ് കമ്പനിയിൽ ആണു്. കമ്പനി യാവശ്യത്തിനു് ബോംബേക്കു് പോയിട്ടു് കുറെ നാളായി. കമ്പനിയുടെ പേർ മാററി ഇന്ത്യൻ കമ്പനി എന്നാക്കാൻ പോ കുന്നു. ഇന്ത്യൻ ബിസ്ക്കററ് കമ്പനി.'

മിസ്റ്റർ നന്ദി പറഞ്ഞു: 'അങ്ങനെത്തന്നെ വേണം. ന മ്മുടെ സകലതും നാടനാക്കുകതന്നെ വേണം മി. ബാനർജി.'

'അവിടെ വെച്ചേക്കു് നിങ്ങളുടെ ഒരു സ്വദേശി വായ് ത്താരി.' മിസിസ് നന്ദി ഭർത്താവിനെ ശാസിച്ചു. 'നിങ്ങളു ടെ ഓഫീസിലെ എല്ലാ സായ്പന്മാരും ഇവിടന്നു പോയി ത്തനി നാടനാവുമ്പോഴറിയാറാവും രസം.'

മിസ്റ്റർ നന്ദി ഭാര്യയുടെ തട്ടിക്കയററം കേട്ടു തഴമ്പിച്ചവനാണെന്ന് പ്രകൃതം കൊണ്ടു മനസ്സിലായി. അയാൾ അക്ഷോഭ്യതയോടെ ഇന്ത്യാ കിങ്ങ് സിഗററും വലിച്ചുകൊണ്ടു പറഞ്ഞു: 'പക്ഷേ, മീനു, സായ്പന്മാരോടു ഇന്ത്യ വിട്ടു പോകാനാരു് പറയുന്നു? തലേക്കെട്ടു മാററാനല്ലേ പറയുന്നുള്ളു?'

മിസിസ്സ് നന്ദി പറഞ്ഞു: 'കമ്പനിക്കാരുടെ പാർട്ടിയിൽ പോകാൻ എനിക്കു ഒരു തരിമ്പുമില്ല രസം. പക്ഷെ, സാന്നിധ്യം നിർബന്ധമാണ്.'

'എന്താ ചെയ്യുക. പറയൂ! പൂജസ്സു ചേർന്ന മന്ത്രം എന്നല്ലേ പറയാറ്.' അഭിജിത് മിസിസ് നന്ദിയെ ആശ്വസിപ്പിച്ചു.

മിസിസ് നന്ദി പറഞ്ഞു: 'അന്നൊരു ദിവസത്തെ കോക്ടേൽ പാർട്ടിയിലും വന്നു സ്വദേശി ചർച്ച. മിസ്റ്റർ ആൻഡ് മിസിസ്സ് ചോപ്ര മൂന്നു മാസം ഫോറിനിൽ തെണ്ടി നടന്നു വന്നതുതൊട്ട് അതിഭയങ്കരമായ വിധം സ്വദേശികളായിരിക്കയാണ്. എന്താണ് പായുന്നതെന്നോ? പെൺകിടാങ്ങളുടെ കോസ്മെററിക്കും ആൺകുട്ടികളുടെ സ്കോച്ച് വിസ്ക്കിയും ഒഴിച്ച് ബാക്കിയെന്തും സ്വദേശിയാകുന്നതിൽ യാതൊരു വിരോധവുമില്ലത്രേ.'

ബുൽബുലുമുണ്ടായിരുന്നു അന്നത്തെ പാർട്ടിക്ക്. പാർട്ടിയവസാനിക്കാൻ നേരത്ത് കുറെയേറെ പെഗ്ഗുകൾ ഫോറിൻ വിസ്ക്കി ചെലുത്തിയശേഷം മിസിസ് ചോപ്ര ഒന്നുകൂടി ഉത്തേജനം വരുത്തിവെച്ചിരുന്നു. ബുൽബുലിൻെറ അരയിൽ കൈ ചുററി അൻപതു വയസ്സുള്ള ആ ചെറുപ്പക്കാരി പാറഞ്ഞു: 'നാടിൻെറ നന്മയ്ക്കായി ഇമ്പോർട്ട്ഡ് കോസ്മാററിക്സ് വരവ് ഏതാനും കൊല്ലത്തേക്കു നിർത്തിയാലും ആക്ഷേപമില്ല.'

ബുൽബുൽ ഇതു പറഞ്ഞു കഴിഞ്ഞപ്പോൾ മിസ്റ്റർ നന്ദി ഉറക്കെ ചിരിച്ചുപോയി. 'മിസിസ് ബാനർജി. നിങ്ങൾ വളച്ചുകെട്ട് അറിയാത്ത പ്രകൃതക്കാരിയാണ്. മിസിസ് ചോപ്ര പറഞ്ഞതു നിങ്ങൾ വിശ്വസിച്ചു പോയോ? അവരതു പറയാതിരിക്കുമോ? ഇത്തവണ അവർ ഫോറിനിലേക്കു പോയി തിരിച്ചു പോന്നപ്പോൾ കൂടെ കരുതിക്കൊണ്ടു പോന്ന

കോസ്മെററിക്സ് കൊണ്ടു ബാക്കി ജീവിതം പരമാനന്ദമായി കഴിച്ചു കൂട്ടാം.'

'എൻെറ ദൈവമേ' മിസിസ് നന്ദി സ്കൂൾ ബാലികയ്ക്കു തുല്യം വിസ്മയം പ്രകടിപ്പിച്ചു.

മിസ്ററർ നന്ദി പറഞ്ഞു: 'ഇതൊക്കെ അന്ത:പുര വാർത്തകൾ എന്നു വേണം പറയാൻ. വിശ്വാസം വരുന്നില്ലെങ്കിൽ ട്രാവൽ ഡിപ്പാർട്ടുമെൻറിലെ മിസ്ററർ മുഖർജിയോടു ചോദിച്ചു നോക്കിക്കോളൂ. കസ്ററംസിൻെറ മൂക്കിനു താഴെക്കൂടെ ഡ്യൂട്ടിയെന്യേ ആ വസ്തുക്കൾ കടത്തിക്കൊണ്ടു വന്നതിൽ പാവത്തിനു ബ്ലഡ്പ്രഷർ വർധിച്ചു. ഉപായമെന്തുള്ളൂ വേറെ? റീജിയനൽ മാനേജരുടെ പത്നി. ലിപസ്ററിക്കിന്മേൽ ഡ്യൂട്ടി ചുമത്തിയാൽ മിസ്ററർ അരോമുഖർജിയുടെ ഉദ്യോഗം കമ്പിളിൽ.'

'എൻെറ ഭഗവാനേ! നിങ്ങളിതെന്തെ അപ്പോൾ തന്നെ പറയാതിരുന്നു?' മിസിസ് നന്ദി വീണ്ടും അത്ഭുതം പ്രകടിപ്പിച്ചു.

'എന്തിനു് മിസിസ് നന്ദി. സി. ബി ഐ യെ വിവരം ധരിപ്പിക്കുന്നതിനോ?' അഭിജിത് പൊടിക്കൈ പ്രയോഗിച്ചു.

'ഒന്നും ചെയ്യാനല്ല. ആയമ്മയെ ലഹരി പിടിപ്പിച്ചു മയക്കി. ഒന്നു രണ്ടെണ്ണം 'സുളകാ'മെന്നു വിചാരിച്ചു. അത്രയേയുള്ളൂ.' മിസിസ് നന്ദി ദുഃഖിച്ചു

മിസ്റ്റർ നന്ദി സന്ദേഹം പ്രകടിപ്പിച്ചു കൊണ്ടു പറഞ്ഞു: 'ആ പൂതി നടപ്പിലാവുമെന്നു തോന്നുന്നില്ല. മിസിസ് ചോപ്രയുടെ കരിച്ചറിൽ നാണം എന്നൊന്നില്ല. ആ സമയം ചിരിച്ചും കരഞ്ഞും അല്ലെങ്കിൽ അംഗഭംഗി കാട്ടി മയക്കിയും ശരിക്കും മാനേജ് ചെയ്യും. അക്കൂട്ടർ മേലാളാർക്ക വേണ്ടി 'പെഡ്രോൾ പമ്പു ചെയ്യു' കൊടുക്കുന്നതു പോലെ തന്നെ ചുവട്ടിൽ നിന്നു നിഷ്ക്കരുണം പെട്രോൾ സപ്ലേ പ്രതീക്ഷിക്കുന്നു.'

ഒന്നാം നില ചുററി നടന്നു നോക്കുന്നതിനിടയ്ക്കാണു് ഈ സംഭാഷണം. സ്വന്തം മുറിയിലിരുന്നു് സോമൻ ഇതെല്ലാം

കോംക്ഷകയായിരുന്നു. നടന്നു നടന്നു് അവർ ഇത്തവണ തന്റെ മുറിക്കു മുമ്പിലെത്തിയിരിക്കുന്നുവെന്നു് അയാൾക്കു മനസ്സിലായി. വാതിൽ പകുതി തുറന്നു കിടന്നിരുന്നു. അജിത്തു് പതുക്കെ ഒന്നു മുട്ടി. സോമൻ ഇരുന്നിടത്തു നിന്നു് എഴുന്നേററു.

# 5

'വേണ്ട വേണ്ട എഴുന്നേൽക്കണ്ട. ഇരിക്കൂ' മിസ്റ്റർ നന്ദി ലോഹ്യത്തിനു പറഞ്ഞു.

അഭിജിത്ത് പറഞ്ഞു: 'ഞങ്ങളുടെ യങ്ങസ്റ്റ് ബ്രദർ, സോമനാഥ്'' പിന്നെ സോമനാഥനോട്: 'സോം, ഞങ്ങളുടെ ഓഫീസിലെ ട്രെയിനിങ്ങ് ആൻഡ് സ്റ്റാഫ് മാനേജർ മിസ്റ്റർ നന്ദി. മിസിസ് നന്ദി.'

സോമനാഥനെ സംബന്ധിച്ച ശൂന്യസ്ഥാന പുരാണത്തിന് മിസിസ് നന്ദി സ്വാഭാവികമായും രൂപംകൊള്ളുന്ന കൗതുകം കണ്ണിൽ സ്ഫുരിപ്പിച്ചു കൊണ്ടു ബുൽബുലിനെ നോക്കി. മിസിസ് നന്ദിക്കു എന്താണു അറിയേണ്ടതെന്ന് ബുൽബുൽ ഊഹിച്ചെടുത്തു. അവൾക്കു വല്ലാതെ വിമ്മിട്ടം തോന്നി. അഭിജിത്തിനും തോന്നി വല്ലായ്മ. അയാൾ കൗശലപൂർവം പറഞ്ഞു: 'പല പരീക്ഷകളും ഉണ്ട് അയാൾക്കുമുമ്പിൽ. കുടുംബത്തിലെ ഇളയ സന്താനം. അതുകൊണ്ട് ഞങ്ങൾക്ക് പലതും ആലോചിക്കാനുണ്ട്.'

'നിങ്ങൾ ചെയ്യുന്നതു് ഉചിതം തന്നെ മിസ്റ്റർ.' മിസ്റ്റർ നന്ദിക്ക് ഇതുകേട്ടപ്പോൾ ഉത്സാഹമായി: 'മർച്ചെൻറു ഫാമിൽ ഓഫീസർ പോസ്റ്റിനു ഉന്തിവിട്ട് അയാളുടെ ജീവിതം നശിപ്പിക്കാതിരിക്കൂ. ഐ. എ. എസോ മറേറാ ആണ് അതിൽ ഭേദം.'

സോമൻെറ ചെവിയോളം ചുവന്നു. അപമാനവും ക്ഷോഭവും സഹിക്കാതെ അയാൾ വല്ലതും പറഞ്ഞു പോകുമായിരുന്നു. എന്നാൽ മിസ്റ്റർ നന്ദി രക്ഷിച്ചു: 'അയാളുടെ വായന മുടക്കേണ്ട, വരൂ, വേറെ വല്ലയിടത്തും ചെന്നിരുന്നു സംസാരിക്കാം.'

സോമൻെറ മാറിയ മുഖഭാവം അഭിജിത്തൊഴികെ വേറെയാരും കണ്ടില്ല

കമല അകത്തു ഭക്ഷണത്തിനുള്ള ഏർപാടു ചെയ്യുകയാണ്. നാലുപേരും പുറത്തെ മുറിയിൽ ചെന്നിരുന്നു. അവരുടെ വർത്തമാനം സോമനു മുറിയിലിരുന്നു കേൾക്കാം.

മിസ്റ്റർ നന്ദി പരാതിപ്പെട്ടു. 'സാധനങ്ങളുടെ വില കതിച്ചു കയറുന്നതു കാണുമ്പോൾ കഴിച്ചുകൂട്ടാൻ ഞെരുക്കമാവുമെന്നു തോന്നുന്നു മിസ്റ്റർ ബാനർജി! അക്കൗണ്ടൻറമാരായ നിങ്ങൾ നാട്ടിനെന്താണീ വരുത്തിവെച്ചിരിക്കുന്നതു്?'

'ഞങ്ങളെന്തു പിഴച്ചു? നാടിൻെറ ഭാരം അക്കൗണ്ടൻറന്മാരെ ആരും ഏൽപിച്ചു തന്നിട്ടില്ല. അങ്ങനെയായിരുന്നെങ്കിൽ ഇന്നു ഈ അവസ്ഥ വരുമായിരുന്നില്ല.' അഭിജിത് ചിരിച്ചുകൊണ്ടു പറഞ്ഞു.

പേഴ്സണൽ ഓഫീസർമാരുടെ കയ്യിലുമല്ല ഭരണം. ആയിരുന്നെങ്കിൽ ഓഫീസുകളിലും വിദ്യാഭ്യാസ സ്ഥാപനങ്ങളിലും, നിരത്തിലും, കോടതിയിലും, ഫാക്ടറികളിലും ഡിസിപ്ലിൻ എന്താണെന്നു കാട്ടിക്കൊടുക്കുമായിരുന്നു. മിസ്റ്റർ നന്ദി അനുശോചിച്ചു.

'അപ്പോൾ നാടു് ആരുടെ കയ്യിലാണു്?' മിസിസ് നന്ദി അത്ഭുതം പ്രകടിപ്പിച്ചു.

'പെററമ്മമാരുടെ കയ്യിൽ.' മിസ്റ്റർ നന്ദി ഫലിതം പൊട്ടിച്ചു 'ഒപ്പം ടെയ്ൻിങ്ങ് കൊടുക്കാൻ ഏതാനും ബ്രീഫ്ലസ് വക്കീലന്മാരുണ്ടു്. കുറെ ടെക്സ്റ്റ്ബുക്കു വായിച്ചിട്ടുള്ള പ്രൊഫസർമാരുമുണ്ടു് മാനേജ്മെൻറിൻെറ ആദ്യക്ഷരം പോലുമറിയാത്തവർ.'

തുടർന്നു മിസിസ് നന്ദി ഒരു താരതമ്യപഠനത്തിനു പുറപ്പെട്ടു. 'പേഴ്സണൽ ഓഫീസർമാരെക്കാൾ നിങ്ങളുടെ കൂട്ടരാണു് എത്രയോ ഭേദം മിസ്റ്റർ ബാനർജി.'

'ഇതിൽ ഇത്ര ദുഃഖിക്കുന്നതിനെന്താണുള്ളതു മിസിസ് നന്ദി!' ബുൽബുൽ ചോദിച്ചു.

'അതിനു പല കാരണങ്ങളുമുണ്ടു്. വീട്ടിലുമില്ല ഇരിക്കപ്പൊറുതി. പേഴ്സണൽ എന്നു് കേൾക്കേണ്ട താമസം, എത്തുകയായി ഉദ്യോഗ കാമുകർ.'

മിസ്റ്റർ നന്ദി അർധാംഗിനിയെ പിൻതാങ്ങി. 'ചങ്ങാതികളുടെ ഭവനം, കല്യാണാഘോഷം—അതൊക്കെ പോകട്ടെ, ചന്തയിലേക്കിറങ്ങാനും കൂടിയില്ല ഉപായം. പരിചയമുള്ളവരും അല്ലാത്തവരുമായ ആയിരക്കണക്കിനാളുകൾ ജോലിക്കപേക്ഷിച്ചു വന്നു പിടികൂടുന്നു. ചങ്ങാതി, ഈ ജോലിയെന്നു പറയുന്ന സാധനം ഞാൻ പടച്ചുണ്ടാക്കുന്നതാണോ?'

മിസിസ് നന്ദി പറഞ്ഞു. 'മുമ്പൊക്കെ തലക്കിങ്ങനെ ചൂടു പിടിച്ചിരുന്നില്ല ഇങ്ങേർക്ക്. ആളുകളോടു സമനില തെററാതെ സംസാരിച്ചിരുന്നു. ഇപ്പോഴിപ്പോൾ ജോലിയെന്നു കേൾക്കുമ്പോൾ വഴുതിനങ്ങ പുരട്ടാൻ ഇട്ടപോലെയാവുന്നു ചീനച്ചട്ടിയിൽ.'

'ക്ഷമകെട്ടുപോകുന്നു മി. ബാനർജി.' നന്ദി പറഞ്ഞു.

'പെൺകിടാങ്ങളുടെ കല്യാണത്തിനും ആൺകുട്ടികൾക്കുദ്യോഗത്തിനും ആൾപ്പിടിത്തം നടത്തുന്ന പതിവു ബംഗാളികൾക്കു പണ്ടേ ഉള്ള വെച്ചുകെട്ടാണ്. മി. നന്ദി!' ബുൽബുൽ പെട്ടെന്നു പറഞ്ഞുപോയി. പിന്നെയാണു ഇതു് നന്ദിക്കു പിടിച്ചില്ലെന്നു് വരാമെന്നു് അവളോർത്തതു്.

'ബംഗാളി യുവാക്കൾക്കു് ജോലി?' നന്ദി ഒന്നു ഞെട്ടി. പിന്നെ പറഞ്ഞു. 'മറിച്ചൊന്നും വിചാരിക്കയില്ലെങ്കിൽ ഉള്ളതു പറയാം. ബംഗാളിലെ വിദ്യാഭ്യാസമുള്ള തൊഴിൽരഹിതർ വിധാതാവിന്റെ വിചിത്രസൃഷ്ടികളാകുന്നു. ഇക്കൂട്ടർ സ്കൂളിലും കോളേജിലും നോട്ടുകളും ഗൈഡുകളും കാണാപ്പാഠമാക്കുന്നു. ഇംഗ്ലീഷ് ഒററവരി പോലും സ്വയമാലോചിച്ചെഴുതാൻ വശമില്ല. പത്തുപതിനഞ്ചു കൊല്ലം സ്കൂളുകളിലും കോളേജുകളിലും പോകുന്ന ഇക്കൂട്ടരും ഇവരുടെ അധ്യാപകരും അവിടെയെന്തെടുക്കുന്നുവെന്നു പടച്ചവനേ അറിയാവൂ. ലോകമെങ്ങോട്ടെന്നു അവർക്കു തിരിഞ്ഞു നോട്ടമേയില്ല. മോട്ടോർകാർ എങ്ങനെയോടുന്നുവെന്നു ഇവർക്കു ഗ്രഹിതമില്ല. എപ്പോൾ ധാന്യം വിളയുന്നു എന്നു പിടിയില്ല. പേനയിൽ കവിഞ്ഞു കനമുള്ള യാതൊരു വസ്തുവും എടുത്തു ശീലിച്ചിട്ടുള്ളവരല്ല അവർ. അവർക്കു് ഭക്ഷണം പാകം ചെയ്യാനറിയില്ല. ഉണ്ട കിണ്ണം മോറാനറിയില്ല. സ്വന്തം ഉടുതുണി കഴുകിയിടാൻ പോലുമില്ല വശത. അവരുടെ വീട്ടു് വല്ലവരും വന്നു

അടിച്ചുതുടങ്ങണം, വൃത്തിയാകണമെന്നുണ്ടെങ്കിൽ. ദേഹാ ധ്വാനമെന്നു് എങ്ങനെ പറയുന്നുവെന്നു് അവർക്കു് രൂപമില്ല. അവർ കൈകൊണ്ടു യാതൊന്നും പ്രവൃത്തിക്കുന്നില്ല. 'മാനർ' അറിയില്ല. യാതൊന്നിനെപ്പററിയുമില്ല വിശേഷിച്ചൊരു ഗ്രഹിതം. അവർ വെറും അൺ എംപ്ലോയിഡ് അല്ല. ഞങ്ങളുടെ പ്രൊഫഷനിൽ ഇവരെ പറയുക അൺ എംപ്ലോയബിൾ എന്നത്രേ. അവർക്കു് പണികൊടുത്തിട്ടു ഒന്നും നേടാനില്ല.'

കൊച്ചേട്ടൻ ഇതേപ്പററി സ്വാഭിപ്രായം പ്രകടിപ്പിച്ചില്ല. അതുതന്നെ ഭാഗ്യം എന്നു് മുറിയിലിരുന്നുകൊണ്ടു് സോമൻ വിചാരിച്ചു.

മിസ്റ്റർ നന്ദി മറെറാരു സിഗററു കൊളുത്തുകയായിരുന്നുവെന്നു് തോന്നുന്നു. കാരണം, തീപ്പെട്ടി ഉരസ്സുന്ന ശബ്ദം കേട്ടു സോമൻ. വീണ്ടും അയാളുടെ ഒച്ച കേട്ടുതുടങ്ങി: 'ഇത്തരക്കാരായ ലക്ഷം പേർ രജിസ്റ്റർ ചെയ്തു് വേല കിട്ടുമെന്ന പ്രതീക്ഷയോടെ വീട്ടിലോ പുറംതിണ്ണകളിലോ കുത്തിയിരിക്കുന്നു. പത്തയ്യായിരം വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ നിന്നു് കൊല്ലം തോറും ഒരേ രീതിയിലുള്ള ജീവികളെ ജോലിയുടെ ചന്തയിലേക്കിറക്കുമതി ചെയ്യുന്നുണ്ടു്. ഈ ഭാഗ്യഹീനരെയോർത്തു് ആർക്കുമില്ല തലവേദന. ഇവർ സമൂഹത്തിൻെറ ഏതൊരു കാര്യത്തിനുപകരിക്കുമെന്നു പറയാനാവുമോ? ഇത്രക്കു് ഒന്നിനും കൊള്ളാത്ത 'ബാബു'മാരെ നാം എന്തിനു സൃഷ്ടിച്ചുവിടുന്നുവെന്നു് ആർക്കും നിശ്ചയമില്ല.'

'നമ്മുടെ സ്നേഹം തന്നെയാണു് ഈ മട്ടിൽ അവരെ പടച്ചുവിടുന്നതു് മിസ്റ്റർ നന്ദി.' അഭിജിത് കനത്ത ദുഃഖത്തോടെ നേരിയ മട്ടിൽ എതിർപ്പു കാണിച്ചു.

മി. നന്ദിയുടെ ശബ്ദം തുടർന്നു് ഉടൻ കേൾക്കാതിരുന്നതിനു കാരണം അയാൾ സിഗററു വലിക്കാൻ എടുത്ത സമയമാവണം. അതിനുശേഷം പറഞ്ഞു: 'ഇൻററവ്യൂ സമയത്തു് ഈ ബംഗാളി യുവാക്കളെ ഞാൻ കാണാറുണ്ടു്. കണ്ണിൽ നിന്നു വെള്ളം പൊട്ടിപ്പോകുന്നു. ഇടതുപക്ഷക്കാർ പറഞ്ഞിരുന്നില്ലേ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ബോംബെറിഞ്ഞു നശിപ്പിക്കണമെന്നും മററും. അതിൽ കുറച്ചു ലോജിക്കുണ്ടു മിസിസ് ബാനർജി! കാരണം, ഈ സ്ഥാപനങ്ങളിൽ നിന്നു

പുറത്തു കടക്കുന്നവരെ സാക്ഷാൽ ജഗദീശ്വരനുപോലും സമൂഹത്തിൽ പ്രൊവൈഡു ചെയ്യാനാവില്ല.'

'കുററം ചെറുപ്പക്കാരുടെതല്ല.' അഭിജിത്തിന്റെ ശബ്ദം.

'അതാണു അതിലും പരിതാപകരം. അവരെ ഏതു മഹാനാശത്തിന്റെ മാർഗത്തിലേക്കാണു തള്ളിവിട്ടിരിക്കുന്നതെന്നു് അവർക്കു തന്നെ അറിയില്ല. ഇപ്പോഴം എംപ്ലോയ്മെൻറ് എക്സ്ചേഞ്ചിൽ പേരു് രജിസ്റ്റർ ചെയ്തവരുടെ എണ്ണം വെച്ചു നോക്കുകയാണെങ്കിൽ അവർക്കൊക്കെ ജോലി കൊടുത്തു തീരണമെന്നുണ്ടെങ്കിൽ അറുപതറുപത്തഞ്ചു കൊല്ലം വേണ്ടിവരും. അതായതു് അവർക്കൊക്കെ എംപ്ലോയ്മെൻറ് ഓർഡർ കിട്ടിവരുമ്പോഴേക്കു് അവർക്കു് വയസ്സു് എൺപെത്തെൺപത്തഞ്ചാവും.'

മിസ്റ്റർ നന്ദി തുടർന്നു: 'നൂറോ നൂററിയിരുപതോ ഗവണ്മെൻറു ജോലികൾക്കു വേണ്ടി ഒന്നൊന്നര ലക്ഷം ആപ്ലിക്കേഷൻ വായിക്കേണ്ടിവരുക. ഇങ്ങനെയൊരു വാർത്ത ലോകത്തിൽ മറെറവിടെയെങ്കിലും കേട്ടിട്ടുണ്ടോ? എല്ലാത്തിലുമേറെ പരിതാപകരം ഗവണ്മെൻറും ഇവരോടു് അറിയാതെ നുണപറയുന്നുവെന്നതാണു്. എന്റെ പൊന്നേ! അറിഞ്ഞിട്ടാകട്ടെ അല്ലാതെയാണെന്നിരിക്കട്ടെ, ചുരുങ്ങിയതു സത്യവാദിയായിരിക്കാൻ നോക്കു—യെങ്ങ്മെന്നിനോടു തുറന്നു സമ്മതിക്കു. ഈ പ്രശ്നത്തിനൊരു പരിഹാരം കാണാൻ ഒരു ഗവണ്മെൻറിനും തീററ പോര. അങ്ങനെ ചെയ്താൽ കുട്ടികൾക്കു തന്നെ ബോധോദയം ഉണ്ടാവും. സ്വന്തം കാര്യം സ്വയം നോക്കാൻ പുറപ്പെട്ടോളും.'

'സ്വന്തം കാര്യം എങ്ങനെ നോക്കും?' അഭിജിത് ദുഃഖത്തോടെ ചോദിച്ചു.

'ആരുമില്ലാത്തവർക്കു അതു സ്വയം ചെയ്യേണ്ടിവരും. മിസ്റ്റർ നന്ദി പറഞ്ഞു. 'നിങ്ങൾ കൽക്കത്തയിലെ ചൈനക്കാരെ നോക്കു്. മൂന്നുനാലു ശതകങ്ങളായി അവർ ഇവിടെ പാർക്കാൻ തുടങ്ങിയിട്ടു്. അവരുടെ കുട്ടികളും പഠിക്കുന്നുണ്ടു്. എന്നാൽ അവരെ എന്നെങ്കിലും എംപ്ലോയ്മെൻറ് എക്സ്ചേഞ്ചിൽ കണ്ടിട്ടുണ്ടോ? ചൈനാക്കാർക്കു വേല വേണ്ട എന്നല്ല ഇതിനർഥം. അവർക്കറിയാം, ഈ സമൂഹത്തിൽ ആരുമ

വരെ നോക്കില്ല, ആരും സഹായത്തിനെത്തില്ല, തൻകാര്യം താൻ താനേ നോക്കേണ്ടിവരും. അതുകൊണ്ട് അവർ അതിനായി കുട്ടികളെ ഒരുക്കി എടുക്കുന്നു. അതിനാൽ അവർ അത്ര അരിഷ്ടിച്ചൊന്നും അല്ല കഴിയുന്നത്.'

മിസിസ് നന്ദിയെ ഇതു മുഷിപ്പിച്ചു. 'ഇവിടെ ചൈനക്കാരാരുമില്ല. നമ്മൾ ചൈനക്കാരുമല്ല. ചൈനക്കാരുടെ കീർത്തനം എന്തിനാലപിക്കുന്നു?'

നന്ദിക്കു ചിരി പൊട്ടി. 'എന്റെ വീട്ടുകാരിയുടെ വിചാരം ഞാൻ പ്രോചൈനീസ് ആണെന്നാണ്.'

'ഞാനും പ്രോചൈനീസു തന്നെ. വിശേഷിച്ചും ഭക്ഷണത്തിന്റെ കാര്യത്തിൽ.' അഭിജിത് അഭിപ്രായപ്പെട്ടു.

ഒരു കൂട്ട പൊട്ടിച്ചിരി കേൾക്കായി.

മിസ്റ്റർ നന്ദി പറഞ്ഞു: 'സ്വീഡിഷ് പ്രൊഫസർ ജോർഗെൻസൻ കുറേ നാൾ മുമ്പ് ഇവിടെ വരികയുണ്ടായി. ലോകവിശ്രുതനായ പണ്ഡിതൻ, തൊഴിലിനെ സംബന്ധിച്ച് പല നാടുകളിലും ഗവേഷണങ്ങൾ നടത്തിയിട്ടുണ്ട്. ഒരു ഡിന്നറിൽ വച്ച് അര മണിക്കൂറോളം ഞാൻ സംസാരിച്ചു. അദ്ദേഹം പറയുകയുണ്ടായി: സാമ്പത്തികവും രാഷ്ട്രീയവുമായ പല പ്രാഥമിക നിയമങ്ങളും നിങ്ങളുടെ ബംഗാളിൽ ബാധകമാവുന്നില്ല. മററു നാടുകളിൽ തൊഴിലില്ലാത്തവൻ എന്നു പറഞ്ഞാൽ തന്നെ ഭയാനകമായ ഒരു ചിത്രം കൺമുമ്പിൽ തെളിയുന്നു. രൂക്ഷസ്വഭാവം സ്ഫുരിക്കുന്നതും മഹാവിനാശം വിതസ്സുന്നതുമായ മുഖമുള്ള ഒരു മനുഷ്യൻ. സാമൂഹ്യമായ യാതൊരു കടപ്പാടുകളുമില്ലാത്തവൻ. സദാ കോപകലുഷിതമായ കണ്ണുകൾ ഇംഗ്ലണ്ടിലെ പ്രിവാർ നോവലുകളിൽ ഇത്തരം മുഖക്കാരെ കാണാം. ആൾ ബോംബിനു കിടയാണ്. കാരണം, നിരാഹാരം മൂലം മരണത്തിനു മുമ്പിലാണു നിങ്ങൾ നിൽക്കുന്നതു്. തല ചായ്ക്കാനിടമില്ല. തടി മറയ്ക്കാനാടയില്ല. ഏതു നിമിഷവും പൊട്ടിത്തെറിച്ചേക്കാം അയാൾ.'

മിസ്ററർ നന്ദി അല്പവിരാമത്തിനു ശേഷം വീണ്ടും ആരംഭിച്ചു. 'പ്രൊഫസർ ജോർഗൻസൻ പറഞ്ഞു: 'നിങ്ങളുടെ ഈ ബംഗാളിൽ എത്തിയപ്പോഴാണ് ഉള്ളതു പറഞ്ഞാൽ അത്ഭുതപ്പെട്ടുപോയതു്. നിരത്തുകൾ തോറുമോ, വീഥികൾ തോറുമോ എന്തിനധികം എംപ്ലോയ്മെൻറ് എക്സ്ചേ

ഞ്ചിനു മുമ്പിൽ നിന്നു നോക്കിയിട്ട പോലുമോ, തൊഴിലില്ലായ്മ പ്രശ്നത്തിൻെറ ഭയാവഹത പുറത്തു കാണുകയുണ്ടായില്ല. എന്നാലോ, നിങ്ങളുടെ നാട്ടിലുള്ള തൊഴിലില്ലാത്തവരിൽ പത്തിലൊന്നുണ്ടായാൽ മതി പരിഷ്കൃത രാജ്യങ്ങളിൽ. ആ നാട്ട നശിച്ചു വെണ്ണീറാവാൻ വേറെയൊന്നും വേണ്ട. നിങ്ങളുടെ തൊഴിലില്ലാത്തവർ പരമശാന്തർ. അസ്വാഭാവികമാംവിധം ക്ഷമാശീലർ. തൊഴിലില്ലായ്മ വേതനം ഇല്ലാതിരുന്നിട്ടുകൂടി നിങ്ങളുടെ ജോയിൻറ് ഫാമലി അവരെ നശിപ്പിച്ചു കളയുന്നു. വളരെ പേർക്കും എന്തു വിധവും രണ്ടു നേരം വയറു നിറയ്ക്കാൻ തക്ക ഭക്ഷണം കിട്ടുന്നു. നിങ്ങളുടെ കുടുംബജീവിതം ഈ ബോംബുകളെ ഫ്യൂസാക്കിക്കളയുന്നു. അവയ്ക്കു പൊട്ടാൻ കഴിയുന്നില്ല. പുത്തൻ ജീവിതത്തിൻെറ അദ്ധ്യായത്തിലേക്കും ഇറങ്ങാനാകുന്നില്ല. അതുകൊണ്ടു് പ്രശ്നപരിഹാരത്തിനു് അടിയന്തര സ്വഭാവമില്ലാതാവുന്നു. 'നൗ ഓർ നെവർ' എന്നു് ആരും പറയുന്നതു കേൾക്കുന്നില്ല.'

മിസ്ററർ നന്ദി അവിടെ നിർത്തിയില്ല. 'അറിയാമോ മി. ബാനർജി, പ്രൈവററ് ഫേമിൽ ജോലി ചെയ്യാനില്ലായിരുന്നുവെങ്കിൽ തൊഴിലില്ലായ്മ മിക്കവാറും മലേറിയ പോലെയും കോളറ പോലെയും ആണെന്നു പറഞ്ഞേനേ. പെട്ടെന്നു മരണപ്പെടുമെന്നു ഭയമില്ല. എന്നാൽ മെല്ലെ മെല്ലെ ജീവിതദീപം വററി വററി വരുന്നു. ലോകത്തിലെന്നും എല്ലാവരും യൗവനത്തെ ജയതിലകമണിയിക്കയേ ഉണ്ടായിട്ടുള്ളു. ക്യാപിററലിസ്ററ് ആവട്ടെ, സോഷ്യലിസ്ററാവട്ടെ, കമ്യൂണിസ്റ്റാകട്ടെ, സർവത്ര യൗവനത്തിനു ജയ ജയ! എന്നാൽ നമ്മുടെ ഈ ബംഗാളിലോ, യൗവനയുക്തർ അപമാനമാകുന്നു. ലക്ഷക്കണക്കിനു നിരപരാധികളും വിദ്യാസമ്പന്നരുമായ യുവതീയുവാക്കളുടെ ജീവിതം വിഷമയമായിക്കൊണ്ടു വരുന്നു. ഇതിൽ നിന്നു തന്നെ കാണണം പ്രതിവിധി, ഇല്ലെങ്കിൽ പുലർച്ച തൊട്ടു് തോന്നുന്നതെന്തും ചെയ്യുന്നതാണു് എന്നു പ്രഖ്യാപിക്കുകയാണെങ്കിൽ ഒരു പക്ഷെ, നാടിൻെറ വിധി തന്നെ മാററി എഴുതപ്പെടാൻ സാധിച്ചേക്കും.'

മിസ്ററർ നന്ദിയുടെ വർത്തമാനം കേൾക്കുംതോറും സോമൻെറ രക്തത്തിനു ചൂടു കയറി വന്നു. തന്നെ കേൾപ്പി

ക്കാൻ ഗൂഢാലോചന നടത്തി അയാളെ വിരുന്നിനെന്നു പറഞ്ഞു് ഇവിടെ ക്ഷണിച്ചുവരുത്തിയതല്ലേ എന്നുപോലും അയാൾക്കു് ഒരിക്കൽ തോന്നി.

എന്നാൽ ഇതൊക്കെ സോമൻ കേട്ടുകൊണ്ടിരിക്കുവാൻ സാധ്യതയുണ്ടെന്നു് കൊച്ചേട്ടനോ ബുൽബുലിനോ സംശയമേ ഉണ്ടായിരുന്നില്ല. ബുൽബുൽ കുറേക്കഴിഞ്ഞു് സോമന്റെ മുറിയിൽ കടന്നു ചെന്നു പറഞ്ഞു:' സോമാ, നിങ്ങളെഴുന്നേൽക്കൂ എല്ലാവർക്കും ഒന്നിച്ചിരുന്നാവട്ടെ ഭക്ഷണം.'

സോമൻ സമ്മതിച്ചില്ല. 'ഇന്നു് ഊണു് ഒഴിവാക്കിയാലോ എന്നാലോചിക്കുന്നു. വയറിനു് എന്തോ പിശകു്.' വിവരം ധരിച്ചു കമല വന്നു. 'എപ്പോഴാണു തുടങ്ങിയതു്? നേരത്തേ മിണ്ടാതിരുന്നതെന്തേ?'

'കാര്യമായിട്ടൊന്നുമില്ല. ഏടത്തി അതിഥികളുടെ കാര്യം നോക്കിക്കോളൂ.'

കമല പറഞ്ഞു: 'ഫ്രിജിൽ രുയി മത്സ്യമുണ്ടു്. കുറച്ചു നേർമയിൽ ചാറുണ്ടാക്കിത്തരാം.'

'പ്രാന്തോ? ഒരു ദിവസം വയറൊഴിഞ്ഞു കിടന്നാൽ ഓടിപ്പോണു. കുറേ നാളായി വെറുതെയിരുന്ന വയർ കത്തിനിറച്ചതുകൊണ്ടു് പററിയതാവും.'

# 6

സോമനാഥൻ ഉള്ളാലേ ഉറപ്പിച്ചു. ഒരുതരത്തിലും അതു മററുള്ളവർക്കറിയാനിട നൽകിയില്ല. അന്നു രാവിലെ പുറത്തേക്കിറങ്ങാൻ പുറപ്പെട്ട സമയം കമല ഒരിക്കൽക്കൂടി സോമനെ ഓർമിപ്പിച്ചു. 'ഇന്നു് എംപ്ലോയ്മെൻറ് എക്സ്ചേഞ്ചിൽ പേരു റിന്യൂചെയ്യേണ്ട ദിവസമാണു്. ഓർമിപ്പിക്കാൻ അച്ഛൻ പ്രത്യേകം പറഞ്ഞിരിക്കുന്നു.'

സോമനു് ഇക്കാര്യത്തിൽ യാതൊരു താൽപര്യവുമില്ലെന്നു് കമലയ്ക്കു് അറിയാം. അതിനാലവരം പറഞ്ഞു: 'കാർഡു് പുതുക്കാതെ പററില്ലെന്നു് അച്ഛൻ പറയുന്നു. കാർഡില്ലെങ്കിൽ പല ഓഫീസുകാരും കണ്ടഭാവം വയ്ക്കില്ല.'

സോമൻ രാവിലത്തെ നേരം എംപ്ലോയ്മെൻറ് എക്സ്ചേഞ്ചിൽ തന്നെ കഴിച്ചുകൂട്ടി. മടക്കത്തിൽ വിശ്വബാബുവിനെ കണ്ടുമുട്ടി. വിശ്വബാബുവുമായിട്ടുള്ള പരിചയം ഫുട്ബാൾ ഗ്രൗണ്ടിൽവെച്ചു തുടങ്ങിയതായിരുന്നു. ആൾ ഈസ്റ്റ് ബംഗാൾ ക്ലബ്ബിൻെറ അനന്യഭക്തൻ. വിശ്വബാബു ബിസിനസുകാരനാണെന്നു് പലതവണ സോമൻ കേട്ടുകഴിഞ്ഞിരിക്കുന്നു.

വിശ്വബാബു കറുത്ത വീട്ടിമരംപോലത്തെ നിറക്കാരൻ. മുടി നിറുകയിൽ വിരളമായി വരുന്നു. അതുകാരണം നെററിക്കു് വിസ്താരമുണ്ടെന്നു തോന്നിക്കുന്നു. മധ്യപ്രദേശത്തു് അല്പാല്പം മേദസ്സ് സ്വരൂപിക്കാൻ തുടങ്ങിയിരിക്കുന്നു. വയസ്സു് നാല്പതു നാല്പത്തഞ്ചു്.

കയ്യിൽ ഒരു ഫോളിയോ ബാഗു വെച്ചുകൊണ്ടു് വിശ്വബാബു ഹിന്ദുസ്ഥാനിക്കാരൻെറ പെട്ടിക്കടയിൽനിന്നു് ബംഗാളി പാൻസുപാരി വാങ്ങുകയായിരുന്നു. സോമനെക്കണ്ട വിശ്വ വിളിച്ചാർത്തു: 'എന്താടോ മോഹൻ ബാഗൽ! എന്തൊക്കെവിശേഷം?'

സോമനാഥന്റെ അഭിപ്രായമാരായാതെ തന്നെ വിശ്വു ഒരു വെററില ചുരുളിനുകൂടി ഓർഡർ കൊടുത്തു. സോമൻ അതു വാങ്ങാൻ മടിച്ചു. വിശ്വു ശാസിച്ചു: 'ഒരു കാര്യം ധരിച്ചു വെച്ചോളു, മുറുക്കിനു് പ്രത്യേകം സമയമൊന്നുമില്ല. ഏതു സമയത്തും എവിടെവെച്ചുമാകാം. വെററില തീററ. ആ ചുകന്ന മസാലയില്ലേ അതു മാത്രം തിന്നാതിരുന്നാൽ മതി.'

പെട്ടിക്കടക്കാരനോടു് തനിക്കായി വിശ്വുബാബു പ്രത്യേകം സുഗന്ധപ്പുകയില ചോദിച്ചു വാങ്ങി. എന്നിട്ടു പറഞ്ഞു: 'ഇന്നലെ മോഹൻബാഗാനിന്റെ ഒരുകൂട്ടം കുരുത്തംകെട്ട കിടാങ്ങൾ ഈസ്റ്റ്ബംഗാൾ—സ്പോർട്ടിംഗ് യൂണിയൻ കളി കാണാൻ വന്നിരുന്നു. ലക്ഷ്യം ഈസ്റ്റ്ബംഗാളിന്റെ ഒരു പോയിൻറ് വിഴുങ്ങുക. ദിസ് ഈസ് ബാഡ്. നിങ്ങളുടെ ക്ലബ്ബിനെ സപ്പോർട്ടുചെയ്യാനുള്ള റൈററ് നിങ്ങൾക്കുണ്ടു്. എന്നാൽ മേക്കെട്ടു കേറിവരുന്ന അന്തവും കുന്തവുമില്ലാത്ത ചെക്കന്മാരെ മററു ക്ലബ്ബുകാരെ സപ്പോർട്ടുചെയ്യാനയച്ചു് പോയിൻറു വയററിലാക്കാൻ നോക്കുന്നതു് ഒട്ടുംതന്നെ സ്പോർട്ട്സ്മാൻ ലൈക്ക് അല്ല.'

മറെറാരു സന്ദർഭത്തിലായിരുന്നെങ്കിൽ സോമൻ 'ഫട്' എന്നു് ചിരിച്ചുപോകുമായിരുന്നു. മാത്രമല്ല വിശ്വുവിനോടു് തർക്കിക്കാൻ ചെന്നു് പറയുമായിരുന്നു. ശത്രുക്കളെ തറപററിക്കാനുള്ള ഏതൊരു വിദ്യയും അന്യായമാവുന്നതല്ല. സത്യം പറഞ്ഞാൽ സുകുമാരനുമൊത്തു് ഒരിക്കൽ സോമൻ ഈസ്റ്റ് ബംഗാളിന്റെ ഒരു പോയിൻറ് കുറയ്ക്കാൻ കൂട്ടുനിന്നിട്ടുണ്ടു്. ഇന്നു് ഈ സന്ദർഭങ്ങൾ അവതരിപ്പിക്കാൻ പോന്ന മനഃസ്ഥിതിയല്ല അയാൾക്കുള്ളതു്.

വെററില ചവച്ചുകൊണ്ടു് വിശ്വു ചോദിച്ചു: 'വെയർ ഈസ് യുവർ ഫ്രൻറ് സുകുമാരൻ?'

സുകുമാരൻ സ്വയം നശിക്കാൻ ഭാവിച്ചുതന്നെയാണു് പുറപ്പാടു്. രാവിലെ ബസ്സ്റ്റാൻഡിനരികിൽവെച്ചു് അയാളെ കാണുകയുണ്ടായി. ഒരു മാന്യനെ മോട്ടോർസൈക്കിളിൽ നിന്നിറക്കി ചോദിക്കുന്നു: 'ഭൂമിക്കെന്തു കനമുണ്ടു്?' സോമൻ ഓടിച്ചെന്നില്ലെങ്കിൽ ആ മാന്യൻ പാവം സുകുമാരനെ ശരി

പ്പെട്ടത്തിക്കളെയുമായിരുന്നു. അതിൽനിന്നു രക്ഷപ്പെട്ട സുകുമാരൻ പറഞ്ഞു: 'കണ്ടില്ലേ, ആരുംതന്നെ ജനറൽ നോളേജ് വളർത്താൻ സഹകരിക്കുന്നില്ല. എനിക്കും ഒരു ജോലി കിട്ടിയെങ്കിൽ നിങ്ങൾക്കെന്തു ചേതം വരാനുണ്ട് മിസ്റ്റർ?' ഒരുവിധം സമാധാനിപ്പിച്ച് സോമൻ അയാളെ യാദവപൂർ ബസിൽ പിടിച്ചുകയററി കണ്ടക്ടർക്ക് ബസ്സ്ചാർജ് കൊടുത്ത് സുലേഖാ സ്റ്റോപ്പേജിന്നരിൽ ഇറക്കാൻ പറഞ്ഞേൽപിച്ചു.

വിശ്ശുവിനോട് സോമൻ ഇതൊന്നും തന്നെ പറയുകയുണ്ടായില്ല.

'എന്തൊക്കെയാണ് നിങ്ങളുടെ വാർത്തകൾ?' വിശ്ശു ചോദിച്ചു.

ഇത്തവണ സങ്കോചം കൈവിട്ട് സോമനാഥൻ ചോദിച്ചു: 'വിശ്ശുദാ, ജോലിയൊന്നും കിട്ടാത്തവൻ എന്തുചെയ്യണം?'

വെററിലനീർ 'കിട്ടം' എന്നിറക്കിയ ശേഷം വിരുതൻ വിശ്ശുബാബു പറഞ്ഞു: 'കുതിച്ചുചാടണം, മുമ്പിൽ കാണുന്നതെന്തും കടന്നുപിടിക്കണം.' എന്തോ ഒന്ന് ചിന്തിച്ച് ചെറിയ ഒരു ചിരിയോടെ വിശ്ശു ചോദിച്ചു: 'എംപ്ലോയ്മെൻറ് എക്സ്ചേഞ്ചിലെ ക്യൂവിൽ നിന്നുനിന്ന് ക്ഷമകെട്ടെന്നു തോന്നുന്നു. 'ബംഗാളിൽ കൽക്കട്ടാവാലീ' എന്നു ശരണം വിളിച്ചുകൊണ്ട് എടുത്തുചാടിക്കൊള്ളൂ.'

'എവിടേക്കെടുത്തുചാടും?' സോമൻ ഒന്നു പകച്ചു.

'പരിഭ്രമിക്കാനൊന്നുമില്ല.' വിശ്ശു പുറത്തൊരടി കൊടുത്തിട്ടു പറഞ്ഞു: 'വാ എൻെറയൊപ്പം.'

സോമൻ വിശ്ശുവിനോടൊപ്പം നടക്കാൻ തുടങ്ങി. ജി. പി.ഒ., റൈറേറഴ്സ്ബിൽഡിംഗ്, ലാൽബസാർ എന്നിവ കടന്ന് അവർ ചിത്പൂർ റോഡിലെത്തി. അവിടന്ന് കുറച്ചുകൂടി മുമ്പോട്ടു ചെന്നപ്പോൾ വലതുഭാഗത്ത് പോദ്ദാർ കോർട്ടാ. അതു കഴിഞ്ഞ് ബാഗസി മാർക്കററ്. വിശ്ശുബാബു പറഞ്ഞു: 'ചെക്കന്മാർക്ക് ഉള്ളിൽ തോന്നണം. അത്രയേ വേണ്ടു ജോലിക്ക്.'

സോമൻ ചോദിച്ചു: 'ബിസിനസ് തുടങ്ങണമെങ്കിൽ എത്ര പണം വേണം വിശ്ശുദാ!'

വിശ്രു ചിരിച്ചു: 'ഹോൾ ബിസിനസ് ലൈഫിൽ ഈ വിധം ഡിഫിക്കൽട്ട് കൊസ്റ്റ്യൻ എന്നോട് ആരും ചോദി ച്ചിട്ടില്ല. ഇതിനുത്തരം പത്തു പൈസ തൊട്ട് പത്തു കോടി രൂപാ വരെ എന്നാണ്. ഇതാ നോക്ക് ഈ വാഴപ്പഴക്കാരൻ, അവന് രണ്ടു ക പോലുമില്ല മൂലധനം. മുമ്പിൽ തന്നെ പോദ്ദാർ കോർട്ട് കാണുന്നില്ലേ? എത്ര ഉറുപ്പിക ചെലവാക്കി ക്കാണും ഭവനനിർമാണത്തിന്? ടാററാ-ബിർളാമാരുടെ പണ ത്തിനു കണക്ക ചോദിച്ചാൽ തലസ്ഥ കൈകൊട്ടത്തിരുന്നുപോ വും. അവരുടെ കമ്പനികളുടെ ബാലൻസ്ഷീററുകളിൽ നിന്നു ഫിഗർ തേടിയെടുത്തു കൂട്ടിനോക്കാൻ പുറപ്പെട്ടാൽ തളർന്നു പോകും.'

'പണമില്ലെങ്കിലും ആകാമോ ബിസിനസ്?' സോമൻ അല്പം ഭയപ്പാടോടെ ചോദിച്ചു.

'ആകാം. കൽക്കത്തയിൽ കാണുന്ന ഇക്കണ്ട ലക്ഷപ്രഭുക്ക ളും കോടിപ്രഭുക്കളുമായ ഗോയങ്കമാരും ജലാൻമാരും കാനോരി യാ, ബാജോറിയാ, സിംഘാനിയാ സഹോദരന്മാരും പുത്ര ന്മാരും രാജസ്ഥാനിൽ നിന്നോ അല്ലെങ്കിൽ വേറെ ഏതെങ്കി ലും ഒരു സ്ഥാനിൽ നിന്നോ കീശയിൽ ലക്ഷക്കണക്കിനു ഉറു പ്പിക തിരുകി കൊണ്ടുവന്നിട്ടാണ് ബിസിനസ് ആരംഭിച്ച തെന്നോ വിചാരം? അന്വേഷിച്ചാൽ പലർക്കും ഇവിടെ വരു മ്പോൾ മൂലധനമെന്നു പറയാൻ വൺ ലോട്ടയും വൺ കമ്പിളി യുമാണുണ്ടായിരുന്നതെന്ന് അറിയാൻ സാധിച്ചേക്കും.'

വിശ്രു തന്നെത്തന്നെ ചൂണ്ടിക്കാട്ടി പറഞ്ഞു: 'മററുദാഹര ണങ്ങൾ വിട. ഈ എന്നെത്തന്നെ എടുക്കു. പാർട്ടീഷൻ സമ യത്തു് യശോറിൽ (ബംഗ്ലാദേശ്) നിന്നു ഇവിടെ വന്നു ക്യാ പ്പിററലായിട്ടുണ്ടായിരുന്നതു് പൈതൃകമെന്നു പറയാവുന്ന ഈ കുററൻ താടി മാത്രം. വിദ്യ—വെറും കെ. എം. എം. അതാ യതു് കഷ്ടിച്ചു് മെട്രിക് മാത്രം. കൽക്കത്തയിൽ ഹൈകോർ ട്ട് ബിൽഡിങ്ങൊഴികെ മറെറാരു ദിക്കും നിശ്ചയമില്ലായി രുന്നു. ഓരോ ബംഗാളിയും ആ ഭവനം അറിഞ്ഞിരുന്നു. കൽ ക്കത്തയിൽ ആദ്യം വരുന്നവനെ വഴികാട്ടിക്കൊടുക്കുന്ന ബിൽ ഡിങ്ങായിരുന്നു ഹൈക്കോർട്ട്. ആരു കിടക്കുന്നു എനിക്ക ന്ന് ഇവിടെയൊരു ജോലി തരാൻ? അതു കാരണം 'ജയ്

കാളീ കൽക്കത്താ വാലീ'എന്ന നാമസ്മരണയോടെ ഇറങ്ങി ബിസിനസിനു്. എന്നിട്ടോ, ക്വാർട്ടർ ഓഫ് ഏ സെഞ്ച്വറി കൊണ്ടു ഒരു വിധം മാനേജു ചെയ്യാൻ പററി.'

വിശുബാബു ഇതിനുശേഷം സോമനെ കാനോരിയാ കോർട്ടിലേക്കു കൂട്ടിക്കൊണ്ടുപോയി. അവിടെയാണയാളുടെ ഓഫീസ്. അയാൾ പറഞ്ഞു: 'ബ്രദർ ഇതു് മറെറാരു ഉലകമാണ്, ധരിച്ചോളൂ എഴുപതു എൺപതു മുറികൾകാണും ഈ ഭവനത്തിൽ. ഓരോ മുറിയിലും എന്തൊക്കെ കമ്പനികളാണു ള്ളതെന്നു മുകളിലിരിക്കുന്നവനു മാത്രമറിയാം. പതിനഞ്ചുവർഷം മുമ്പു് എൻെറ നില അൽപം പച്ച പിടിക്കാൻ തുടങ്ങിയ കാലത്തു് ആറാം നിലയിലെ എഴുപത്തിരണ്ടാം മുറി വീട്ടുടമയുടെ വിചാരിപ്പുകാരനു രണ്ടായിരത്തിഅഞ്ഞൂറു ക. സലാമി കൊടുത്തു് മാനേജു ചെയ്തു. ഇന്നും അവിടെയിരുന്നുകൊണ്ടു പ്രവർത്തിക്കുന്നു.'

ആ ഭവനത്തിൽ പ്രാഗൈതിഹാസികമായ ഒരു ലിഫ്റ്റുണ്ടു്. ലിഫ്റ്റിനുമുമ്പിൽ നീണ്ടൊരുലൈൻ, വിശു പറഞ്ഞു: "സദാകാണും തിരക്കു്. മുമ്പൊക്കെ കുറെ ഭേദമായിരുന്നു. മാസാമാസം അയ്യഞ്ചു ക. 'ബക്ശിഷ്'' കൊടുത്താൽ ലിഫ്ട്മാൻ സുന്ദർലാൽ പ്രിഫറൻസുതന്നു കയററിക്കൊണ്ടുപോയിരുന്നു. യജമാനൻെറ സ്വന്തമാളാണെന്നാണ് പറയുക മററുള്ളവരോടു്. ഇപ്പോഴാ വഴിയടഞ്ഞു. ബാബുമാർ തൊട്ടു് ചപ്രാസിമാർവരെ സകലപേരും തല്ലാൻ ചെല്ലുന്നു. അതുകൊണ്ടു് ക്യൂവിൽ നിൽക്കണം. എത്ര നേരം വേണമെന്നുമാത്രമേ നോക്കാനുള്ളു.'

വിശു പറയുന്നതെല്ലാം അത്ഭുതത്തോടെയാണു സോമൻ കേട്ടതു്. വിശു പറഞ്ഞു: 'അറിയാമോ ബ്രദർ! ബിസിനസ്മാനായാൽ കഴിഞ്ഞു; നേരായ മാർഗത്തിലൂടെ ഒന്നും ചെയ്യാൻ തോന്നാതായിത്തുടങ്ങും. പെട്ടെന്നു കാര്യം കാണുന്നതിനു തിരക്കിടും. തരമായാൽ ക്യൂവിനെ വെട്ടിച്ചു കടന്നു പോകാൻ നോക്കും. അതിനു് രണ്ടുകാശു ചിലവായാലും പോകട്ടെ എന്നുവെക്കും. അതിനും പററിയില്ലെങ്കിലോ, പതുക്കെ പഴയ കോണി തന്നെ ശരണം എന്നു വിചാരിക്കും.'

ഇതിനുശേഷം കോണികയറാമെന്ന പ്രസ്താവം വിശു മുമ്പിൽവെച്ചു. ആറാം നിലയിലെത്തിയപ്പോഴേക്ക കിതച്ചു പോയ വിശു പറഞ്ഞു: 'വയസ്സനായെന്നു തോന്നിത്തുടങ്ങി എങ്ങനെ കിതയ്ക്കുന്നുവെന്നു നോക്കു. നിങ്ങൾക്കെന്താ? യങ്ങ് മാൻ. തുള്ളിത്തുള്ളിയല്ലേ കയറിവന്നതു്?'

ആറാം നിലയും ഒരു ചെറുകിട 'കൊട്ടാരം' തന്നെ. അസംഖ്യം ഇടനാഴികൾ തലങ്ങനെയും വിലങ്ങനെയും പോകുന്നു. 'ഇതിലെങ്ങനെ ഒരാൾക്ക് സ്വന്തം ഓഫീസ് കണ്ടെത്തുവാൻ കഴിയുമാവോ?' സോമൻ ചോദിച്ചു

വിശു ചിരിയോടെ പറഞ്ഞു: 'ആദ്യമാദ്യം എനിക്കും തോന്നി ഈ സംശയം. പിന്നെ തഴക്കമായി.'

എഴുപത്തിരണ്ടാം മുറിയുടെ മുമ്പിൽ നിന്നു് വിശു പറഞ്ഞു: 'ഇതാണുമുറി. വിശുബാബു പിന്നീട്ട പറഞ്ഞതിൽ നിന്നു മനസ്സിലായി—ആദ്യം മുറിമുഴവൻ തന്റേതായിരുന്നു. ഇപ്പോൾ പലർക്കും സബ്ലെററ് ചെയ്തിരിക്കുന്നു. ഈ ഒററ മുറിയിൽ തന്നെയുണ്ടു ഇരുപതു കമ്പനികൾ. അവർ വാടക നൽകുന്നു വിശുവിനു്; അതിൽ നിന്നു വീട്ടുടമസ്ഥു വാടക കൊടുത്തുതീർത്താലും നല്ലൊരു തുക ബാക്കി വരും.'

ഇത്രയൊക്കെ ഓഫീസ്. എന്നാൽ മുറിയിൽ ആളുകളെ ഏറെയൊന്നും കാണുന്നില്ല. എട്ടുപത്തു മേശകളില്ലെന്നില്ല. വിശു പറഞ്ഞു: 'ഓരോ ടേബിളിലും ഈ രണ്ടു ഓഫീസുകൾ. ഇപ്പുറത്തൊന്നു്, അപ്പുറത്തൊന്നു്. ഓഫീസിൽ കുത്തിയിരുന്നാൽ അഷ്ടിക്കു വക കിട്ടില്ല. അതുകൊണ്ടു കമ്പനി ഉടമകൾ ഇര തേടി ഇറങ്ങിപ്പോയിരിക്കുന്നു.'

വിശു ബാബുവിന്റെ ഓഫീസിൽ വെച്ചുതന്നെ മറെറാരാളെ പരിചയമായി. വിശു പറഞ്ഞു: 'ഇയാളാണു് എന്റെ കമാൻറർ ഇൻ ചീഫ് ഫകീർ ചന്ദ്രസേനാപതി. പേരുകൊണ്ടും പ്രവൃത്തികൊണ്ടും സേനാപതിതന്നെ. കഴിഞ്ഞ രണ്ടുവർഷമായി എന്റെ കൂടെയാണു്. മിസ്റ്റർ സേനാപതി, ഇയാൾ ആദ്യമായി വരികയാണു്. കുറച്ചു ചായ കുടിപ്പിച്ചിട്ടേ വിടാവൂ.'

സേനാപതി ഈ നേരമത്രയും സോമനെ മിഴിച്ചു മിഴിച്ചു നോക്കുകയായിരുന്നു. മുഷിഞ്ഞ ഒരു ധോത്തിയാണു് ഉടുത്തുണി.

മീതെ ഇസ്ത്രിയില്ലെങ്കിലും വൃത്തിയുള്ള കാക്കിക്കോട്ട്. ചുണ്ടു ചുകചുകെ, പല്ലുകളിൽ വെററിലക്കറ. അയാളും കെററിൽ എടുത്തു വിശ്വവിൻെറ നേരെ എന്തോ അറിയാനെന്ന ഭാവത്തിൽ നോക്കി.

# 7

വിശ്വ ചിരിച്ചുകൊണ്ടു പറഞ്ഞു: 'ഹരി ഹരി! മറന്നേ പോയി, മൂന്നാം നമ്പർ ചായ.'

സേനാപതി പോയപ്പോൾ വിശ്വ പറഞ്ഞു: 'മൂന്നാം നമ്പറെന്നു പറഞ്ഞതിന്റെ സാരം മനസ്സിലായിക്കാണില്ല. തീർച്ച. ഒന്നാംതരം ചായ ഓംലറ്റും ടോസ്റ്റുമൊപ്പം എന്നർത്ഥം. രണ്ടാം നമ്പറെന്നുവെച്ചാൽ നല്ല ചായ വിത്ത് ബിസ്ക്കറ്റ്. മൂന്നാം നമ്പർ ചായ സാധാരണ ചായ. ഭേദപ്പെട്ട ഇടങ്ങളിൽ ഓർഡിനറി ചായയുടെ നമ്പർ മൂന്നായിരിക്കും. എന്നാൽ ഇതു ബിസിനസ്സ് സെൻററാണ്. കസ്റ്റമർക്കോ ഗസ്റ്റിനോ അറിയാൻ കഴിയില്ല. എന്താ വിചാരിക്കുക—അതെ, മി. ബോസ് ഒന്നാംതരം മര്യാദയനുസരിച്ച് സൽക്കരിച്ചു എന്നുതന്നെ വിചാരിച്ചോളും.'

സേനാപതി ചായയും തീററയും കൊണ്ടുവന്നപ്പോൾ വിശ്വ പറഞ്ഞു—'ഈ ശ്രീമാനെത്തന്നെ നോക്കൂ. മുമ്പ് ഇയാൾ പണിയെടുത്തിരുന്നിടത്തുള്ളവർ ഇയാളെ ഫക്കിർ (പിച്ചക്കാരൻ) എന്നു പറഞ്ഞു വിളിച്ചിരുന്നു. എനിക്കും വിളി പിടിച്ചില്ല. ഞങ്ങൾ ബിസിനസിനു വന്നിരിക്കുന്നതു ഫക്കീറാകാനല്ല. ഇവിടെ ഈ അശ്രീകരംപിടിച്ച വിളി ആർക്കും രസിക്കില്ല. അന്നുതൊട്ട് ഈ ശ്രീമാൻ സേനാപതിയായി.'

സേനാപതി നാണിക്കുന്ന മുഖഭാവത്തോടെ ഒരു മണ്ടച്ചിരി കാട്ടി. വിശ്വ പറഞ്ഞു: 'ഈ ശ്രീമാന്റെ ഗുണങ്ങൾക്കൊരവസാനമില്ല. എല്ലാം ഒരു വനക്രമേണയേ അറിയാൻ ഒക്കൂ. ഇവിടത്തന്നെ രാത്രിയും സേനാപതിയുടെ പൊറുതി. ഓഫീസിലെ കൊല്ലും കൊലയും അധികാരപ്പെട്ടവൻ'.

സേനാപതി പഴയപടി ഒന്നുകൂടി ചിരിച്ചു.

വിശ്വ വീണ്ടും പറഞ്ഞു: 'നിങ്ങൾക്കു വേണമെന്നുണ്ടെങ്കിൽ ബിസിനസിലേക്കിറങ്ങാം. എന്റെ മുറിയുണ്ട്. ആറാം

നംബർ ടേബിളിന്റെ പതിനൊന്നാം നമ്പർ സീറ്റ് കാലിയാണ്. നോപാനി എന്നൊരു ചെറുപ്പക്കാരൻ വാടകയ്ക്കെടുത്തിരുന്നതായിരുന്നു. മൂന്നു നാലു മാസമായി മൂപ്പരുടെ അഡ്രസില്ല. വിവരമന്വേഷിക്കാൻ നോപാനിയുടെ വീട്ടിലേക്ക് സേനാപതിയെ നിയോഗിച്ചുനോക്കി. അവിടന്നും അയാൾ തിരോഭവിച്ചിരിക്കുന്നു. അതിനാൽ പററുമെന്നുണ്ടെങ്കിൽ ആ ശൂന്യസ്ഥാനം കരസ്ഥമാക്കാം!'

'എന്റെ ഏററവും വലിയ മോഹം ബംഗാളികൾ ബിസിനസിനിറങ്ങണമെന്നാണ്. പക്ഷെ, ആരുണ്ട് വരാൻ? നിങ്ങൾക്ക ചങ്കറപ്പുണ്ടെങ്കിൽ എനിക്ക് സന്തോഷമാവും. ഒരു മൂന്നു മാസം ലക്ക് ട്രൈ ചെയ്തുനോക്കുന്നു്. ആ മൂന്നു മാസത്തേക്ക് ഞാൻ വാടക ചാർജ്ജുചെയ്യുന്നില്ല പോരെ? എന്നാൽ അതിനുശേഷം എൺപതു ക.വെച്ചു തരണം. ആ തുക ഡാം ചീപ് എന്നുവേണം പറയാൻ. ഇതിൽ വീട്ടുവാടക, ഫർണിച്ചർ വാടക, സേനാപതിയുടെ സർവീസ്, ലൈററ് ഫാൻ എല്ലാ ചെലവും അടങ്ങും. പുറത്തുനിന്നു് കാൾ വരികയാണെങ്കിൽ ടെലിഫോണും ഫ്രീ. ഇവിടെനിന്നു വിളിക്കാനാണെങ്കിൽ ഓരോ കാളിനും നാൽപതു പൈസ. അപ്പപ്പോൾ പണം തരണമെന്നില്ല. സേനാപതി കണക്കുവെച്ചോളും. ഫോൺ പൂട്ടിവെച്ചിരിക്കും. സേനാപതിയോടു പറഞ്ഞാൽ തുറന്നു തരും.'

സോമനാഥന് അല്പം ആശ്വാസം തോന്നി. ഒരു ജോലി കിട്ടുമെന്ന വിശ്വാസം ഇനിയും അസ്തമിച്ചിട്ടില്ലെങ്കിലും ബിസിനസ് തുടങ്ങിയാലെന്താണ്തരക്കേടെന്ന ആലോചന തുടങ്ങി.

വിശു പറഞ്ഞു: 'ചുമ്മാതിരിക്ക ബ്രദർ! ചുമ്മാതിരുന്നാലാണ തുരുമ്പുപിടിക്കുക. വിവേകാനന്ദനെന്താണ പറഞ്ഞു വെച്ചിട്ടുള്ളതു്? വെറുതേയിരുന്നു തുരുമ്പുപിടിച്ചു നശിക്കുന്നതിൽ ഭേദം തേഞ്ഞുതേഞ്ഞ് അവസാനിക്കയാണ്.'

വിശു മണിയിലേക്ക നോക്കിയിട്ടു പറഞ്ഞു: 'ഇന്നു് മാർക്കററിൽ എനിക്ക് അല്പം പണിയുള്ള ദിവസമാണ്. നിങ്ങൾ നാളെ ഇവിടെ കാണുന്നപക്ഷം ഉറപ്പാവും നിങ്ങൾക്ക് ബിസിനസിൽ താല്പര്യമുണ്ടെന്നു്. ഇല്ലെങ്കിൽ പഴയപടി സ്റ്റേഡിയത്തിൽ കണ്ടുമുട്ടാം.'

കാനോഡിയ കോർട്ടിൽനിന്നിറങ്ങിയ സോമൻ ഡൽഹൗസി സ്ക്വയറിൽ എത്തി. വഴിയുടെ രണ്ടോരങ്ങളിലും ആൾക്കൂട്ടം കണ്ട സോമന് ആശ്വാസമായി. ഇവരൊക്കെ പണിയെടുക്കുന്നവരല്ല. എന്നിട്ടും ഉണ്ടും ഉടുത്തും നടക്കുന്നുണ്ട്. അങ്ങനെയാണെങ്കിൽ ഒന്നു ശ്രമിച്ചുനോക്കിയാലോ?

അഞ്ചാം നമ്പർ ബസിലിരുന്നുകൊണ്ടും ഇതുതന്നെയാണ് സോമൻ ചിന്തിച്ചത്. അയാളോർത്തു: കുറെ നാൾ മുമ്പ് കമലയേടത്തിയോടൊപ്പം ശ്രീരാംപൂരിലേക്കു പോകുകയായിരുന്നു. തിരിച്ചുവരുന്ന സമയം ഇലക്ട്രിക് ട്രെയിനിൽ ഒരു ചെക്കൻ നല്ല രസം പിടിപ്പിക്കുന്ന വിധം ഉറക്കെ ഉറക്കെ പറയുകയായിരുന്നു, 'എന്റെ പേർ നിശീഥ്റായ്, വയസ്സ് ഇരുപത്തി മൂന്ന്. പഠിപ്പ് സ്കൂൾഫൈനൽ വരെ. എന്റെ ജോലിക്കുള്ള അപ്പോയ്മെൻറ് ലെററിൽ ഞാൻതന്നെ ഒപ്പിട്ടവൻ. ഇന്നു ഞാൻ മാനേജിംഗ് ഡയറക്ടർ. എന്റെ കീഴ് ജീവനക്കാരനെന്ന നിലയ്ക്ക് എന്റെ ശമ്പളം ഞാൻതന്നെ നിശ്ചയിക്കുന്നു, കഴിഞ്ഞ മാസം എൺപത്താറു രൂപ്പിക കൊടുത്തു. നിശീഥ്റായിക്ക് പണിയെടുക്കാൻ കഴിയുമെങ്കിൽ അയാളെ പററിക്കില്ല. നൂററിയൻപതു്, ഇരുന്നൂറ്, ഇരുന്നൂററിഅൻപതുവരെ ഒരു മാസം നൽകും'. ഇതിനുശേഷം അവൻ കീശയിൽ നിന്ന് ഏതാനും ഫൗണ്ടൻപെന്നുകൾ പുറത്തെടുത്തു; വിൽപനയ്ക്ക്.

വീട്ടിലെത്തി അനങ്ങാതെ മുറിയിൽ ചെന്നു കയറി. കമലയേടത്തി ചായ കൊണ്ടുവന്നു. അവൾ പറഞ്ഞു: 'അച്ഛന് ആധിയായി. എംപ്ലോയ്മെൻറ് എക്സ്ചേയ്ഞ്ചിൽ നീണ്ട ക്യൂ ഉണ്ടായിരുന്നിരിക്കും തീർച്ച.'

'ഇല്ല. അവിടെ ഏതാനും മണിക്കൂർ കൊണ്ടു കാര്യം സാധിച്ചു.' സോമൻ പറഞ്ഞു.

കമല രണ്ട് പേപ്പർ കട്ടിങ്ങ്സ് കൊടുത്തിട്ട് പറഞ്ഞു: 'അച്ഛൻ മുറിച്ചെടുത്തതു്.'

കട്ടിങ്ങ്സ് സോമനാഥൻ വാങ്ങി. എന്നാൽ എന്താണെന്നു നോക്കിയില്ല.

ഏട്ടത്തി ചോദിച്ചു: 'വെയിലത്തു നടന്നോ കുറെ! മുഖം വരണ്ടിരിക്കുന്നുവല്ലോ.' ദേവരനോടു ജ്യേഷ്ഠത്തിയമ്മയുള്ള

തോന്നിയിരുന്ന വാൽസല്യം ആ വാക്കുകളിൽ തെളിഞ്ഞു നിന്നു.

സോമൻ ഏട്ടത്തിയുടെ മുഖത്തേക്കു നോക്കി.. ഒന്നും പറഞ്ഞില്ല.

ഏട്ടത്തി പറഞ്ഞു: 'ഉച്ചയ്ക്കു സുകുമാരൻ വന്നിരുന്നു. നിനക്കായിട്ടു രണ്ടു ജനറൽ നോളേജ് ക്വസ്റ്റ്യൻ വെച്ചിട്ടുപോയിട്ടുണ്ട്. എവിടന്നായാലും വേണ്ടില്ല, ഉത്തരം തേടി എടുത്തുവെച്ചോളണമെന്നേല്പിച്ചിരിക്കുന്നു.'

സുകുമാരൻ ഇംഗ്ലീഷിൽ എഴുതിവച്ചിരുന്ന കടലാസ് വായിച്ചുനോക്കി സോമൻ. സുകുമാരൻ രണ്ടു കാര്യങ്ങൾ ഉടൻ അറിയാനാഗ്രഹിക്കുന്നുവത്രേ. സമുദ്രജലത്തിനെന്തുകൊണ്ട് ഉപ്പുരസം? ഫ്രഞ്ചു റവല്യൂഷൻ കാലത്ത് ഏതു നേതാവാണ് ബാത്തിങ് ടബ്ബിൽ വെച്ചു കൊല്ലപ്പെട്ടത്?

കമല പറഞ്ഞു: 'പാവം അയാൾക്കെന്തു പററി കുട്ടാ! എനിക്കും തന്നിട്ടുണ്ട് ഒരു ചോദ്യം. അതിനുത്തരം കണ്ടുവെച്ചോളണം എന്ന്.'

സോമൻ ഉദ്വിഗ്നതയോടെ ചോദിച്ചു: 'എന്തു ചോദ്യം?'

'അതോ? ദശരഥനു പുത്രന്മാർ നാലു്. എല്ലാവരുടെയും പേരു് പ്രസിദ്ധം. എന്നാൽ ദശരഥൻെറ പുത്രിയുടെ പേരു് എന്തു്?'

'ഏട്ടത്തിയെ ഇങ്ങനെ ബുദ്ധിമുട്ടിക്കുന്നതിനർഥം?' സോമൻ ഉൽക്കണ്ഠിതനായി.

'ഉത്തരം എനിക്കറിയാം. അമ്മ പറഞ്ഞുതന്നിട്ടുണ്ട്. രാമൻെറ പെങ്ങളുടെ പേർ ശാന്ത. ഉത്തരം കേട്ടപ്പോൾ അയാൾ സന്തുഷ്ടനായി പറഞ്ഞു. 'നിങ്ങൾ ഒട്ടും തന്നെ പരിഭ്രമിക്കേണ്ട. ഉടൻ അപ്പോയ്ൻറ്മെൻറ് ഓർഡർ അയപ്പിക്കുന്നതാണ്.'

ശുദ്ധ ഭ്രാന്തായിരിക്കുന്നു സുകുമാരനു്. പക്ഷെ സോമനാഥനു് എന്തുചെയ്യാൻ കഴിയും? താനുണ്ണാത്തേവരോ വരം നൽകാൻ? അയാൾ പറഞ്ഞു: 'ഏട്ടത്തിയെ അയാൾ വല്ലാതെ വലച്ചുവെന്നുവേണം പറയാൻ.'

അവൾ ഒന്നും പറഞ്ഞില്ല. അവൾ ആരേയും വിമർശിക്കുക പതിവില്ല.

സോമൻ പറഞ്ഞു: 'പക്ഷെ ഞാൻ ഭ്രാന്തനാകുന്നില്ലല്ലോ ഏട്ടത്തി!'

'കുന്നത്തം പറയാതിരിക്കൂ. നീയെന്തിന്റെ കുറവുണ്ടായി ട്ടാണ് ഭ്രാന്തനാകാൻ പോവുന്നതു്? നിന്റെ തലേലെഴുത്തു ഒന്നാന്തരമാണെന്നു് അമ്മ പറഞ്ഞിട്ടുണ്ട്.'

'ആരോ എപ്പോഴോ എന്തോ പറഞ്ഞുപോയതൊക്കെ വി ശ്വസിച്ചുകൊണ്ടിരിക്കയാണീ ഏട്ടത്തി!'

'എന്താവിശ്വസിച്ചാൽ? അമ്മ പറഞ്ഞതൊന്നും വെറുതെ യായിട്ടില്ല.'

സോമൻ ഏട്ടത്തിയെ വിസ്മയപൂർവം നോക്കി. പി ന്നെ കൃതജ്ഞതാപൂർവം പറഞ്ഞു: 'ഞാൻ ശരച്ചന്ദ്ര ചാററർജി യായിരുന്നെങ്കിൽ ഏട്ടത്തിയെപ്പററി ഒരു വലിയ നോവൽ രചിക്കുമായിരുന്നു.'

'മതി മതി. മുമ്പു ഏട്ടത്തിമാരെപ്പററി വല്ല കവിതകളെ ങ്കിലും ചമച്ചിരുന്നു. ഈയിടെ അതും വേണ്ടെന്നുവച്ചു.' അവൾ ദേവരനോടു പരിഭവം പറഞ്ഞു. ഇതിനിടയ്ക്കു അച്ഛൻ വിളി തുടങ്ങി അവൾ മുകളിലേക്കു പോയി.

ഈ കുടുംബത്തിൽ സോമനെ കമല മാത്രമാണ് അഡ് മെയർ ചെയ്തിരുന്നതു്. അമ്മ മരിക്കുന്നതിനു മുമ്പു നടന്ന ഒരു കാര്യം. സോമൻ കണക്കു ചെയ്യാനുള്ള പുസ്തകത്തിൽ കവിത എഴുതി. അതിനു കേൾക്കേണ്ടിവന്ന ശകാരം—കണക്കുപുസ്തക ത്തിൽ കവിതയെഴുതി രവി ഠാക്കൂർ (മഹാകവി ടാഗോർ) ആ വാനമെന്നു വിചാരിക്കുന്നുണ്ടോ?

എന്നാൽ കമല കൊച്ചു ദേവരനെ പുച്ഛിച്ചില്ല. ആരുമറി യാതെ ഭർത്താവിനെക്കൊണ്ടു് ഓക്സ്ഫോർഡ് ബുക്ക് സ്റ്റാളിൽ നിന്നു തുകൽ ബൈൻറിട്ട ഒരു അതിസുന്ദരൻ നോട്ടു് ബുക്കു വരുത്തി. അതിന്റെ ഒന്നാം പേജിൽ തന്നെ ഇങ്ങനെ എഴുതി. 'ഒരു യുവ കവിക്കു് ഏട്ടത്തിയുടെ ഉപഹാരം' പുസ്ത കം കയ്യിൽ കൊടുത്തു് കമല സോമനെ അത്ഭുതപ്പെടുത്തിക്കള ഞ്ഞു. അവൾ പറഞ്ഞു: 'എനിക്കു് കവിത ഇഷ്ടമാണു കുട്ടാ! ഇതിലെ ഏടുകൾ തീർന്നാൽ വേറെയൊന്നു വാങ്ങിത്തരാം.' ഏട്ടത്തി ആ പാത്രത്തിലാണ് വിശ്വാസമർപ്പിച്ചതു്. ഇന്നും

ആ പാത്രത്തിലാണ് വാത്സല്യം പകരുന്നത് എന്നോർക്കു മ്പോഠം സോമനു വ്യസനം തോന്നുന്നു.

അന്ന് ആ പുസ്തകം വളരെ വേഗം കവിതകഠം കൊണ്ടു നിറഞ്ഞു. ഉച്ചയ്ക്ക് എല്ലാവരും ഉറങ്ങുന്ന സമയത്താണ് ഏട ത്തിയും ദേവരനും കാവ്യചർച്ച നടത്തിയിരുന്നതു്. സോമൻ പറഞ്ഞു: 'സ്കൂളിൽ ചില കവിതകഠം വായിച്ചു. എന്നാൽ മാ സ്റ്റർ മശായി പറയുന്നു ഒന്നിനും കൊള്ളില്ലെന്നു്.' ഏടത്തി പറഞ്ഞു: 'പറയട്ടെ നിൻെറ കവിത എനിക്കു വളരെ പിടി ച്ചു. എഴുതുംതോറും ഇനിയും നന്നായി വരും. പിന്നെ പേർ പരക്കും.' നോട്ടു ബുക്കു് കളയാതെ സൂക്ഷിക്കണമെന്നു് പ്ര ത്യേകം ചട്ടംകെട്ടി. കാരണം, ആദ്യകാലകവിതകഠം എഴു തിയ പുസ്തകം പിന്നീടു നല്ല വില കൊടുത്തുവാങ്ങാനാളുണ്ടാ വുമെന്നു് എവിടന്നോ അവരും കേട്ടിട്ടുണ്ടു്.

സോമൻ ഒന്നും പറഞ്ഞില്ലെങ്കിലും നോട്ടുബുക്കിൻെറ ഒന്നാം പേജിൽ എഴുതാത്ത കാവ്യഗ്രന്ഥത്തിൻെറ സമർപ്പണം ഇങ്ങനെ എഴുതിവെയ്ക്കുകയുണ്ടായി. എന്നെ ആദ്യമായി കവി യെന്ന നിലയ്ക്കു് അംഗീകരിച്ച വ്യക്തിക്കു്.

കമലയേടത്തി പറഞ്ഞു: 'ഇതു വിവാദം ജനിപ്പിക്കും. കാരണം മോക്ഷദയുമാകാമല്ലോ. നീ മോക്ഷദയെയും കേഠം പ്പിച്ചിട്ടുണ്ടു് കവിത. ചരിത്രകാരന്മാർ തെളിയിക്കും അന്നൊ ന്നും ഈ വീട്ടിൽ എന്നെ വേളി കഴിച്ചുകൊണ്ടു വന്നിട്ടുണ്ടായി രുന്നില്ലെന്നു്.' (അരിവെപ്പുകാരിയാണ് മോക്ഷദ)

സോമൻ ചിരിച്ചു. 'ചരിത്രകാരന്മാർക്കു് ആരു നൽകും വിവരങ്ങഠം? എൻെറ ജീവിതസ്മരണകളിൽ എല്ലാ രഹസ്യ വൃത്താന്തങ്ങളും തുറന്നെഴുതില്ലേ? മോക്ഷദ എൻെറ കവി തകഠം കേട്ടിരുന്നതിൻെറ പിറകിൽ ലാഭമോണു പ്രവൃത്തിച്ചു കൊണ്ടിരുന്നതു്—എന്നു് എഴുതിവെക്കും. രണ്ടണയ്ക്കു മുറുക്കാൻ വാങ്ങിക്കൊടുക്കാമെന്നു് വാക്കു കൊടുക്കാതെ കവിത കേഠം ക്കാൻ അവഠം കൂട്ടാക്കിയിരുന്നില്ല. എന്നാൽ ഏടത്തിക്കു കവി ത കേഠംക്കാനുള്ള കൗതുകം ലോഭത്തിൽ നിന്നുണ്ടായതല്ല. രവീ ന്ദ്രനാഥൻെറതു് കാവ്യലക്ഷ്മി. സോമനാഥൻെറതു് കാവ്യക മല—'

കമല അന്നും ചെറു ബാലികയെപ്പോലെ സരളപ്രകൃതിയായിരുന്നു. കാര്യം നേരമ്പോക്കായിക്കരുതി തീരെ തള്ളിക്കളഞ്ഞില്ല. ദേവരനിൽ പൂർണവിശ്വാസം ഉണ്ടായിരുന്നു. അവൾ പറഞ്ഞു: 'നീ പ്രസിദ്ധനായ ഒരു കവിയായാൽ ഗ്രാൻഡായിരിക്കും. കവി സോമൻെറ കൂടെ എൻെറ പേരും പ്രസിദ്ധമാവും.'

സ്കൂൾ ഫൈനലിനു നല്ല മാർക്കോടെ പാസാകാതിരുന്നതു കവിതയെഴുത്തു മൂലമാവാം. കോളേജിലും അതു തുടർന്നു. മൂന്നു നാലു നോട്ടുബുക്കുകൾ അപ്പോഴേക്ക് മുഴുവനായിക്കഴിഞ്ഞിരുന്നു.

എന്നാൽ കോളേജിൽ നിന്നു പുറത്തു കടന്ന് എംപ്ലോയ്മെൻറ് എക്സ്ചേയ്ഞ്ചിൽ പേരു രജിസ്റ്റർ ചെയ്തതോടെ കാവ്യധാര പെട്ടെന്നു വററി. കടലാസും പേനയുമെടുത്തു കവിതയെഴുതാനിരിക്കാതായി. ഏട്ടത്തി എത്രയോ തവണ പരിഭവം പറഞ്ഞു. പക്ഷെ എഴുതാൻ കഴിഞ്ഞില്ല. തൊഴിലില്ലാത്ത സോമൻെറ ജീവിതത്തിൽ നിന്ന് കാവ്യലക്ഷ്മി അന്തർധാനം ചെയ്തു.

എന്തുകൊണ്ടിങ്ങനെ സംഭവിച്ചു? സോമൻ ചിന്തിച്ചു നോക്കി. എന്തു വന്നാലും ആത്മവിശ്വാസം കൈവിടാത്തവരുടെ കൂട്ടത്തിലല്ല ഇന്ന് അയാൾ. ഉണ്ടായിരുന്ന വിശ്വാസം ജോലിക്കപേക്ഷകൾ അയച്ചയച്ചു അസ്തമിച്ചു. ആത്മവിശ്വാസമില്ലാത്തവൻ എങ്ങനെ കവിയാവും?

സോമനാഥൻെറ ഈ മനോദശ സുകുമാരനറിയാമായിരുന്നു. അയാൾ പറഞ്ഞു: 'ക്ഷമിക്കൂ. നമുക്ക് ആദ്യം ഒരു ജോലി നേടിയെടുക്കാം. പിന്നെ ആത്മവിശ്വാസം പിറകേ വരും. അന്ന് നിങ്ങളുടെ സൂത്രമെല്ലാം മാററിവെച്ചോളൂ. ഒരു കവിത എന്നെപ്പററിയും രചിക്കാതെ പററില്ല. പറഞ്ഞു വെച്ചേക്കാം. അച്ഛൻ, അമ്മ, പെങ്ങന്മാർ—സകല പേരേയും ഞാനതു ചൊല്ലിക്കേൾപ്പിക്കും. എൻെറ പ്രെസ്ററീജ് എന്തു പോലെയാണെന്ന് ഉയരുക—ഹാ!'

കമല തിരിച്ചു വന്നപ്പോൾ സോമൻ പറഞ്ഞു: 'ഏട്ടത്തി ഒരു സ്വകാര്യം—'

കമല ചിരിച്ചുകൊണ്ടു പറഞ്ഞു: 'സ്വകാര്യമെന്നു കേട്ടാൽ പേടിയാണ്' എനിക്ക്. വയററിൽ ഒന്നും ദഹിക്കാത്ത മനുഷ്യത്തിയാണു ഞാൻ, വല്ലവരുടെയും ചെവിയിൽ ഓതിയാലോ?'

'ഇതു ഞാൻ ഏടത്തിയോടല്ലാതെ വേറെയാരോടും പറയില്ല. ഏടത്തിയും ഉള്ളിൽ വെക്കാനേ പാടുള്ളു.' അതിനു ശേഷം ബിസിനസിനെപ്പററി സൂചന നൽകിയിട്ട് സോമൻ പറഞ്ഞു: 'അന്നു ട്രെയിനിൽ വെച്ചു കണ്ട പയ്യനെപ്പോലെ എന്റെ അപ്പോയ്ൻറ്മെൻറ് ലെററിൽ ഞാൻ തന്നെ കയ്യൊപ്പുവെച്ചു നോക്കാൻ വിചാരിക്കുന്നു.'

കമലയ്ക്ക് ഉത്സാഹമായി. അവരം ചോദിച്ചു: 'അച്ഛനോടു പറയാനെന്താ വിരോധം?'

അയാരം സമ്മതിച്ചില്ല: 'എന്താണു സംഭവിക്കുകയെന്നറിയില്ല. കേട്ടവർ കേട്ടവർ ചിരിച്ചെന്നും വരും. ആദ്യം പുറപ്പെടട്ടെ. നന്നായി വന്നാൽ അച്ഛനോടു പറയാം.'

കമല അതിനോടു യോജിച്ചു. അവരം ചിരിച്ചുകൊണ്ടു പറഞ്ഞു: 'നിന്റെ ഏട്ടനോടു നുണ പറയാനാണു വിഷമം തോന്നുന്നതു്. എന്നാൽ അതിനും വഴിയുണ്ട്. അദ്ദേഹം ഒരു മാസം കൂടി ബോംബെയിൽ തന്നെയായിരിക്കും. പക്ഷെ അച്ഛൻ പറയുന്നതും കേരക്കണം. പറയുന്നസ്ഥലത്തേക്കെല്ലാം ആപ്ലിക്കേഷൻ അയയ്ക്കണം. മററു ലൈനുകളിലും കിട്ടുന്ന സമയം പരിശ്രമിച്ചുകൊണ്ടിരിക്കണം.'

'ഏടത്തിക്കറിയാമോ? വ്യവസായം പലപ്പോഴും ലോട്ടറിപോലെയാണ്. പലരും വളരെ വേഗം ലക്ഷപ്രഭുക്കളാകും.'

അത്യുത്സാഹത്തോടെ കമല പറഞ്ഞു 'പെട്ടെന്നു് നീനക്കു ബിസിനസിൽ ഉറച്ചു നിൽക്കാൻ കഴിഞ്ഞാൽ എന്തു രസമാവും! അച്ഛനു വിശ്വസിക്കാൻതന്നെ തോന്നില്ല. അപ്പോരം ശകാരം കേരക്കേണ്ടതു് എനിക്കാവും. അറിഞ്ഞിട്ടും ഞാനൊളിച്ചുവെച്ചുവെന്നു കുററപ്പെടുത്തും.'

ഭാവിയെക്കുറിച്ചുള്ള നിറം പിടിപ്പിച്ച സങ്കല്പങ്ങരം അവരെ രസം പിടിപ്പിച്ചു. കമല ചോദിച്ചു: 'ബിസിനസിൽ പണമിറക്കേണ്ടി വരില്ലേ?'

ഈ സംഗതി ഇതുവരെ സോമനും ഓർത്തില്ല. തല ചൊറിഞ്ഞുകൊണ്ടു പറഞ്ഞു. 'മുമ്പൊക്കെ വേണ്ടിവന്നിരിക്കാം. ഇപ്പോഴതിന്റെ ആവശ്യമില്ലെന്നാണു തോന്നുന്നതു്. പഠിപ്പുള്ള തൊഴിൽരഹിതർക്കു് കടം കൊടുക്കാൻ ബാങ്കുകാർ മുന്നോട്ടു വന്നിട്ടുണ്ടു്.'

കമലമ്മ ഭാവിയെപ്പററി സംശയമേ ഉണ്ടായിരുന്നില്ല. അതുകൊണ്ടു് അതെപ്പററിയൊന്നും അവരു് ആലോചിക്കാൻ നിന്നില്ല. അവരു് പറഞ്ഞു: 'അമ്മയുടെ പണം നമ്മളു് രണ്ടു പേരുടെയും പേർക്കാണു ബാങ്കിൽ ഇട്ടിരിക്കുന്നതു്. പാസ്ബുക്കു നോക്കണോ? മുവായിരത്തോളം കാണും.'

ഈ പണത്തിന്റെ കാര്യം സോമനാഥൻ തീരെ ഓർത്തിരുന്നതേയില്ല.

# 8

കമല പോയി കുറെ കഴിഞ്ഞപ്പോൾ ബുൽബുൽ കടന്നുവന്നു.

പ്രായം ആകുന്തോറും കുട്ടിത്തം കൂടിവരികയാണ്. വീട്ടിലിരിക്കുമ്പോഴും അണിഞ്ഞൊരുങ്ങി നടക്കാൻ വാസന. ഇതേ ദീപാന്വിതാഘോഷാൽ കോളേജു കാലത്തു് യൂണിയൻ ഇലക്ഷന്റെ നായികമാരിൽ ഒരുവളായിരുന്നു. അന്നു് അവൾ വോട്ടിനു സമീപിക്കുകയുണ്ടായി 'നാടിനെ സ്നേഹിക്കുന്നുണ്ടെങ്കിൽ, ചൂഷണത്തിൽ നിന്നു മുക്തി വേണമെന്നുണ്ടെങ്കിൽ ഞങ്ങളുടെ കക്ഷികൾക്കു വോട്ടു നൽകൂ—' അങ്ങനെ എന്തൊക്കെയോ ദീപാന്വിത തെരുതെരെ കിളിയെപ്പോലെ പറഞ്ഞുകൊണ്ടിരുന്നു. വിവാഹാനന്തരം എവിടെ പോയി ഈ വാചാലത? ഇപ്പോൾ വരൻ, വരന്റെ ജോലി, സ്വന്തം ചമയങ്ങൾ. ഇവയൊഴികെ ഒന്നും പറയാനില്ല. ആ പണ്ടത്തെ വിദ്യാർഥി യൂണിയൻ നേതാവു് ബുൽബുൽ ഘോഷാലിനു്.

ബുൽബുൽ പഠിക്കാൻ അത്ര കേമത്തിയൊന്നുമായിരുന്നില്ല. കടന്നുകൂടി പരീക്ഷയ്ക്കു് എന്നുമാത്രം. പക്ഷെ, മുഖശ്രീയുള്ളവളാണു്. അതുമതി പെൺകുട്ടികൾക്കു്. അവളേക്കാൾ ഭേദപ്പെട്ട മട്ടിൽ പാസായ സോമനു് എന്തു ഗുണമുണ്ടായി? ബുൽബുലിന്റെ ജീവിതത്തിൽ അവൾക്കു കൈവന്ന നേട്ടം എത്രയോ മെച്ചപ്പെട്ടതു്. പരീക്ഷയ്ക്കു ഭേദപ്പെട്ടവിധം മാർക്കു വാങ്ങാതിരുന്നതെന്തേ എന്നു ചോദ്യം ചെയ്യാനാരുമില്ല. പെൺകിടാങ്ങളുടെ പുറംചട്ടയാണു് ലലാടം.

ബുൽബുലിന്റെ കയ്യിൽ ഒരു ഇൻലാൻഡു് ലറ്റർ. സോമനുള്ളതു്. ബുൽബുൽ പറഞ്ഞു. 'ഇതാ പിടിച്ചോളൂ. ലെറ്റർ ബോക്സിൽ കിടന്നിരുന്നു. ഞാൻ അറിയാതെ പൊട്ടിച്ചുപോകുമായിരുന്നു.' ഇതും പറഞ്ഞു് അവൾ 'ഫിക്' എന്നു ചിരിച്ചു.

ഈ ചിരിയുടെ മാധ്യമത്തിലൂടെ ബുൽബുൽ ഒരു സ്ത്രീസഹജമായ ചോദ്യമാണ് എയ്തിട്ടതെന്ന് സോമന് മനസ്സിലായി. എന്നാൽ അയാൾ കൊച്ചേട്ടന്റെ പത്നിയെ അത്രശ്ശ കൊണ്ടാടാൻ പോയില്ല.

മേൽവിലാസം സോമൻ ഒന്നു നോക്കി. പിന്നെ തുറന്നു നോക്കാതെ അതു തലയണച്ചുവട്ടിൽ വെച്ചു.

'എന്റെ മുമ്പിൽ വെച്ച് ഈ വക കത്ത് വായിച്ചുകൂടല്ലോ. ശരി. ഓ ഞാൻ പോയേക്കാം.' പരിഭവസ്വരത്തിൽ അവൾ പറഞ്ഞു.

അവൾ പോയ ശേഷവും സോമന് ഒരുതരം വല്ലായ്മ തോന്നിക്കൊണ്ടിരുന്നു. കത്ത് ആരുടെ കയ്യിലും പെടാതിരുന്നാലായിരുന്നു അയാൾക്ക് ഏറെ സന്തോഷം തോന്നുക. കത്തിലേക്ക് അയാൾ ഒരിക്കൽ കൂടി നോക്കി. സ്ത്രീയുടെ കയ്യക്ഷരം. ആരാണീ കത്തെഴുതിയവളെന്ന് അയാൾക്കറിയാം. എന്നാൽ ജോലിയില്ലാത്തവൻ, ഭാവിയില്ലാത്തവൻ, അച്ഛനും മററും കഴുത്തിൽ കെട്ടിത്തൂക്കിയ ഭാരം. അങ്ങനെയുള്ള ഒരുവന് ഇത്തരം കത്തു കിട്ടാനർഹതയില്ല. ഇതു സോമനെ സന്തോഷിപ്പിക്കുന്നില്ല.

കത്തു തുറക്കാൻ ധൈര്യം വരുന്നില്ല. കണ്ണെഴുതി, സുന്ദരസ്വപ്നങ്ങൾ കണ്ടുകൊണ്ടിരിക്കുന്ന ഒരു യുവതിയുടെ കളങ്കമററ മുഖചിത്രം അയാളുടെ കൺമുമ്പിൽ ഉയർന്നുവന്നു. ശാന്തവും സ്നിഗ്ദ്ധവും അഗാധവുമായ കണ്ണുകളോടു കൂടിയ ഈ യുവതിക്കാരാണാവോ തപതി എന്നു പേരിട്ടത്. അവളെ കാണുമ്പോൾ 'വീട്ടിലും പുറത്തും' എന്ന ടാഗോറിന്റെ നോവലിലെ വിമലയുടെ അമ്മയുടെ വാക്കുകളാണ് അയാൾ ഓർത്തുപോകുന്നത്. 'നമ്മുടെ നാട്ടിൽ നിറം വെളുത്താൽ സുന്ദരമെന്നു പറയുന്നു. എന്നാൽ പ്രകാശം പ്രദാനം ചെയ്യുന്ന ആകാശത്തിന്റെ നിറം നീലയാകുന്നു.'

വിരൽ കടത്തി സോമൻ കവർ പൊളിച്ചു. തപതി എഴുതുകയാണ്: 'തീരെ മറന്നോ എന്നെ? അങ്ങനെയൊന്നുമല്ലല്ലോ പറഞ്ഞിരുന്നത്. ഇന്നലെ യു. ജി. സി. സ്കോളർഷിപ്പിന്റെ വാർത്ത വന്നിരുന്നു. ഇതിന്നർത്ഥം ഗവണ്മെന്റു ചിലവിൽ ഡി. ഫിൽ ചെയ്യാനുള്ള സ്വാതന്ത്ര്യം. വിവരം

ആദ്യം അറിയിക്കേണ്ടതു് നിങ്ങളെയാണെന്നു തോന്നി. എങ്ങ നെയിരിക്കുന്നു?' എന്നു് തപതി.

എന്നു് എന്നും തപതി എന്നു് എഴുതിയിരിക്കുന്നതിന്റെ നടുവിൽ എന്തോ എഴുതിയിരുന്നു. എന്നാൽ എന്തു കാരണം കൊണ്ടോ പിന്നീടു് അതു വായിക്കാൻ വയ്യാത്തവിധം വെട്ടി ക്കളഞ്ഞിരിക്കുന്നു. എന്താവും എഴുതിയിരുന്നതു്? സോമൻ ഊഹിച്ചെടുക്കാൻ നോക്കി. എഴുത്തു വെളിച്ചത്തിനു നേരെ പിടിച്ചു് വല്ല അക്ഷരവും പിടിച്ചെടുക്കാമോ എന്നു പരിശോ ധിച്ചു. 'നിങ്ങളുടെ തന്നെ' എന്നാണെഴുതിയിരുന്നതെന്നു തോ ന്നി. ശരിയാണെങ്കിൽ തപതി അതു വെട്ടാനെന്തിനു പുറപ്പെട്ടു? 'നിങ്ങളുടെ തന്നെ തപതി'. എന്നെഴുതുവാൻ ഈയിടെ അവരം ക്കു മടി തോന്നിത്തുടങ്ങിയോ? താനെഴുതുന്ന കത്തിലെ ഏതെ ങ്കിലും ഭാഗം വെട്ടിക്കളയുവാൻ തപതിക്കു പൂർണ സ്വാതന്ത്ര്യ മുണ്ടു്. എന്നാൽ അങ്ങനെയാണെങ്കിൽ കത്തെഴുതേണ്ട കാര്യം തന്നെ എന്തിരിക്കുന്നു? അവരംക്കു യു. ജി. സി. സ്കോളർഷി പ്പു കിട്ടിയ വാർത്ത ആദ്യം തന്നെത്തന്നെ അറിയിക്കേണ്ട ആ വശ്യമെന്തുള്ളു?

മറുവശത്തു അച്ഛൻ സോമൻ ചെല്ലുന്നതു നോക്കിയിരിക്ക യാവും. എംപ്ലോയ്മെൻറ് എക്സ്ചേയ്ഞ്ചിൽ ചെന്നിട്ടു ള്ള വൃത്താന്തങ്ങരം വിസ്തരിച്ചു് കേരംക്കാനാഗ്രഹമുണ്ടാവും. എ ത്രനേരം ലൈനിൽ നിൽക്കേണ്ടിവന്നു? എത്രപേർ വന്നിരി ക്കും? ഓഫീസർ വല്ലതും ചോദിച്ചോ? അതോ കാർഡു് പുതു ക്കിത്തന്നതു ക്ലാർക്കന്മാർ തന്നെയോ?

എന്നാൽ മകനു് അതൊക്കെ ഓർക്കുന്നേതുതന്നെ അറപ്പാ ണു്. എക്സ്ചേയ്ഞ്ച് ഓഫീസിനു മമ്പിൽ മൂന്നര മണിക്കൂറോളം ക്യൂവിൽ കുത്തനെ നിൽക്കുക എന്ന അപമാന കരമായ അനുഭവം മറക്കാനാണു അയാളുടെ ശ്രമം. സമവയ സ്കയായ ഒരു യുവതിയുടെ കത്തു് മാറിൽവെച്ചു് കിടക്കു വാനാണു മോഹം. തപതിയെ വളരെനാളായി കണ്ടിട്ടു്. കാണാൻ കുറച്ചൊന്നുമായിരുന്നില്ല കൊതി. ഭവാനീപൂരിലെ റാഖാൽ മുഖർജിറോഡു് അത്ര അകലെയല്ല. എന്നാൽ സംശ യവും സങ്കോചവും മറികടന്നു പോകാനയാരംക്കു് കാൽപൊ ങ്ങിയില്ല.

അകററി നിർത്തിയ അവളുടെ കത്തു് തന്നെ ഇന്നു് അടുപ്പിക്കുന്നു. കത്തു് ഒരിക്കൽക്കൂടി വായിക്കാൻ നല്ല രസം തോന്നി. എന്നാൽ കത്തോ, നന്നേ ചെറുതു്. ഈ കത്തിൽ എഴുതാത്ത ഭാഗങ്ങളാണു് കൂടുതൽ ഇഷ്ടപ്പെട്ടതു്. സോമനുമാത്രം നിറയ്ക്കാൻ കഴിയുന്ന ശൂന്യസ്ഥാനങ്ങളാണവ. ഉദാഹരണമായി—തപതിയുടെകത്തിൽ സംബോധനയൊന്നുമില്ല. ആ സ്ഥാനത്തു് പലതും എഴുതിവെയ്ക്കാവുന്നതാണു്—സവിനയം അപേക്ഷ, കുട്ടാ, സോമാ, പ്രീതി ഭാജനേഷു, പ്രിയവരേഷു, മറെറാരുവാക്കും തപതിയുടെ വായിൽനിന്നു കേൾക്കാൻ സോമനു കൊതിയുണ്ടു്. അവളുടെ കയ്യക്ഷരത്തിലെഴുതിക്കാണാനതിലേറെയുണ്ടു മോഹം. ആ വാക്കിന്റെ പ്രതിധ്വനി പലപ്പോഴും തപതിയുടെ ശ്യാമള വദനത്തിൽ അയാൾ കണ്ടിട്ടുണ്ടു്. എന്നാൽ ഒതുക്കമുള്ള ഗൗരവ പ്രകൃതിയാണു് അവളുടേതു്. എന്നിട്ടും സങ്കല്പത്തിലുള്ള ആ വാക്കു് സോമൻ കത്തിന്റെ തുടക്കത്തിൽ തന്നെ ഉള്ളതായി ധ്യാനിച്ചു. തപതിയുടെ എഴുതിതെളിയാത്ത ബംഗാളി കൈപ്പടയിൽ 'പ്രിയതമേഷു' എന്ന സംബോധന എന്താകാരത്തിലുള്ളതായിരിക്കുമെന്നു സങ്കല്പിക്കുവാൻ സോമനു് ഒരു വിഷമവുമുണ്ടായില്ല.

എന്നിട്ടും തപതിയെഴുതുകയാണു്. എന്നെ തീരെ മറന്നോ? തപതിയുടെ ചെറുതും മൃദുവും വൃത്തമൊത്തതുമായ കൈകൾ സോമനു കാണാൻ കഴിഞ്ഞു. എഴുതുന്ന സമയം ഇടതുകൈകൊണ്ടു് തപതി കടലാസു് അമർത്തിപ്പിടിച്ചിരിക്കും. ആ കയ്യിൽ അവൾ ഒരു സുവർണ കങ്കണം അണിയാറുണ്ടു്—നല്ല പരിഷ്ക്കാരത്തിലുള്ളതു്.

തപതിയുടെ വലതുകയ്യിലെ പെരുവിരലിലെ നഖത്തിനു നല്ല നീളമുണ്ടു്. ഈ നഖംകൊണ്ടു് വിദ്യാർഥിയായിരുന്ന കാലം സോമൻ ഒരു തമാശ കളിച്ചു. 'പെൺകുട്ടികൾ നഖം വളർത്തുന്നതെന്തിനു്?' ചോദ്യം തപതിയെ നാണിപ്പിച്ചു. തന്റെ അംഗപ്രത്യംഗത്തിന്റെ ശിഖരങ്ങളും ഉപശിഖരങ്ങളും ആരോ ആഡിററു് ചെയ്യുന്നുവെന്ന വിചാരം തന്നെ പെൺകുട്ടികൾക്കു് ചാഞ്ചാട്ടമുണ്ടാക്കുന്നതിനു കാരണമാവുന്നു. തപതിയുടെകൂടെ അന്നു സഖി ശ്രീമയിറായിയുണ്ടായിരുന്നു. അവൾ പ്രഗത്ഭയാണു്. അവൾ പറഞ്ഞു: 'പെൺകുട്ടികൾ

നഖം വളർത്താൻ ഇന്ന പലതു കൊണ്ടും നിർബന്ധിതകളാക ന്ന സോമനാഥബാബു. പെണ്ണായി പിറന്ന് ട്രാമിലോ ബസി ലോ കോളേജിലേക്ക [illegible] ചില ചില കൂട്ടരുടെ ഒരു പെരുമാററം. പരിഷ്കൃതരായ മനുഷ്യ രോ അതോ കാട്ടുജാതിക്കാരോ എന്നറിയാൻ മാർഗമില്ല.'

ശ്രീമയിയുടെ വർത്തമാനത്തിൻെറ ശൈലി തപതിയെ വല്ലാതെ നാണിപ്പിച്ചു. അവരം സഖിയെ തടയാൻ നോക്കി 'ഒന്ന മിണ്ടാതിരിക്കമോ? അങ്ങേരോട് ഇതൊക്കെ പറഞ്ഞി ട്ടെന്തുകാര്യം. ആരുവിചാരിച്ചാലിതു നിർത്താനാവും?'

ജനാരണ്യം എന്ന ആശയം അന്ന തൊട്ടേ രൂപപ്പെട്ടു. സോമൻെറ മനസ്സിൽ കവിതയെഴുതാനുള്ള വാസന വസന്ത ത്തിലെത്തി നിൽക്കന്ന കാലം. കോളേജ് ലൈബ്രറിയിലി രുന്ന് അയാരം ഒരു കവിത രചിച്ചു. 'വിശാലമായ കൽക്കത്ത യെ ശ്വാപദ സങ്കലമായ ഒരു അരണ്യത്തിനോടുപമിച്ചിരിക്ക ന്നു—അവിടെ അരണ്യ നിയമമാണ് പരിഷ്കാരത്തിൻെറ കോട്ട് മേലിട്ടുലാത്തുന്നതു്. ഇവിടെ ആരും ആപന്മുക്തരല്ല. അതിനാൽ അരണ്യത്തിൻെറ ആദിമ പദ്ധതിയനുസരിച്ചു ആത്മരക്ഷ നോക്കിക്കൊള്ളും. പ്രകൃതിയും അതുതന്നെ ആഗ്ര ഹിക്കന്നു. ഇല്ലെങ്കിൽ സുദേഹിനിയും സുന്ദരിയുമായവളുടെ കോമള ശരീരത്തിൽ പോലും തീക്ഷ്ണ നഖങ്ങരം എന്തിനു മുളപ്പിച്ചു? ദന്തകൗമുദിയിലും അനാദികാലഘട്ടത്തിലെ തേച്ചു മിനുക്കിയ കത്തിത്തലപ്പിൻെറ സഹവർത്തിത്വമെന്തിനു്?'

കവിതയിലെ ചില വരികരം ഇന്നും സോമനു് ഓർമയു ണ്ട്. കൽക്കത്തയെന്ന ഈ മഹാനഗരവും ഒരു മഹാരണ്യം തന്നെ. അന്തമററ ജീവികരം. മനുഷ്യരെന്ന് വസ്ത്രങ്ങരം കൊണ്ടും അലങ്കാരങ്ങരം കൊണ്ടും മാത്രം അറിയപ്പെടുന്നവർ. പ്രകൃതിയുടെ പട്ടികയിൽ ജന്തുക്കരംമാത്രം. കവിതയുടെപേർ ജന—അരണ്യം.

പകർപ്പെടുത്തുവെയ്ക്കാതെ പുസ്തകത്തിൽനിന്ന കവിതയെ ഴുതിയ ഏട് കീറി അയാരം തപതിക്ക കൊടുത്തു. അവരം അതു് സൂക്ഷിച്ചുവെച്ചു.

കിടക്കയിൽ കിടന്നുകൊണ്ട് എംപ്ലോയ്മെൻറ് എക്

സ്ചേയ്ഞ്ച് കാർഡ് ഹോൾഡർ സോമൻ ചിരിച്ചു. കോളേജിലെ ആ പച്ച പിടിച്ച ദിവസങ്ങളിൽ സോമനാഥൻ വലിയ കവിയാവുമെന്ന് തപതി പ്രത്യാശിച്ചിരുന്നു. കോളേജിൽ നിന്നിറങ്ങി നിരത്തുവക്കത്ത് ബസ്സുകാത്തുനിൽക്കെ തപതി പറഞ്ഞു: 'ഒരു കവിതചൊല്ലാം കേട്ടോളൂ. വിശാലമായ കൽക്കത്താ നഗരം അരണ്യാനീ സദൃശമാണ്.' അവൾ കവിത മുഴുവൻ ചൊല്ലിക്കേൾപ്പിച്ചു. തപതി എത്ര ഭംഗിയായിച്ചൊല്ലി അത്!

ശ്രീമയി റായ് തൊട്ടടുത്തുതന്നെ നിന്നിരുന്നു. തപതി കവിത ചൊല്ലിയതു കേട്ട് അവൾ വിസ്മയിച്ചുപോയി. അവൾ ചോദിച്ചു: 'നിനക്ക് എന്നുതൊട്ടാണ് കവിതയിൽ ഭ്രമം തുടങ്ങിയത്? ഞാൻ വിചാരിച്ചതു് നിനക്ക് ഹിസ്റ്ററിയൊഴികെ മറ്റൊന്നിനോടുമില്ല മമത എന്നല്ലേ?'

തപതിക്കു ലജ്ജിക്കാനേ തരമായുള്ളു. ശ്രീമയി ചോദിച്ചു: 'ആരെഴുതിയ കവിത'? തപതിയും സോമനും കവിയുടെ പേർ മറച്ചുവെച്ചു. തപതി പറഞ്ഞു: 'കവിത പിടിച്ചാൽ വായിക്കും. നന്നായി തോന്നിയാൽ കാണാതെ പഠിക്കും. കവിയുടെ പേർ നോക്കാറില്ല.'

ശ്രീമയി മറ്റൊരു ബസിൽ റീജൻറ്പാർക്കിലേക്ക് പോയി. രണ്ടാം നമ്പർ ബസിനു കാത്തുനിന്ന തപതി സോമനോടു പറഞ്ഞു: 'കവിത അസ്സലായിട്ടുണ്ട്. പക്ഷെ നെഗറ്റീവ്. വൈരാഗ്യത്തോടെ പ്രഹരണം നടത്തി. സമൂഹത്തിൽ ആശയുടെ നാമ്പ് കണ്ടെത്താൻ കഴിഞ്ഞില്ല'.

കവി സോമനാഥൻ ഉള്ളാലെ തന്നെ ധന്യനായി കരുതിയെങ്കിലും എതിർപ്പ് പ്രകടിപ്പിച്ചു. ലാവണ്യമയിയായ തപതിയുടെ ചോരത്തിളപ്പുള്ള ദേഹമാകെയൊന്നു നോക്കി പതുക്കെ ചിരിച്ചുകൊണ്ടു പറഞ്ഞു: 'പല്ലും നഖവുമൊക്കെ പ്രഹരത്തിനുള്ള ആയുധങ്ങളല്ലേ?'

അയാളുടെ സ്വരത്തിലെ ഗാഢത തന്നിക്കാസ്വാദ്യമായി തോന്നി. എന്നാൽ ഒപ്പംതന്നെ മറുപടി പറഞ്ഞു: 'സ്ത്രീകളെപ്പറ്റി നിങ്ങൾക്ക് യാതൊരു രൂപവുമില്ല. സ്ത്രീകൾ വളർത്തുന്ന നഖം പുരുഷന്മാരെ ഇറുക്കിപ്പിടിക്കാനാണെന്നോ ധരിച്ചു

വെച്ചിരിക്കുന്നതു്? അങ്ങനെയാണെങ്കിൽ നഖത്തിൽ ചായം പൂശുന്നതെന്തിനു്?'

ഉത്തരം സോമനു് പിടിച്ചു. അവളുടെ ബുദ്ധിദീപ്തി അംഗങ്ങൾതോറും തുളുമ്പി നിൽക്കുന്നതായി അയാൾക്കു തോന്നി. മുഗ്ധനായ സോമൻ പറഞ്ഞു: 'ഇപ്പോൾ മനസ്സിലായി. നീണ്ടതും നേർക്കുള്ളതും മൂർച്ചയുള്ളതുമായ ഈ നഖം ഏതെങ്കിലും കവിക്കു പേനയായും തീരാവുന്നതാണു്.'

അത്രയ്ക്കു് അടുത്ത പരിചയമായിക്കഴിഞ്ഞിരുന്നില്ല അവർ തമ്മിൽ. അതിനാൽ പെട്ടെന്നു് ഇതു പറഞ്ഞുതീർന്നപ്പോൾ അയാൾ ഒന്നു പരുങ്ങിപ്പോയി. പെട്ടെന്നു് രണ്ടാം നമ്പർ ബസു വരുന്നതു കണ്ടു് തപതി മുമ്പോട്ടു ചെന്നു. സ്റ്റേററു് ട്രാൻസ്പോർട്ടു്ബസിലെ തിരക്കിന്റെ കുക്ഷിയിൽ ലയിച്ചു. അവളെ താൻ പറഞ്ഞതു് മടുപ്പിച്ചോ എന്നറിയാൻ സോമനു് അതുകാരണം ഉപായമുണ്ടായിരുന്നില്ല.

അടുത്ത ദിവസം കോളേജിലെ ഒന്നാം പീരേഡിൽ തപതി സൈഡുബഞ്ചുകളുടെ ഒന്നാമത്തെ വരിയിൽ ഇരിക്കയായിരുന്നു. അകലെനിന്നു് അവളുടെ ഗൗരവത്തിലുള്ള മുഖം കണ്ടു് സോമനു് ഒന്നുകൂടി ആധി കയറി. അതിനാൽ ക്ലാസിൽ പറഞ്ഞിരുന്നതൊന്നും തലയിൽ കയറിയില്ല. ഏതാണ്ടു് പതിനഞ്ചു മിനിട്ടു കഴിഞ്ഞപ്പോഴാണു് രണ്ടുപേരുടേയും കണ്ണുകൾ ഇടഞ്ഞതു്. കണ്ണിൽ വിശേഷിച്ചു് ഒരു ഭാവഭേദവും കാണാതിരുന്നതിനാൽ സോമനാശ്വാസമായി. തപതി ഇടയ്ക്കിടയ്ക്കു് ഉറുമാലെടുത്തു് മുഖം തുടച്ചുകൊണ്ടിരുന്നു.

ഉച്ചയ്ക്കു വീണ്ടും കണ്ടുമുട്ടി രണ്ടുപേരും. ഒരു ക്ലാസിൽനിന്നു് മറെറാന്നിലേക്കു് പോകുംവഴി അവൾ ഒരു പൊതി സോമനെ പിടിപ്പിച്ചു് ഓടിമറഞ്ഞുകളഞ്ഞു. ലൈബ്രറിയിൽ ചെന്നിരുന്നു് ആരും കാണാതെ അയാൾ പൊതി അഴിച്ചു. ഒരു പൈലററു് പെൻ. കൂടെ ഒരു ചിററു്. സംബോധനയൊന്നുമില്ല. എഴുത്തുകാരിയുടെ പേരില്ല. എഴുതിയിരിക്കുന്നു—'നഖം തൂലികയാക്കാമെന്നതു് തികച്ചും കവികല്പന മാത്രം. കവിതയെഴുതാൻ തനി പേനതന്നെ വേണം.'

പച്ചനിറമുള്ള ആ പേന ഇന്നുമുണ്ടു് അയാളുടെ കയ്യിൽ. തപതിയുടെ പ്രത്യാശ സഫലമാക്കാനയാൾക്കു കഴിഞ്ഞില്ല.

കവിതയ്ക്കു പകരം കെട്ടുകെട്ടായി അപേക്ഷാഫാറങ്ങൾ പൂരിപ്പിച്ചുവച്ച് പേന തേഞ്ഞുകഴിഞ്ഞിരിക്കുന്നു. ആരോഗ്യം കൈവിട്ട ആ പേന ഇടയ്ക്കു ഛർദിക്കുന്നു. ഇടയ്ക്ക് മുമ്പോട്ടു നീങ്ങാതെ ഒരിടത്തു തറഞ്ഞുനിൽക്കുന്നു. ഒടുക്കം ഇതാവും സോമനാഥബാനർജിയുടെ ഗതിയെന്നറിഞ്ഞിരുന്നെങ്കിൽ തപതി പേന കൊടുക്കുമായിരുന്നോ! പേനയെടുത്ത് തപതിയുടെ കത്തിൽ പലതരം കുത്തിവരകൾകൊണ്ട് വിചിത്ര ചിത്രങ്ങൾ വരച്ചുകൊണ്ട് ചിത്രങ്ങൾപോലെതന്നെ അർഥഹീനങ്ങളായ വിചാരങ്ങളിൽ അയാൾ ലയിച്ചിരുന്നു.

# 9

നേരം രാവിലെ പത്തുമണി.

കയ്യിൽ അററാഷെ കേസ് എടുത്തു കൊണ്ടുള്ള ഈയൊരു പുതിയ ജീവിതത്തിന്റെ ആരംഭം സോമനു നന്നേ പിടിച്ചു. വലിയേട്ടന്റെ ശേഖരത്തിൽ അനവധി കിടപ്പുണ്ട്. വെറുതെയിട്ടിരിക്കുന്നു എന്നു പറഞ്ഞു കമലയേടത്തിയാണ് ഒരു അററാഷെ കേസ് അയാളെ പിടിപ്പിച്ചത്.

ഇത്തവണയും കമല പൂവെടുത്തു സോമന്റെ കീശയിൽ സ്ഥാപിച്ച് ആശീർവദിച്ചു. 'നീ ഒരു പുരുഷനാവും. എനിക്ക് സംശയമേ ഇല്ല.'

സോമൻ തന്റെ ഉള്ളിനോട് തന്നെ ചോദിച്ചു. ഒരു പുരുഷനെന്നാരെ പറയും? പിന്നീട് തോന്നി. സ്വന്തം കൊററിനുള്ള വക താൻ തന്നെ തേടിപ്പിടിക്കുക പുരുഷനായി തീരുന്നതിനുള്ള ഒന്നാം ചുവടുവെയ്പാണ്.

സോമനു മനസ്സിലായിക്കഴിഞ്ഞിരിക്കുന്നു. നേരം വളരെ വളരെ വൈകിയിരിക്കുകയാണ്. ഇപ്പോഴെങ്കിലും സ്വന്തം കാലിൽ നിന്നില്ലെങ്കിൽ പുരുഷത്വം ഇല്ലാതാവും.

കാനോരിയാ കോർട്ടിലെ എഴുപത്തിരണ്ടാം മുറിയിൽ വിശ്വംബാബു ഇരിക്കുന്നു. സോമനെ കണ്ട ഉടൻ പ്രസന്നതയോടെ അയാൾ സ്വാഗതം ചെയ്തു. 'വരൂ വരൂ.'

ഹൃദയഹീനവും മമത കെട്ടതുമായ കാലം തന്നെ എവിടേക്കാണു നയിക്കുന്നതെന്ന് സോമന് ഇനിയും മനസ്സിലായിക്കഴിഞ്ഞിട്ടില്ല. ബസ്സ്റ്റാൻഡിന്നരികെവെച്ച് സുകുമാരനെ കണ്ടില്ലായിരുന്നുവെങ്കിൽ ഇന്ന് ഈ വക ചിന്ത തലയിൽ നുഴഞ്ഞുകയറുകയില്ലായിരുന്നു. സോമനാഥന്റെ വെള്ളക്കുപ്പായവും കാലുറയും കണ്ട സുകുമാരൻ തടഞ്ഞുനിർത്തി ചോദിച്ചു. 'അല്ലാ ചങ്ങാതി! പത്തുങ്ങിപ്പത്തുങ്ങി ഇന്റർവ്യൂനുള്ള യാത്രയാണല്ലേ?'

സുകുമാരന്റെ രൂക്ഷദൃഷ്ടിയും പുറവു പിടിച്ച താടിയും കണ്ടു സോമനു കഷ്ടം തോന്നി. സുകുമാരൻ പറഞ്ഞു: 'ഏതാനും മിനിട്ടിവിടെ തന്നെ നിൽക്ക. തുണിയൊന്നു മാററി ഞാനും വരാം ഒപ്പം ഇൻറർവ്യൂവിനു്.'

സോമൻ ശില പോലെ നിന്നു പോയതുകൊണ്ടു സുകുമാരൻ ദീനഭാവത്തിൽ പറഞ്ഞു: 'എനിക്ക ഗാറൻറിയോടെ പറയാൻ കഴിയും. ഗവർണർ, ചീഫ്മിനിസ്ററർ, ടാററ ബിർളാ ആരും തന്നെ ജനറൽ നോളേജിൽ എന്നെ കവച്ചുവെക്കാൻ പോന്നവരല്ല.'

സോമൻ അയാളുടെ രണ്ടു കയ്യും പിടിച്ചുകൊണ്ടു പറഞ്ഞു: 'പറയുന്നതു വിശ്വസിക്കു. ഞാൻ ഇൻറർവ്യൂവിനല്ല പോകുന്നതു്.'

'നിങ്ങളും എന്നോടു് പൊളി പറയാൻ തുടങ്ങി.' പെട്ടെന്നു സുകുമാരൻ കയർത്തു. പിന്നെ പൊട്ടിക്കരഞ്ഞുപോയി. അയാറം പറഞ്ഞു. 'എനിക്ക ഒരു ജോലി കിട്ടാതെ യാതൊരു നിവൃത്തിയുമില്ല സഹോദരാ!'

സോമനാഥന്റെ ഗൗരവം നിറഞ്ഞ മുഖം കണ്ടു് വിശുബാബു തെററിദ്ധരിച്ചു. 'എന്തു പററി ബ്രദർ! ഓഫീസറാകാതെ ബിസിനസുമാന്മാരുടെ പട്ടികയിൽ പേർ ചേർക്കേണ്ടി വന്നതിനു് ഉള്ളിൽ വേദന തോന്നുന്നുണ്ടോ?'

സോമൻ പറഞ്ഞു: 'എന്നെ ആവശ്യമില്ലാത്ത ഉദ്യോഗത്തിനോടു് എനിക്കെന്തിനാണു മമത?'

വിശു പറഞ്ഞു: 'പാകിസ്ഥാനിൽ എല്ലാം ഇട്ടെറിഞ്ഞു പോന്നപ്പോറം എന്റെ സ്ഥിതി വലിയ പരുങ്ങലിലായിരുന്നു. മുർഗിഹാട്ടയിൽ കുറെനാറം ചുമട്ടുകാരനായി നടന്നു. പിന്നെ പറഞ്ഞ പലിശക്കു് പത്തുക. കടംവാങ്ങി ഒരു കൊട്ട മധുരനാരങ്ങ വാങ്ങി. ഒന്നുമറിയാത്തവൻ. മധുരനാരങ്ങപ്പെട്ടികളുടെ പുറത്തു ചുവപ്പും കറുപ്പും വരകാറ കണ്ടാലെനിക്കെന്തു പിണ്ണാക്കാണറിയുക? എല്ലാം എന്തൊക്കെയോ സൂചിപ്പിക്കുന്ന സാങ്കേതികവരകാറ. ഒടുവിൽ ചിത്പൂർ പൈകിരി (മൊത്തക്കച്ചവടം) ബസാറിലെ ഒരു വൃദ്ധമുസൽമാനു് എന്റെ നില കണ്ടു് അലിവു തോന്നി. ഒരു മധുരനാരങ്ങപ്പെട്ടി നോക്കി തെരഞ്ഞെടുത്തു എനിക്കു് വാങ്ങിത്തന്നു. ഒന്നാം ദിവ

സത്തെ കൈനീട്ടം നന്നായിരുന്നു. അഞ്ചുമണിക്കൂർ വഴി വക്കിൽ കുത്തിയിരുന്നു് രണ്ടു ക. ലാഭം നേടി. ആനന്ദോന്മത്തനായി ഓർക്കാതെ രണ്ടു നാരങ്ങ സാപ്പിടകപോലും ചെയ്തു. വൈകിട്ടു് പണം കടം തന്നവൻ പിരിവിനു വന്നപ്പോഴം അന്തം വിട്ടുപോയി. തിരിച്ചടയ്ക്കാൻ കഴിയില്ല എന്നായിരുന്നു ആ താടിക്കാരൻ ഷണ്ഡൻെറ വിചാരം. പത്തുക. പത്തണ മുമ്പിലെറിഞ്ഞു കൊടുത്തു. ബാക്കി ഒരു ക. ആറണ.'

ആത്മകഥാകഥനം മതിയാക്കി വിശ്വ. 'അതു നിൽക്കട്ടെ, ഒക്കെ പഴങ്കഥകൾ. ഇനി നിംഗളെ എഴുത്തിനിരുത്തട്ടെ. ആദ്യം മല്ലിക് ബാബുവിനോടു് വരാൻ പറയാം.'

സേനാപതി ഓടി. അല്പം കഴിഞ്ഞു് കണ്ണിൽ ഒരു കാൽ ഒടിഞ്ഞ കണ്ണടയുമായി വൃദ്ധൻ മല്ലിക്ബാബു എത്തി. മുറിയൻ കുപ്പായമാണു് ഇട്ടിരിക്കുന്നതു്. കാലിൽ വള്ളിച്ചെരുപ്പു്. ഈ മാന്യനാണു് ഇവിടത്തെ അച്ചടി സംബന്ധമായ എല്ലാ പ്രവൃത്തികളും നിർവഹിക്കുന്നതു്.

വിശ്വ പറഞ്ഞു: 'മല്ലിക് ബാബു, സോമനാഥൻെറ ലെററർ ഹെഡ്ഡും വിസിററിങ്ങു് കാർഡും തയ്യാറാക്കി കൊടുക്കണം. എൻെറ മുറിയുടെയും ഫോണിൻെറയും നമ്പരുകൾ.'

'പേരെന്തായിരിക്കണം?' മല്ലിക് കണ്ണു ചിമ്മി ചിമ്മി തുറന്നുകൊണ്ടു് ചോദിച്ചു.

'ഉള്ളതു തന്നെ. ഒരു പേരു കൂടാതെ പററില്ലല്ലോ.' വിശ്വ പറഞ്ഞു: 'വല്ല പ്രിയപ്പെട്ട പേരും സ്റ്റോക്കിലുണ്ടോ?'

പ്രിയപ്പെട്ട ഒരു പേരുണ്ടു്—കമല. എന്നാൽ ഈ ജീവിതത്തിൻെറ നെല്ലിപ്പലകയുമായി അതിനെ ബന്ധിച്ചിട്ടെന്തു പ്രയോജനം? അതിൽഭേദം മുഴുവൻ ഉത്തരവാദിത്വവും താൻ തന്നെ ഏറെറടുക്കുകയാണു്. കമ്പനിക്കു് സോമനാഥ് ഉദ്യോഗ് (ഇൻഡസ്ട്രീ) എന്നു പേരിടുക.

പേർ കേട്ട ഉടൻ വിശ്വ പറഞ്ഞു: 'ഒന്നാന്തരം പേർ. ഈ ഉദ്യോഗമെന്ന വാക്കു മാർവാഡികൾ ധാരാളമായി ഉപയോഗിച്ചുവരുന്നുണ്ടു്. നിങ്ങളുടെ സ്വന്തം പേരും ഭേഷ്! ബംഗാളികളുടെ ഇടപാടാണെന്നാർക്കു തോന്നും? ആവശ്യമായി വന്നാൽ ഗുജറാത്തി കൺസേൺ എന്നു പറഞ്ഞു കാര്യം നേടാം.

സോമനാഥനെന്ന പേർ ഗുജറാത്തികൾക്ക അതിപ്രിയമാണ്. അവരുടെ സെൻറിമെൻറിനെ സ്പർശിക്കും. സോമനാഥക്ഷേത്രം വിദേശികൾ എത്രയെത്ര പ്രാവശ്യമാണ് കൊള്ളചെയ്തു ചുട്ടെരിച്ചതു്!'

മല്ലിക് പൊയ്ക്കഴിഞ്ഞപ്പോൾ വിശു പറഞ്ഞു: 'ഇതാ ഇവിടെക്കാണുന്നില്ലേ ഈ ആ പാസം? ഇവിടെ ലക്ഷക്കണക്കിനു റുപ്പിക പറന്നുനടക്കുന്നു. പിടിച്ചെടുക്കാനറിയുന്നവൻ കാററിൽ നിന്നു പിടിച്ചെടുക്കുന്നു. ഇതു് വെറും കെട്ടുകഥയല്ല. മാസാമാസം എട്ടുപത്തു ലക്ഷപ്രഭുക്കൾ ഈ കൽക്കട്ടയിൽത്തന്നെ ജനിക്കുന്നുണ്ട്. ഞാൻ നിങ്ങളെ വെള്ളത്തിലേക്കിറക്കിവിടുന്നു സോദരാ! നീന്തൽ സ്വയം പഠിച്ചുകൊള്ളണം. ഗോകർണത്തിലൊഴിച്ച പാൽ കുടിപ്പിക്കുക ഈ ലൈനിൽ പതിവില്ല.'

വിശു സംസാരിച്ചുകൊണ്ടിരിക്കെത്തന്നെ മുറിയിലേക്കു് പ്രായം കുറഞ്ഞ ഒരു പയ്യൻ കടന്നുവന്നു. പതിനേഴോ പതിനെട്ടോ വയസ്സ്. വിശുബാബു പറഞ്ഞു: 'അശോക് അഗർവാല. അവന്റെ അച്ഛൻ ശ്രീ. കിഷൻഝ എന്റെ ഫ്രൻഡ്. രാജസ്ഥാൻ ക്ലബ്ബിന്റെ അനുഭക്തൻ. എന്നാലും ഫീൽഡിൽ രാജസ്ഥാൻ തോററാൽ ഈസ്റ്റ് ബംഗാളിനെ സപ്പോർട്ടുചെയ്യുന്നു '

അശോകനെ വിളിച്ചു വിശു. 'അശോക്, വരു ഇവിടെ. അച്ഛനു സുഖമല്ലേ?'

അച്ഛനു സുഖം തന്നെയെന്നു വിനീതഭാവത്തിൽ അശോകൻ അറിയിച്ചപ്പോൾ വിശു ചോദിച്ചു: 'അശോക് നീ ആരുടെ സപ്പോർട്ടർ?'

അശോകൻ നിസ്സംശയം പറഞ്ഞു: 'രാജസ്ഥാന്റേയും ഈസ്റ്റ് ബംഗാളിന്റേയും.'

'രാജസ്ഥാനെന്നു പറഞ്ഞതു ശരി. മനസ്സിലാക്കാം. പക്ഷേ ഈസ്റ്റ് ബംഗാളെന്നു പറഞ്ഞതോ? എന്റെ ഫ്രൻഡ് മിസ്റ്റർ സോമനാഥനെ ഒന്നു പറഞ്ഞു മനസ്സിലാക്കിക്കൊടുക്കൂ.'

അശോകൻ പറഞ്ഞതിൽ നിന്നു് മനസ്സിലായതു്, രാജസ്ഥാൻ അയാളുടെ ജന്മസ്ഥലം. നാരായണഗഞ്ചിൽ അയാളുടെ അച്ഛന് ചണ വ്യവസായമുണ്ടായിരുന്നു. അതിനാൽ

ബംഗാളി അറിയാം. ശ്രീ. കിഷൻജി ബംഗാളി നോവൽ വായിക്കുന്നു.

വിശ്വ ചോദിച്ചു: 'ഇന്നു വല്ലതും വലയിൽ കുടുങ്ങിയോ?'

അശോകൻ പറഞ്ഞു: 'മാർക്കററ് മോശം. ഒന്നും കിട്ടിയില്ല. അവസാനം നാല്പത്ത് ഫ്ളാററ് ഫയലിനുള്ള ഓർഡർ പിടിച്ചു. നാലുരൂപ്പിക മാത്രം.'

അശോകൻെറ കയ്യിൽ ഒരു വലിയ പാക്കററ്. അയാാം പറഞ്ഞു: 'ടാക്സിയിൽ കയറാൻ പോയാൽ ഒന്നും ബാക്കിയുണ്ടാവില്ല. അതുകൊണ്ട് ബസിലെ തിരക്ക ഒന്നു കുറഞ്ഞാൽ ഡലിവറി ചെയ്തിട്ട വരാമെന്നു വിചാരിക്കുന്നു.'

ഫയലിൻെറ കെട്ടമായി അശോകൻ പോയി. വിശ്വ പറഞ്ഞു: 'അവൻെറ അച്ഛൻ പണത്തിൻെറ പർവതത്തിലാണിരിപ്പ്. രണ്ടു മൂന്നു വലിയ കമ്പനികളുടെ ഉടമ. അനവധി പേർ കീഴിൽ പണിയെടുക്കുന്നു. ഇപ്പോഴൊരു കെമിക്കൽ ഫാക്ടറി കൂടി തയ്യാറായിട്ടുണ്ട്. അശോകൻ മോർണിംഗ് ക്ലാസിൽ ബി. കോമിനു പഠിക്കുന്നു. അച്ഛൻ ഉച്ചനേരത്ത് മകനു തൊഴിൽ പരിശീലനം നൽകുന്നു.'

വിശ്വ പറയുന്നതു് സോമനാഥൻ മനസ്സിരുത്തി കേട്ടു. ശ്രീ കിഷൻജി അശോകനു് സ്വന്തം കമ്പനിയിൽ പണി കൊടുത്തില്ല. മകൻെറ കയ്യിൽ ഇരുന്നൂററിയൻപതു ക. വച്ചു കൊടുത്തിട്ട് മേയാൻ വിട്ടു. മകൻ തന്നിഷ്ടമനുസരിച്ച് ബിസിനസ് ചെയ്യണമെന്നാണ് കിഷൻജിക്കു് ആഗ്രഹം. വിശ്വബാബുവിൻെറ ഓഫീസിലാണു് അശോകൻ ഇരിക്കുന്നതു്. മാർക്കററിൽ ഒററയ്ക്കു നടന്നു് എന്തു ബിസിനസ് ചെയ്യണമെന്നു് തീരുമാനിക്കുന്നു.

'ബംഗാളി യജമാനന്മാർക്കു് ഇങ്ങനെയൊക്കെ ഓർക്കാൻ പോലും കഴിയുമോ?' വിശ്വ പരിതാപം പ്രകടിപ്പിച്ചു. 'അവരുടെ മക്കളുടെമേൽ ലേശം വെയിൽ വീണാൽ മതി, വെണ്ണയാണ്, ഉരുകിപ്പോവില്ലേ?'

അശോകൻ ഉത്സാഹിയാണ്. സ്വന്തം കോളേജിൽ തന്നെ ബിസിനസിനു സൗകര്യമുണ്ടാക്കി. അവർക്കു് ഫയൽ സപ്ലേ ചെയ്യുന്നു.

വിഷ്ണു പറഞ്ഞു: 'ബിസിനസിന്റെ പല തത്വങ്ങളും രഹസ്യമാക്കി വെയ്ക്കുന്നു. അതിനാൽ നിങ്ങളെ നിത്യവും ഞാൻ തത്തമ്മയെ പോലെ ഉരുവിട്ട പഠിപ്പിക്കുവാൻ വരില്ല. തൻചളി താൻ താനേ കഴുകിക്കളയണം. താൻ പെട്ടന്ന കുഴിയിൽ നിന്നു താൻ താനേ കയറിപ്പോരണം. ചോദിക്കാനോ പറയാനോ വരില്ല.'

വിഷ്ണു ബാബുവിനു സ്വന്തം ബിസിനസിൽ ഇപ്പോഠം അത്ര ശ്രദ്ധയില്ല. ഒരുവിധം കൊണ്ടുപോകുന്നു. സേനാപതി പറയുന്നു. സാഹിബ്ബിനെന്തു്? പെണ്ണു കെട്ടിയിട്ടില്ല. കുടുംബമെന്നു പറയാൻ അമ്മ മാത്രം. അതും രണ്ടു വർഷം മുമ്പ് ഇഹലോകം വെടിഞ്ഞു. ഇപ്പോഠം ദൗർബല്യമെന്നു പറയാൻ ഒരു ഈസ്റ്റ് ബംഗാളുണ്ടു്. ഈസ്റ്റ്ബംഗാഠം ക്ലബ്ബിന്റെ കളിയുണ്ടെങ്കിൽ ഗ്രൗണ്ടിൽ പോകും. കട്ടായം. അതുകൊണ്ടു ബിസിനസ് നിൽക്കട്ടെ, അല്ലെങ്കിൽ പോകട്ടെ.

വിഷ്ണുബാബുവിനു് മററൊരു തരക്കേടുണ്ടു്. സന്ധ്യയായാൽ അൽപം ഡ്രിങ്ക് കൂടിയേ കഴിയൂ. അയാളുടെ ഭാഷയിൽ. 'രാത്രി സ്വൽപം ആഹ്നി കത്തിനിരക്കണം, ബ്രദർ, എനിക്കു്. ബാഡ്ഹാബിററ് ആയിപ്പോയി. ആ എൽഫിൻസ്റ്റൺ ബാറിൽ ചെന്നിരിക്കുന്നു. ചങ്ങാതിമാരോടും കൂട്ടാളികളോടും ഉള്ളുതുറന്നു രണ്ടുവാക്കു സംസാരിക്കുന്നു. അവിടന്നും ഇടയ്ക്കിടയ്ക്കു് രണ്ടുനാലു കേസുകഠം കുടുങ്ങുന്നു. കഴിഞ്ഞ ആഴ്ച എൽഫിൻസ്റ്റൺ ബാറിൽ വെച്ചു കേട്ടു. ഒരു മാന്യൻ ഒരു ലോറി വിൽക്കാൻ വിചാരിക്കുന്നു. ശ്രീ. കിഷൻജിയുടെ ഒരു ലോറി കുറേനാഠം മുമ്പു് ധനാബാദിനടുക്കൽ ആക്സിഡൻറിൽ കേടു വന്നതായി കേട്ടു. എൽഫിൻസ്റ്റണിൽ നിന്നു തന്നെ വോട്ടാർ കോർടിലേക്കു് കിഷൻജിക്കു് ഫോൺ ചെയ്തു. അതിനുശേഷം ഗോഡസ്കാളിയുടെ പേർ ജപിച്ചുകൊണ്ടു് രണ്ടു പാർടികളേയും ഛരാന്ദനാതലയിൽ കൂട്ടിമുട്ടിച്ചു. കീശയിൽ അഞ്ഞൂറു ക. യുടെ നോട്ടു വന്നുവീണു. വിത്തൗട്ട് എനി ഇൻവെസ്റ്റ്മെൻറ്. ഇതിനാണു് ഭഗവാന്റെ ബോണസ് എന്നു പേർ. പെട്ടെന്നു് ഭഗവാനു് വിശ്വനാഥബോസ് ഓർമയിൽ വന്നിരിക്കും. പാവത്തിനു വേണ്ടി വളരെ നാളായി വല്ലതും ചെയ്തിട്ടു് എന്നു് ഓർത്തിരിക്കും.'

ഇതിനുശേഷം വിശ്വബാബു സോമനാഥനെ കൂട്ടിക്കൊണ്ട് പുറത്തേക്കിറങ്ങി. ബസാറിലേക്ക്. ആരംപുറുകളെ തള്ളിമാററിക്കൊണ്ട നടക്കുന്നതിനിടയ്ക്ക് പറഞ്ഞു: 'ലോകത്തിലുള്ള എല്ലാ ബിസിനസുകളിലും വെച്ച് ഈ ഓർഡർ സപ്ലേ ബിസിനസ്സാകുന്നു ഏററവും എളുപ്പം. ഏററവും സുഖമുള്ളതെന്നും പറയാവുന്നതാണ്—നടക്കമെന്നുണ്ടെങ്കിൽ മാത്രം.'

അതെന്താണ സംഗതിയെന്നറിയാൻ സോമനാഥനു മോഹമുദിച്ചു. വിശ്വബാബു പറഞ്ഞു: 'കാട്ടിലെ മരം, തേവരുടെ ആന അതുകൊണ്ട നിങ്ങരം രണ്ട കാശുണ്ടാക്കുന്നു.'

വിശ്വ ഇതു് ഒന്നുകൂടി വ്യാഖ്യാനിച്ചുകൊടുത്തു. 'ചരക്ക് അന്യന്റെ പുരയിൽ. നിങ്ങരം അന്വേഷിച്ചു കണ്ടുപിടിച്ചു വിലയറിഞ്ഞു വരുന്നു. ഇതിനുശേഷം കൂടുതൽ വിലക്ക് അതു വാങ്ങാനാരാനും ഒരുക്കമുണ്ടോ എന്നറിയാൻ കഴിഞ്ഞാൽ ജയിച്ചു.'

'അപ്പോഴെന്തു വന്നു?' വിശ്വ ചോദിച്ചു. 'മാർക്കററിൽ ഏതു വസ്തു എത്രകണ്ട് ആദായത്തിനു് ആരുടെ പുരയിലാണു് കിട്ടുക എന്നാരായുക. പിന്നെ ആ വസ്തു ആരെ പിടിപ്പിക്കാമെന്നു കണ്ടെത്തുക—തീർന്നു. ഞാൻ പറഞ്ഞുനിർത്തുകയായി. നോട്ടുകെട്ട് കീശയിൽ.'

ഈ പുതിയ ലോകത്തിൽ ഇനിയും സോമനാഥനു വേണ്ടത്ര ആത്മവിശ്വാസം തോന്നുന്നില്ല. അജ്ഞാതമായ ഒരു ലോകത്തിൽ കൂസലെന്യേ ചാടിച്ചെന്നു സ്വന്തം ആഗ്രഹം നോക്കുന്നതിനുള്ള മാനസികതയല്ല സോമന്റേതു്. എങ്ങനെയാണതുണ്ടാവുകതന്നെ? ഇടവഴികളില്ലാത്ത ഉള്ളാണയാരംക്കുള്ളതു്. കൽക്കത്തയിലെ വിദ്യാസമ്പന്നരായ ലക്ഷോപലക്ഷം ഇടത്തരം കുടുംബാഗങ്ങളെപ്പോലെതന്നെ അയാളും വളർന്നു. ജനാരണ്യത്തിൽ ആട്ടിൻകുട്ടിയോടല്ലാതെ മററാരോടും അവരെ ഉപമിച്ചുകൂടാ.

വിശ്വബാബുവിനു് ഇതിലേക്കൊന്നും നോട്ടമേ ഇല്ല. അയാരം പറഞ്ഞു: ''ബിസിനസിന്റെ ഡെഫനിഷനു പുറപ്പെട്ട ആരോ പറയുകയുണ്ടായി! 'വ്യവസായമെന്നാൽ ആദായവിലയ്ക്കു വാങ്ങുക, കൂടുതൽ വിലയ്ക്കു വിൽക്കുക' ഇതു പറഞ്ഞ

തിന്ന ആളുകളും അയാളെ തിന്നാൻ ചെന്നു. എന്നാൽ സാര സർവസ്വമോ, അതുതന്നെയാണു താനും.''

ആൾക്കൂട്ടത്തിനു നേരെ ചൂണ്ടിക്കാട്ടിക്കൊണ്ടു വിശു തുടർന്നു: 'ഓർഡർ സപ്ലൈകൊണ്ട് ഉപജീവിക്കുന്നവർ ആണ് ഇക്കാണുന്നവരിലേറെ പേരും. ഓഫീസിലെ മൊട്ടുസൂചി തൊട്ടു കാഴ്ചബംഗ്ലാവിലെ ആനവരെ—എന്തു പറയുന്നുവെന്നു വെച്ചാലതു് ഇവർ സപ്ലൈ ചെയ്യുന്നു ഈ മാർക്കറ്റിൽ. പക്ഷെ മാർജിൻവേണം എന്നുമാത്രം.'

ആനയെന്നു കേട്ടപ്പോൾ സോമനു ചിരി വന്നു പോയി. വിശു ബാബു പറഞ്ഞു: 'ചിരിക്കണോ? വിശ്വാസമായി പറഞ്ഞിട്ട്? വരു ശ്യാമനാഥ ബാബുവിന്നരികിലേക്ക്.'

ഒരു ചെറിയ ഓഫീസിൽ വാടിയ മോന്തയുമായി കുത്തിയിരിക്കയാണ് ശ്യാമനാഥകേഡിയ. തടിച്ചു കുറനായ ഒരു മധ്യവയസ്ക്കൻ: അല്പം വിക്കൻ. വിശുവിനെക്കണ്ട് കേഡിയാജി മെല്ലെ ചിരിച്ചുകൊണ്ടു ചോദിച്ചു: 'എന്തേ ബോസ് ബാബു, വല്ല എൻക്വയറിയും വന്നിട്ടുണ്ടോ?'

വിശു പറഞ്ഞു: 'ഇല്ല കേഡിയാജി, രണ്ടുമൂന്നു സർക്കസ് കമ്പനികളിൽ അന്വേഷിച്ചു നോക്കി. എന്നാൽ ആന മാർക്കറ്റു മോശം. മഴക്കാലമാണു വരുന്നതു്. ഈ സമയത്തു് ആരും ആനയെ സ്റ്റോക്കിലെടുക്കാൻ തുനിയില്ല.'

കേഡിയാജി ചുണ്ടു മലർത്തിക്കൊണ്ട്, ദീർഘദർശനം നടത്തി: 'ഇപ്പോഴെടുക്കുന്നില്ലെങ്കിൽ പിന്നീട് പശ്ചാത്തപിക്കേണ്ടിവരും. ഒരാനയ്ക്കു് മൂവായിരം ഉറുപ്പിക കൂടുതൽ നൽകി വാങ്ങേണ്ടി വന്നില്ലെങ്കിൽ കണ്ടോളൂ.'

വിശു പറഞ്ഞു: 'സർക്കസ് കമ്പനി താനേ! പുത്തി സ്വല്പം കമ്മിയാണ്. നിങ്ങൾ ആനയെ സോൺപൂർ ചന്തയ്ക്കയക്കൂ, അതാണു നല്ലതു്. അവിടെ ഒരു ഗ്രോസ് ആനകളെ വിൽക്കണമെങ്കിൽ തന്നെയുമുണ്ടാവില്ല വിഷമം.'

'സർവത്ര കുഴപ്പം. ആനയ്ക്കു വാഗൻ കിട്ടാൻ ഒരുപാടു താമസം പിടിക്കും.' കേഡിയാജി ദുഃഖം പ്രകടിപ്പിച്ചു.

'എന്നാൽ എക്സ്പോർട്ടിനു ശ്രമിക്കു. ലോകത്തിന്റെ മററു ഭാഗങ്ങളിൽ ആനയ്ക്കു പ്രിയമുണ്ടല്ലോ.' വിശു യുക്തി പറഞ്ഞു കൊടുത്തു.

കേദിയാജി അതും അന്വേഷിച്ചു കഴിഞ്ഞിരിക്കുന്നു വെല്ലിങ്ടൺ എന്നു പേരായ ഒരു സായ്പ് ഇടയ്ക്കും തലയ്ക്കും ഈ റങ്ങളെ വാങ്ങാൻ ഇന്നാട്ടിൽ വരാറുണ്ട്. അയാളെത്തിയാൽ കേദിയാജി സാഡാർ സ്ട്രീററിലുള്ള ഫെയർലാൻഡ് ഹോട്ടലിലേക്ക് ആളയയ്ക്കണമെന്നു വെച്ചിട്ടുണ്ട്. എന്നാൽ സെപ്റ്റംബറിനു മുമ്പു സായ്പ് കൽക്കത്തയിൽ വരാനിടയില്ല. മാത്രമല്ല ഫോറിൻ മാർക്കററിൽ ബേബി ആനകൾക്കേ പ്രിയമുള്ളൂ. വിമാനത്തിലയക്കുന്നതിനു ചെലവു ചുരുങ്ങും. മടിശ്ശീലയിൽ നിന്നു പണം മുടക്കി റെയിൻ വാടക കൊടുത്ത് ഏതാനും ടൺ തൂക്കമുള്ള മുതിർന്ന ആനകളെ കയററിയയ്ക്കുകയെന്നുവെച്ചാൽ പാപ്പരാവാൻ വേറെയൊന്നും വേണ്ട.

വിശ്വ ഇതിനുശേഷം സോമനെ കേദിയാജിക്കു പരിചയപ്പെടുത്തിക്കൊടുത്തു: 'ഇദ്ദേഹം മിസ്ററർ ബാനർജി! സൊസൈററിയിൽ സ്വാധീനമുണ്ട്. ഇയാളുടെ സ്വന്തക്കാരിലെത്രയോപേർ വലിയ വലിയ കമ്പനികളിൽ ഉയർന്ന പദവികൾ വഹിക്കുന്നു.'

കേദിയാജി പിന്നെ വിശ്വ ബാബുവിനെ ഒററയ്ക്കു നീക്കിനിർത്തി എന്തൊക്കെയോ സംസാരിച്ചു തിരിച്ചു വന്നു. 'ഫിക് ഫിക്'' എന്നു ചിരിക്കാൻ തുടങ്ങി. അയാൾ സോമനോടു പറഞ്ഞു: 'ശരി ഏതെങ്കിലും കമ്പനിക്ക് ആനയെ വിൽക്കൂ, നല്ല കമ്മീഷൻ തരമാവും.'

'വലിയ വലിയ കമ്പനിക്കാർ എന്തിനാണ് ആനയെ വാങ്ങാൻ വരുന്നത്?' ബിസിനസ് എന്തെന്നറിഞ്ഞുകൂടാത്ത സോമൻ തുറന്നു തന്നെ ചോദിച്ചു.

ഈ ലൈനിൽ യാതൊരു സേൽസ്മാനും ഇങ്ങനെ ചോദിക്ക പതിവില്ല എന്നാൽ കേദിയാജി അപ്രിയം നടിച്ചില്ല. 'പരിചയമുള്ളവരാണെങ്കിൽ ഫോറിൻ കമ്പനികളിലെ വലിയ സായ്പന്മാർ എന്തു ചരക്കും വാങ്ങും '

കേദിയാജിയുടെ ഓഫീസിൽ നിന്നിറങ്ങിയ ശേഷം വിശ്വബാബു പറഞ്ഞു: 'അതിദ്ഭുത കാരണം കേദിയാജി മുങ്ങാൻ പോകയാണ്. ഇലക്ട്രിക്കൽ ഗുഡ്സിൻെറ ഏജൻസിയെടുത്തു് കഴിഞ്ഞവർഷം മൂപ്പർ ഇരുപതിനായിരത്തോളം വാരി. ഈ കൊല്ലത്തിൻെറ തുടക്കത്തിൽ ഒരു ഹിന്ദി സിനിമ കമ്പ

നിയുടെ കുരുക്കിൽ പെട്ടു. അവർ ഒരു ആനയെ വാങ്ങി ഷൂട്ടിങ്ങിനു്. ഷൂട്ടിങ്ങിനുശേഷം ഫിലിം കമ്പനി ആനയെ ബോംബേക്കു കൊണ്ടുപോയില്ല. നല്ല കോളിനു കിട്ടിയെന്നു ധരിച്ചു് കേദിയാജി ആനയെ വാങ്ങി. അന്നു് ഒരു സർക്കസ് കമ്പനിക്കാരുടെ ദല്ലാളായി അയാൾ അടുപ്പത്തിലായിരുന്നു. നല്ല വിലക്കു് ആനയെ വിററു കൊടുക്കാമെന്നു് ആ മനുഷ്യൻ പറഞ്ഞു പ്രലോഭിപ്പിച്ചതായിരുന്നു കേദിയാജിയെ. ആ ദല്ലാളു തന്നെയാണു കേദിയാജിയെ മുക്കിയതു്. ആന വിപണി ഭേദപ്പെടുന്നതുവരെ കാത്തിരിക്കാൻ അയാൾ തയാറായിരുന്നു. എന്നാൽ ആനയെ തീററാൻ ഒരു ദിവസം വേണ്ടി വരുന്ന പത്തൻപതുറുപ്പികയുടെ ചെലവിൻെറ കണക്കു് അയാൾ നേരത്തേ, കൂട്ടി നോക്കുകയുണ്ടായില്ല.

‘വേണ്ടുംവണ്ണം അന്വേഷിക്കാതെ ആനക്കച്ചവടത്തിനിറങ്ങിയാൽ ഇതാണു ഫലം’. വിശ്വബാബു പറഞ്ഞു: ‘ഇപ്പോൾ ആനയുടെ ചെലവും അതിൻെറ പാകം നോക്കാനുള്ള ഒരു പാപ്പാൻെറ ശമ്പളവും എണ്ണിക്കൊടുത്തോളൂ. ഇതിനു പുറമേ പൊലീസുകാരുടെ സൊല്ല. ആനയ്ക്കു ലൈസൻസ് വാങ്ങണമെന്ന കഥ കേദിയാജിക്കറിയില്ലായിരുന്നു.’

ആനയെ ജപ്തിചെയ്യാൻ ഭാവിച്ചതായിരുന്നു. പരിചയമുള്ള ഒരു പൊലീസുകാരൻെറ സഹായത്താൽ വിശ്വ ബാബു ഓടിനടന്നു ഒരു വിധം മാനേജ് ചെയ്തു കൊടുത്തു. എന്നാൽ ഇനി ഈ ആനയെ വെച്ചുപൊറുപ്പിക്കാൻ വയ്യാതായി. ഏതു വിധവും ബാധയൊഴിക്കണം. അതുകൊണ്ടാണു് പച്ചവെള്ളം പോലെ അതിനെ വിററു തുലയ്ക്കാൻ കേദിയാജിക്കു വെമ്പൽ.

വിശ്വ സ്വയം ചിരിച്ചു പോയി. അയാൾ പറഞ്ഞു: ‘ഞങ്ങൾക്കു ചിരി. എന്നാൽ സീരിയസ്‌ലി പണിയെടുത്താൽ ഇതിൽ നിന്നു കൂടി ഏതാനുമായിരം ക. നിത്യവൃത്തിക്കു നേടിയെടുക്കാം. നല്ല ഉറപ്പില്ല— എങ്കിലും വലിയ ഏതെങ്കിലും ഒരു കമ്പനിയുടെ പബ്ലിസിററി ഡിപ്പാർട്ടുമെൻറിൻെറ പ്രചാരണത്തിനായി ആനയെ ലീഡ് ചെയ്യാവുന്നതാണു്. പിന്നെ പൂജകൾക്കും മററും മെരുക്കി പരിശീലിപ്പിച്ച ആനയ്ക്കു നല്ല ഡിമാൻറുണ്ടാവും. അപ്പോഴാണു് സർക്കസ് കമ്പനിക്കാർ ഉറക്കം വിട്ടെഴുന്നേൽക്കുക.’

സംഭവമെല്ലാം തമാശയായി തോന്നി അന്നു്. എന്നാൽ പിറേറന്നാൾ കേദിയാജിയുടെ ആന വിററുപോയെന്നറിവായി. ഏതോ ഡല്ലാളി പത്തു ശതമാനം കമ്മീഷൻ അടിച്ചെടുത്തു. പക്ഷെ അതോടൊപ്പം കേദിയാജി ഒരു സത്യം ചെയ്തു പരിചയമില്ലാത്ത ഒരു ബിസിനസിൽ മേലാൽ ഇടപെടില്ല.

# 10

മല്ലിക് ബാബു അച്ചടിച്ച പാസ് കൊടുത്തിട്ട പോയി. അതിനുമുമ്പ് അയാഠം ഒരു ചോദ്യമെടുത്തിട്ടു: 'ഒരു കമ്പനി മാത്രമേ തുടങ്ങുന്നുള്ളു?'

മല്ലിക് ബാബു എന്താണു ധരിച്ചുവെച്ചിരിക്കുന്നതു്? സോമനാഥൻ ഒരു വൻകിട വ്യവസായിയാണെന്നോ? 'ഒരു കമ്പനി തന്നെ കൊണ്ടു നടത്താനാവുമോ എന്നു നോക്കട്ടെ.' സോമനാഥൻ ലജ്ജാഭാവത്തിൽ പറഞ്ഞു.

തഴക്കക്കുറവുള്ള സോമൻെറ വാക്കുകേട്ട് മല്ലിക് ചിരിച്ചു. തടിച്ച കണ്ണടച്ചില്ലുകഠംക്കുള്ളിലൂടെ അയാളെ സൂക്ഷിച്ചു നോക്കിക്കൊണ്ട് പറഞ്ഞു: 'ഫോർട്ടി ഇയേഴ്സ് ഈ ലൈനിൽ തന്നെയാണു ഞാൻ. ഒരു കമ്പനിമാത്രമായാൽ നിൽക്കാൻ കഴിയില്ല.'

'എന്നുവെച്ചാൽ?' സോമൻ പകച്ചുപോയി.

'നിങ്ങഠം ബംഗാളി സന്താനമായതുകൊണ്ടു പറഞ്ഞുതരുന്നു. ചുരുങ്ങിയതു് മൂന്നു കമ്പനികഠം വേണം. ഇല്ലെങ്കിൽ എങ്ങനെ ക്വൊട്ടേഷൻ കൊടുക്കും? പർച്ചേസ് ഓഫീസറെ നിങ്ങഠം സേവപിടിക്കും. സേവപിടിച്ചാലും അയാഠം സ്വയം തടിനോക്കിയേ പ്രവർത്തിക്കു. അയാഠംതന്നെ നിങ്ങളോടു പറയും. മൂന്നു കമ്പനികളുടെ ക്വൊട്ടേഷൻ വാങ്ങിക്കൊണ്ടു വരണം. രണ്ടുക്വൊട്ടേഷനിൽ കൂടുതൽ വില എഴുതിയിരിക്കണം. നിങ്ങളുടേതിൽ താഴ്ത്തിയും.'

ഓർഡർ സപ്ലൈനിൻെറ ഹരിശ്രീ ഇനിയും സോമനാഥൻ വശമാക്കിയിട്ടില്ലെന്നു കണ്ടു പിടിച്ച മല്ലിക്കിനു് ബഹുരസം തോന്നി.

'കമ്പനികഠം വേറെ വേറെ ഉണ്ടായാലും പോരാ വെവ്വേറെ മേൽവിലാസവും വേണമല്ലോ?' സോമൻ ചോദിച്ചു.

'അതു മൂന്നു തരമല്ലേ?' മല്ലിക് പിൻതാങ്ങി. 'പുററ്" എന്നും 'പോത'' എന്നും രണ്ടു പേരെഴുതണം അത്രതന്നെ. കൽക്കത്തയിലോ രണ്ടു മേൽവിലാസങ്ങൾക്ക ക്ഷാമം? പലരും എൻെറ അച്ഛകൂടത്തിൻെറ മേൽവിലാസമാണു വെയ്ക്കുന്നതു്. സർവജ്ഞനെപ്പോലെ അയാൾ പറഞ്ഞു: 'നിങ്ങൾ മൂന്നു സ്ഥാനങ്ങളെന്നു കേട്ടിട്ടാണ് വേവലാതിപ്പെടുന്നതു്. നിങ്ങളുടെ അടുത്ത മേശയിലിരിക്കുന്ന ശ്രീധർജിക്കു് കമ്പനികൾ പതിനൊന്നുണ്ടു്. അറിയാമോ? പതിനൊന്നുതരം ചലാൻ, പതിനൊന്നുതരം ബില്ലുകൾ, രസീതികൾ, പതിനൊന്നുതരം എഴുത്തുകടലാസുകൾ. എനിക്കുംകിട്ടുന്നു ഈ വകയിൽ ട്ട പൈസേ.'

ഇതു കേട്ടപ്പോൾ സോമൻെറ മുഖത്തു വന്ന ഭാവഭേദം കണ്ടിട്ടു് മല്ലിക് പറഞ്ഞു: 'ചിലപ്പാനത്തിൻെറ കുറവുണ്ടെന്നേ വരികിൽ തൽക്കാലം ഒരു കമ്പനി മതിയെന്നു വെയ്ക്കുക. നന്നെ മുട്ടിയാൽ എൻെറ അടുക്കൽ ഓടിവന്നോളൂ. രണ്ടു നാലു പഴയ കമ്പനികളുടെ ലെററർ ഹെഡുകൾ ചെലവു കൂടാതെ തരാം. എത്ര എത്ര കമ്പനികൾ ഉടലെടുത്തു. എത്ര എത്ര എണ്ണം അസ്തമിച്ചു! എൻെറ കൈവശം അനേകം ലെററർ ഹെഡുകളുടെ സാമ്പിളുകൾ ഉണ്ടു്.'

മല്ലിക് ഇപ്പോൾ തന്നെ പറഞ്ഞ ശ്രീധർജി ഒരു പഞ്ചാബിയാണു്. വെള്ളദോത്തിയും ചെരുപ്പുമായിവന്നു് ഓഫീസിൽ പത്തു പതിനഞ്ചു മിനിട്ടു മാത്രമേ ഇരിക്കൂ. വല്ല കത്തും വന്നിട്ടുണ്ടോ എന്നു നോക്കും. പിന്നെ നാലഞ്ചു വെററിലച്ചുരുൾ ഒന്നിച്ചു വായിൽ നിറച്ചു് വിപണി തേടിയിറങ്ങും.

ശ്രീധർ ബാബുവിനു് ഒരു പാർട്ടു് ടൈം കണക്കെഴുത്തുപിള്ളയുണ്ടു്. അയാൾ രണ്ടു മൂന്നുവട്ടം ഓഫീസ് ചുററി നടന്നു പോകും. പേർ ആദക്ബാബു. വിളർത്തു പഴുത്ത ജാതിമുഖം. പലരുടേയും കണക്കെഴുത്തു് ഈ വിദ്വാൻ തന്നെ നടത്തുന്നു. ഈ ലൈനിൽ ആദക് ബാബുവിനു് അസാധ്യപേരാണത്രേ. വിശേഷിച്ചും സേൽസ് ടാക്സിൻെറ പ്രശ്നം. മൂപ്പർക്കു് വെറും പൊരിച്ച പപ്പടം പോലെയാണു്. എത്ര കുടങ്ങിപോകുന്ന കേസായാലും കക്ഷിയുടെ കയ്യിൽ സുരക്ഷിതമാണത്രേ.

ആദക്ബാബു ഒരു ദിവസം സോമനാഥനോട് പറഞ്ഞു: 'നിങ്ങൾ നടത്തിത്തുടങ്ങിക്കോളൂ. വിററും വാങ്ങിയും കുറെ പൈസ ആദ്യം വരട്ടെ. കണക്കിൻെറ കാര്യങ്ങൾക്കൊക്കെ ഈയുള്ളവനുണ്ട്.'

ആദക് പറയുന്നതെല്ലാം അനങ്ങാതെ നിന്നു സോമനാഥൻ കേട്ടു. ബിസിനസ് എവിടെ നിൽക്കുന്നുവെന്നുതന്നെ നല്ല പിടിയില്ല. അതിനിടയ്ക്കുതന്നെ എത്തിയിരിക്കുന്നു സേൽസ്ടാക്സിൻേറയും ഇൻകം ടാക്സിൻേറയും തലവേദന. ആദക് ബാബുവിനു് അൽപം വിഷമം തോന്നിയെന്നു തോന്നുന്നു. സോമനോട് പറഞ്ഞു: 'ബിസിനസിനു ചാടിയിറങ്ങി കഴിഞ്ഞ സ്ഥിതിക്ക് ഈ കണക്കെഴുത്തെന്ന വസ്തുവിനെ നിസ്സാരമാക്കി തള്ളാതിരിക്കൂ സാർ! നിങ്ങളുടെ അതേ ടേബിളിലല്ലേ ഇരുന്നിരുന്നതു് മോഹൻലാൽ നോപാനി. ബിസിനസിൻെറ എല്ലാ ഉള്ളുകള്ളികളും അറിയാമായിരുന്നു. ബോംബയിൽ നിന്നു് പ്ലാസ്റ്റിക് പൗഡർ വരുത്തി മായം ചേർത്തി കുറെ ഏറെ സമ്പാദ്യമുണ്ടാക്കിയതായിരുന്നു. എന്നിട്ടും സർവസ്വവും ഇട്ടെറിഞ്ഞു് നോപാനിക്ക് നാടുവിട്ടോടേണ്ടിവന്നതെന്തുകൊണ്ട്?'

ഉത്തരം ആദക്ബാബുതന്നെ പറഞ്ഞു: 'കണക്ക് വേണ്ടവണ്ണം വച്ചില്ല. കക്ഷി വിചാരിച്ചു അതും തന്നത്താനെ ആയിക്കൊള്ളാമെന്നു്. ഇപ്പോൾ ഇൻകംടാക്സ്, സേൽസ്ടാക്സ് എന്ന രാഹുകേതുക്കളുടെ ദൃഷ്ടി പതിഞ്ഞിരിക്കയാണു്. നാടുവിടാതെ എന്തു രക്ഷ? പതുങ്ങി നടക്കാതെ?'

നോപാനിയുടെ ചരിത്രം തന്നെയാണു് വിശുബാബുവും പറഞ്ഞതെന്നു് സോമൻ ഓർത്തു. 'മിസ്റ്റർ ബോസ് സേനാപതിയെ ആ മഹാൻെറ വീട്ടിലും അയച്ചുനോക്കി. അവിടെയുമില്ല ആൾ. കൽക്കത്തവീട്ടു പൊയ്ക്കളഞ്ഞു, മിടുക്കൻ.' സോമൻ പറഞ്ഞു.

മുറുക്കാൻകറ പററിയ പല്ലിൻനിര പുറത്തുകാട്ടി ആദക്ബാബു ചിരിച്ചു. അയാൾ സ്വരം താഴ്ത്തി പറഞ്ഞു: 'വീടുവിട്ടു പോകാതെ ഗതിയെന്തു്? എൺപത്തേഴായിരം ക. യുടെ പ്രേമപത്രവുമായി നടക്കുകയല്ലേ ആദായനികുതി വിഭാഗക്കാർ? മനസ്സിലായോ പ്രേമപത്രമെന്നാലെന്താണെന്നു്?'

മനസ്സിലാവാതെ വയ്യല്ലോ. ഇന്നലെയാണ് തപതിയുടെ കത്തു് അഞ്ചു തവണ വായിച്ചതു് സോമൻ. നെററി ചുളിപ്പിച്ചുകൊണ്ടു് ആദക് ബാബു പറഞ്ഞു: 'ഞങ്ങളുടെ ലൈനിൽ പ്രേമപത്രമെന്നു പറഞ്ഞാൽ സർട്ടിഫിക്കററ്. ടാക്സ് കൃത്യസമയം അടച്ചില്ലെങ്കിൽ ആലിപ്പൂരിലെ സർട്ടിഫിക്കററ് ഓഫീസർ ചട്ടിയും കലവും ജപ്തിചെയ്യുന്നതിനു് സർട്ടിഫിക്കററ് ഇഷ്യു ചെയ്യുന്നു. സർട്ടിഫിക്കററ് ഓഫീസിലെ ബെയ് ലിഫ് രസമയ് ഹാജരയെ കണ്ടിട്ടുണ്ടാവില്ല. സാക്ഷാൽ ചെംഗീസ് ഖാൻ! 'ഡബ്ബു' കൊടുത്തില്ലെങ്കിൽ കഞ്ഞിക്കലം കൂടി ഉന്തുവണ്ടിയിൽ കയററി സ്ഥലംവിടും. ദയ-മമത, ഒന്നും ആ മനുഷ്യനെ തീണ്ടിയിട്ടില്ല.'

യാതൊരുവക ഇടപാടും ഇതേവരെ നടത്തിക്കഴിഞ്ഞിട്ടില്ലെങ്കിലും സർട്ടിഫിക്കററ് ഓഫീസിലെ രസമയ് ഹാജരയുടെ കൽപിതരൂപം സോമനെ വല്ലാതാക്കി. ഇന്നോളം, പാവം സർട്ടിഫിക്കററെന്നുവെച്ചാൽ പരീക്ഷാസർട്ടിഫിക്കററും കോൺഡക്ട് സർട്ടിഫിക്കററും മാത്രമാണെന്നാണു് ധരിച്ചിരുന്നതു്. ആലിപ്പൂരുകാരൻ സർട്ടിഫിക്കററ് ഓഫീസറുടെ പേർ പുത്തരിയാണു്, അയാൾക്കു്. ആദക്ബാബു പിറുപിറുക്കുന്ന സ്വരത്തിൽ പറഞ്ഞു: 'നിങ്ങൾ വിചാരിക്കുന്നുണ്ടാവും നോപാനി കൽക്കത്തയിൽ നിന്നു് പറന്നുകളഞ്ഞെന്നു്. പച്ചക്കള്ളം. ഇവിടങ്ങളിൽതന്നെ കിടന്നു കറങ്ങുന്നുണ്ടു്. എന്നാൽ ഇപ്പോൾ നോപാനി എന്നു പറഞ്ഞു വിളച്ചാൽ 'ഇതാരപ്പ' എന്നുപറഞ്ഞു് മിഴിച്ചു നിന്നുകളയും. ഇപ്പോൾ ആ വിരുതൻ പ്രേമനിധി ഗ്രൂപ്പയാണു്.'

കണക്കെഴുത്തു നിർത്തിക്കൊണ്ടു് ആദക്ബാബു പറഞ്ഞു: 'നിങ്ങളോടു് നേരുതന്നെ പറയാമല്ലോ. നോപാനി എന്നെ രഹസ്യമായി വന്നു കാണാറുണ്ടു്. അയാൾ എൻെറ തുണയു പേക്ഷിക്കയാണു്, ആദക്ബാബു ഇവിടന്നുതന്നെ ആശ്രയം എന്നു്. രോഗി മരിച്ചശേഷം വന്നുവിളിച്ചാൽ ഡോക്ടർക്കെന്താണു് ചെയ്യാനാവുക? ഒന്നു പറയൂ—'

ആദക് ബാബു കണ്ണടയുടെ വിടവിൽക്കൂടെ സോമനെ നോക്കി. പിന്നെ ചോദിച്ചു.

'സംഗതി മനസ്സിലായോ?'

'നോപാനി കഴപ്പത്തിലാണെന്ന മനസ്സിലായി'.

ഉത്തരം ആദക് ബാബുവിനെ തൃപ്തിപ്പെടുത്തിയില്ല. അയാഠം പറഞ്ഞു: 'നോപാനി ജന്മനാ വ്യവസായിയാണ്. അയാളുടെ കഴപ്പത്തിൽനിന്ന് അയാഠം സ്വയം രക്ഷപ്പെട്ടോളും. ഇതിൽനിന്ന് നിങ്ങളെന്തു മനസ്സിലാക്കണം? നിങ്ങഠം കണ്ടു പഠിക്കണം. ഈ ലൈനിൽ കൊണ്ടുപഠിക്കാൻ നോക്കിയാൽ വണ്ടിക്കടിയിൽ കടുങ്ങിച്ചതഞ്ഞുപോവും. ഇതിൽനിന്നുള്ള ഗ്ഗണപാഠം വെറും നിത്യവൃത്തിക്കുള്ള പ്രയത്നംകൊണ്ടായില്ല. ഒപ്പംതന്നെ കണക്കുപോലെതന്നെ എഴുതിവയ്ക്കണം'.

വൃദ്ധനായ ആദക് ബാബുവിന് സോമനോട് മമത തോന്നിയിരിക്കുന്നുവെന്ന് വാതിൽക്കലിരുന്നുകൊണ്ടു തന്നെ സേനാപതി കണ്ടുപിടിച്ചു. ആദക് ബാബു സ്വരം താഴ്ത്തി പറയുകയാണ്: 'സ്വീകരിച്ചിരിക്കുന്ന ലൈനിൽ ടു പൈസയ്ക്കു വകയുണ്ട്. എത്രയോ പേർ ഒററ രാത്രികൊണ്ട് കല്ല വൃക്ഷം നേടിയിരിക്കുന്നു. ഈ ശ്രീധർജി കെമിക്കൽസ് വിററ് കണ്ടമാനം നേടിയെടുത്തു. എന്നാൽ പതിനൊന്നു കമ്പനികഠം. ഇവന്റെ തൊപ്പി അവന്റെ തലയിൽ എന്നു പറഞ്ഞ കണക്കിന് കാര്യം നടത്തുന്നതു കണ്ടാൽ നിങ്ങഠംക്ക് രാമകൃഷ്ണമിഷന്റെ അക്കൗണ്ട് ആണെന്നേ തോന്നു. സേൽസ് ടാക്സ് ഓഫീസർ മൂക്കു കടത്തി മണത്തുനോക്കിയാൽ മട്ടിയുടെയും ചന്ദനത്തിരിയുടെയും ഗന്ധമേ കാണൂ.'

ഈ ലൈനിലെ ആദ്യത്തെ കൈനേട്ടം ആദക് ബാബുവിന്റെ അനുഗ്രഹത്താലാണ് കിടച്ചത്. ജയ്സ്വാലമാരുടെ സ്റ്റേഷനറി ഷോപ്പിൽ ആദക് ബാബുവിന് കണക്കെഴുത്തുണ്ട്. ഷോപ്പിലെ ബ്രിജ് ബാബുവിനെ അയാഠം സോമന പരിചയപ്പെടുത്തിക്കൊടുത്തു പറയുകയുണ്ടായി: 'വെറുതെയിരിക്കാതെ വല്ലതും ശ്രമിച്ചുനോക്കൂ.'

ബ്രിജ് ബാബുവിന് ചെറുപ്പക്കാരൻ സോമന്റെ കഴിവിൽ തികച്ചും വിശ്വാസമുണ്ടായിരുന്നില്ല. എങ്കിലും പറഞ്ഞു: 'ഡ്യൂപ്ലിക്കേററിങ്ങ് കടലാസും കവറും ധാരാളം സ്റ്റോക്കുണ്ട്. വിൽക്കാൻ കഴിയുമോ എന്നു നോക്കൂ. ആദക് ബാബു ഇടയ്ക്ക് നിൽക്കുന്നതുകൊണ്ട് നിങ്ങളെ അവിശ്വസിക്കുന്നില്ല.'

വഴിയിലേക്കിറങ്ങിയ സോമൻ നൂറ് റീം ഡ്യൂപ്ലിക്കേററിങ്ങ് കടലാസും ഏതാനും ലക്ഷം കവറുകളും കൺമുമ്പിൽ കാണുവാൻ തുടങ്ങി. ഒരു ലക്ഷം കവറുകൾ എവിടെ വിൽക്കുവാൻ കഴിയുമെന്നു ചിന്തിച്ചിട്ട് യാതൊരു പിടിയും കിട്ടിയില്ല. അയാളുടെ തലയിൽ നാനാ അത്ഭുതചിന്തകളും വട്ടമിട്ടു പറന്നു. ഒരു ലക്ഷം കവറെന്നാൽ ഒരു ലക്ഷം കത്തുകൾ! അത്ര എളുപ്പമോ സംഗതി?

ലാൽബാസാറിനു മുമ്പിൽ ബി. കെ. സാഹയുടെ പ്രഖ്യാതമായ ചായക്കടയുടെ അരികിൽ ഉള്ള റെസ്റ്റാറൻഡിൽ ഇരുന്ന് ഒരു കപ്പുചായ മെല്ലെ മോന്തിക്കുടിക്കുന്നതിനിടയ്ക്ക് സോമൻ കണക്കു കൂട്ടി നോക്കി. തനിക്കു തോന്നുന്ന സങ്കോചം വിട്ട് തപതിക്ക് പ്രതിദിനം ഒരു കത്തുവീതം എഴുതാമെന്നുവെച്ചാലും ഒരു കൊല്ലം 365 കവറുകളേ ചെലവാവുകയുള്ളു. പത്തു വർഷം അവിശ്രാന്തം കത്തെഴുത്തു തുടർന്നാൽ 3650 കവറുകൾ മാത്രം. ആൾറൈററ്. തപതിക്കും സോമൻ ക[illegible] കവറുകൾ അയച്ചുകൊടുക്കുക, അവളും പതിവായി ഓരോ ലെററർ അയക്കുക—അപ്പോൾ പത്തുകൊല്ലം കൊണ്ട് ഒരു 3650 കവറുകൾ കൂടി കണക്കിലെഴുതാൻ കഴിയും. അതായത് എല്ലാം കൂടി 7300 കവറുകൾ. ഈ സംഖ്യകൾ ഒരു ലഹരി പോലെ സോമൻെറ തലയോടിനെ തരിപ്പിച്ചു. അപ്പോൾ ഒരു നൂറുവർഷം കൊണ്ടും ഒരു ലക്ഷം കവറുകൾ ചിലവാകില്ല. എഴുപത്തിമൂവായിരം കവറുകൾ മാത്രം.

ചായക്കപ്പ് ഒന്നുകൂടി മോന്തി അയാൾ. ഇല്ല—കണക്ക് ശരിയാവുന്നില്ല. എവിടെയോ പിശകുണ്ട്. ഒരു നൂറ് കൊല്ലത്തിൽ ചുരുങ്ങിയതു് ഇരുപത്തഞ്ചെങ്കിലും വരും ലീപ് ഇയർ. അതിനർഥം ഇരുപത്തഞ്ച് ദിവസങ്ങൾ അധികം. അതിനർഥം അൻപതു കത്തുകൾ കൂടി.

കണക്കിൻെറ ഭാരംകൊണ്ട് തലയ്ക്ക് ചൂടുപിടിച്ചപ്പോൾ പെട്ടെന്ന് അയാളുടെ നോട്ടം പുറത്തേക്ക് തിരിഞ്ഞു. ഒരു തരുണൻ കോട്ടും പാൻറുമായി ലാൽബസാർ പൊലീസ് സ്റ്റേഷൻെറ ഗേററ് കടന്നു പുറത്തേക്കു വരുന്നു. കോളേജ് സഹപാഠിനിയായ ശ്രീമയിയെ അടുത്തു വിവാഹം കഴിച്ചആൾ.

ആ മാന്യൻ ബി. കെ. സാഹയുടെ കടയ്ക്കരികിൽ നിർത്തിയിരുന്ന ഒരു വണ്ടിക്ക മുമ്പിൽ നിന്ന ഉടൻ സോമൻ പുറത്തേക്കിറങ്ങിച്ചെന്നു—'മിസ്റ്റർ ചാററർജിയല്ലേ എന്നെ മനസ്സിലായോ?'

അശോക ചാററർജി കാറിൽ കയറുവാൻ ഭാവിക്കയായിരുന്നു. സോമനാഥന്റെ ഒച്ചകേട്ട് പെട്ടെന്നു നിന്നു. സോമനാഥന്റെ മുഖത്തേക്ക തിരിഞ്ഞുനോക്കിക്കൊണ്ട് അയാൾ പറഞ്ഞു: 'സംശയമെന്തു്? മിസ്റ്റർ ബാനർജിയല്ലേ? ഗഡിയാഹാട്ടിലെ കവലയിൽ വെച്ച് അന്ന് ശ്രീമതി പരിചയപ്പെടുത്തിത്തന്നില്ലേ?'

ലാൽബസാറിനു മുന്നിൽ വണ്ടി നിർത്താൻ സമ്മതിക്കില്ല. അതിനാൽ അശോക് ചാററർജി സോമനെ വണ്ടിയിൽ പിടിച്ചിരുത്തി.

മിഷൻ റോവിന്റെ മുകളിലാണ് അവരുടെ ഓഫീസ്. അവിടെ ഒരു നല്ല പോസ്റ്റ് തന്നെ മി. ചാററർജിയുടേതു്. നല്ല പോസ്റ്റല്ലായിരുന്നെങ്കിൽ ശ്രീമയിയെപ്പോലുള്ള ഒരു തന്റേടക്കാരി യുവതി അകാലക്ഷണ്ടി ബാധിച്ച കരിമ്പൂതം പോലുള്ള ഈ തടിയനെയുണ്ടോ പരിണയിക്കുന്നു? കോളേജു പഠനക്കാലത്തു് സന്തതസഹചാരിയായിരുന്ന സമർ വാസ്തവത്തിൽ കോമളനായിരുന്നു. സുദർശനരല്ലാത്ത യുവാക്കളോട് വർത്തമാനം പറയുകതന്നെ ശ്രീമയിക്കിഷ്ടമല്ലെന്ന് തപതി പറഞ്ഞുകേട്ടിട്ടുണ്ട്. ആപ്പിൾപോലെ തുടുത്തു വെളുത്തു നീണ്ട സ്മാർട്ടായ ഒരുവനെയല്ലാതെ അവൾ വരിക്കില്ലെന്നായിരുന്നു പ്രതിജ്ഞ. സിനിമാനായകന്മാരെപ്പോലെയായിരുന്നു സമരൻ. എന്നാൽ ഏ. ജി. ബേംഗലിൽ ഒരു ലോവർ ഡിവിഷൻ ക്ലാർക്കാണ്.

അശോക ചാററർജിയുടെ വാഹനത്തിൽക്കയറി ഞെളിഞ്ഞിരുന്നുകൊണ്ട് ശ്രീമയിയുടെ പഴയ ചങ്ങാതിയെ ഓർത്തതു ശരിയായില്ലെന്ന് സോമനു തോന്നി. അയാൾ പറഞ്ഞു: 'അന്ന് നിങ്ങളെ കാണാൻ സാധിച്ചതുകൊണ്ട് എനിക്കെന്തൊരു സന്തോഷം തോന്നിയെന്നോ!'

കാർ ഓടിച്ചുകൊണ്ട് അശോകൻ പറഞ്ഞു: 'ഒരു ദിവസം വീട്ടിൽ വരാതെ സമ്മതിക്കില്ല. ശ്രീമയിക്ക് നല്ല രസ-

മാവും. പക്ഷെ ഒററയ്ക്കു വന്നാൽ പററില്ല. ഗൃഹിണിയേയും കൂട്ടണം.'

സോമൻ ചിരിച്ചു. അശോകൻ വല്ലാതായി. മണ്ടച്ചിരിയോടെ പറഞ്ഞു: 'ഇടതുവശം ഇനിയും ആർക്കും പങ്കിട്ടുകൊടുത്തു കഴിഞ്ഞിട്ടില്ലെന്നു തോന്നുന്നു!'

സോമൻ പിന്നീട് ചോദിച്ചു: 'അതല്ലാ, നിങ്ങളുടെ ഓഫീസിൽ സ്റ്റേഷനറിപർച്ചേസ് ചെയ്യുന്നതാരു്?'

'ഞാനല്ല. എങ്കിലും എന്റെ അടുത്ത സ്നേഹിതനാണു് അതു ചെയ്യുന്നതു്.'

'അയാളെ ഒന്നു പരിചയപ്പെടുത്തിത്തരുമോ? പാർട്ട് ടൈം ബിസിനസ്സ് ചെയ്യുന്നു. അതല്ലാതെ ബംഗാളികൾക്ക മോചനമില്ല. മിസ്റ്റർ ചാററർജി!'

'അതു പറയാനുണ്ടോ?' അശോകൻ ഉത്സാഹിപ്പിച്ചു.

ചെറുപ്പക്കാരൻ നല്ലവനാണു്. നേരെ കൊണ്ടുപോയി ഗാംഗുലിയുടെ അടുക്കലേക്കു്. എന്നിട്ടു പറഞ്ഞു: 'എനിക്കു് വളരെ വേണ്ടപ്പെട്ടവൻ. വേണ്ടതു് ചെയ്തുകൊടുക്കണം.'

ഭാഗ്യം നന്നു്. മി. ഗാംഗുലി കടലാസിന്റെ മേനി നോക്കി. ഇരുപത്തഞ്ചു റീം ഇപ്പോൾത്തന്നെ ആവശ്യമാണു്. റേററു് അറിയണം. മല്ലിക് ബാബുവിന്റെ അച്ചടിച്ച പാഡിൽ സോമൻ അവിടെവെച്ചു തന്നെ എഴുതിക്കൊടുത്തു കൊട്ടേഷൻ.

മിസ്റ്റർ ഗാംഗുലി ക്ലാർക്കിനെ വിളിച്ചുപറഞ്ഞു: 'കഴിഞ്ഞ കുറി എന്തു വിലയ്ക്കാണു വാങ്ങിയതെന്നു് നോക്കൂ.' ക്ലാർക്കു് ഒരു പാഡു് ഗാംഗുലിയുടെ മുമ്പിൽ എടുത്തുവെച്ചു. വില നോക്കിയശേഷം അയാൾ പറഞ്ഞു: 'നിങ്ങളുടെ വില കൊള്ളാം. റൊക്കം പൈസ തന്നു വാങ്ങുന്നതാണു്.'

'കവറിന്റെ കാര്യത്തിൽ കുറച്ചു താമസം വരും. സാമ്പിളും കൊട്ടേഷനും തന്നിട്ടു് പൊയ്ക്കോളൂ. സ്റ്റോക്കു് നോക്കിയിട്ടു വേണം തീരുമാനിക്കാൻ.' ഗാംഗുലി പറഞ്ഞു.

അഞ്ചടിക്കുന്ന സമയംകൊണ്ടു് ഇടപാടുകൾ തീർന്നു. എല്ലാ ചടങ്ങുകളും ചെയ്തുതീർത്തു് ചെലവുകൾ തട്ടിക്കിഴിച്ചു് മൂന്നു ചുളി വീഴാത്ത പത്തുരൂപാ നോട്ടുകൾ 'സോമനാഥ്'

ഉദ്യോഗി'ന്റെ ഉടമസ്ഥൻ സോമനാഥബാനർജിയുടെ കീശയിൽ സ്ഥാനം പിടിച്ചു. ജീവിതത്തിലെ ആദ്യത്തെ സമ്പാദ്യം. പ്രഥമപ്രേമം പോലെ തന്നെ അത്ഭുതപൂർവമായ ഒരനുഭവം. കൽക്കത്താ നഗരത്തിന്റെ വിവർണമായ മുഖം മാഞ്ഞു് ഉജ്ജ്വലമായ ഒരു മുഖം തെളിഞ്ഞുവന്നു. വ്യവസായത്തിലുള്ള രസം അയാൾക്കു ബോധ്യമായി. ഉത്തേജനം അടക്കാനരുതാതെ അയാൾ മണിബാഗ് പുറത്തെടുത്തു് പണം ഒന്നുകൂടി എണ്ണിനോക്കി.

ഓഫീസിൽ തിരിച്ചു ചെന്നു് അയാൾ വിശു ബാബുവിനെ അന്വേഷിച്ചു. അയാളില്ല. എന്തോ കാര്യത്തിനു് കൽക്കത്തയ്ക്കു വെളിയിൽ പോയിരിക്കുന്നു. ആദക് ബാബു വന്നയുടൻ സോമൻ മിട്ടായി കൊണ്ടുവരാൻ ഏർപാടു് ചെയ്തു. ആദക് ബാബു തടഞ്ഞു: 'ഇതൊക്കെ കാരണമാണു് ബംഗാളിൽ ബിസിനസിൽ പൊളിയുന്നതു്. ഇതു നിങ്ങളുടെ സ്വന്തം ക്യാപ്പിററലാണു്. ആദ്യത്തേതു്. ഇപ്പോൾ തന്നെ തിന്നും കുടിച്ചും മുടിച്ചാലോ? ആദ്യം എട്ടു പത്തായിരം ക. കയ്യിൽ വരട്ടെ. അതിനുശേഷം നിങ്ങളുടെ കൈകൊണ്ടു് മിട്ടായി വരുത്തി തിന്നും.'

സോമൻ അതിപ്രസന്നനായി കാണപ്പെട്ടു. അയാൾ പറഞ്ഞു: 'നോക്കൂ, കവറിന്റെ ക്വൊട്ടേഷനും ശരിപ്പെട്ടാൽ എന്റെയൊപ്പമാർക്കെത്താനാവും?'

ബ്രിജ് ജയസ് വാലയുടെ പണവും തിരിച്ചു കൊടുത്തുവെന്നു് അയാൾ ആദക് ബാബുവിനെ അറിയിച്ചു. 'അയാൾ എന്തു പറഞ്ഞു.?' ആദക് ബാബു ചോദിച്ചു.

'സന്തോഷമായി. എങ്ങനെ എവിടെ വിററുവെന്നു് വിസ്മരിച്ചു പറഞ്ഞു.'

'ഏ?' ആദക് ബാബു ഞെട്ടി— 'എന്താണിക്കാട്ടിയതു് മിസ്റ്റർ! നിങ്ങളുടെ പാർട്ടിയുടെ പേർ ബ്രിജ്ബാബുവിനെ അറിയിച്ചു.'

അതുകൊണ്ടെന്തൊരു മഹാപാപമാണു വന്നുഭവിക്കാനുള്ളതെന്നു് സോമനു മനസ്സിലായില്ല. ആദക്ബാബു വലിയ മട്ടപ്പോടെ പറഞ്ഞു: 'നിങ്ങൾ വലിയ കുടുംബത്തിൽ പിറന്നവൻ. ബിസിനസ്സ ചെയ്യുവാൻ വന്നിരിക്കുന്നു. ഞാനോ

വെറും കച്ചേലൻ. കണക്കെഴുതി വയററുപിഴപ്പു നോക്കുന്നവൻ. ഞാൻ പറഞ്ഞാൽ ചെകിട്ടിൽ പോവില്ല. എന്നാലും പറയാതിരിക്കാൻ മനസ്സുവരുന്നില്ല. ഈ ലൈനിൽ ഒരിക്കലും സ്വന്തം ചീട്ട് അന്യരെ കാട്ടരുത്. ആർക്കു സപ്പ്ലൈ ചെയ്യുന്നുവെന്ന് ഓർക്കാതെപോലും ഇരുചെവി അറിയിക്കരുത്. നമ്മളും സഞ്ചരിക്കുന്ന ഇടമില്ലേ, ഇതിനെ വിപണിയെന്നും ആരണ്യമെന്നും പറയാം. രണ്ടുമാണെന്നർഥം.'

ഇതിനിടയ്ക്ക് 30 ക. ഒരു ദിവസം കൊണ്ടു സമ്പാദ്യമുണ്ടാക്കിയെന്നറിഞ്ഞ കമലയേടത്തിയുടെ സന്തോഷമാണു സഹിക്കവയ്യാതായത്. ഏടത്തിയെ ആരുമറിയാതെ മിഠായി തീററണമെന്നുണ്ടായിരുന്നു സോമന്. അവരും സമ്മതിച്ചില്ല, നിർബന്ധം സഹിക്കാതായപ്പോഴും പറഞ്ഞു: 'അതിനുപകരം വണ്ടി ഷെഡ്ഡിൽ നിന്നിറക്കി എന്നെ കബീർ റോഡിലുള്ള അമ്മാവന്റെ വീട്ടിൽ കൊണ്ടു പോയി തിരിച്ചു കൊണ്ടുവന്നു വിടു.' ഏട്ടൻ സെൽഫ് ഡ്രൈവ് ആണ് ചെയ്യുന്നത്. വണ്ടി ഇടക്കിടക്ക് സ്റ്റാർട്ടാക്കി നടത്തണമെന്ന് ഏട്ടൻ എഴുതിയിട്ടുണ്ടത്രേ. സോമന് ഇതിൽ വിരോധമില്ല, വണ്ടി ഓടിക്കുവാൻ പഠിച്ചുതുടങ്ങിയതു് സോമനും കമലയും ഒന്നിച്ചായിരുന്നു. രണ്ടു ദിവസം കഴിഞ്ഞപ്പോഴും കമല വേണ്ടെന്നുവെച്ചു. സോമൻ ബി. ഏ. ക്കു വായിക്കുന്ന കാലത്തുതന്നെ ഡ്രൈവിങ് ലൈസൻസ് കരസ്ഥമാക്കി.

ഏടത്തിയെ അമ്മാവന്റെ വീട്ടിൽ കൊണ്ടുപോയി വിട്ട് ഒരു മണിക്കൂറിനുശേഷം തിരിച്ചു വന്നു സോമൻ. വഴിക്ക് ലേക്കിന്റെ അരികിൽ കാർ നിർത്തി ഏടത്തിയെ നിർബന്ധിച്ച് അയാൾ കൊക്കകോള കുടിപ്പിച്ചു. എന്തു പറഞ്ഞിട്ടും സമ്മതിച്ചില്ല. ദേവരന്റെ ആദ്യത്തെ സമ്പാദ്യം കൊണ്ടു കോള കുടിക്കുന്നതിൽ ഒരു പ്രത്യേകരസം തന്നെ തോന്നി കമലയ്ക്ക്. അച്ഛനും മിഠായി വാങ്ങണമെന്ന് അവർക്ക് മോഹം തോന്നി. എന്നാൽ വീട്ടിൽ എല്ലാവരോടും പറയാനായിട്ടില്ല എന്നായിരുന്നു സോമന്റെ അഭിപ്രായം. അതു കൊണ്ടു വേണ്ടെന്നു വച്ചു. ബിസിനസിൽ പരാജയപ്പെടുക, അതു സകലപേരും അറിഞ്ഞുവശാവുക—അങ്ങനെയായാൽ പാവത്തിന്റെ ആത്മവിശ്വാസം എന്നെന്നേക്കുമായി മുരടിച്ചു

പോവും. അതിനേതായാലും കമലയേടത്തി തയ്യാറില്ല. എങ്കിലും അവസാനം ഒരു ഒത്തുതീർപ്പിലെത്തി. അച്ഛനായിട്ട് സോമനാഥന്റെ പണം കൊണ്ട് നൂറുഗ്രാം ചെമ്മീൻ വാങ്ങും. എന്നാൽ സോമന്റെ പണം കൊണ്ട വാങ്ങിയതാണെന്ന് അറിയിക്കില്ല.

യുവതി യുവാക്കൾ പെട്ടയായി ലേക്കിനു ചുററും ലാത്തുന്നതു കണ്ടപ്പോൾ കമലയേടത്തിക്ക് സോമനെ ഒന്നു കളിയാക്കണമെന്നു തോന്നി. സോമന്റെ വിവാഹപ്രായം അധികമാവും മുമ്പേ നടത്തണമെന്ന് കമലയ്ക്ക് കൊതിയുണ്ട്. എന്നാൽ വിവാഹക്കാര്യമെടുത്തിടാൻ ധൈര്യം പോരാ. വല്ലാത്ത കാലം, വിധാതാവ് ഇന്നത്തെ ചെറുപ്പക്കാരുടെ തലയിൽ എന്തെക്കെയാണു കത്തിവരച്ചു വിട്ടിട്ടുള്ളതെന്നാരു കണ്ടു.

പെപ്പിലെ കൊക്കാകോള വലിച്ചു കുടിച്ചു കൊണ്ടു കമലപറഞ്ഞു: 'എന്റെ മനസ്സു പറയുന്നു ബിസിനസിൽ നിനക്ക് നല്ല പേർ കിട്ടും.'

'അതു സത്യമാവട്ടെ ഏടത്തി' സോമൻ ആത്മാർഥതയോടെ പറഞ്ഞു.

'ശരി കുട്ടാ! നീ വലിയ ബിസിനസ്സുമാനായാൽ എന്തു ചെയ്യും?' അവൾ ചോദിച്ചു.

തല ചൊറിഞ്ഞുകൊണ്ട് സോമൻ പറഞ്ഞു: 'ഏടത്തിയെ കമ്പനിയുടെ ചെയർമാനാക്കും. പിന്നെ പാവം സുകുമാരന് നല്ലൊരു പോസ്റ്റു കൊടുക്കും. സുകുമാരൻ സൂത്രം പ്രയോഗിച്ച് എനിക്ക് ഒരു ഇൻറർവ്യൂ തരമാക്കിച്ചു തരികയുണ്ടായി. അതിനു പകരം ഒന്നുംതന്നെ ചെയ്തുകൊടുക്കാൻ കഴിഞ്ഞിട്ടില്ല.'

കമല പറഞ്ഞു: 'അയാൾ വലിയ കഷ്ടസ്ഥിതിയിലാണെന്നു കേട്ടു. അയാളെ കണ്ടാൽ, ജോലിക്ക് അപ്ളേ ചെയ്യുന്നതിന് പണം ആവശ്യമാവുമ്പോൾ എന്നോടു ചോദിച്ചോളാൻ പറയൂ. നിന്റെ ഏട്ടന്മാരോട് മാസംതോറും മുപ്പതുക. വീതം കൈച്ചെലവു ഞാൻ പററുന്നുണ്ട്.'

ആദക് ബാബുവിന്റെ വാക്ക് അടിസ്ഥാനരഹിതമായിരുന്നില്ല എന്നു സോമന് മൂന്നു ദിവസത്തിനകം മനസ്സിലായി. അശോക് ചാററർജിയുടെ ഓഫീസിൽ നിന്ന് കവറിന്റെ

ഓർഡർ കിട്ടുമെന്ന് ഏതാണ്ട് ഉറപ്പിച്ചിരിക്കയായിരുന്നു സോമൻ. എന്നാൽ മി. ഗാംഗുലി അഗാധമായ ദുഃഖം പ്രകടിപ്പിച്ചു. 'പററിയില്ല. നിങ്ങളുടെ വില എത്രയോ അധികം.'

വാടിയ മുഖത്തോടെ പുറത്തേക്കുതിരിച്ച സോമൻ മിസ്റ്റർ ഗാംഗുലിയുടെ ഡിപ്പാർട്ടുമെൻറിലെ ആ ക്ലാർക്കിനെ കണ്ടുമുട്ടി. വിദ്യാസമ്പന്നനായ ഒരു തൊഴിൽരഹിതൻ നിരാശനായി മടങ്ങുന്നതു കണ്ട ആ മാന്യന്ന ദയ തോന്നിയെന്നു തോന്നുന്നു. അയാൾ പറഞ്ഞു: 'ജായസ്‌വാൾ കമ്പനിക്കാരുടെ കയ്യിൽ നിന്നാണ് കവർ വാങ്ങി സപ്ലേ ചെയ്യുന്നതെന്നു തോന്നുന്നു. അവർ തന്നെ നിങ്ങളുടെതിനേക്കാൾ താഴ്ന്ന റേററിനു ക്വൊട്ടേഷൻ തന്നിട്ടുപോയി. അവരോടു നേരിട്ടു വാങ്ങിയാലായിരിക്കും കമ്പനിക്കു കൂടുതൽ ലാഭമെന്ന് അവർ പറഞ്ഞു.'

സോമനാഥൻ അത്ഭുതപ്പെട്ടു. ബ്രിജ് ബാബുവിനോടു ചോദിച്ചപ്പോൾ അയാൾ കൈമലർത്തി. അറിഞ്ഞിട്ടുപോലുമില്ലത്രേ. അയാൾ പറഞ്ഞു:

'ബിസിനസിൽ നമ്മളൊക്കെ ഏകോദരസഹോദരർ, ആ നിലയ്ക്കു ഞാനെന്തിനു നിങ്ങളെ പിറകിൽ നിന്നു കുത്തി വീഴ്ത്താൻ വരുന്നു?'

കണ്ഡുബാബു എന്നൊരുവൻ അവരുടെ പിറകിൽ നിന്നു വർത്തമാനം കേൾക്കുകയായിരുന്നു. ബ്രിജ് ബാബു പോയിക്കഴിഞ്ഞപ്പോൾ അയാൾ സ്വകാര്യം പറഞ്ഞു: 'അയാൾതന്നെയാണ് ആളെ വിട്ടതു്. വിടാതിരിക്കണ്! ഇതാണ് ബിസിനസ് നിയമം തന്നെ. ബ്രിജ് ബാബുവിനേറതിൽ കുറഞ്ഞ വിലയ്ക്ക് നിങ്ങൾക്കു തന്നെ വല്ല ദിക്കിലും കവറുകൾ വില്ക്കാൻ തരമായാൽ വിടുമോ?'

എല്ലാം കേട്ടിട്ട് ആദക് ബാബു പറഞ്ഞു: 'ഇതു് ഇങ്ങനെ സംഭവിക്കുമെന്നു ഞാൻ നേരത്തെ വിചാരിച്ചിരുന്നു. നിങ്ങൾ ജായസ്‌വാലിനെ തക്ക പാഠം പഠിപ്പിക്കുവാൻ വിചാരിക്കുന്നുവെങ്കിൽ മി. ഗാംഗുലിയെ മാനേജ് ചെയ്യൂ. നിങ്ങളില്ലെങ്കിൽ ഈ കമ്പനിയുമായി യാതൊരാർഡറും ലഭിക്കുവാൻ പോകുന്നില്ലെന്നു് നിങ്ങൾ ബ്രിജ് ബാബുവിനെ

ബോധ്യപ്പെടുത്തിക്കൊടുത്താൽ അയാളം നിങ്ങളുടെ ചെരുപ്പി ന്റെ പട്ടപോലെയായി തീരും.'

'അയാറം അപമാനിതനാവില്ലേ?' സോമൻ ചോദിച്ചു.

'മിണ്ടാതിരിക്ക മിസ്റ്റർ! മാനമുണ്ടായിട്ട വേണ്ടേ അപമാ നത്തിന്ന്! ഇതു് മാർക്കററാണ്—അങ്ങാടി. ഇവിടെ ഇതൊ ക്കെ നടക്കമെന്നറിഞ്ഞുകൊണ്ടുതന്നെയാണ് ഇക്കൂട്ടർ ഇതിലേ ക്കിറങ്ങുന്നതു്.'

സോമന്ന് വല്ലാതെ ദേഷ്യം വന്നു. ബ്രിജ് ബാബുവിനെ തക്ക പാഠം പഠിപ്പിക്കവാൻ ആഗ്രഹമുണ്ട് അയാറംക്ക്. എ ന്നാൽ ആദക് ബാബു പറഞ്ഞ വഴി സ്വീകരിക്ക വയ്യ. മി. ഗാംഗുലി അയാറം പറയുന്നതെന്തിന കേറംക്കണം? കുറഞ്ഞ വിലയ്ക്ക ചരക്ക വാങ്ങാനല്ലേ കമ്പനി ഗാംഗുലിയെ നിയമി ച്ചിരിക്കുന്നതു്?

ആദക് ബാബുവിന്ന് അതൊന്നുമറിയില്ല. അയാറം പറ ഞ്ഞു: 'ഏറെ നാളായി ഈ ലൈനിൽ വന്നിട്ട്. പർച്ചേസ് ഓഫീസർമാരുടെ എന്തെല്ലാം കഥകറം കേട്ടുകഴിഞ്ഞിരിക്കുന്നു! അവർക്ക വേണമെന്നുണ്ടെങ്കിൽ തന്നിഷ്ടം പോലെ എന്തു മാവാം.'

വീട്ടിൽ ചെന്നു് അർധശയിതാവസ്ഥയിൽ ഇരുന്നുകൊ ണ്ട് ബ്രിജ് ബാബുവിനെ ഒന്നു പഠിപ്പിക്കാനുള്ള വഴി ആ ലോചന തുടങ്ങി. ഏടത്തിയോട് ഇക്കാര്യത്തിൽ അഭിപ്രാ യം ചോദിച്ചിട്ട് പ്രയോജനമുണ്ടായില്ല. പ്രതികാരം എന്ന ഭാവം എങ്ങനെയെന്നാണ് സോമൻ ഏടത്തിയോട ചോദി ച്ചതു്. ഏടത്തി പതിവുപോലെ അമ്മയുടെ വചനം ഉദ്ധരി ച്ചു. അമ്മ പറയാറുണ്ടായിരുന്നു: 'നായ നിന്നെ കടിക്കാൻ വന്നാൽ നായയെ ഓടിച്ചകളയും. നീ നായയെ തിരിഞ്ഞു കടിക്കാൻ പോവില്ല.'

എന്നിട്ടും സോമന്ന സമാധാനമായില്ല.

ദേവരൻ ബിസിനസിനെപ്പററിത്തന്നെയാണ് സദാ ചി ന്തിക്കുന്നതെന്നു കണ്ട ജ്യേഷ്ഠത്തിക്ക ആശ്വാസം തോന്നി.

# 11

സോമൻ പിറേറന്നു് അശോക്ചാററർജിയുടെ ഓഫീസോളം പോയി. ഒരിക്കൽ ശ്രീമയിയെ ഫോണിൽ വിളിച്ചാലോ എന്നും ആലോചിക്കാതിരുന്നില്ല. നവവധുവാഹിതയായ വധു എന്തെങ്കിലും അപേക്ഷിച്ചാൽ അശോകചാററർജിക്കതു നിരസിക്കാനാവില്ല. എന്നാൽ ആ ആലോചന വേണ്ടെന്നുവച്ചു. ഓഫീസിൻെറ വാതിൽക്കൽവച്ചുതന്നെ ചാററർജിയെ കണ്ടു. നല്ല ഒരു വരനെയാണു് ശ്രീമതി മാനേജ്ചെയ്തതു്. ഉദാരമനസ്കൻ. കണ്ട ഉടൻ അയാാം സോമനു നമസ്കാരംപറഞ്ഞു. പിന്നെ അയാാം സൗജന്യപൂർവം ബിസിനസിൻെറ പുരോഗതിയെപ്പററി തിരക്കി. കറച്ചു് ഓർഡർ കിട്ടിയതിൽ സംതൃപ്തി പ്രദർശിപ്പിച്ചു. എന്നാൽ കവറിൻെറ കാര്യം പറയാൻ സോമനു കഴിഞ്ഞില്ല.

ആദക്ബാബു വീണ്ടും ചോദിച്ചു: 'ബ്രിജ്ബാബുവിൻെറ കാര്യം എന്താക്കി?'

സോമൻ പരാജയം സ്വീകരിച്ചു: 'മി. ഗാംഗുലിയുടെ മുമ്പിൽ ചെറുതാവാൻ മനസ്സുവന്നില്ല.'

ആദക്ബാബു പറഞ്ഞു: 'ഈ ലൈനിൽ വല്ലതും ചെയ്യണമെന്നുണ്ടെങ്കിൽ പർചേസ്-ഓഫീസറുടെ സേവ പിടിക്കണം. ഇല്ലാതെ നടപ്പില്ല.'

*　　　*　　　*　　　*

നാലാം നമ്പർ ടേബിളിൽ ഉമാനാഥജോശി വല്ലാതെ മനസ്സുമടുപ്പോടെ ഇരിക്കയാണു്. പയ്യനു് ഒരു ലൈനിലും പിടികിട്ടുന്നില്ല. രാഠി എന്ന ഒരു മാന്യൻെറ കമ്പനിയിലായിരുന്നു പണി. തമ്മിൽ ഉള്ളകൊണ്ടു രസമില്ലാതായി. ജോലി വിട്ടു് ബിസിനസ് തുടങ്ങി. എന്നാൽ ഒന്നും കിടയ്ക്കുന്നില്ല കയ്യിൽ.

ജോശി പ്രവർത്തിക്കുന്ന ലൈനിൽതന്നെയാണു് രണ്ടാം നമ്പർ മേശക്കാരൻ സുധാകർ ശർമ്മയും. എന്നാലോ, സുധാകർശർമയ്ക്കു ശ്വാസംവിടാൻപോലുമില്ല സമയം. ഒരു പാർട്ട് ടൈം ടൈപ്പിസ്റ്റിനെ വെച്ചിരിക്കുന്നു. അയാഠം പണിത്തിരക്കുകൊണ്ടിരുന്നു കിതയ്ക്കുകയാണു്. ഒരു ഫുഠംടൈം ടൈപ്പിസ്റ്റിനെ വച്ചാലോ എന്നാണു് ഇപ്പോഠം ശർമ്മയുടെ ആലോചന. അനവധി ഫോൺകാഠംകഠം വരും മി. ശർമ്മ യ്ക്കു്. ഫക്കീർ സേനാപതി ഇടയ്ക്കിടയ്ക്കു് വിളിച്ചുപറയുന്നതു കേഠംക്കാം—'സാഹിബ് നിങ്ങഠംക്കൊരു കാഠം.'

സുധാകർശർമ്മയുടെ വിജയരഹസ്യം അറിയാൻ കഴിഞ്ഞു സോമനു്. ജോശിക്കു് പണിത്തിരക്കൊന്നുമില്ലാത്തതുകൊ ണ്ടു് സോമനുമായി വർത്തമാനത്തിനു ചെല്ലും. ജോശി പറ യാറുണ്ടു്: 'ശർമ്മാജിക്കു ജാലവിദ്യ അറിയാം. പർച്ചേസ് ഓഫീസർമാരെ മന്ത്രംജപിച്ചു് വശത്താക്കുന്നു.'

ആദക്ബാബു അല്ല ശർമ്മാജിയുടെ കാര്യം നോക്കുന്നതു്. അയാഠം പറഞ്ഞു: 'പർച്ചേസ് ഓഫീസർ മൂർഖപ്പാമ്പാണെ ങ്കിൽ ശർമ്മാജി പാമ്പാട്ടിയാണു് സർ! എത്ര പത്തി പര ത്തിയാലെന്തു്, പർച്ചേസാഫീസറെ പിടിച്ചു് അയാഠം കൊട്ട യ്ക്കകത്താക്കും.'

എന്തിന്റെയൊക്കെ ബിസിനസാണു് സുധാകർശർമ്മാ ജിക്കില്ലാത്തതെന്നറിയാൻ സോമനു കഴിഞ്ഞിട്ടില്ല. ശർക്കര തൊട്ടു്, സോപ്പു്, ടോയ്ലററ്, പേപ്പർ, കപ്പിഗ്ലാസ്വരെ യുള്ള സകലതും അയാഠം സപ്ലൈചെയ്യുന്നു.

ജോശി പറഞ്ഞു: 'സുധാകർജിയുടെ കോന്നഗറിലുള്ള ഒരു ഫാക്ടറിയാണു് അയാളുടെ ശ്രീമഹാലക്ഷ്മി. അവി ടെ പ്രതിമാസം എണ്ണൂററിയൻപതു പീസ് സോപ്പു് അയാഠം സപ്ലൈചെയ്യുന്നു. അയാളുടെ ഗൃഹിണി അവിടത്തെ മാനേജരു മായി ബന്ധമുള്ളവളാണു്. മുമ്പൊക്കെ ഓരോ വർക്കറിനും കൈകഴുകാൻ മാസംപ്രതി ഓരോ സോപ്പു കൊടുത്തിരുന്നു. ഇതിനുശേഷം സുധാകർജി യൂണിയൻകാരുടെ ഒരു തലവനെ പിടിച്ചു. അവർ പ്രതിമാസം രണ്ടു സോപ്പു് എന്ന ആവശ്യം ഉന്നയിച്ചു. കൊടുക്കാൻ കമ്പനി നിർബന്ധിതമായി. അതോ ടെ സുധാകർജി കമ്പനിക്കു് എഴുന്നൂറു പീസ് സോപ്പു് സപ്ലൈ

ചെയ്യാൻ തുടങ്ങി. അതിനുശേഷം മററുള്ളവരേയും മാനേജ് ചെയ്തു. സുധാകർജിക്ക് പണി പിടിപ്പതു വർധിച്ചിരിക്കുന്നു. മറെറാരു ഓഫീസ് തുടങ്ങിയാലോ എന്നാലോചന തുടങ്ങിയിരിക്കയാണ്.'

താനും സുധാകർശർമ്മയെപ്പോലെ ബിസിനസ് വളർത്തിക്കൊണ്ടുവരുന്നതായി സോമൻ ഇടയ്ക്കിടയ്ക്ക് സ്വപ്നംകാണും. എന്നാൽ സുധാകർജി എന്തു മന്ത്രം ജപിച്ചാണിതൊക്കെ സാധിക്കുന്നതു്? സോമനും അന്തിയാവോളം ഓഫീസുകളും കയറിയിറങ്ങുന്നു. ഫലമൊന്നും കാണുന്നില്ല.

ചോദിച്ചിട്ട് സുധാകർ ശർമ്മ ഉത്തരമൊന്നും പറയുന്നില്ല. 'ഫക്' എന്നു് ചിരിച്ചുകളയുന്നു. സന്ധ്യയായാൽ ഓഫീസിൽനിന്നു് ഇറങ്ങിപ്പോകുന്നു. ഫക്കീർ സേനാപതി പറയും: 'ശർമ്മാജി രാത്രി അസമയത്തു് തിരിച്ചുവരും. ആ സമയം അല്പം സമനില തെററിയ മട്ടിലായിരിക്കും മൂപ്പരുടെ നില്പ്.' സേനാപതിക്ക് ഇതിൽ വിരോധം നടിക്കുക വയ്യ. കാരണം, സുധാകർ ശർമ്മ അയാൾക്ക് മാസംപ്രതി വേറെതന്നെ ഇരുപത്തഞ്ചു ക. സമ്മാനിക്കുന്നു. അതിനുപകരം സേനാപതിക്ക് നൂറു ക.യുടെ വൗച്ചറിൽ ഒപ്പിടേണ്ടിവരുന്നുവെന്നതു് കണക്കാക്കാനില്ല അത്രയ്ക്ക്. സേനാപതിക്കുമില്ല വിരോധം. ഒപ്പിടുന്നതിൽ ഒരുഭാഗമെങ്കിലും കിടയ്ക്കുന്നുണ്ടല്ലോ.

സുധാകർ ശർമ്മയുടെ വസ്ത്രാലങ്കാരാദികൾ നല്ല ധാടിയിൽതന്നെ. ബുഷ് ഷർട്ട്, ടെർളിൻ പാൻറ്. ഓഫീസ് വക അലമാരിയിൽ ഒരു കോട്ടും ടൈയും ഉണ്ട്. വലിയ ഏതെങ്കിലും പാർടിയുമായി അപ്പോയ്ൻമെൻറ് ഉണ്ടെങ്കിൽ കോട്ടു പുറത്തെടുക്കും. സേനാപതി ഒരു ബ്രഷ്കൊണ്ട് കോട്ടു തുടച്ചുകൊടുക്കും.

* * * *

അടുത്ത മുറിയിലെ ചിലരുമായി സോമനാഥൻ പരിചയപ്പെട്ടു. ഇവരിൽ ഒന്നുരണ്ടു പേർക്ക് സ്വന്തം ഗോഡൗണുണ്ട്. ബാങ്കിൽ നിന്നു് പണം കടംവാങ്ങി ഇവർ പല ചരക്കുകളും ഗോഡൗണിൽ സൂക്ഷിക്കുന്നു. തികച്ചും അന്യൻെറ തോളിൽ തോക്കുവെച്ചു കൊണ്ടുള്ള ബിസിനസിൻെറ പല

ത്തുകളും അവർ കടന്നുപോന്നിരിക്കുന്നു. കൽക്കത്ത വിട്ട് ഒറീസ, ആസാം മുതലായ സുദൂരപ്രാന്തങ്ങളിൽ പോലുമുണ്ട് ഇവരുടെ ക്രയവിക്രയ വ്യവസായം.

ആ മുറിയിൽ ഹീരാലാൽസാഹ എന്നൊരു ബംഗാളി മാന്യൻ ഒററത്തിരി വിളക്കുപോലെ അങ്ങനെ കത്തിനിൽക്കുന്നുണ്ട്. സാഹ റെയിൽവേ ജോലിക്കാരനായിരുന്നു. ഒരുതവണ സൈഡ് ബിസിനസെന്നു പറഞ്ഞ് ഏതാനും പഴയ റെയിൽവേ സ്ലീപ്പേഴ്സ് ലേലംവിളി കേട്ടു. അതുകൊണ്ട് അയ്യായിരം ക. ലാഭം നേടി. അതേസമയം ശ്യാമാബസാറിൽ ഒരു പഴയവീട് ഇടിഞ്ഞുവീണു. അതിൻെറ കല്ലും മരവും ജനാലയും കട്ടിളയും എല്ലാം സാഹ വാങ്ങി. ഓഫീസ് സഹപ്രവർത്തകർ പിറകേ കൂടി. അപ്പോഴും അയാൾ ജോലി രാജിവെച്ചു.

സാഹ പറഞ്ഞു: 'ഗോഡസ് മംഗളചണ്ഡിയുടെ തിരുവുള്ളംകൊണ്ട് വല്ലതും ചെയ്യുവാൻ കഴിയുന്നു. അറിയാമോ മിസ്റ്റർ ബാനർജി, ബംഗാളികളുടെ ഏററവും വലിയ ശത്രു ബംഗാളികൾ തന്നെ. എന്നെ നോക്കു, ജോലിയും നോക്കിയിരുന്നു, ബിസിനസിൽ നിന്ന് ടു പൈസേയും കൊണ്ടുവന്നിരുന്നു. അതു നമ്മുടെ ബംഗാളി സഹോദരന്മാർക്ക് സഹിച്ചില്ല. ഇവിടെ ഈ ബിസിനസ് കേന്ദ്രത്തിൽ നോക്കു, ഗുജറാത്തി ഗുജറാത്തിയേയും സിന്ധി സിന്ധിയേയും നോക്കുന്നു, മാർവാഡികളുടെ കാര്യം പറയുകയും വേണ്ട. ഏതെങ്കിലും ഒരോഫീസിൽ ഒരു മാർവാഡി പണിയെടുക്കുന്നുണ്ടെങ്കിൽ പർച്ചേസുണ്ടായാലും സേൽസ് ആയാലും ചെന്നുവീഴുന്നതു് 'അസ്മാദി' കളുടെ കയ്യിൽ.'

ഹീരാലാൽ വിവരങ്ങളെല്ലാം അറിഞ്ഞുവെയ്ക്കുന്നവനാണ്. അയാൾ പറഞ്ഞു: 'നിങ്ങൾക്ക് ജായസ്വാലയുടെ ചരക്കു വിൽക്കാൻ നടന്നിട്ടു കിട്ടിയില്ലേ വീക്ക്? നിങ്ങൾക്കു രണ്ടുപൈസ തന്നാൽ അവർക്കു വലിയ ചേതമായി പോകും! എന്നാലോ, എനിക്കറിയാം—സ്വന്തം നാട്ടുകാരായ ചില ചെക്കന്മാർക്ക് അവരു ആറുമാസത്തെ ഗഡുവെച്ച് ചരക്കു കൊടുത്തു.'

ഹീരാലാലിനു് ഇപ്പോഠം ഭാഗ്യംതെളിഞ്ഞ കാലം. അയാഠം പറഞ്ഞു. 'ബളബാസാറിൻെറ അടുത്തു് ഗോഡൌസ് മംഗളചണ്ഡിയുടെ മൂർത്തിയുണ്ടു്. ഇടയ്ക്കുചെന്നു് അമ്മയെ സ്വന്തം ദുഃഖമറിയിച്ചിട്ടു വരും. അമ്മ യാതൊരു കഷ്ടപ്പാടിനും ഇടവരുത്തില്ല. അമ്മയുടെ കരുണകൊണ്ടു് ഒന്നൊന്നായി രണ്ടു സായ്പന്മാരുടെ പഴയ വീടിൻെറ ഉത്തരങ്ങളും ഓടും വാങ്ങി. രണ്ടുമാസം കൊണ്ടു ദ പൈസേ കയ്യിൽ വന്നു, പൊളിയെന്തിനു പറയുന്നു സാറിനോടു്?'

അയാഠം തുടർന്നു: 'ഇപ്പോഴെൻെറ സാറേ! വഴിയറിച്ചു നടക്കുകയാണു്. പൊളിഞ്ഞുവീഴാറായ വല്ല ബംഗ്ലാവും കണ്ടെത്താൻ കഴിഞ്ഞാൽ നല്ല കോളാണു്. യാതൊരു സൊല്ലയും പറയാനില്ല. വ്യവസ്ഥകളെല്ലാം ഉറപ്പിച്ചു് പത്രകടലാസിൽ ഒരു പരസ്യം കൊടുക്കുന്നു: 'സായ്പിൻെറ ബംഗ്ലാവു പൊളിക്കാൻ പോകുന്നു. വിലപിടിച്ച ഉത്തരങ്ങളും തൂണുകളും വെനീഷ്യൻ ടെയ്ല്കളും വിൽപനയ്ക്കു്. ഇന്ന സ്ഥലത്തു് അന്വേഷിക്കുക. ഒരു ബോർഡു ശരിപ്പെടുത്തി വെച്ചിട്ടുണ്ടു്, അതിലെഴുതിയിരിക്കുന്നു— സേൽ! സേൽ! സേൽ! പഴയ വീടു് പൊളിച്ചു വിൽക്കുന്നു. കൂടുതൽ വിവരത്തിനു് അകത്തു് അന്വേഷിക്കുക—'ഞങ്ങഠംക്കു് ഒരു ഹിന്ദുസ്ഥാനി കാവൽക്കാരനുണ്ടു്. അവൻ പൊളിക്കുന്ന വീട്ടിൽതന്നെ താമസിക്കും. അവിടെ വെച്ചുതന്നെ കല്ലും മരവും കട്ടിളയും ജനാലയും പഴയ സായ്പന്മാർ പണിയിച്ച പുരകളിൽ അവർ ഉപയോഗിച്ചിരുന്ന മററു വസ്തുക്കളും വിൽപനയാവുന്നു.'

ഹീരാലാൽ പറഞ്ഞു: 'സായ്പന്മാരുടെ വല്ല പുതയും കണ്ടെത്തിയാലയാഠംക്കു് സൂട്ടബിഠം കമ്മീഷൻ ലഭിക്കുന്നതാണു്.'

പൊളിഞ്ഞ ഭവനങ്ങളുടെ കാര്യമെടുത്തിട്ടപ്പോഠം സോമൻ പറഞ്ഞു: 'നിൽക്കു്, ഒന്നാലോചിച്ചു നോക്കട്ടെ.'

ഇന്നലെ തപതിയുടെ വീട്ടിലൊന്നു പോയാലോ എന്നാലോചിക്കയായിരുന്നു സോമൻ. നടന്നുനടന്നു് എൽഗിൻ റോഡിലെത്തിയപ്പോഠം ഒരു പഴയ ഭവനത്തിൽ സോമൻെറ കണ്ണു പതിഞ്ഞു. അവിടെ പുതിയതായി ഒരു ഫ്ളാററു് പണിയാനുള്ള സംരംഭമാണെന്നു തോന്നുന്നു. കാരണം കൂലിക്കാർ

ഒരു ലോറിയിൽ നിന്നു് ഒരു പുതിയ സൈൻബോർഡ് ഇറക്കുന്നതു കാണാറായി. സോമൻ ഹീരാലാലിനു സ്ഥലം പറഞ്ഞുകൊടുത്തു.

'തുണയ്ക്കണേ ചണ്ഡിമാതാവേ!' എന്നുപറഞ്ഞു് പുറത്തേക്കോരോട്ടം കൊടുത്ത ഹീരാലാലിനെ അന്നൊന്നും അങ്ങോട്ടു കാണുകയുണ്ടായില്ല.

രണ്ടാം ദിവസം രാവിലെയാണ് പിന്നെ കക്ഷിയെ കണ്ടെത്തുന്നതു്. ആളും അത്യാനന്ദിതനായി കാണപ്പെട്ടു. സോമനാഥന്റെ തോളിൽ കൈവെച്ചുകൊണ്ടു പറഞ്ഞു: 'ഗോഡസ് ചണ്ഡി കനിഞ്ഞില്ലെങ്കിൽ ഈ സൗഭാഗ്യം കൈവരുമായിരുന്നില്ല മി. ബാനർജി. പറഞ്ഞതു ശരിയാണു്. ശരിക്കും സായ്പിന്റെ ഭവനം, അടിതൊട്ടു മുടിവരെ ബർമീസ് തേക്കുകൊണ്ടു രചിച്ചതു്. അഡ്വാൻസ് കൊടുത്തിട്ടു വരികയാണു്.'

ഹീരാലാൽ പറഞ്ഞു: 'സാറും നൂറു നൂററമ്പതു ക. കയ്യിൽ വെച്ചോളൂ. വിചാരിച്ചപോലെയൊക്കെ പ്രൊഫിററ് തരമായാൽ ഇരുന്നൂറു ക. കൂടി പ്രതീക്ഷിക്കാം.'

സോമൻ പണം വാങ്ങാൻ മടിച്ചു. എന്നാൽ ഹീരാലാൽ അക്കാര്യത്തിൽ നിർബന്ധക്കാരനാണു്. അയാൾ പറഞ്ഞു: 'വിവരം തരുന്നതും ഒരു ബിസിനസാകുന്നു സാർ! സാറിന്റെ വിഹിതം സാറിനു തന്നില്ലെങ്കിൽ ഗോഡസ് മംഗളചണ്ഡി എന്തു വിചാരിക്കും? ഇനിയും മറ്റു് അന്വേഷിച്ചുകൊണ്ടിരുന്നോളൂ. പക്ഷെ ജെനുവിൻ സായ്പ് ബംഗ്ളാവായിരിക്കണം. ബംഗാളികളുടെ പൊളിഞ്ഞ ഭവനമായാൽ സുഖമില്ല സർ! അവർ വെള്ളമൊഴിച്ചു കഴുകി കഴുകി വീട്ടിൽ ബാക്കിയൊന്നും വെച്ചേയ്ക്കയുണ്ടാവില്ല.'

'ജെനുയിൻ സായ്പ് ബംഗ്ളാവ്.' എന്ന് എങ്ങനെ പറയാമെന്ന സംശയം സോമനുദിച്ചു. ഹീരാലാൽ പറഞ്ഞു: 'സായ്പന്മാർ അവർക്കു പാർക്കാൻ ഉണ്ടാക്കിയ ഭവനം തന്നെ. ഞങ്ങൾ സകലതും പൊളിച്ചു വിററഴിക്കും. ഭൂമിക്കു് വില കണ്ടമാനം കത്തിച്ചുകയറുകയാണു്. ഒരു സായ്പ് ബംഗ്ളാവിൽ കൂടിയാൽ രണ്ടു സായ്പന്മാരാണു് വാടകയ്ക്കുണ്ടായിരുന്നതു്. അതിനുപകരം അതിന്റെ സ്ഥാനത്തു് ഇരു-

പത്തഞ്ചോ മുപ്പതോ ഫ്ളാററുകൾ പണിയും. കിട്ടുന്ന വാടക യ്ക്കു കണക്കുണ്ടോ!'

ഹീരാലാൽ പറഞ്ഞു: 'അപ്പോൾ നോക്കിവെയ്ക്കാൻ മറ ക്കണ്ട സർ! ഇതേ എൽ. എൻ. റോഡുവഴി കഴിഞ്ഞമാസം ഞാൻ രണ്ടുതവണ നടന്നുനോക്കി. പക്ഷെ ഈ ബംഗ്ലാവ് കണ്ണിൽ പെടാതെ പോയി.'

# 12

പണം കീശയിൽ വെച്ച സമയത്തു് ആ ഉച്ചനേരത്തു് പെട്ടെന്നു് കോളേജുകാരിയായ ആ ശ്യാമളഗാത്രിയേയാണു് സോമൻ ഓർത്തുപോയതു്. ബിസിനസ് സമയത്തു് ഇവിടെയുള്ളവർ മററാരെയെങ്കിലും ഓർക്കുക പതിവില്ല. എന്നാൽ സോമനു് ഒടുവിൽ ഇവരിലൊരാളായിത്തീരുവാൻ കഴിയുമോ? ആശാ—നിരാശകൾക്കിടയിൽ ഊഞ്ഞാലാടുകയാണു് അയാൾ. വൈകിട്ടു് മിസ്ററർ മാങ്ങജിയുമായിട്ടു് ഒരു മീററിങ്ങ് ഉണ്ടു്. അതിനു മുമ്പു് എത്രയെങ്കിലുമുണ്ടു സമയം.

അതേ സമയം ഓഫീസ് ഫോൺ ബെൽ മുഴങ്ങി. സേനാപതി അവൻേറതായ ശൈലിയിൽ ഫോണെടുത്തു. പിന്നെ സോമനാഥനെ അവനൊന്നു ഞെട്ടിച്ചു:

'ബാബു, നിങ്ങൾക്കു ഫോൺ.' സോമന്നാരുണ്ടു് ഫോൺ ചെയ്യാൻ?'

ഫോണിന്നപ്പുറത്തു് തപതിയാണെന്നു് സോമനു ചിന്തിക്കാൻപോലും കഴിഞ്ഞില്ല. കോളേജ് സ്ട്രീററിൽ നിന്നാണു് അവൾ വിളിക്കുന്നതു്. ഇന്നു് പെട്ടെന്നു് റിസർച്ചിൽ നിന്നു് കുറച്ചു് ഒഴിവു കിട്ടി.

തപതിയോടു് അപ്പോൾതന്നെ വരാൻ പറയുകയാണു് വേണ്ടതെന്നു് സോമനാഥനു് മനസ്സിലാക്കാൻ കഴിയുന്നുണ്ടു്. തപതിക്കു് നിശ്ചയമായും എന്തോ പറയണമെന്നുണ്ടു്. ഇല്ലെങ്കിൽ ഫോൺ ചെയ്യേണ്ടിയിരുന്നില്ല.

സോമൻ ഫോണിൽ പറഞ്ഞു:

'സമയമുണ്ടെങ്കിൽ വരാവുന്നതാണു്.'

തപതി തിരക്കിത്തിരക്കി അരമണിക്കൂർ കൊണ്ടു് കാനോറിയ കോർട്ടിലെ എഴുപത്തിമൂന്നാമത്തെ മുറിയിൽ എത്തി. സോമനു് അവളോടു് വേറെയെവിടെയെങ്കിലും വരാൻ പറ-

യാമായിരുന്നു. മെട്രോ സിനിമയുടെ അരികിൽ നിൽക്കുകയായിരുന്നു ഇതിലേറെ സൗകര്യം. എന്നാൽ കരുതിക്കൂട്ടി തന്നെയാണ് ഇവിടെ വരാൻ പറഞ്ഞതു്. തപതിയെ വഞ്ചിച്ചിട്ട് കാര്യമില്ല. അവൾ സ്വയം വന്നു കാണട്ടെ തന്റെ സ്ഥിതി.

തപതി വരുന്നതു ദൂരെ വെച്ച് തന്നെ കണ്ട സോമന്റെ നെഞ്ചും വളരെ നാളുകൾക്കു ശേഷം മിടിക്കാൻ തുടങ്ങി.

തപതിയുടെ വലതുകയ്യിൽ ഏതാനും പുസ്തകങ്ങൾ. ഒരു പ്രിൻടഡ്മിൽ സാരി. വെള്ള ബ്ലൗസ്. അവളുടെ ശ്യാമളിമയോടൊത്തു് പെട്ടെന്നു് മറേറതോ ഔജ്വല്യം ഇണങ്ങിച്ചേർന്നു് ഇന്നു് ഏതാനും നാൾ കൊണ്ടു് തപതിയെ അസാമാന്യയാക്കിത്തീർത്തപോലെ തോന്നി. അവളുടെ നെററിക്കു മുകളിലെ മുടി പിടിയിലൊതുങ്ങാത്തവിധം മുഖത്തു വന്നു വീഴുന്നു. ഇന്നു് തപതി യഥാർഥമായും വിദൂഷിയായ ഒരു സുന്ദരിയായിരിക്കുന്നു,

മുമ്പ് തപതിയുടെ കണ്ണുകളിൽ കണ്ണട കണ്ടിട്ടില്ല. കറുത്ത ഫ്രെയിമുള്ള ആധുനിക ഡിസൈൻ കണ്ണട അവൾ വെച്ചിരിക്കുന്നു. കണ്ണട അവളുടെ മുഖഭാവമാകെ മാററിക്കളഞ്ഞിരിക്കുന്നു. അവൾ വളരെ ഗൗരവക്കാരിയാണെന്നു തോന്നിപ്പോകുന്നു. അവൾക്കു് പ്രായം തികഞ്ഞു. ഇന്നു് ഒരു കോളേജുകുമാരിയല്ല അവൾ എന്നു് ആ മട്ട് വിളിച്ചറിയിക്കുന്നു.

സോമൻ തപതിയുടെ മുഖത്തു് കുറെയേറെ നിമിഷങ്ങളോളം നോക്കിയിരുന്നുപോയി. മുറിയിൽ സേനാപതിയൊഴികെ വെറെയാരുമില്ല. ഇതു തപതിയേയും അല്പമൊന്നു വല്ലാതാക്കി.

സോമനാഥൻ അതിനിടയ്ക്കു് സ്വബോധത്തിനു ഭംഗം വരുത്തി ഗാഢസ്വരത്തിൽ പറഞ്ഞു: 'നിങ്ങളെ കണ്ടിട്ടറിയാൻ ഞെരുങ്ങിപ്പോയി. എന്നുതൊട്ടാണീ കണ്ണട?'

തപതി അയാളുടെ നേരെ ഏതാനും നിമിഷം നോക്കി നിന്നു. പിന്നെ പഴയ നാളത്തെപ്പോലെ സ്വാഭാവിക സ്വരത്തിൽ പറഞ്ഞു: 'രണ്ടു മാസമായി. വല്ലാത്ത തലവേദന. ഡോക്ടർ കണ്ട ഉടൻ പറഞ്ഞു കണ്ണട വെയ്ക്കണമെന്നു്.'

'ക്രമത്തിലധികം വായിക്കുന്നുണ്ടെന്നുതോന്നുന്നു.' സോമൻ സ്നേഹപൂർവം ചോദിച്ചു.

'എന്തൊരു കോമ്പിറ്റേഷനാണെന്നാണു വിചാരിച്ചതു്? വായിക്കാതെയെന്തുചെയ്യും?' അവളിൽ സോമനെ മുഗ്ധനാക്കിച്ചുമയ്ക്കുന്ന കിശോരിയായൊരു പെൺകുട്ടിയുടെ വിസ്മയമുണ്ടായിരുന്നു. പ്രായത്തോടൊപ്പം പല യുവതികളുടെ ജീവിതത്തിൽ നിന്നും വിസ്മയം യാത്രയാവുന്നു. തപതി ആ ഐശ്വര്യം ഇനിയും കൈവിട്ടു കഴിഞ്ഞിട്ടില്ല.

സോമനാഥനും തപതിയും തമ്മിൽ ഇപ്പോൾ ഒട്ടൊന്നുമല്ല അകൽച്ച. എന്നാലും ഈ നിമിഷത്തിൽ ആ അപ്രിയസത്യത്തെ അംഗീകരിക്കുവാൻ കഴിയുന്നില്ല അയാൾക്കു്. ഇപ്പോഴും തങ്ങൾ ഒരേ കോളേജിലെ വിദ്യാർഥികളാണെന്നാണു് തോന്നിപ്പോകുന്നതു്. സോമൻ മുഗ്ധദൃഷ്ടികളോടെ തപതിയെ ഒരിക്കൽ കൂടി നോക്കി. പിന്നെ പറഞ്ഞു: 'കണ്ണട നിങ്ങൾക്കു നന്നേ ചേരും തപതി.'

തപതി മറ്റു പല യുവതികളേയുംപോലെ നാട്യക്കാരിയല്ല. അവൾ മധുരമായി ചിരിച്ചുകൊണ്ടു് മറ്റൊന്നും പറയാതെ അഭിനന്ദനം സ്വീകരിച്ചു. അവൾ സോമനെ നോക്കി. കൺപോളകൾ പലവട്ടം അതിദ്രുതം അടച്ചു് തന്റെ ആനന്ദത്തെ പ്രകടിപ്പിച്ചുകൊണ്ടു് അവൾ പറഞ്ഞു: 'താങ്ക്സ്.' പിന്നെ കയ്യിലിരുന്ന പേനയുടെ മൂടി തുറക്കുകയും അടയ്ക്കുകയും ചെയ്തുകൊണ്ടു് അവൾ പറഞ്ഞു.

'ഫ്രെയിം ചെയ്യിക്കുന്ന സമയം നിങ്ങൾക്കു് പിടുത്തമായില്ലെങ്കിലോ എന്നു ഭയന്നു.'

അപ്പോൾ, തപതി ഇന്നും സോമന്റെ ഇഷ്ടാനിഷ്ടങ്ങൾ നോക്കണമെന്നു വിചാരിക്കുന്നുണ്ടു്. തനിക്കൊരു കണ്ണട തെരഞ്ഞെടുക്കുന്ന സമയത്തും അവൾ സോമനാഥനെപ്പറ്റി ചിന്തിച്ചു.

'നിങ്ങൾക്കായി ചായ വരുത്തട്ടെ തപതി?' സോമനാഥൻ ചോദിച്ചു.

തപതിക്കു് കുറച്ചു വല്ലായ്മതോന്നി. അവൾ ചോദിച്ചു: 'എന്തിനു വെറുതേ?'

'ഈ ഇടത്തിലുള്ളവർ എന്തുമാത്രം ചായയാണു് കുടിക്കുന്നതെന്നറിയാമല്ലോ.'

തപതി വേഗം സമ്മതിച്ചു.

ചായകുടി കഴിഞ്ഞപ്പോഠം സോമൻ പറഞ്ഞു: 'വരൂ. പുറത്തേക്കിറങ്ങാം.'

'അതു്കൊള്ളാം. നിങ്ങളുടെ പണി തടസ്സപ്പെടില്ലേ?' തപതി ചോദിച്ചു. അവളുടെ മനസ്സു് തുറന്നതാണു്. ബംഗാളിനു വെളിയിലായിരുന്നു കുട്ടിക്കാലമത്രയും എന്ന കാരണത്താൽ കൽക്കത്തയിലെ പല നീചതകളും സങ്കീർണതകളും അവളെ തീണ്ടിയിട്ടില്ല.

സോമൻ ഗൗരവഭാവത്തിൽ അവളെ നോക്കി പറഞ്ഞു: 'പണിയുണ്ടെങ്കിലല്ലേ തടസ്സം? പൊതുവേ എനിക്കിവിടെ പണിയൊന്നുമില്ല.'

തപതിക്കു് നല്ലതെന്നു പറയാവുന്ന ഒരു സ്വഭാവമുണ്ടു്. വലിഞ്ഞുകയറി വല്ല കാര്യത്തിൻേറയും ഉള്ളറിയാൻ മെനക്കെടാറില്ല. അഹേതുകമായ കൗതുകം പ്രദർശിപ്പിക്ക പതിവില്ല. അറിയാൻ കഴിയുന്നതുകൊണ്ടു് സംതൃപ്തയാകുന്നു. അവളുടെ മാനസികമായ ഈ സ്വാസ്ഥ്യം ഇന്നാട്ടിലെ അനേകം സ്ത്രീകഠംക്കു് ആദർശമാകാവുന്നതാണെന്നു് സോമനറിയാം. തപതി പറഞ്ഞു: 'എന്നാൽ വരൂ.'

എസ്പ്ലനേഡിൽ നിന്നു ബസിൽ കയറി അവർ നദീതീരത്തു് ചാന്ദ്പാൽ ഘാട്ടിനു മുമ്പിലിറങ്ങി.

'ഇത്രയേറെ പുസ്തകങ്ങഠം നിങ്ങളെ വിഷമിപ്പിക്കുന്നുണ്ടാവും. കുറെനേരം ഞാൻ ചുമക്കട്ടെ ഭാരം.' സോമൻ പുസ്തകങ്ങഠംക്കു് തപതിയുടെ നേരെ കൈനീട്ടി.

തപതി പുസ്തകങ്ങഠം ഒന്നുകൂടി മുറുകെപിടിച്ചു. ഗാംഭീര്യം നടിക്കാൻ പോയ അവഠം പൊട്ടിച്ചിരിച്ചു. പിന്നെ പെട്ടെന്നു് പിൻവലിച്ചു് അവഠം പറഞ്ഞു: 'ഇന്നു് നിങ്ങളോടു് വഴക്കിടാനാണു് വന്നിരിക്കുന്നതു് സോം!'

സോമനു് ഇതേപ്പററി ആശങ്കയില്ലാതിരുന്നില്ല: എന്നിട്ടും ധൈര്യം സഞ്ചയിച്ചുകൊണ്ടു് പറഞ്ഞു: 'കയ്യിൽ പുസ്തകം തന്നാലും വഴക്കിടാൻ വയ്യായ്കയില്ല തപതി.'

തപതി പറഞ്ഞു: 'തകൃതിയായ വഴക്കാണ്‌ ഇടാനുള്ള തു്.' അവളുടെ മേഘാവൃതമായ മുഖത്തു്‌ വീണ്ടും ചിരിയുടെ വെയിൽ എത്തിനോക്കി. സ്ട്രാൻഡ്‌ റോഡുവഴി അവർ രണ്ടുപേരും മന്ദഗതിയിൽ തെക്കോട്ട് നടന്നു. ഈ ഉച്ച സമയ ത്തു്‌ അവിടെ അത്ര തിരക്ക കാണില്ല. ഇടയ്ക്കിടക്ക്‌ അകലെ കോളേജ്‌ പുസ്തകങ്ങളും മററും കൈയിൽ വെച്ചുകൊണ്ടു്‌ ഒന്നും രണ്ടും വിദ്യാർഥിനീ വിദ്യാർഥികളുടെ ജോഡികഠം കാണ പ്പെട്ടു. വഴിക്കപ്പുറത്തു്‌ ഈഡൻ ഗാർഡൻ. പടിഞ്ഞാറുകൂടി ഒഴുകുന്ന ഗംഗയിലേക്ക്‌ ഇടയ്ക്കിടക്ക്‌ അവർ നോക്കിക്കൊണ്ടി രുന്നു.

തപതി നിശ്ശബ്ദത ഭഞ്ജിച്ചു. അവഠം ചോദിച്ചു: 'എന്തു കൊണ്ടാണ്‌ നിങ്ങളുടെ യാതൊരു വിവരവുമില്ലാത്ത തു്?'

സോമനു്‌ എന്തു പറയണമെന്നു്‌ മനസ്സിലായില്ല. ഒന്നും പറയാതെ നടന്നു.

തപതി പറഞ്ഞു: 'വിവരമറിയണമെന്നുള്ളവർക്ക്‌ അറി യാൻ തരമായില്ലെങ്കിൽ എന്താവും മാനസികാവസ്ഥ?'

'വളരെ വിഷമം തോന്നും. അങ്ങനെയല്ലേ?' സോമനാ ഥനു്‌ മനസ്സിനു വല്ലായ്മതോന്നി.

'നിങ്ങഠം കവിയല്ലേ? പറയൂ മറുപടി.' തപതി സരള ഭാവത്തിൽ ചുമതല സോമൻെറ ചുമലിൽത്തന്നെ വെച്ചുകൊ ടുത്തു.

കവി! ലോകത്തിൽ തപതി ഒരുവഠം മാത്രമാണു്‌ സോ മൻ കവിയാണെന്നു്‌ ഉള്ളിൽ വിചാരിക്കുന്നതു്. കവിതയു മായി തൊഴിലില്ലാത്ത സോമനു്‌ ഇപ്പോഠം യാതൊരു 'പററ്' മില്ല.

ഇന്നു്‌ മിക്കവാറും ജനവിരളമായ ഈ നദീതീരത്തുനിന്ന പ്പോഠം അതീതത്തിലെ കളഞ്ഞു കളിച്ച അനേകം സ്മൃതി കഠം സോമൻെറ മനസ്സിൽ ഉയർന്നുവന്നു. കാററിൽ കണ്ടമാനം പാറാൻ തുടങ്ങിയ മുടിയൊതുക്കാൻ മിനക്കെട്ടുകൊണ്ടു്‌ സോ മൻ പറഞ്ഞു.

'വളരെയേറെ ദിവസങ്ങഠംക്ക്‌ മുമ്പു്‌ ഒരിക്കൽ ഇവിടെ വരികയുണ്ടായി. ഓർമ്മയുണ്ടോ തപതിക്ക്‌?'

തപതി ചിരിച്ചുകൊണ്ടു പറഞ്ഞു: 'തീയതി പോലും ഓർക്കുന്നു, ആഷാഢത്തിലെ പ്രഥമ ദിവസം.'

'തീയതി പോലും ഓർക്കുന്നല്ലോ തപതീ!' അത്ഭുതപ്പെട്ടു സോമൻ.

'ചരിത്ര വിദ്യാർഥിനിയാണ്. പഴയതെല്ലാം ഓർത്തി ല്ലെങ്കിൽ എങ്ങനെ പാസാവും?' തപതി സഹജഭാവത്തിൽ ഉത്തരം പറഞ്ഞു.

സോമൻ തപതിയുടെ മുഖത്തേക്കു നോക്കി. സോമന് അവളിൽ എന്തെന്നില്ലാത്ത മമത തോന്നി. അവളുടെ ഇരുമൃദു കരങ്ങളും കൂട്ടിപ്പിടിച്ചു പറയണമെന്ന് തോന്നി; തപതി, പ്രേമം കൊണ്ട് നീ എന്നെ ധന്യനാക്കിയിരിക്കുന്നു. എന്നാൽ നീ എന്നെ ഇതിനായി തെരഞ്ഞെടുത്തതിൽ കാട്ടിയ അവി വേകത്തിൽ സത്യമായും ഞാൻ വ്യസനിക്കുന്നു. ഒരു സഹ പാഠിയെന്ന നിലയ്ക്ക് ഐ ജെനുയൻലി ഫീൽ സോറി ഫോർ യൂ.

എന്നാൽ സോമന് തപതിയോട് ഒന്നും പറയാൻ പററി യില്ല. സ്ത്രീയാണെങ്കിലും ആത്മവിശ്വാസമുണ്ട് അവൾക്ക്. തപതി കോമളയാണെങ്കിലും പുഷ്പവല്ലി പോലെ പരാശ്ര യം വേണ്ട അവൾക്ക്.

എത്രയോ പരിചിതങ്ങളായ മുഖങ്ങൾ മുമ്പിൽ തെളി ഞ്ഞു വന്നു. സോമൻ പറഞ്ഞു: 'പഴയ കാര്യങ്ങളെപ്പററി സം സാരിക്കുവാൻ സുഖം തോന്നുന്നു തപതി.'

നദിയിൽ നിന്നടിക്കുന്ന ആരെയും വകവെയ്ക്കാത്ത കാററി ൻെറ മര്യാദകെട്ട നിപീഡനങ്ങളിൽ നിന്ന് സാരിയെ സംര ക്ഷിച്ചുകൊണ്ട് തപതി പറഞ്ഞു: 'ചരിത്ര വിദ്യാർഥിനിക ളായ ഞങ്ങൾ രാപ്പകൽ ഭൂതകാലം തലയിലേററി നടക്കുന്നവ രാണ്. അതിനാൽ ഇടയ്ക്ക് ഭാവിയിലേക്കെത്തി നോക്കാൻ കൊതി തോന്നിപ്പോകുന്നു.'

'അങ്ങനെ തോന്നുന്നില്ല എനിക്ക് തപതീ! ഭാവിയെ പ്പററി ലേശമെങ്കിലും നിങ്ങൾക്ക് ചിന്തയുണ്ടായിരുന്നെങ്കിൽ തൊഴിലില്ലാത്ത സോമനാഥൻെറകൂടെ നിങ്ങളിങ്ങനെ ചുററി നടക്കില്ല' എന്നു പറയാൻ തോന്നി സോമന്.

'ദീപങ്കരനെ തപതി ഓർക്കുന്നുണ്ടോ?' സോമൻ ചോദിച്ചു.

'അസ്സലായിട്ടോർക്കുന്നു. വലിയ എടുത്തുചാട്ടക്കാരൻ!' തപതി പറഞ്ഞു.

'ഐ. ഏ. എസ്. ആയെന്നു കേട്ടു. അലിപ്പൂർ ഏ. ഡി. എം ആയിട്ടു വരുന്നു.' സോമൻ വാർത്തയറിയിച്ചു.

തപതി യാതൊരു താല്പര്യവും പ്രദർശിപ്പിച്ചില്ല. ഒന്നാം കൊല്ലം കോളേജിൽ ഈ ദീപങ്കരൻ തപതിയുടെ കണ്ണിൽപ്പെടുന്നതിനു പെട്ട പാട് സോമൻ ഓർക്കുകയായിരുന്നു. തപതി അയാളെ ലേശവും ഗണിച്ചില്ല. പഠിക്കാൻ കേമനാണെന്ന ഒരു തണ്ട് അയാൾക്കുണ്ടായിരുന്നു. ഇത്തരം സ്വഭാവക്കാരെ തപതി കണക്കിലെടുക്കുക പതിവില്ല. അവസാനം ദീപങ്കരൻ നീണ്ട ഒരു കത്തെഴുതി തപതിക്ക്. ഇതവളെ ഒന്നുകൂടി വിരക്തയാക്കി. അവൾ കത്ത് അങ്ങനെ തന്നെ മടക്കിക്കൊടുത്തു.

കോളേജിൽ നിന്ന് ഒളിച്ചു പുറത്തു കടന്ന് അന്ന് ഈ നദീതീരത്ത് വന്ന ദിവസം സോമന് സ്പഷ്ടമായും ഓർക്കാൻ കഴിയുന്നുണ്ട്. ശ്രീമയി, സമർ, തപതി ഇവർക്കു പിറന്നാൾ പ്രമാണിച്ച് വിരുന്ന് ഏർപാട് ചെയ്തിരുന്നു സോമൻ. അന്നു കാലത്ത് കമലയേടത്തി പിറന്നാൾ സമ്മാനമായി മുപ്പതു ക. കൊടുത്തിട്ടുണ്ടായിരുന്നു.

സോമന്റെ ജീവിതത്തിൽ എത്രയെത്ര കസവിട്ട കിനാവുകളാണുണ്ടായിരുന്നത്! അന്നുദിനം കിട്ടിക്കൊണ്ടിരുന്ന പ്രചോദനങ്ങളിൽ കവി സോമൻ അന്ന് അനവധി കവിതകൾ എഴുതിക്കൊണ്ടിരുന്നു. അവയ്ക്ക് രണ്ടുപേരായിരുന്നു അന്നത്തെ ആസ്വാദകർ. കമലയേടത്തിയും തപതിയും. തപതി മീററിൽ നിന്നു വന്ന് ആയിടക്കു മാത്രമാണ് കോളേജിൽ ചേർന്നത്. ഇത്രനാളും പഠിച്ചിരുന്നത് ഇംഗ്ലീഷ് മീഡിയത്തിൽ. നല്ല ബംഗാളി സംസാരിക്കാനറിയില്ലെന്നു പറഞ്ഞു നാണിച്ചിരുന്നതിനൊരു കണക്കില്ല. ബംഗാളി സാഹിത്യത്തോടും എഴുത്തുകാരോടും എന്തെന്നില്ലാത്ത ഭക്തി. സോമന്റെ ജനാരണ്യം അവൾക്ക് വളരെ പിടിച്ചു.

അതു മുതൽ കവിയോടുള്ള പരിചയം ഗാഢമായിക്കൊണ്ടുവന്നു. തപതിക്കായിട്ട് സോമൻ ഇത്തവണ നീണ്ട ഒരു കവിതയെഴുതി. പേർ 'ഇരുട്ടിനെക്കടന്ന്.' അത്യാനന്ദിതയായ തപതി പറഞ്ഞു: 'പേനയ്ക്കു ചെലവായ പണം മുതലായി. ജനാരണ്യമെന്ന കവിതയിൽ നിങ്ങൾക്ക് മനുഷ്യനെ സ്നേഹിക്കാൻ കഴിഞ്ഞില്ല. ഇത്തവണ മാനവ സമൂഹത്തിൽ അഗാധ വിശ്വാസം അർപ്പിക്കുവാൻ കഴിഞ്ഞിരിക്കുന്നു.'

'വല്ല കുററവും കുറവും കാണുന്നുണ്ടെങ്കിൽ പറഞ്ഞോളൂ. മടി വേണ്ട.' സോമൻ പറഞ്ഞു.

തപതിക്ക് വലിയ സന്തോഷമായി. വിരൽനഖം കടിച്ചുകൊണ്ട് പറഞ്ഞു: 'വലിയ ഉത്തരവാദിത്വമാണ് എന്നിൽ അടിച്ചേൽപിച്ചത്.' ഒന്നാലോചിച്ചിട്ട് അവൾ തുടർന്നു: 'എപ്പോഴും ഗാംഭീര്യം കൊള്ളില്ല. കവികൾക്ക് ചിരി നിഷിദ്ധമല്ല.'

തപതിയുടെ അഭിപ്രായമനുസരിച്ച് സോമൻ കനക്കുറവുള്ള കവിതകൾ എഴുതി: 'വനലതാ സേനിന്റെ ബോയ് ഫ്രൻഡിനോട്'. ആ കവിത വായിച്ച് കമലയേടത്തി കണക്കററു ചിരിച്ചുപോയി. അവൾ പറഞ്ഞു: 'ഇതു് ഒരു പുതിയ രീതിയിൽ രചിച്ച കവിതയാണെന്നു തോന്നുന്നു. സോമൻ ആരുടെയെങ്കിലും ബോയ് ഫ്രൻഡ് ആകാനാണോ ശ്രമം?' സോമൻ മുഖം മറച്ചു ചിരിച്ച് ഉത്തരം പറയാതെ മാറിക്കളഞ്ഞു. കവിത വായിച്ച് തപതി പറഞ്ഞു: 'വല്ല നാളും പുസ്തകമാക്കുകയാണെങ്കിൽ 'തപതീറായിയുടെ ഉപദേശപ്രകാരം' എന്ന് എഴുതണം. ഇല്ലെങ്കിൽ അഡൈ്വസ് ഫീസ് തരേണ്ടി വരും.'

തപതി ഇതൊക്കെ ഓർക്കുന്നുണ്ടോ? സോമന് അറിയണമെന്നുണ്ട് അതു്. പുഴക്കാററിന്റെ കുസൃതി ഊട്ടിച്ചുവരികയാണ്. സോമനാഥന്റെ കയ്യിൽ പുസ്തകങ്ങൾ കൊടുത്തു് തപതി സാരിത്തുമ്പ് ഒതുക്കിവെച്ചു. പിന്നെ ചോദിച്ചു 'അന്നാദ്യമായി ഇവിടെ വന്ന ദിവസം ഇവിടം ഇത്രയ്ക്കു ശ്യാമളമായിരുന്നോ?'

'അന്നു് നമ്മുടെ മനസ്സിനു് ശ്യാമളതയുണ്ടായിരുന്നു തപതി!' സോമൻ ശാന്തഭാവത്തിൽ പറഞ്ഞു.

തപതി പറഞ്ഞു: 'നിങ്ങൾ അന്നും ഒതുക്കമുള്ളവനായിരുന്നു. മനസ്സിലെന്താണു ചിന്തിക്കുന്നതെന്ന് മററാർക്കും അറിയാൻ ഇടവരുത്തിയിരുന്നില്ല. അന്ന് കോളേജിൽ പോകുമ്പോൾ ബസ്സ്റ്റാൻഡിൽവെച്ചു തന്നെ നിങ്ങളെ കണ്ടുമുട്ടി. എന്റെ കൂടെ ശ്രീമയി. നിങ്ങൾ പറഞ്ഞു: 'ഇന്നു നിങ്ങൾ രണ്ടു പേരേയും സൽക്കരിക്കാൻ ഭാവമുണ്ട്. ഇടയ്ക്കു് കൈക്കൂലി തന്നില്ലെങ്കിൽ കവിത കേൾക്കാനാളെക്കിട്ടില്ല.'

'എന്നെപ്പോലെ തന്നെ ശ്രീമയിയും വളരെ ഫോർവേഡായിരുന്നു. ഒരു കാര്യവും വായിലൊതുങ്ങില്ല. ഒപ്പംതന്നെ അവൾ പറഞ്ഞു: 'വിരുന്നിനു ഭാവമുണ്ടെങ്കിൽ നദീതീരത്തു തന്നെവേണം. സ്ഥലംഗ്രാൻഡാണെന്നു് കേൾക്കുന്നു.' നിങ്ങൾ സമ്മതിച്ചു. ചിരിച്ചുകൊണ്ടു പറഞ്ഞു: 'മൂന്നു പേർ കൂടി പുറപ്പെടുന്നതു് നിഷിദ്ധമാകുന്നു. അതിനാൽ നിങ്ങൾ രണ്ടുപേരും ചേർന്നു് ഒരു നാലാമനെ നോമിനേററു ചെയ്യണം.' ലളിതയെ വിളിക്കാമെന്ന് ഞാൻ വിചാരിച്ചു. എന്നാൽ വായാടി ശ്രീമയി പറഞ്ഞു: 'അങ്ങനെയായാൽ പ്രാകൃതികമായ ഭാഷാസാമ്യം നഷ്ടപ്പെടും.' എനിക്ക് ബംഗാളി അത്രയ്ക്കൊക്കെയല്ലേ വശമുണ്ടായിരുന്നുള്ളു? ലളിതയെ സംഘത്തിലെടുത്താൽ ആൺകുട്ടികളും പെൺകുട്ടികളും തമ്മിലുള്ള പ്രൊപ്പോർഷൻ നഷ്ടപ്പെടുമെന്നാണു് ശ്രീമയി പറഞ്ഞതിന്റെ സാരമെന്ന് ധരിക്കുവാൻ കഴിഞ്ഞില്ല.'

'ശ്രീമയി എന്നോട് രഹസ്യമായി ചോദിച്ചു: 'ആരാണു് നിന്റെ നോമിനി?' ഞാൻ ചിരിച്ചുകൊണ്ടു പറഞ്ഞു: 'സോമനല്ലേ ആതിഥേയൻ?' ശ്രീമയിക്കു സമരനെ കൂട്ടണമെന്നാണു് മോഹമെന്നു മനസ്സിലാക്കിയ നിങ്ങൾ സമരനെത്തന്നെ ക്ഷണിച്ചു.'

സോമനാഥൻ ചിരിച്ചുകൊണ്ടു പറഞ്ഞു: 'സമരനെ തെരഞ്ഞെടുത്തതിന്റെ പിറകിൽ നിങ്ങൾക്കൊക്കെ ഇത്രയേറെ താല്പര്യമുണ്ടായിരുന്നുവെന്നു് ആരറിഞ്ഞു? എന്നാലും ആ സമരനെന്ന ആസാമി ഇത്രയ്ക്കു സൂത്രശാലിയാണെന്നു് വിചാരിച്ചിരുന്നില്ല.'

ഭൂതകാലത്തെ അയവിറക്കിക്കൊണ്ടു് സോമൻ പറഞ്ഞു. 'തപതി ഓർക്കുന്നുണ്ടാവും, അന്നു് നമ്മൾ ഇവിടെ വന്നെത്തി'

യത്തു് ഉച്ചയ്ക്കായിരുന്നു—പന്ത്രണ്ടു മണിക്കു്. പതിനഞ്ചു് മിനിട്ടോളം കോലാഹലംകൂട്ടിക്കൊണ്ടുകഴിച്ചശേഷം സമരൻ പെട്ടെന്നു വാച്ചിലേക്കു നോക്കിയിട്ടു പറഞ്ഞു: 'പുഴക്കരെസ്സ്റ്റലെ റെസ്റ്റാറൻറിൽ നമ്മൾ പന്ത്രണ്ടേമുക്കാലിനു മുമ്പു് പോകയുണ്ടോ വില്ല. അതുകൊണ്ടു് ഏതാനും നിമിഷത്തേക്കു് വേർപാടു്.' എത്ര അഭിപ്രായങ്ങൾ, അത്രയും മാർഗങ്ങൾ. ഞങ്ങളുടെ മുമ്പിൽ രണ്ടു ചോയ്സ്, ഒന്നുകിൽ ഈഡൻ ഗാർഡൻ. അല്ലെങ്കിൽ പുഴക്കര. ശ്രീമയി ഒരു നാണയംകൊണ്ടു് ഹെഡ്-ടെയ്ൽ ചെയ്തുനോക്കി. അവർ ഈഡൻ ഗാർഡനിലേക്കു തിരിച്ചു. നമ്മൾ രണ്ടുപേരും പുഴക്കരയിൽത്തന്നെ മിഴിച്ചുനിന്നു.'

'നിങ്ങൾ അന്നു വല്ലാതെ പരിഭ്രമിച്ചുപോയിരുന്നു സോം.' തപതി ഓർമിപ്പിച്ചു.

'പരിഭ്രമിക്കാതിരിക്കുമോ? നിങ്ങളെക്കുറിച്ചായിരുന്നു വേവലാതി. പുരുഷന്മാരായ ഞങ്ങൾ രണ്ടുപേരും നേരത്തെക്കൂട്ടി ഗൂഢാലോചന നടത്തി നിങ്ങൾ രണ്ടു പേരെയും വേർപെടുത്തിയെന്നു വിചാരിച്ചാലോ?'

സുദർശനയായ തപതി അവളുടെ പുതിയ കണ്ണടയിലൂടെ സ്നിഗ്ധവും പ്രശാന്തവുമായ ദൃഷ്ടി പതിപ്പിച്ചുകൊണ്ടു് പറഞ്ഞു: 'കവികൾക്കു ഗൂഢാലോചന അറിയില്ല എന്നു് എനിക്കുപണ്ടേ അറിയാം സോം.'

'അന്നു് നിങ്ങളെ എനിക്കു് എത്ര ഇഷ്ടം തോന്നിയെന്നോ തപതീ! വർഷകാലത്തു് ആദ്യം വിരിഞ്ഞ കദംബപുഷ്പംപോലെ.'

'നിങ്ങൾ എത്ര സരളപ്രകൃതിയായിരുന്നു സോം! സമരനും ശ്രീമയിയും വഴിയിൽ അദൃശ്യരായപ്പോൾ തീരെ നെർവസായി. എന്നിട്ടു പറഞ്ഞു: 'നിങ്ങൾക്കു വേണമെങ്കിൽ ഇപ്പോൾത്തന്നെ അവരെ വിളിച്ചുകൊണ്ടുവരാം.' ഞാൻ തടഞ്ഞില്ലായിരുന്നെങ്കിൽ അവരെ തിരിച്ചുവിളിച്ചേനെ. ഞാൻ പാഞ്ഞോറൻചിക്കാരി. (ബംഗാളികൾക്കു യു. പി. പടിഞ്ഞാറാണു്) മീററിൽ സൈക്കിളോടിച്ചുനടന്നിരുന്ന ഞാൻ. ജിംനേഷ്യത്തിൽ മല്ലയുദ്ധം പഠിച്ചവൾ. ചെക്കന്മാരെ എനിക്കത്ര ഭയമില്ല ഞാൻ പറഞ്ഞു: 'അവരെ വെറുതേയെന്തിന

ഡിസ്റ്റർബ്ബുചെയ്യുന്നു?' എന്നിട്ടും നിങ്ങളുടെ തളർച്ച വിട്ടുമാറിയില്ല. ക്ഷോഭിച്ച് രഹസ്യവാർത്ത പുറത്തുവിട്ട നിങ്ങൾ പറഞ്ഞു: 'ഇന്നു് എൻെറ പിറന്നാൾ. ഏട്ടത്തി 30 ക. കയ്യിൽ തന്നിട്ടുണ്ടു്. ഇഷ്ടംപോലെ ചെലവാക്കാൻ.'

സോമൻ പതുക്കെ ചിരിച്ചുകൊണ്ടു പറഞ്ഞു: 'ഇതിനുശേഷം നിങ്ങൾ എന്നെ വല്ലാതെയൊന്നു പേടിപ്പിച്ചു. ഗംഭീര സ്വരത്തിൽ ചോദിച്ചു: 'സോമനാഥബാബു, പിറന്നാളിനു കിട്ടുന്ന പണം പല വിധത്തിലും ചെലവാക്കാവുന്നതാണു്. അതിനു് ഞങ്ങളെത്തന്നെ എന്തിനു കൂട്ടിനു വിളിച്ചു?'

അന്നത്തെ സംഭവമോർത്തു് ഇന്നും ഇത്രയേറെ നാൾ ചെന്നിട്ടും തപതി ചിരിച്ചു. 'നിങ്ങളുടെ മുഖഭാവം കണ്ടിട്ടു് അന്നു് എനിക്കു് ചിരിപൊട്ടിപ്പോയി. നിങ്ങൾ പരിഭ്രമത്തോടെ പറഞ്ഞു: 'നിങ്ങൾ ജനാരണ്യമെന്ന കവിത ഇഷ്ടപ്പെട്ടു് പലരേയും ചൊല്ലിക്കേൾപ്പിച്ചു. അതിനു കൃതജ്ഞത രേഖപ്പെടുത്തുവാനാണു് നിങ്ങളെ ക്ഷണിച്ചതു്.'

# 13

സോമൻ 'ചപ്ര' മുടി ഒതുക്കിക്കൊണ്ടു് തപതി പറയുന്നതു് സകൗതുകം ശ്രദ്ധിക്കുകയായിരുന്നു. അയാരം പറഞ്ഞു: 'നിങ്ങരം എന്റെ നില കണ്ടു ചിരിക്കുകയായിരുന്നുവെന്നു് ലേശംപോലും പുറത്തുകാട്ടിയില്ല. യാതൊരു ഭാവഭേദവുമെന്യേ പറഞ്ഞു: 'കൃതജ്ഞത വേണ്ടതു് വായനക്കാരുടെ ഭാഗത്തു നിന്നല്ലേ സോം! ഒരു പ്രസിദ്ധപ്പെടുത്താത്ത കവിത അങ്ങനെതന്നെ എനിക്കു് തന്നില്ലേ?' ഇതിനുശേഷം നിങ്ങരം കോപംനടിച്ചു പറഞ്ഞു: 'നിങ്ങളുടെ പിറന്നാളിൻനാരം എന്നെ ഇങ്ങനെ വിപത്തിലാക്കിയതെന്തിനു്? എന്തെങ്കിലും സമ്മാനം കൊണ്ടുവരാൻ സൗകര്യം ഉണ്ടാക്കിത്തന്നില്ല.'

തപതി പറഞ്ഞു: 'നിങ്ങളുടെ അസഹായാവസ്ഥ അന്നു് 'ക്ഷ'യായി എന്നു പറയണം. പിറന്നാളാണെന്നു് നിങ്ങളോടു മാത്രമേ പറയാവൂ. ശ്രീമയിയോ സമരനോ അറിയരുതു് എന്നുണ്ടായിരുന്നുവെന്നു് അന്നു് നിങ്ങരം പറഞ്ഞപ്പോരം എനിക്കു് നിങ്ങളോടു് മമത തോന്നി.'

സോമൻ ഒന്നും മറന്നിട്ടുണ്ടായിരുന്നില്ല. തപതിയോടു് പറഞ്ഞു: 'നിങ്ങരം സമ്മതിച്ചപ്പോരം എനിക്കാശ്വാസമായി. ജന്മദിനത്തിനു് അഭിനന്ദനം ആവശ്യമാണു് സോമനാഥബാബു! 'നിങ്ങരം വലിയവനാവട്ടെ! ഖ്യാതി നേടട്ടെ! മെനി ഹാപ്പി റിട്ടേൺസ് ഓഫ് ദി ഡേ' എന്നു പറഞ്ഞപ്പോരം എനിക്കു നിങ്ങളെ എത്ര ഇഷ്ടമായെന്നോ? മനസ്സിനു തോന്നിയ ഈ ആനന്ദം നിങ്ങളോടു് പറയണമെന്നു തോന്നി. എന്നാൽ ധൈര്യം മതിയായില്ല.'

തപതി സ്വല്പം മിണ്ടാതിരുന്നിട്ടു് ഗൗരവത്തോടെ പറഞ്ഞു: 'നിങ്ങളുടെ ഈ സ്വഭാവമാണു് എന്നെ മിണ്ടാതെയാക്കുന്നതു്' സോം. നിങ്ങളുടെ ആനന്ദത്തിലോ ദുഃഖത്തിലോ പങ്കാളിയാകാൻ എന്നെ നിങ്ങളനുവദിക്കുന്നില്ല.'

സോമനാഥൻ ഉത്തരമൊന്നും പറയാതെ നടന്നുതുടങ്ങി. ദൂരെ പരിചിതമായ ആ റെസ്റ്റാറണ്ട് കാണപ്പെട്ടു. അതിന്റെ രണ്ടാംനിലയിലിരുന്നുകൊണ്ടായിരുന്നു ഒരു ദിവസം അവർ പരസ്പരം കണ്ടെത്തിയത്.

സോമൻ പറഞ്ഞു: 'ഓർക്കുന്നുണ്ടോ അന്നു നമ്മൾ പടിഞ്ഞാറെയററത്ത് ഒരു കോണിലുള്ള മേശയ്ക്കു ചുററുമാണിരുന്നത്.'

അയാൾ ആത്മഗതംപോലെ തുടർന്നു: 'ജനാലയുടെ വലിയ ചില്ലുവാതിലിലൂടെ ഗംഗാജലപ്രവാഹം കാണാമായിരുന്നു. ഞാൻ അസ്ഫുടസ്വരത്തിൽ ഉച്ചരിച്ചു. പതിതപാവനി ഗംഗേ! നിങ്ങൾ ഒന്നുംതന്നെ പറഞ്ഞില്ല. അത്ഭുതഭാവത്തിൽ എന്നെ നോക്കി. ഞാനും ഗംഗയിൽനിന്ന് മുഖം തിരിച്ച് നിങ്ങളുടെ നേരെ നോക്കി. പെട്ടെന്ന് ആദ്യമായി നമ്മൾ രണ്ടുപേരും പരസ്പരം തിരിച്ചറിഞ്ഞുവെന്ന് കണ്ണിന്റെ തിളക്കത്തിൽനിന്നു മനസ്സിലായപോലെ തോന്നി.'

തപതി പറഞ്ഞു: 'അപ്പോൾ നിങ്ങൾ എല്ലാം മനസ്സിൽ വെച്ചിട്ടുണ്ട്. ഞാനോർത്തു—' അവൾ പെട്ടെന്നു നിർത്തി.

'എന്താണോർത്തത്? പറയൂ, മടിക്കണ്ട' സോമൻ അഭ്യർഥിച്ചു.

അഭിമാനിയായ തപതി പറഞ്ഞു: 'ഞാൻ ഓർത്തു, അതീതത്തെ നിങ്ങൾ വേയ്സ്റ്റ് പേപ്പർ ബാസ്കററിൽ തള്ളിയെന്ന്.'

സോമൻ പറയാനൊന്നും കിട്ടാതെയിരുന്നുപോയി.

സ്നേഹമയിയായ തപതി മധുരസ്വരത്തിൽ ചോദിച്ചു: 'മുഷിഞ്ഞോ?'

സോമൻ പറഞ്ഞു: 'ഇല്ല തപതീ! എന്തിനാണ് നിങ്ങളോട് മുഷിയുന്നത്?' അയാൾ വളരെ നെർവസ് ആയി— 'അറിയാമോ തപതീ!' അയാൾ വീണ്ടും വീണ്ടും വല്ലതും പറയാനു ശ്രമിച്ചുനോക്കി.

'പറയൂ.' അവൾ കരുണസ്വരത്തിൽ പ്രാർഥിച്ചു.

'ജീവിതത്തെ ഒരു വിധത്തിലും ഒരു പാതയിലേക്കാക്കാൻ കഴിയുന്നില്ല.' സോമൻ കപടമെന്യേ സമ്മതിച്ചു.

തപതിയോട്ട് ഇതൊക്കെ പറയാൻ നാണം തോന്നിയിരുന്നു. എന്നാൽ ഇന്ന് അയാരം ഒന്നുംതന്നെ മറച്ചുവച്ചില്ല. 'നിങ്ങരം, അച്ഛൻ, ഏടത്തി, ഏട്ടന്മാർ—എല്ലാവരും അധീരമായ ആഗ്രഹത്തോടെ എന്നെ നോക്കിയിരിക്കുന്നു. എന്നാൽ എനിക്കാകട്ടെ സ്വന്തം കാലിൽ നിൽക്കാൻ കഴിയുന്നില്ല. നിങ്ങളെല്ലാവരേയും ഞാൻ നിരാശപ്പെടുത്തി. എനിക്കു് എവിടെയോ എന്തോ കാര്യമായ തരക്കേടുണ്ടു്.'

തപതി ഇക്കാര്യത്തിൽ ലേശവും അസ്വാസ്ഥയല്ല. അവരം പറഞ്ഞു: 'നിങ്ങരം വേണ്ടതിലധികം വിചാരപ്പെടുകയാണു സോം. കവിയല്ലേ, ചിന്തിക്കുക സ്വാഭാവികം. മററുള്ളവരാണെങ്കിൽ ഇത്ര ചിന്താധീനരാവില്ല. തന്നെപ്പററിയുമില്ല, അന്യരെപ്പററിയുമില്ല.'

'അവർ പരമസുഖമായി കഴിയുന്നവരായിരിക്കും. അതുകൊണ്ടല്ലേ?'

'അതങ്ങനെയായെന്നുവരാം. എന്നാൽ അക്കൂട്ടരെ എനിക്കു് ലേശവും പിടിക്കില്ല. ദീപങ്കരന്റെ കഥ നിങ്ങരം പറയുകയുണ്ടായി. ആ ചെറുപ്പക്കാരൻ ഇത്തരത്തിൽപ്പെടുന്നു. ഐ. ഏ. എസ്സ്കാരനായി, നേരുതന്നെ. പക്ഷെ തൻകാര്യത്തെപ്പററി മാത്രമേയുള്ള ചിന്ത.'

സോമനാഥൻ കുറച്ചുനേരം ഒന്നുംമിണ്ടാതെ ദൂരെ ഗംഗയിൽക്കൂടെ തുഴഞ്ഞുപോയിരുന്ന ഒരു തോണിയിലേക്കു നോക്കിക്കൊണ്ടു പറഞ്ഞു: 'ഓർക്കുന്നുണ്ടോ? ശ്രീമയിയും സമരനും നമ്മളെ എത്ര വലിയ ആപത്തിലാണു കടുക്കിക്കളഞ്ഞതു്? പന്ത്രണ്ടേമുക്കാലിനു് റെസ്റ്റാറൻറിൽ വരണമെന്നാണു് പറഞ്ഞിരുന്നതു്. വന്നതു വളരെ നേരത്തെ അസ്വസ്ഥമായ കാത്തിരിപ്പിനുശേഷം ഒന്നരയ്ക്കു്. പരിഭവം പറഞ്ഞപ്പോരം മങ്ങിച്ചിരിയോടെ സമരൻ പറഞ്ഞു: വാച്ചിനു് എന്തോ പിശകു് പററി. ശ്രീമയിയുടെ മുഖത്തും കണ്ടില്ല യാതൊരു ഭാവഭേദവും.'

തപതി വാച്ചിലേക്കു നോക്കി. ഒന്നേകാൽ മണി. അവരം പറഞ്ഞു: 'ഒരു കാര്യം പറയട്ടെ: കോപിക്കയില്ലല്ലോ?'

'ആദ്യം കാര്യമെന്താണെന്നു കേരക്കട്ടെ.'

'നിങ്ങളെ ലഞ്ചിനു ക്ഷണിക്കുന്നു.' അവരാം ഭയന്നു ഭയ-ന്നാണു പറഞ്ഞതു്.

സോമൻ വിരോധം പറഞ്ഞില്ല. എന്നാൽ അയാളുടെ മുഖം കറുത്തു.

പടിഞ്ഞാറേ അററത്തുള്ള ആ പരിചിതമായ സീററിൽ അവർ ഇരുന്നു. കോളേജിലെ ആ പഴയ സോമനാഥൻ എങ്ങോ പോയിമറഞ്ഞു ഇന്നു് തപതിയുടെ മുമ്പിലിരുന്നിരുന്നതു് പ്രാണഹീനനും നിഷ്പ്രഭനുമായ സോമനാണു്. ശോഭനവും സുന്ദരവുമായ കവിതയുടെ ഭാഷയിൽ സംസാരിച്ചിരുന്ന സോമൻ ഇന്നു് മൗനമവലംബിച്ചിരിക്കയാണു്. അത്യാവശ്യമായിവന്നാൽ മാത്രം സംസാരിക്കുന്ന മട്ടുകാരനായിരിക്കുന്നു അയാരം. എന്നാൽ തപതിയുടെ സുന്ദരസ്വപ്നങ്ങരം ഈ ഒരാളെ കേന്ദ്രീകരിച്ചാണു് രൂപം കൊള്ളുന്നതു്.

സോമൻ ഈ സന്ദർഭത്തിലും പ്രേമത്തിൽ പണത്തിൻെറ വിഷം കാണുകയാണു്. ഗംഗാതീരത്തുള്ള ഈ സ്ഥാനത്തു് പ്രിയപ്രേയസിയോടൊപ്പം പലപ്പോഴും വരുമെന്നു സ്വപ്നം കണ്ടിരുന്നുവെന്നതു് ശരിതന്നെ. എന്നാൽ തപതി അതിൻെറ ചെലവു് താൻ നിർവഹിക്കുമെന്നു പ്രസ്താവിക്കുന്ന ഒരു സന്ദർഭം വരുമെന്നു് അയാരം ഒരു നാളും ഓർത്തിരുന്നതല്ല.

എവിടെയോ താളപ്പിഴ പററിയെന്നു് തപതിക്കുടൻ മനസ്സിലായി. താൻ മറെറാന്നും വിചാരിക്കാതെ പറഞ്ഞതിനെ അതേപടി എടുക്കുവാൻ സോമനു് കഴിയുന്നില്ല.

'പരിഭവിച്ചോ?' തപതി ചോദിച്ചു.

'ഇല്ല.' സോമൻ ചുരുക്കത്തിൽ ഉത്തരം പറഞ്ഞു.

അയാരം വിചാരിക്കുകയാണു്. ആഷാഢമാസത്തിൽ ആദ്യത്തെ തീയതി നാളത്തെ ആദ്യത്തെ കണ്ടെത്തലിനു ശേഷം ഈ നദിയിലൂടെ കുറേയേറെ ജലം പ്രവഹിച്ചു. വേലിയിറക്കത്തിൻെറ ഒലിവിൽ സോമൻ ക്രമേണ പുറകോട്ടു് തള്ളപ്പെട്ടു. തപതിയാകട്ടെ വേലിയേററത്തിൻെറ പ്രവാഹത്തിൽ ക്രമേണ മുന്നേറിക്കൊണ്ടിരുന്നു. ആദ്യമായി അന്നുകണ്ടെത്തിയ ദിവസം രണ്ടുപേരും കോളേജിൽ പ്രഥമവർഷ വിദ്യാർഥികളായിരുന്നു. സുദർശനനായ സോമൻ കഴിച്ചു കൂട്ടാൻ ഞെരു-

ക്കമൊട്ടമില്ലാത്ത നല്ലൊരു തറവാട്ടുകാരൻ. പുറമേ ഒരു കവി. സാധാരണ സ്ത്രീകളുടെ സാമാന്യദുഃഖം തൊട്ട ജനാരണ്യം പോലുള്ള വിഷയങ്ങളെപ്പററി കവിതകഠം എഴുതാൻ കഴിവുള്ളവൻ. തപതി പൊതുവേ മുഖശ്രീയുള്ള ശ്യാമള തരുണി. സ്വഭാവം മധുരം. ബംഗാളിലൊരു പുതുക്കക്കാരി. ബംഗാളി കഷ്ടി പിഷ്ടിയായിട്ടേ സംസാരിക്കാനാവു സോമനാഥനെ കാര്യമായി തോന്നിയതു കൊണ്ടുതന്നെയാണ് അയാഠക്ക് ഹൃദയം ഈ വിധം സമർപ്പിച്ചത്.

എന്നാൽ അതു കഴിഞ്ഞിട്ടോ? തപതി പഠിക്കുവാൻ മിടുക്കു കാണിച്ചു. വിദ്യാർത്ഥിനിയെന്ന നിലയ്ക്ക് പേർ സമ്പാദിച്ചു സോമനാഥൻ ഓർഡിനറിയായിത്തന്നെ കഴിഞ്ഞു. തപതിക്കു ധാരാളം മാർക്കു കിട്ടി. സോമൻ തോൽക്കാതെ രക്ഷപ്പെട്ടു. തപതിക്ക് നല്ല ഇംഗ്ലീഷ് എഴുതാനും പറയാനുമറിയാം. സോമൻ അതിൽ വളരെ പിറകിലായിരുന്നു. ഇതിനുശേഷം പ്രിയതമയോട് ഒപ്പമൊപ്പം നീങ്ങുവാൻ സോമനു കഴിഞ്ഞില്ല. തപതി യൂണിവേഴ്സിററിയിൽ എം. ഏയ്ക്കു ചേർന്നു. എളുപ്പം ഡിഗ്രി വാനിററി ബാഗിലാക്കി. സോമനാകട്ടെ ബി. ഏ. കഴിഞ്ഞു് ഡസൻ കണക്കിനു അപേക്ഷ ഫാറം പൂരിപ്പിച്ചയക്കുകതന്നെ പണി കഴിഞ്ഞ രണ്ടുരണ്ടരക്കൊല്ലമായിട്ട്. തപതി റിസർച്ച് സ്കോളർ. സോമന്റെ കവിയശഃ പ്രാർത്ഥിത്വം എന്നേ വാടിക്കൊഴിഞ്ഞു. അയാളുടെ എംപ്ലോയ്മെൻറ് എക്സ്ചേഞ്ച് കാർഡു നമ്പർ രണ്ടുലക്ഷത്തിപതിനായിരത്തിപതിനേഴ്.

ഇതൊക്കെ തപതിക്ക് അറിയില്ല എന്നു പറഞ്ഞുകൂടാ. എന്നാൽ ഒരു ആഷാഢത്തിന്റെ പ്രഥമദിവസത്തിൽ അവഠം തന്റേതാക്കി എടുക്കുകയും ഹൃദയം സമർപ്പിക്കയും ചെയ്യുതാർക്കോ അയാളെ അവഠം തള്ളിക്കളയുകയുണ്ടായില്ല. സോമനാഥന്റെ തുടർന്നുള്ള ജീവിതവുമായി അവഠംക്ക് ബന്ധമൊന്നുമില്ല എന്നപോലെ തപതി ഇതിനിടയ്ക്ക് വിടർന്നു. അവളുടെ മാററ് ഒന്നുകൂടി കൂടി. ഫസ്റ്റ് ഇയറിൽ ഇത്രയുണ്ടായിരുന്നില്ല, അവഠം.

യൗവനത്തിന്റെ പ്രഥമ പ്രഹരത്തിൽ പലരും പലതിനാലുമാണ് ആകൃഷ്ടരാകുന്നതെന്ന് സോമൻ വിചാരിച്ചു.

ഒരു നിമിഷത്തിൽ അയോഗ്യരായ പലർക്കും ഹൃദയം നിവേദിക്കുക പോലും ചെയ്യുന്നു. എന്നാൽ ബുദ്ധിമതികൾ അതിനെ അവസാന ചടങ്ങായി എടുക്കുന്നില്ല. സമരനോടൊപ്പം ശ്രീമയി എത്രയെത്ര ദിക്കിൽ ചുററിക്കറങ്ങി നടന്നു! ഈഡനിൽ നിർജനമായ പഗോഡയ്ക്കരികിൽ അവർ ആഷാഢത്തിലെ പ്രഥമ ദിവസം ഒന്നരമണിക്കൂർ കരുതിക്കൂട്ടിത്തന്നെ ചെന്നിരുന്നു. ചുംബിക്കുവാനും ശ്രീമയി തടസ്സം പറയാറില്ല. അതിനുശേഷം സുന്ദരനായ സമരൻെറ കൈകോർത്തുപിടിച്ചുകൊണ്ടു് ശ്രീമയി ലെയ്ക്കിൻെറ തീരത്തും, ബൊട്ടാണിക്സിലും, ബാൻഡൽ ചർച്ചിൻെറയങ്കണത്തിലും മാറിമാറി സഞ്ചരിച്ചു. എന്നാൽ സമരൻ പഠിപ്പിൽ അമാന്തം കാട്ടുവാൻ തുടങ്ങേണ്ട താമസം ശ്രീമയി തെററിക്കളഞ്ഞു. അയാൾക്കു ഭാവിയില്ലെന്നു കണ്ട നിമിഷംതൊട്ടു് വിശ്വസ്തതം കാട്ടലവസാനിപ്പിച്ചു.

ശ്രീമയി കാണിച്ചതു നന്നായെന്നു സോമനു തോന്നി. ഓരോരുത്തനുമുണ്ടു് സ്വന്തം മതാമതങ്ങളെപ്പററി പുനരാലോചിക്കാനധികാരം. ഇല്ലായിരുന്നെങ്കിലോ ശ്രീമയി എന്തുമാതിരി ബുദ്ധിമുട്ടിപ്പോകുമായിരുന്നു! നെററിയിലെ ചുകപ്പു നിറത്തിൻെറ പിൻബലത്താൽ ഓഫീസർ അശോക ചാററർജിയുടെ പുത്തൻ ഫിയററു് കാറിൽ ഈ വിധം സുഖമായി അങ്ങനെയിരിക്കുവാൻ ഒരുക്കമായിരുന്നില്ല. ശ്രീമയിയെ മാത്രമെന്തിനു പറയുന്നു? കോളേജിലെ എത്രയോ പെൺകുട്ടികൾ ക്ലാസിൽ പഠിക്കുന്ന ചെറുപ്പക്കാരുടെ കൂട്ടു പിടിച്ചെടുത്തിട്ടുണ്ടു്, സിനിമയ്ക്കു പോയിട്ടുണ്ടു്, അന്ധകാരത്തിൽ കൂട്ടുകാരൻെറ ചില ചില്ലറ ദൗർബല്യങ്ങൾ താങ്ങേണ്ടി വന്നിട്ടുണ്ടു്. എന്നാൽ അരവിന്ദനു തുല്യം ജോലി കിട്ടിയവർ അവരുടെ കൂട്ടുകാരിയുടെ കഴുത്തിൽ മാലയും അണിയിച്ചിട്ടുണ്ടു്. ബാക്കിയുള്ളവരും അവരുടെ കൂട്ടുകാരികളും എവിടെ പോയി മറഞ്ഞു? തങ്ങൾ ജീവിതസഖിയാകാമെന്നാണയിട്ടിരുന്നവരെ ഇന്നു പലരും വഴിക്കുവെച്ചു് കണ്ടാൽ അറിയില്ല. തൊഴിലില്ലാത്തവനെ പ്രേമിക്കാൻ തക്ക വിലാസലഹരി ബംഗാളി ഇടത്തരം കുടുംബത്തിലെ വനിതമാർക്കു് കൊള്ളില്ല. അവർക്കു് സാമ്പത്തിക സുരക്ഷിതത്വമത്രേ ആവശ്യം. തനിക്കൊരു പെങ്ങള

ണ്ടായിരുന്നുവെങ്കിൽ സോമനും ഇതുതന്നെയാണ് ആഗ്രഹി ക്കുക.

'നിങ്ങൾ വല്ലാതെ പരിഭവിച്ചിരിക്കുന്നു. മുഖം കണ്ടാലറിയാം. അതല്ലേ ഒന്നും മിണ്ടാതിരിക്കുന്നതു്?' 'തപതി പരുഷം പറഞ്ഞു.

കുട്ടിയെപ്പോലെ ചിരിച്ചു സോമൻ. തപതിക്കിഷ്ടമാണ് ഈ ചിരി. അവൾ പറഞ്ഞു:

'നിങ്ങളുടെ ചിരി അതേപോലെ തന്നെ സോം. ചുരുക്കം പേർക്കേ ഇങ്ങനെ ചിരിക്കാനാവൂ.'

'ചിരി കണ്ടു് മനുഷ്യനെ അളക്കുന്നതു് ഇന്നത്തെ കാലഘട്ടത്തിൽ അപകടമാണ് തപതീ!' സോമൻ ചിരിയടക്കി വെയ്ക്കാൻ ശ്രമിച്ചു

'നല്ലവരല്ലാത്തവർക്കു് ഇങ്ങനെ ചിരിക്കുക സാധ്യമല്ല.' സോമനാഥന്റെ മുഖത്തേക്കു നോക്കി ചൊടിയോടെ അവൾ മറുപടി കൊടുത്തു. ഈ സ്വാഭാവികമായ ചിരി കണ്ടിട്ടാണ് ചങ്ങാതികളുടെ തിരക്കിൽ നിന്നു് തപതി സോമനെ അന്വേഷിച്ചു കണ്ടെത്തിയതു്.

ഭക്ഷണത്തിനുള്ള ഓർഡർ കൊടുത്തതു് തപതിയാണ്. സോമനു് തിന്നാനെന്താണിഷ്ടമെന്നു് അവൾക്കറിയാം.

തിന്നുന്നതിനിടയ്ക്കു് സോമൻ ചോദിച്ചു. 'കുറേ പിണങ്ങാൻ ഭാവമുണ്ടെന്നു പറഞ്ഞിരുന്നല്ലോ.'

തപതി ചിരിച്ചു. 'വേണ്ടെന്നു വെച്ചിട്ടില്ല. പക്ഷേ ഭക്ഷണസമയത്തു് അതു പാടില്ലല്ലോ.'

'അനുവാദം തന്നിരിക്കുന്നു, എന്നാലോ?'

തപതി പറഞ്ഞു: 'സോം! നിങ്ങളെന്താണ് എന്നെ ഇങ്ങനെ അകററി നിർത്തുന്നതു്?' വളരെ വിഷമിച്ചാണ് അവൾ ഇതു പറയുന്നതെന്നു സോമനു മനസ്സിലാക്കാൻ പ്രയാസം ഉണ്ടായില്ല.

അയാൾ നിമിഷത്തേക്കു് സ്തംഭിച്ചിരുന്നു. പിന്നെ അവളുടെ മുഖത്തേക്കു നോക്കി പറഞ്ഞു: 'എനിക്കർഹതയില്ലാത്തതൊക്കെ നിങ്ങൾ എനിക്കു സമ്മാനിക്കുകയാണ് തപതി! എന്നാൽ ഞാൻ മനുഷ്യനല്ലാതായിട്ടില്ല. നിങ്ങൾക്കു ഹാനി വരുത്തുവാനെന്നെക്കൊണ്ടാവില്ല.'

ശാന്തയായ തപതി ഗാംഭീര്യത്തോടെ പറഞ്ഞു: 'ആരോടെങ്കിലും സംസാരിക്കുകയോ കത്തെഴുതുകയോ ചെയ്യാലതു ഹാനികരമാവുമെന്നാണു് പറയുന്നതു്?'

'നമ്മുടെയിന്നാട്ടിൽ യുവതികളെ സംബന്ധിച്ചിടത്തോളം അങ്ങനെതന്നെയാണു തപതീ! നിങ്ങാംക്കു് ഒരുപകാരവും ചെയ്യാനായില്ല, നിങ്ങാംക്കു പററിയവനാവുംവിധം എന്നെ രൂപപ്പെടുത്തിയെടുക്കാനും കഴിഞ്ഞില്ല. എന്നാൽ നിങ്ങളുടെ ഭാവി തുലയ്ക്കുവാനെനിക്കെന്തായാലും കഴിയില്ല.' സോമനാഥൻെറ സ്വരം ഇടറുന്നുണ്ടെന്നു തോന്നുന്നു.

# 14

എന്നാൽ തപതി ഭാവഭേദമൊന്നും കൂടാതെ സോമൻെറ നേരെ നോക്കി ചോദിച്ചു: 'സ്ത്രീകഠം പുരുഷന്മാർക്കു തുല്യരാണെന്നു നിങ്ങഠം സമ്മതിക്കുന്നില്ലേ?'

'നിശ്ചയമായും, ഭരണഘടനാദത്തമായ അധികാരം വകവെച്ചു തന്നില്ലെങ്കിലുണ്ടോ രക്ഷ? മുമ്പിൽ തന്നെ നിൽക്കുന്നു ഹൈക്കോർട്ട്. അകലെ കൽക്കത്താ ഹൈക്കോർട്ടിൻെറ താഴികക്കുടം ഇവിടെ നിന്നു നോക്കിയാൽ കാണാം.'

'അങ്ങനെയാണെങ്കിൽ എന്നെ പ്രായപൂർത്തി വരാത്തവളായി കണക്കാക്കുന്നതെന്തിനു്? നിങ്ങഠം എന്നോടു് യാതൊന്നും മറച്ചുവെയ്ക്കാറില്ലല്ലോ.'

'നമ്മുടെ സ്വന്തം മനസ്സാക്ഷി അടക്കിവെയ്ക്കാനാവുന്നില്ല തപതീ! എനിക്കു് മാനമില്ല, വേലയില്ല, ചിലവിനു മാർഗമില്ല, നിങ്ങഠംക്കു് എല്ലാമുണ്ടു്.'

തപതി ചോദിച്ചു: 'അപ്പോഠം എനിക്കു് സ്വന്തമായി യാതൊരധികാരവുമില്ലേ? ഞാൻ എന്തിനെയാണു ഇഷ്ടപ്പെടേണ്ടതെന്നു് തീരുമാനിക്കാൻ എനിക്കു് വയ്യെന്നോ? പുരുഷന്മാരുടെ ജോലിയൊഴികെ മറെറാന്നുംതന്നെ യുവതികഠംക്കിഷ്ടമായിക്കൂടാ? മറുനാടുകളിൽ ഇങ്ങനെയൊന്നുമല്ലല്ലോ. ഇംഗ്ലണ്ടിലും അമേരിക്കയിലും എത്രയോ തരുണികഠം ജോലിയെടുത്തു ഭർത്താക്കന്മാരെ പഠിപ്പിക്കുന്നു, അവരെ സ്വന്തം കാലിൽ നിൽക്കാറാക്കുന്നു.'

സോമൻ ഗംഭീരസ്വരത്തിൽ പറഞ്ഞു: 'നമ്മഠം രണ്ടുപേരും വിദേശത്തു ജനിച്ചെങ്കിൽ നന്നായിരുന്നു.'

എന്നാൽ തപതിയുടെ മനസ്സ് അത്ര ദുർബലമല്ല. അവഠം പറഞ്ഞു: 'എവിടെ പിറന്നാലെന്തു്? മനസ്സിലെന്തു വേണമെന്നു തോന്നുന്നുവോ അതു ചെയ്യും.'

സോമൻ മിണ്ടാതെ നിന്നു. അയാഠം വിചാരിക്കയാണു്. മറുനാട്ടിൽ പിറന്നിരുന്നെങ്കിൽ ഒരു പ്രശ്നവും ഉദിക്ക

മായിരുന്നില്ല. അവിടെ ആരും ഈവിധം തൊഴിലില്ലാതെയിരിക്കുന്നില്ല.

'എന്താണാലോചന?' തപതി ചോദിച്ചു.

വിഷണ്ണനെങ്കിലും ക്ഷമ കൈവെടിയാതെ സോമൻ പറഞ്ഞു: 'നിങ്ങൾ തന്നതു സ്വീകരിക്കുന്നതായാൽ മറ്റുള്ളവർ എന്നെ വെറുതെ വിടില്ല തപതീ! അവർ വ്യാഖ്യാനിക്കും ഈ ഒരു 'തൊര'വുമില്ലാത്തവൻ കരുതിക്കൂട്ടി പഠിപ്പും സൗന്ദര്യവും സൗശീല്യവുമുള്ള ചെറുപ്പക്കാരിയുടെ ജീവിതം തുലയ്ക്കാനാണു ഭാവം. അറിയാമോ തപതിക്ക്? രണ്ടരക്കൊല്ലം പടിതോറും തൊഴിൽ പിച്ചക്കു തെണ്ടിനടന്നു ലോകരുടെ കണ്ണിൽ ഞാൻ ചെറിയവനായി. എന്നാൽ ഇന്നോളം എന്റെ മുന്നിൽ ഞാനങ്ങനെയായിക്കഴിഞ്ഞിട്ടില്ല. തൻമുമ്പിൽ താനേ ചെറിയവനാകാനെനിക്കു് കുറച്ചൊന്നുമല്ല പേടി.'

തപതി ഒന്നുംപറയാതെ മുഖത്തേക്കു് നോക്കിയിരുന്നു. സ്ത്രീകൾ എത്രയോ ഗംഭീരകാര്യങ്ങളിൽ എത്രയെളുപ്പം തീരുമാനമെടുക്കുന്നു. എന്നാൽ പുരുഷന്മാർക്കു് അത്രയ്ക്കെളുപ്പം അതു സാധ്യമാവുന്നില്ല. അവർക്കെത്രയെല്ലാം സംശയങ്ങളും സംഘട്ടനങ്ങളും നടത്തേണ്ടിവരുന്നു!

സോമൻ പറഞ്ഞു: 'പറഞ്ഞാൽ നിങ്ങളും കമലയേടത്തിയും വിശ്വസിക്കില്ല. എന്നാൽ ഈയിടെ ഇടയ്ക്കിടയ്ക്കു് പേടി തോന്നുന്നു. ഒടുവിൽ എനിക്കു് എന്നെത്തന്നെ അസാരനെന്നു തോന്നാതിരിക്കട്ടെ.'

ബിൽ എത്തി. സോമൻ ബിൽ എടുക്കാൻ ശ്രമിച്ചു. തപതി കൈ കടന്നുപിടിച്ചു. ഒന്നാമതായിട്ടാണു് തപതിയുടെ ചൂടുള്ള അംഗത്തിന്റെ കോമളസ്പർശനം അനുഭവിക്കുന്നതു് അയാൾ. ഗാഢമായ സാന്നിധ്യത്തിന്റെ അനാസ്വാദിതപൂർവമായ ഒരു കമ്പനം അയാൾക്കനുഭവപ്പെട്ടുവെങ്കിലും അയാൾ അടുത്ത നിമിഷം കൈ വിടുവിച്ചു.

തപതി ഗൗരവത്തോടെ ചോദിച്ചു.

'നിങ്ങളെ ഇവിടെ കൊണ്ടുവന്നതാരു്?'

സോമൻ പറഞ്ഞു: 'എല്ലാ വസ്തുക്കൾക്കുമുണ്ടു് ഒരു നിയമം. യുവാക്കളെ ചെറുതാക്കിക്കൂടാ.'

തപതി പറഞ്ഞു: 'പ്ലീസ് സോം! പറയുന്നതു കേൾക്കൂ. ഇന്നാദ്യമായി യു. ജി. സി. സ്കോളർഷിപ്പിന്റെ ഇരുനൂററിഅൻപതു ക. കിട്ടി. വളരെ നാ ം തൊട്ടുള്ള ആഗ്രഹമാണ് ആദ്യമായി ഇതു കയ്യിൽ വരുന്ന ദിവസം നിങ്ങളെ വന്നു കാണണമെന്ന്.'

അവരം പിന്നെ പറഞ്ഞതു യാതൊന്നും സോമൻ വകവെച്ചില്ല. ബിൽ കൊടുത്തുതീർത്തു് പുറത്തുവന്നു. ബസ്സ്റ്റോപ്പിനരികിലേക്കു നടന്നുകൊണ്ടു സോമൻ പറഞ്ഞു. 'നിങ്ങൾക്കു വിശ്വാസമായില്ല. എന്റെ പക്കൽ പണമുണ്ട്. ഇന്നാണ് ഇരുനൂററി അൻപതു ക. എനിക്ക് സമ്പാദ്യമായി കിട്ടിയതു്.'

തപതി പറഞ്ഞു: 'ഇതാരംഭം. എനിക്കറിയാം. നിങ്ങൾക്ക് ബിസിനസിൽ നല്ല സമ്പാദ്യം ഉണ്ടാവും. അന്ന്.'

മുഴുവനാക്കും മുമ്പെത്തി തപതിയുടെ ബസ്. അവരംക്ക് ഭവാനിപൂരിലേക്കാണ് പോകേണ്ടതു്. സോമൻ ഓഫീസിലേക്ക് മടങ്ങും.

ബസിൽ കയറാൻ സഹായിച്ചുകൊണ്ടു സോമൻ ചോദിച്ചു: 'അന്ന്?'

'അന്ന് എന്തു പറഞ്ഞാലും കേൾക്കില്ല. ജീവിതമത്രയും നിങ്ങളുടെ ഒപ്പം നിൽക്കും.'

തപതിയുടെ വാക്കുകരം നിരവധി വാദ്യയന്ത്രങ്ങരം ഒപ്പം പുറപ്പെടുവിക്കുന്ന അനിർവചനീയമായ സ്വരഝങ്കാരം പോലെ സോമന്റെ ചെവികളിൽ ഇപ്പോഴും മുഴങ്ങുകയാണ്. സോമനാഥന് സ്വന്തം കാലിൽ നിൽക്കാറാകണം. ലോകത്തിനൊരു ഇത്തിരംക്കണ്ണിയായി ഇനി എന്തുവന്നാലും സമയം നഷ്ടപ്പെടുത്തില്ല.

വൈകുന്നേരം മിസ്റ്റർ മാഠാജിയെ ചെന്നു കാണാമെന്നാണ് സോമൻ ഏറ്ററിരിക്കുന്നതു്. മാഠാജിമാർ പലതരം കെമിക്കൽ വ്യവസായങ്ങരം നടത്തുന്നു. ആദക്ബാബുവാണു വിവരം നൽകിയതു്. അയാരം പറഞ്ഞു: 'വളരെ മാന്യരായ കൂട്ടർ ബോംബെയിലെ മുസ്ളീങ്ങരം. നിങ്ങളുടെ ബ്രജ് ബാബുവിനെപ്പോലെ സ്വന്തം തൊഴിൽക്കാരുടെയും നാട്ടുകാ

രുടെയും കാൽ വാരില്ല. എല്ലാത്തരക്കാരുമായിട്ടുമുണ്ട് ഇവർക്കിടപാട്. കിട്ടുന്ന പണമത്രയും നാട്ടിലേക്ക് കടത്തുന്ന സ്വഭാവക്കാരല്ല.'

മാരാജിമാരുമായി ഇതിനിടയ്ക്ക് പല തവണ സോമൻ കണ്ടു സംസാരിച്ചു കഴിഞ്ഞിരിക്കുന്നു. അവർ ഒററവാക്കിനു അയാളെ തിരിച്ചയയ്ക്കുകയല്ല ഉണ്ടായത്. സോമനെ അവർ ഒന്നു കൊട്ടിനോക്കി ഒന്നു രണ്ട് ഓഫീസുകളിൽ നിന്ന് ഉള്ളുകള്ളികൾ അറിഞ്ഞു വരാൻ നിയോഗിച്ചു നോക്കി. സോമൻ ആവുംവിധം ശ്രമിച്ചു. ഒന്നു രണ്ടു നല്ല വാർത്തകൾ നേടിക്കൊണ്ടു വരികയും ചെയ്തു.

ഇന്നു ചെന്ന സമയം മിസ്റ്റർ മാരാജി ചോദിച്ചു: 'എങ്ങനെ പ്രവർത്തനങ്ങൾ ഒക്കെ, മിസ്റ്റർ ബാനർജി!'

ഈ ഭാഗത്തെ പ്രവർത്തനങ്ങളിൽ നിന്ന് ഒന്നുമായില്ല എന്നു പറഞ്ഞുകൂടാ എന്നു സോമൻ ധരിച്ചു കഴിഞ്ഞിരിക്കുന്നു. അങ്ങനെ പറഞ്ഞാൽ പാർട്ടിയുടെ വിശ്വാസത്തിനു ചാഞ്ചാട്ടം തുടങ്ങും. ഇവനെക്കൊണ്ടൊരു വസ്തുവാവില്ലെന്ന് ധരിക്കും. അതിനാൽ ബിസിനസ് നിയമമനുസരിച്ച് സോമൻ പറഞ്ഞു: 'നിങ്ങളുടെയൊക്കെ അനുഗ്രഹംകൊണ്ട് ഒക്കെ നടക്കുന്നു.'

മാരാജി ചോദിച്ചു: 'ഇപ്പോൾ ഏതു ലൈനിലാണ്?'

എന്താണു പറയേണ്ടതെന്ന് പിടികിട്ടിയില്ല. പെട്ടെന്ന് സായ്പന്മാരുടെ തകർന്ന ബംഗ്ലാവുതിരക്കി നടക്കുന്നുവെന്നു പറഞ്ഞതുകൊണ്ട് മാരാജിക്ക് വിശേഷിച്ചൊരു പിടുത്തമൊന്നും തോന്നാനില്ല. പിന്നെയാണ് കവറിൻേറയും കടലാസിൻെറയും കഥ ഓർത്തത്. അയാൾ പറഞ്ഞു: 'പേപ്പർ, സ്റ്റേഷനറി തുടങ്ങിയ ഓഫീസ് സാധനങ്ങൾ സപ്ലൈ ചെയ്യുന്നതിനാണു കൂടുതൽ ശ്രദ്ധിക്കുന്നത്.'

മാരാജി പറഞ്ഞു: 'ആ ലൈനിലെല്ലാം അസാധ്യ തിരക്കാണ്. അവിടെ ഗുണം കിട്ടുമെന്നാണോ പറയുന്നത്?'

'ഓഫീസിലും കച്ചേരിയിലും മററും ഹയർ ലവലിൽ കുറച്ചു പിടിയുണ്ട്. ഒരു വിധം കാര്യങ്ങൾ കാണുന്നു.' സോമൻ ഈ രോഗം സുന്ദരമായിത്തന്നെ അഭിനയിച്ചു. കഴിഞ്ഞ

ഏതാനും മാസം കൊണ്ട് അയാഠംക്ക് മുപ്പതും പിന്നെ ഒരു ഇരുന്നൂററിയൻപതും—ആകെ ഇത്രയും സംഖ്യയാണ് സമ്പാദ്യമെന്നു പറയാൻ കിട്ടിയതെന്ന് മാഠാജി അറിഞ്ഞിരുന്നെങ്കിൽ—

'പ്രവർത്തനം വിപുലമാക്കിക്കൊണ്ടു വരു.' മിസ്ററർ മാഠാജി പ്രോത്സാഹിപ്പിച്ചു: 'ബിസിനസ് എന്നു പറയുന്ന സാധനമില്ലേ? അതിൽ ഒരിടത്തു നിക്കുക എന്നുവെച്ചാൽ അതാണ് മരണം. സദാ മുന്നോട്ടേറുക—അതാണാവശ്യം.'

ഏതു മാതിരി ഉത്തരമാണിതിനു പറയേണ്ടതെന്ന് സോമന് എളുപ്പം തോന്നിയില്ല. ഒടുവിൽ പറഞ്ഞു: 'പറയാതെ തന്നെ നിശ്ചയമുണ്ടാവുമല്ലോ, ക്യാപ്പിററലിൻെറ അഭാവം. അതില്ലെങ്കിൽ ബിസിനസ് നടക്കില്ല. ഗവണ്മെൻറുടമയിലുള്ള ബാങ്കുകാർ പറയുന്ന പണം ഞങ്ങഠം തരാമെന്ന്. എന്നാൽ കേവലം നാം കേവാസ്സേ. അവരോടു പണം വാങ്ങി ക്യാപ്പിററലുണ്ടാക്കുക അസാധ്യം.'

ഇതിനിടെ മാഠാജി സഹോദരന്മാരിൽ ഒരാഠം കൂടി അവിടെ എത്തി. സീനിയർ മാഠാജി പുതിയതായിവന്നെത്തിയ കൊച്ചു മാഠാ സഹോദരനെ പരിചയപ്പെടുത്തി. ജൂനിയർ മാഠാജി സോമൻെറ മുഖത്തേക്കു നോക്കി പറഞ്ഞു: 'മുഖപരിചയം നന്നെ തോന്നുന്നുണ്ട്.'

'എവിടെ വെച്ചാവും പറയൂ!' സ്ടാൻഡ് റോഡിലുള്ള റെസ്ററാറൻറിൽ ഇരിക്കയായിരുന്നില്ലേ ഇതുവരെ ഈ മനുഷ്യൻ? സോമൻ അല്പമൊരാലോചനയിൽ മുഴുകി.

മാഠാജി പറഞ്ഞു: 'അതെ, പിടി കിട്ടി. ലേക്കിൻെറ കരയിൽ നിങ്ങഠം ഒരു അംബാസിഡർ കാർ ഓടിക്കയായിരുന്നു. ഒപ്പം ഒരു മാന്യയുവതി. നിങ്ങഠം രണ്ടുപേരും കൊക്കാകോള കുടിച്ചു. ഞാനും അതേ കടയിൽ നിന്നു കോള കുടിച്ചു.'

സോമനാഥൻ കാറുകാരനാണെന്നു സീനിയർ മാഠാജി ധരിച്ചുവശായി. 'പറഞ്ഞുവന്നതെന്താണെന്നോ മി. ബാനർജി, ട്രഷ്ടി എന്നും മേലോട്ടായിരിക്കട്ടെ. നിങ്ങഠംക്കു സ്വന്തം വാഹനമുണ്ട്. ഉററവരും പററുള്ളവരുമായിട്ട് ഉന്നതസ്ഥാനങ്ങളിലിരിക്കുന്നുണ്ട്; അനേകം പേർ. നിങ്ങഠം വമ്പിച്ച

വല്ലതുമൊക്കെ ചെയ്യാൻ നോക്കണം. പണത്തെപ്പററി ചിന്തിക്കുകയേ വേണ്ട. പണമാവശ്യമേ അല്ലെന്നു്. നിങ്ങാം ഓർഡർ ബുക്കുചെയ്യണം. അതു മാത്രം മതി. കമ്പനി നേരിട്ടു് ചരക്കെത്തിച്ചുകൊടുക്കും പാർട്ടിക്കു്. നിങ്ങാക്കു കമ്മീഷൻ ഇരുന്നിടത്തു്.'

മാഓജി എന്താണീ പറയുന്നതെന്നു സോമനു പിടികിട്ടുന്നില്ല.

മാഓജി പറഞ്ഞു: 'എന്റെ ചില വേണ്ടപ്പെട്ടവർ ബോംബെയിൽ കെമിക്കൽ ഫാക്ടറി തുറന്നിരിക്കുന്നു. ചില പ്രോഡക്ററുകാം ഞങ്ങാം തന്നെ മാർക്കററിലിറക്കുന്നു. കുറച്ചിരിക്കു നിങ്ങാം. എന്റെ കസിൻ ബോംബെയിൽനിന്നു എത്തിയിട്ടുണ്ടു്. ഇപ്പോാം വരും.'

മാഓജിയുടെ കസിൻ അല്പം കഴിഞ്ഞപ്പോാം എത്തി, എല്ലാം കേട്ടിട്ടു് അയാാം പറഞ്ഞു: 'നിങ്ങാംക്കു ഒരു ചാൻസു് തരാൻ വിഷമമില്ല. ഞങ്ങളുടെ പുതിയ പ്രോഡക്ടു് ചില സ്ഥലങ്ങളിൽ വില്പനയ്ക്കു ശ്രമിച്ചുനോക്കു. നിങ്ങാംക്കു ധനസംബന്ധമായ യാതൊരു ഭാരവുമില്ല. നേരെ ഞങ്ങാംക്കു് ഓർഡർ അയപ്പിച്ചേക്കു. എന്നിട്ടു് മെച്ചപ്പെട്ട വല്ലതും പ്രവർത്തിച്ചുകാണിക്കാൻ കഴിഞ്ഞാൽ നിങ്ങളുടെ ഫ്യൂച്ചർ ബ്രൈററു്. ഞങ്ങാം നിങ്ങളെ ഏജൻസി ഏല്പിക്കുന്നതായിരിക്കും. കമ്മീഷൻ കിട്ടും. അതു പറയേണ്ടല്ലോ '

സോമനു ക്ഷോഭംകൊണ്ടു പൊറുതിയില്ലാതായി. ആദക്ബാബു ഉപദേശിക്കയാണു്: 'ഒന്നു പരീക്ഷിച്ചുനോക്കു. വല്ലതും ചെയ്യാനാവുമോ എന്നു്. അങ്ങേ മുറിയിലെ മിസ്റ്റർ സിംഘി ബോംബെയിലെ നല്ല ഒരു കമ്പനിയുടെ ഏജൻസിയുള്ളവനാണു്. തിരിഞ്ഞും മറിഞ്ഞും തിങ്കളോടു് തിങ്കാം ഉറുപ്പികപന്തീരായിരം പെട്ടിയിൽ വന്നുവീഴുന്നു, അയാളുടെ.'

ഇതൊക്കെ കാരണം സത്യമായും സോമനാഥന്റെ ഭാഗ്യം ഇത്തവണ ഉദിക്കില്ല എന്നു പറഞ്ഞുകൂടാ.

ഇതിനിടെ കമലയേടത്തിക്കു തിരക്കായിത്തുടങ്ങി 'അച്ഛനെ ഇനി മറച്ചുപിടിച്ചിട്ടെന്താണു പ്രയോജനം?'

സോമൻ പറഞ്ഞു: 'നീൽകു ആദ്യം ആശയുടെ ഒരു നാളം

കാണട്ടെ. ഇനിയും ഏട്ടത്തി തന്ന പൈസകൊണ്ടാണ് ടി ഫിൻ കഴിക്കുന്നതു്.'

ആരോടും പറയുകയില്ലെന്നു സോമൻ സങ്കല്പിച്ചുകഴി ഞ്ഞു. എന്നാൽ ഏടത്തിയോടു മാത്രം അതു പററില്ല. 'ഏട ത്തീ, വലിയ ദിക്കിൽ പററിയ ഇര എറിയേണ്ടിയിരിക്കുന്നു. വൃത്തികെട്ട കുപ്പായവും പാൻറും ധരിച്ചു് ബസിലും ട്രാമിലും തൂങ്ങിക്കിടന്നു് പർച്ചേസ് ഓഫീസറെ സമീപിച്ചാൽ വില യുണ്ടാവില്ല. വല്ലപ്പോഴും കാർ ഒന്നു പുറത്തിറക്കാൻ അനുവാ ദം കിട്ടിയിരുന്നെങ്കിൽ!'

'ഇതിനിത്ര പറയാനുണ്ടോ? അതുമല്ല, നിൻെറ ഏട്ടൻ ഈ ദിക്കിലെങ്ങുമല്ല. ഇടയ്ക്കും തലയ്ക്കും വണ്ടി പുറത്തേക്കെടുക്കുന്ന തുകൊണ്ടു് ഗുണമേ ഉള്ളൂ. പെട്രോളിൻെറ പണം എന്നോടു വാങ്ങിക്കോളൂ.'

പെട്രോളിനു് പണമാവശ്യമില്ല. നൂററിയൻപതു രൂപ ഇപ്പോഴുമുണ്ടു് കീശയിൽ. മീനെണ്ണയിൽത്തന്നെ മീൻ വറുക്കാ നാണു് സോമൻെറ ഭാവം.

# 15

എന്നാൽ സോമൻെറ ഭാഗ്യം പൊട്ടയായിരുന്നു. പുതിയ കെമിക്കൽസിൻെറ സാമ്പിളം സാഹിത്യവുംകൊണ്ട് അടുത്തുള്ള ഒന്നുരണ്ടിടങ്ങളം സോമൻ സന്ദർശിച്ചു. എല്ലാവരും ടെലിഫോൺ നമ്പർ എഴുതിയെടുക്കുകയും ചെയ്തു. പിന്നെ പ്രതിദിനം സേനാപതിയോട് അന്വേഷണമായി വല്ല കാളും ഉണ്ടായിരുന്നോ എന്ന്. എവിടന്നു വരാൻ?

ഫോൺ പലതും വരുന്നുണ്ട്. എല്ലാം സുധാകർശർമ്മയ്ക്ക്. സുധാകർ ശർമ്മയ്ക്ക് പണിതിരക്ക കാരണം ശ്വാസംവിടാൻ ഇട കിട്ടുന്നില്ല. ഇത്രയൊക്കെ കയ്യൊഴിയാതിരുന്നിട്ടും സുധാകർ ശർമ്മ വൈകുന്നേരത്തെ നേരം മുടക്കം കൂടാതെ ഒരാളുമായി സംസാരിക്കാതിരിക്കാറില്ല. അയാളുടെ പേര്‍ നടവർ മിത്തിർ.

പലതവണ സോമൻ നടവരനെ കണ്ടിട്ടുണ്ട്. സുധാകർ ശർമ്മ അയാളെ ഒരററത്തേക്ക് നീക്കിനിർത്തി സംസാരിക്കും. വിഷയം സ്വകാര്യമാവണമല്ലോ?

ഈ ഉററവാററ മേഖലയിൽ ആദക് ബാബു മാത്രമാണ് സോമനൊരു തുണ. വിശ്വബാബു എവിടെ പോയി മറഞ്ഞുവോ? ഭഗവാനറിയാം. അയാൾ ഒരു സുഹൃത്തോടൊപ്പം ബ്സിനസ്-കം-പ്ലഷർ ട്രിപ്പിനു പോയിരിക്കുകയാണെന്നത്രേ സേനാപതിയുടെ ഉറച്ച വിശ്വാസം. വിശ്വ ബാബുവുണ്ടായിരുന്നെങ്കിൽ ഒന്നുരണ്ടു കാര്യങ്ങൾ ചോദിച്ചറിയാമായിരുന്നു.

ആദക് ബാബു ചോദിച്ചു: 'എന്താണ് മി. ബാനർജി ഇത്ര വലിയ ആലോചന?'

സോമൻ പറഞ്ഞു: 'നിങ്ങൾ ചിരിക്കാതിരിക്കാമെങ്കിൽ പറയാം.'

'പറയൂ.'

സോമൻ പറഞ്ഞു: 'ഒരു മുറിയിൽ ഇത്രയേറെ പേർ ഇരിക്കുന്നു. ഇവരിൽ ഒരു സുധാകർബാബുവിനു മാത്രം എന്തുകൊണ്ടിത്ര പണിത്തിരക്ക്?'

ആദക്ബാബു ചിരിച്ചിട്ട് പറഞ്ഞു: 'എന്തിനില്ലാത്തതു പറയുന്നു? അധ്വാനം. ഈ ഉലകത്തിൽ പുത്തി പടച്ചവൻ തരുന്നു. എന്നാൽ അധ്വാനം, അതു് പുരുഷന്മാർ സ്വയം ചെയ്യേണ്ട ഒന്നാണ്.'

ഇതേ സമയം നടവർ ബാബു അവിടെ ചാടിവീണതു് ആരും കണ്ടില്ല. നടവരനെ ആദക് ബാബുവിനറിയാം. ഇഷ്ടന്റെ ദേഹം കൊഴുത്തുതടിച്ചതാണ്. ബുഷ് ഷർട്ടിനു താഴെ അഞ്ചാം നമ്പർ ഫുട്ബാൾ പോലെ ഒരു കുടവണ്ടിയുണ്ട്. തലയിൽ നട്ടക്കായിത്തന്നെ മൂന്നിഞ്ചു് വ്യാസത്തിൽ ഒരു കഷണ്ടി. അതിന്റെ നഷ്ടപരിഹാരം അന്യത്ര നടത്തിയിട്ടുള്ളതായി കാണാം. രണ്ടു ചെവികളിലും ധാരാളം രോമങ്ങൾ.

നടവർ ബാബു ഹുങ്കാരമിട്ടു: 'എന്തു പറഞ്ഞു? തനി നൺ! വൺസ് അപ്പോൺ എ ടൈമിലെ ഇത്തരം കഥകൾ ചൊല്ലി ക്കേറ്റംപ്പിച്ച് എന്തിനീ ചെറുപ്പക്കാരനെ കുഴിയിൽ ചാടിക്കുന്നു? അധ്വാനംകൊണ്ടു് വല്ലതും നടപ്പുണ്ടായിരുന്നെങ്കിൽ കൽക്കത്താ മഹാനഗരത്തിലെ ചുമട്ടുതൊഴിലാളികളും റിക്ഷാക്കാരും ഇന്നു് ആരാകുമായിരുന്നു?'

സോമൻ അയാളെ വായ്തുറന്നു നോക്കിനിന്നുപോയി. നടവർ പറഞ്ഞു: 'ബിസിനസിനെ സംബന്ധിച്ചു് ഒരൊററ സംഗതിയേയുള്ളു. പി. ആർ.'

'അതെന്തൊരു കന്തമാണ്'? ആദക് ബാബു തിരക്കി.

'പബ്ലിക് റിലേഷൻ—അതായതു് ജനസമ്പർക്കം.'

സോമൻ അതേപടി നിൽക്കയാണ്. നടവർ തുടർന്നു: 'ഇനിയും മനസ്സിലായില്ലെന്നുണ്ടോ? നിങ്ങളോടു് ചരക്കു വാങ്ങുന്നവർക്കു് നിങ്ങളുമായിട്ടുള്ള സമ്പർക്കം ഏതു മട്ടിലുള്ളതു്, അതിനെ ആശ്രയിച്ചിരിക്കും എന്നർത്ഥം ബിസിനസ്.'

സോമന്റെ മുഖത്തേക്കു നോക്കി ക്ഷമകെട്ടു നടവർ പിന്നേയും പറഞ്ഞു: 'ഇനിയും ശരിക്കു പിടികിട്ടിയില്ലേ? വേറെയിനത്തിൽപ്പെട്ട ചെറുപ്പക്കാരാണെങ്കിൽ വയററിലിരിക്കുന്ന കാര്യംതന്നെ പിടിച്ചെടുക്കുമല്ലോ.'

സുധാകർജി ഇനിയും വന്നെത്തിക്കഴിഞ്ഞിരുന്നില്ല. അയാളുടെ സീററിലേക്കു ഇടങ്കണ്ണിട്ടു നോക്കിക്കൊണ്ടു് നടവർ

പറഞ്ഞു: 'ഈ ശർമ്മാജിയെ തന്നെ നോക്കൂ—ചരക്ക് മോശം, തൂക്കം കുറവ്, വില കൂടുതൽ. എന്നിട്ടും ശ്രീമാൻ ശർമ്മാജി ഏന്തുപോലെ പിടിച്ചെടുക്കുന്നു ഓർഡർ! ഒക്കെ ജനസമ്പർക്കമൊന്നിന്റെ മിടുക്ക്. ഇനി നിങ്ങൾ ഇതേ കമ്പനികളിൽ തന്നെ കുറഞ്ഞ വിലയ്ക്ക് മെച്ചപ്പെട്ട ചരക്ക് ഓഫർചെയ്തു നോക്കൂ കെമിക്കൽസ് ഒരൗൺസുപോലുമാവില്ല കച്ചവടം ചെയ്യാൻ. കച്ചവടമായാൽതന്നെ പേമെന്റ് നടക്കില്ല. ആറേഴ് മാസം കഴിഞ്ഞു് നിങ്ങൾ താനേ പീടിക പൂട്ടി വീട്ടിലേക്ക് കരഞ്ഞുകൊണ്ടു് മടങ്ങിപ്പോകും. എന്നാൽ വിധിയനുസരിച്ച് ജനസമ്പർക്കം—ബഹുജനസമ്പർക്കം നേടിനോക്കൂ—'

വർത്തമാനത്തിനു മുടക്കംവന്നു. ശർമ്മാജി എത്തി. നടവർ മിത്തിർ പറഞ്ഞു. 'അങ്ങേരോട് അൽപം അത്യാവശ്യകാര്യം പറയാനുണ്ടു്. ഈ വക ഇടപാടുകൾ അൽപം ഒന്നു പഠിക്കണമെന്നുണ്ടെങ്കിൽ വന്നോളൂ ഈയുള്ളവന്റെ കടിയിൽ.' ഇതും പറഞ്ഞു് ഒരു വിസിററിങ്ങ് കാർഡ് കയ്യിൽ പിടിപ്പിച്ച് നടവർ അടുത്ത ടേബിളിലേക്ക നീങ്ങി. രണ്ടു മിനിട്ടിനകം രണ്ടുപേരും എണീററു പുറത്തേക്കുപോയി.

ആദക്ബാബു ഇന്നേരമത്രയും മിണ്ടാതെ നിൽക്കയായിരുന്നു. അയാൾ വെറുപ്പോടെ പറഞ്ഞു: 'എന്തോ ജാതി ഒരു മനുഷ്യൻ. എനിക്ക തീരെ പിടുത്തമില്ല. സുധാകർജിയുമായിട്ട് കുറേയധികം അങ്ങനെയാണു്.'

ഏതാനും ദിവസങ്ങൾക്കുശേഷം രവീന്ദ്രസരണിയിൽ വെച്ച് സോമൻ മിത്തിരനെ കണ്ടു. 'ഓ മിസ്റ്റർ ബാനർജി, കേട്ടിട്ടു പോവൂ!' മിത്തിർ സോമനെ വിളിച്ചു.

സോമൻ നമസ്കരിച്ചു. നടവർ മിത്തിർ പറഞ്ഞു: 'എങ്ങനെ ബിസിനസ്?'

സോമൻ ഒന്നും മറച്ചുവെച്ചില്ല. പറഞ്ഞു: 'ഏതാനും കടലാസ്മില്ലിലേയും തുണിമില്ലിലേയും പർച്ചേസ് ഓഫീസർമാരുമായി സമ്പർക്കംവെയ്ക്കുന്നു. നല്ല ഒന്നാന്തരം രണ്ടു കെമിക്കൽസ് ഉണ്ടു്.'

'വല്ലതും നടക്കുമോ?' മിത്തിർ ചെറിയ ചിരിയോടെ ചോദിച്ചു.

'ശ്രമം തുടരുന്നു.'

ഇത്തവണ അയാരം ആർത്തു ചിരിച്ചു.

'ശ്രമത്തിൽ മാത്രം തൂങ്ങിനിൽക്കാനാണു ഭാവം അല്ലേ? സുധാകർ കമ്പനി അപ്പോഴേക്കു് നിങ്ങളുടെ മൂക്കിനു ചുവടെ നിന്നു് ഓർഡർ തട്ടിയെടുത്തുകൊണ്ടു പോകും.'

കീശയിൽനിന്നു് ഡപ്പിയെടുത്തു പൊടി വലിച്ചു നടവർ മിത്തിർ. 'നിങ്ങരം സൺ ഓഫ് സോയ്ൽ ആയതുകൊണ്ടു് പറയുന്നു. ഇല്ലെങ്കിൽ എനിക്കെന്തു കാര്യം? നിങ്ങരം ഹോരം ലൈഫ് വെയ്സ്റ്റ്ചെയ്യാതെ. ഒന്നുമതുകൊണ്ടു നേടാനില്ല. കേരംക്ക മിസ്റ്റർ—വളച്ചുകെട്ടില്ലാതെ—കൂററൻ കമ്പനികരം നിങ്ങളോടു് ചരക്ക വാങ്ങില്ല. അവർ പേർബറാ കമ്പനിക ളിൽനിന്നു നേരിട്ടു വാങ്ങുന്നു. ബിലാത്തിക്കമ്പനിക്കാരുടെ ചരക്കല്ലാതെ അക്കൂട്ടർ മാഓജി കമ്പനിയുടെ ചരക്കു് ടച്ചുചെ യ്യുകപോലും ഇല്ല. നേരല്ലേ പറഞ്ഞതു്?'

സോമനു യോജിക്കേണ്ടിവന്നു. നടവർ മിത്തിർ പറഞ്ഞു: 'അതിനാൽ നിങ്ങരം പോകേണ്ടതു് ഇത്തരം ചെറുകിടകമ്പ നിക്കാരുടെയരികിലാണു്. നേരല്ലേ?'

'അതേ.'

മിത്തിർ ചിരിപൊട്ടുന്നതിനിടയിലൂടെ പറഞ്ഞു: 'ചെറു കിട കമ്പനികരം ഇപ്പോരം ഇന്ത്യാക്കാരുടെ കയ്യിൽ. കറക്ക കമ്പനികളുടെ സൗകര്യത്തിനായി ഉടമകരം സ്വന്തം അളിയ ന്മാരേയും അമ്മാവന്മാരേയും പർച്ചേസ് ഓഫീസറായി നിയ മിക്കും. അവർ ഉടമകളുടെ നേട്ടവും നോക്കും. സ്വന്തം കാര്യ ത്തിലും കണ്ണുവെയ്ക്കും.'

സോമനാഥൻ മിണ്ടുന്നില്ല. നടവർ മിത്തിർതന്നെ തുടർ ന്നു: 'ഇതൊക്കെക്കൊണ്ടു് നിങ്ങരം വശീകരണമന്ത്രം ആദ്യം വശമാക്കണം. സുധാകർജിയെപ്പോലെ തന്നെ അറിയാൻ വയ്യെങ്കിൽ അതൊക്കെ എന്നെപ്പോലുള്ള പബ്ളിക് റിലേ ഷൻസ് കൺസൽടൻറ്മാരിൽനിന്നു് പഠിക്കണം.'

അയാരം വീണ്ടും പറഞ്ഞു: 'ടാക്സി കിട്ടാൻ വൈക ന്നതുകൊണ്ടാണു് നിങ്ങളോടു് ഇങ്ങനെ വർത്തമാനം പറ യാൻ കഴിഞ്ഞതുതന്നെ. അല്ലെങ്കിൽ ഈ ബഹുജന സമ്പർക്ക

ഉപദേഷ്ടാവായ ഞാൻ ഇന്ന് നിന്നുതിരിയാൻ ഇടകിട്ടാത്ത വിധം തിരക്കുള്ളവനാണ്. ഓർഡർ സപ്ലൈ ലൈനിൽ തഴക്കംവന്നിട്ടുള്ളവർക്കറിയാം നടവർ മിത്തിറിന്റെ വില.'

നടവർ വീണ്ടും പൊടി മൂക്കിലിട്ടു. 'അതൊക്കെ നിൽക്കട്ടെ. വേണ്ടാത്ത വായ്ത്താരി. ആത്മപ്രശംസ ആർക്കും ചേർന്നതല്ലല്ലോ. നിങ്ങൾ പർച്ചേസ് ഓഫീസറെന്ന ദൈവത്തിനെ പ്രീതിപ്പെടുത്തുന്നതിനുള്ള മന്ത്രം വശമാക്കു. സുധാകർ ബാബു ഒരു അതിസുന്ദരമായ കാര്യം പറയുകയുണ്ടായി. ഓഫീസറുമായിട്ട് ക്യാഷിന്റെ ഏർപ്പാടുകൾ ആദ്യംവരെ മനസ്സിൽ നിന്നു വിചാരം വിട്ടുനീങ്ങില്ല. ചരക്കു പോകണം, പണം കിട്ടണം, എങ്കിലേ ആധി വിട്ടുമാറുള്ളുവെന്നർഥം. തനിക്കും എന്തെങ്കിലും നേട്ടമുണ്ടെങ്കിലേ ഓഫീസർ അന്യന്റെ കാര്യം നോക്കു.'

സോമനാഥന് ഈ വർത്തമാനങ്ങൾ ഒന്നും തന്നെ തീരെ പിടിച്ചില്ല. അയാൾ പറഞ്ഞു:

'തന്നെ എളിമപ്പെടുത്തിയിട്ടെന്തു പുണ്യം മിസ്റ്റർമിത്തിർ!'

നടവർ മിത്തിർ ഞെട്ടി. 'ദൈവമേ! ഇതു ഫിലോസഫിയാണല്ലോ പറയുന്നതു്? ഇവിടെയില്ലേ മിസ്റ്റർ, ആരും വേദാന്തചർച്ചയ്ക്കല്ല വരുന്നതു്. ടൂ പൈസ സമ്പാദിക്കണം. അതിനാണ്. അതുമല്ല, നിങ്ങൾ നിങ്ങളെന്തിനു ഇളപ്പത്തിനു വിധേയനാക്കണം? ഓരോ മനുഷ്യനിലുമുണ്ട് ദൈവം. ഗ്രേറ്റ് വിവേകാനന്ദ സ്വാമിയുടെ പ്രവചനമാണതു്. മനസ്സിലുറപ്പിച്ചു പിടിച്ചോളു. നിങ്ങൾ സാക്ഷാൽ നാരായണനെയാണ് സേവിക്കുന്നതെന്ന്. അതു പർച്ചേസ് ആഫീസർ ആണെങ്കിലാകട്ടെ.'

നടവർ മിത്തിർ വാച്ചിലേക്കു നോക്കി. 'ഇല്ല മിസ്റ്റർ, ടാക്സി കിട്ടുമെന്നു പ്രതീക്ഷിച്ചു നിന്നിട്ടു കാര്യമില്ല. ഇനി ട്രാം പിടിക്ക തന്നെ. എന്നാലും ഒന്നു ധരിച്ചു വെച്ചോളു. സ്വതേ സെയ്ൽസ്മാനായിട്ടുള്ളവനു് ഓരോ പറ്റുകാരനും ഒരു ചിലഞ്ച് ആകുന്നു. ലോകത്തിൽ ദൗർബലതക്കിരയാകാത്തവൻ പിറന്നിട്ടില്ല. പുറത്തു നിന്നു നോക്കിയാൽ ദുർഭേദ്യമായൊരു ദുർഗമാണെന്നു തോന്നും. എന്നാൽ അന്വേഷിച്ചു നോക്കിയാൽ എവിടെയോ ഉണ്ട് ഒരു ഒളിവാതിൽ പുറത്തേക്കെന്നു

കാണാം. ഈ അടഞ്ഞു കിടക്കുന്ന വാതിൽ നിരത്തിപ്പി ടിക്കുന്നതു് എനിക്കൊരു ലഹരിപോലെയാണു്. എന്തൊരു രസമാണെന്നോ! നിങ്ങളില്ലേ മിസ്ററർ. വേദാന്തം മറക്കു, മനസ്സിരുത്തി ജനസമ്പർക്കം നേടു.'

സോമനാഥൻ ഗൗരവത്തോടെ നടക്കുവാൻ തുടങ്ങി. ചി ത്പൂർ റോഡിൽ നിന്നു കടന്നു് നടന്നു നടന്നു് ഡൽഹൗസി സ്ക്വയറിൽ എത്തിയപ്പോൾ യാദൃച്ഛികമായി ഹീരാലാൽ സാഹയെ കണ്ടെത്തി. ആ മനുഷ്യൻ വായും പിളർന്നു് ഹൈ ക്കോർട്ടു് ബിൽഡിങ്ങിലേക്കു നോക്കി നിൽക്കുകയാണു്. അയാളുടെ കണ്ണിൽ ബാലസഹജമായ ലോഭം നിഴലിച്ചിരു ന്നു. പിടുത്തം കൂടിയെന്നറിഞ്ഞു ഹീരാലാൽ ഒന്നു വല്ലാതാ യി. മുഖത്തു ചിരി വരുത്താൻ ഫലമില്ലാതെ ശ്രമിച്ചു കൊ ണ്ടു പറഞ്ഞു: 'നിങ്ങളോടു നേരു പറയട്ടെ. ഈ പൊളിഞ്ഞ വീടുകളുടെ ബിസിനസ്സ് നടത്തി നടത്തി എന്റെ ശീലം വല്ലാതെ ദുഷിച്ചു. ഏതെങ്കിലും പഴയ ഭവനം കണ്ടാൽ കണ ക്കു കൂട്ടുകയായി പൊളിച്ചാൽ എത്ര മരം കിട്ടും, എത്ര ഇരു മ്പു്, എത്ര കല്ലു്. എപ്പോഴാണു് കോർപ്പറേഷൻ കൊടുക്കേണ്ടി വരിക എന്നറിയില്ലല്ലോ.'

'എന്നുവെച്ചു് നിങ്ങൾ നോട്ടം റൈറേഴ്സ് ബിൽഡി ങ്ങിലേക്കും തിരിക്കുമോ?' സോമൻ ചോദിച്ചു.

ഹീരാലാൽ ചൊടിച്ചു: 'എന്തേ? അതിലെന്തുണ്ടു് മര്യാ ദകേടു് മിസ്ററർ? ഈ ഭവനം എന്നുമെന്നും നിൽക്കുന്ന ഒന്ന ല്ലല്ലോ. എന്നെങ്കിലും ഒരു ദിവസം തട്ടിത്തകർക്കാതെ പററി ല്ല. സായ്പന്മാരുടെ കെട്ടിടമാണെന്നതുകൊണ്ടാണു് എനി ക്കു് നോട്ടം. ഇന്ത്യാക്കാരുടെ ഭരണക്കാലത്തു് തീപ്പെട്ടിയുടെ മട്ടിൽ പുതിയ തരം ബിൽഡിങ്ങുകൾ പണിതു വരുന്നില്ലേ, അവയിലേക്കു ഞാൻ തിരിഞ്ഞുപോലും നോക്കില്ല. അറി യാമോ മിസ്ററർ, ഭാവിയിൽ ഈ പുരപൊളി ബിസിന സിനിറങ്ങുന്നവർ വഴിയാധാരമാവും. ഇന്നത്തെക്കാലത്തെ ഭവനങ്ങളിൽ നിന്നു പൊടിപോലും കിട്ടാനില്ല. സായ്പ ന്മാരുടെ ബംഗ്ലാവുകൾ തീർന്നാൽ കൽക്കത്തയും തീർന്നു.'

ഹീരാലാൽ നിർത്തിയില്ല. 'എൽഗിൻ റോഡിലെ ഭവനത്തിനു രണ്ടുമൂന്നായിരം പണം മുടക്കുന്നോ? എനിക്കു

കുറച്ചു പണം തികയാതെ വന്നിരിക്കുന്നു. നാലഞ്ചു നാഠംകൊണ്ടു ലാഭം കിട്ടും. ഈ തലക്കെട്ടുധാരികളായ കുംഭാണ്ഡന്മാരുടെ പിറകേ എന്തിനു നടക്കുന്നുവെന്നു വിചാരിക്കയാണു്. നിങ്ങൾ ലോക്കൽമാൻ.'

# 16

കമലയേടത്തി യാതൊന്നും ചോദിച്ചില്ല. ചെക്കുബുക്കെടുത്തു് സോമന്റെ കയ്യിൽ കൊടുത്തു. അവര് പറഞ്ഞു: 'എനിക്കെന്താണാലോചിക്കാനുള്ളതു്? നിന്റെ ബിസിനസ്സ് നന്നാവണമെന്നു മാത്രമേ എനിക്കു് മോഹമുള്ളൂ.'

ബാങ്കിൽ നിന്നെടുത്ത പണം സോമൻ ഹീരാലാലിനു കൊടുത്തു, അയാൾ കയ്യോടെ രസീതെഴുതി നൽകിക്കൊണ്ടു പറഞ്ഞു: 'ചുരുങ്ങിയതു് ആയിരം ക. ലാഭമുണ്ടാകുമെന്നു വിചാരിക്കുന്നു. നാലു ദിവസത്തേക്കു് രണ്ടായിരം ക. മുടക്കി ആയിരം ക. ലാഭം കീശയിലിടാൻ കഴിഞ്ഞാൽ എന്തുള്ള തരക്കേടു്? യാതൊരു ബിസിനസിലും ഇത്രയും നല്ലൊരു തുക പ്രോഫിറ്റു കിട്ടാൻ പോകുന്നില്ല.'

ഇത്തവണ മാനം തെളിയാൻ സാധ്യതയുണ്ടെന്നു് സോമനു തോന്നി. നടവർബാബുവിന്റെ ഹിതോപദേശത്തിൽ നിന്നു വല്ലതും പഠിക്കാനും അയാൾ ശ്രമിച്ചു. അസന്മാർഗത്തിലൂടെ അയാൾ നീങ്ങില്ല. എന്നാൽ ജനങ്ങൾക്കു വിശ്വാസം ജനിപ്പിക്കുന്നതിനു് ശ്രമിക്കണം. ഇല്ലെങ്കിൽ അവരെന്തിനു് ഓർഡർ നൽകാൻ തുനിയുന്നു?

സോമനു് ധൈര്യവും ഇരട്ടിച്ചു. ഏതാനുംനാൾ മുമ്പു് ഒരു തുണിമില്ലിൽ പോയിട്ടുണ്ടായിരുന്നു. അവിടത്തെ മിസ്റ്റർ സെൻഗുപ്ത പറഞ്ഞു: 'നിങ്ങളുടെ കമ്പനിയിലെ രണ്ടു സാമ്പിളുകൾ ടെസ്റ്റിങ്ങിനു് അയച്ചിരിക്കുന്നു. ഇനിയും റിപ്പോർട്ടു് എത്തിയിട്ടില്ല. എന്നാലും മിസ്റ്റർ വലിയ വലിയ കമ്പനികൾക്കു് ഒറ്റ സാധനമേ ഉണ്ടായിരിക്കൂ. ചരക്കും പറന്നുപോകുന്നു. പിന്നെ നിങ്ങളെന്തിനാണു് ഈ ഒരു ലൈനിൽ പ്രവേശിച്ചതു്?'

മുമ്പായിരുന്നെങ്കിൽ സോമൻ തലയും കുമ്പിട്ടു് തിരിച്ചു പോരുമായിരുന്നു. എന്നാൽ അയാൾ പറഞ്ഞു: 'വലിയവർ

എന്നും ഉണ്ടായിരിക്കും സർ, ബോംബെയിൽ എത്രയെത്ര വമ്പിച്ച തുണിമില്ലുകൾ! എന്നിട്ടും നിങ്ങൾ ഒരു ദിവസം ധൈര്യം സ്വരൂപിച്ച് ഇവിടെ ഇങ്ങനെയൊന്നു തുടങ്ങി. എന്നല്ല പേരും നേടി. അതോ?'

'ഭേഷ്' ശരിയായ മറുപടി. കാര്യം എന്റെ പുത്തിയിൽ കയറിയതേയില്ല. നേരുതന്നെ. എവിടെ കിടക്കുന്നു തുറന്ന മൈതാനം? തിമിംഗലങ്ങളുടെ കൂട്ടത്തിൽ ചെറിയ മീനുകളും കടന്നുകൂടുന്ന കഴിവ് പ്രദർശിപ്പിച്ചു. എന്റെ കമ്പനിപോലെ തന്നെ വളരുന്നു.' മിസ്റ്റർ സെൻഗുപ്ത അതിപ്രസന്നനായി. അയാൾ സോമനാഥനു ഇരിക്കാൻ കസേര കൊടുത്തു. പിന്നെ പറഞ്ഞു: 'നിങ്ങൾ യംഗ് ബംഗാളി. നിങ്ങളോട് നേരെ ചൊവ്വേ പറയുന്നു. എന്നെ പിടികൂടിയതുകൊണ്ട് ഒന്നുമാവില്ല. നമ്മുടെ ഡയറക്ടർ മിസ്റ്റർ ഗോയങ്കായെ പരിചയപ്പെടുത്തിത്തരാം.'

സോമൻ പറഞ്ഞു: 'ഗോയങ്ക വലിയ ആൾ. അയാൾ എന്നെപ്പോലുള്ള പൊടിമീനുകളെ കണ്ടതായി നടിക്കുമോ?'

'അയാൾ അത്ര വലിയവനല്ല. അയാളുടെ ശ്വശുരൻ മിസ്റ്റർ കേജരിവാലാണ് വലിപ്പക്കാരൻ. വില്ല് ആ മനുഷ്യന്റേതു്. ഗോയങ്കാജിയെ കുറെ വർഷങ്ങൾക്കു മുമ്പ് ഉയർന്ന സ്ഥാനത്തിരുത്തി എന്നുമാത്രം. നിങ്ങളൊന്നു ഉത്സാഹിച്ചുനോക്കൂ. നിങ്ങളുടെ ചരക്കിനു് നമ്മുടെ കമ്പനിയിൽ വലിയ പ്രയോജനമുണ്ടാവും. അതിനുംപുറമേ കേജരിവാലിന്റെ മറ്റൊരു മില്ലിന്റെ ഉടമാവകാശം ഗോയങ്കാജി വാങ്ങിയിരിക്കുന്നു.'

ഗോയങ്ക കാണാൻ സുന്ദരൻ. എയർക്കൂളർ റൂമിൽ നേർത്ത തുണികൊണ്ടുള്ള ഷർട്ടും ദോത്തിയുമായി ഇരിക്കുന്നു. നല്ല പൂവമ്പഴ നിറം. തത്ത മൂക്ക്, ദേഹത്തിൽ അധികപ്പററ് മേദസില്ല. മറിച്ച് അൽപം മെല്ലിച്ചവനാണെന്നു പറയണം. നാൽപതു വയസ്.

അയാളെ ചെന്നുകണ്ടു സോമൻ. മുറിയിലൊരിടത്ത് കറുത്തുമെലിഞ്ഞ ആംഗ്ലോ ഇന്ത്യൻഗേൾ ടൈപ്പിസ്റ്റ് പണിയെടുത്തുകൊണ്ടിരിക്കുന്നു. സോമൻ പറഞ്ഞു; 'സാറിന്റെ വില

പിടിച്ച സമയം നഷ്ടപ്പെടുത്തുന്നില്ല സർ. റെസ്പക്ട് അറിയിക്കാമെന്നുവെച്ച് മാത്രം വന്നു.'

ഫോണിൽ വിഷയം ഗോയങ്ക നേരത്തെ അറിഞ്ഞുകഴിഞ്ഞിരുന്നു. കവിളിലെ മുറുക്കാൻ പുറത്തേക്ക് ചാടാതെ നോക്കിക്കൊണ്ട് പറഞ്ഞു: 'ചരക്കിനെപ്പററി എന്തു റിപ്പോർട്ട് ചെയ്യപ്പെടുന്നുവെന്നു നോക്കട്ടെ.'

സോമൻ കെമിക്കൽസിനെപ്പററി ശബ്ദിക്കാൻ തന്നെ പോയില്ല. 'അതൊക്കെ അങ്ങോട്ടേൽപിച്ചിരിക്കുന്നു മിസ്റ്റർ ഗോയങ്കാ. സാറിനെപ്പററി എത്രയോ കേട്ടിരിക്കുന്നു.'

'എവിടെ നിന്നു കേട്ടു എന്റെ പേർ?' ഗോയങ്ക അത്യാഗ്രാദ സമന്വിതമാണിതു ചോദിച്ചത്. വിലപിടിച്ച ഫ്രഞ്ച് സെൻറിന്റെ പരിമളം മുറിയിൽ മദിച്ചുനടക്കുന്നു.

സോമൻ ചോദ്യം പ്രതീക്ഷിച്ചിരുന്നതല്ല. പരുങ്ങൽ ഒന്നു മറച്ചുവെച്ച് പറഞ്ഞു; 'പേരറിയാനാരുണ്ട് ബാക്കി? സാറ് നല്ല വസ്തുക്കൾക്ക് വിലകൽപിക്കുന്നു. അറിഞ്ഞുകൂടാത്ത കമ്പനിയുടെ പുത്തൻ ചരക്കെന്നു പറഞ്ഞ് ഒഴിച്ചുവിടാൻ നോക്കുന്നില്ല. അതുകൊണ്ട് തന്നെയാണ് കൽക്കത്തയിൽ നിന്ന് ഇവിടെ ചാടിവീഴാൻ ധൈര്യം വരുന്നത്.'

ഗോയങ്കാജിയുടെ നേരെ വിലപിടിച്ച ,സിഗററ് സോമൻ നീട്ടിക്കാട്ടി. അയാളൊ ഒന്നെടുത്തു വെററിലച്ചാറും ഒരു കവിളത്തുനിന്ന് മററേതിലേക്ക് നീക്കം ചെയ്തു. എന്നിട്ടു പറഞ്ഞു; 'കൽക്കത്തയിൽ നിന്നുള്ള ഈ അകൽച്ച തന്നെയാണ് നമുക്ക് പററിപ്പോയത്.'

'അത്ര വളരെ ദൂരമെന്നു പറയാനെന്തിരിക്കുന്നു മി. ഗോയങ്കാജി! ഫോറിനിൽ നാൽപതു മൈലെന്നുവെച്ചാലൊരു വസ്തുവുമല്ല.' ഇതിനിടയ്ക്ക് ചർച്ചയ്ക്കു നല്ലൊരു വിഷയം കണ്ടെത്തി സോമൻ.

'പക്ഷെ വഴിയുടെ ഒരു കിടപ്പ്! ഇത്രത്തോളം വരണമെന്നുണ്ടെങ്കിൽ ഒരു ദിവസമത്രയും മിനക്കെടണം.' മിസ്റ്റർ ഗോയങ്കാ പറഞ്ഞു.

'എന്നാൽ മുനിസിപ്പാലിററിയും ഗവണ്മെൻറും നിരത്തു മരാമത്തിന്റെ പേരിൽ സാറിന്റെ കയ്യിൽ നിന്നു നല്ലൊരു

ണ്ണുക ഈടാക്കി വരാൻ വിട്ടുപോകാറില്ലതാനും.' സോമൻ പറഞ്ഞു.

'ആ പണമൊക്കെ എവിടെ പൊയ്ക്കളയുന്നു? ഗോഡ് എലോൺ നോസ്'' സോമനാഥന്റെ സഹതാപപ്രദർശനം ഗോയങ്കജിക്കുള്ളിൽ തട്ടി, സ്പഷ്ടം.

തക്കം പാർത്തു് സോമൻ കടന്ന ഡോസിൽത്തന്നെ ഗോയങ്കയെ പ്രശംസിച്ചുകൊടുത്തു. 'ഈ വിധം മോടിയും ധാടിയും ഒരുപോലെ വിളങ്ങുന്ന ഒരാഫീസ് കൽക്കത്തയിൽ മഷിയിട്ടു് നോക്കിയാൽ കാണില്ല. ഇതിന്റെ ഓരോ കോണിലും കാണാം. സാറിന്റെ നല്ല അഭിരുചിയുടെ മുദ്രകൾ.'

ഗോയങ്ക പ്രശംസകൊണ്ടു മയപ്പെട്ടുവെന്നു തോന്നുന്നു. എങ്കിലും പ്രഥമദർശനത്തിൽ തന്നെ സോമനെ അയാൾ തികച്ചും വിശ്വസിച്ചില്ലെന്നു് ഊഹിക്കാനും വിഷമമുണ്ടായില്ല. സോമൻ അവിടന്നധികം മുന്നേറിയില്ല. അയാൾ ചോദിച്ചു: കൽക്കത്തക്കു പോരുന്നുണ്ടോ വല്ലവരും? ഞാൻ കാറിൽ ഒററക്കാണു മടക്കയാത്ര.'

ഗോയങ്കാജി ആദ്യം ഒന്നു മടിച്ചു: വീട്ടിൽ ഗൃഹിണിയോടു ഫോണിൽ സംസാരിച്ചു, എന്നിട്ടറിയിച്ചു. 'എന്റെ വൈഫിന്റെ ചിററമ്മയുടെ ഒരു വേലക്കാരി ഇവിടെക്കിടക്കുന്നുണ്ടു്. പാവത്തിനു് ഒററയ്ക്കു പോകവയ്യ. കൂട്ടികൊണ്ടു പോകാനെനിക്കും സമയമായിട്ടില്ല. ചിത്തരഞ്ജൻ അവന്യൂവിലുള്ള ശ്വശുര ഭവനത്തോളം കൊണ്ടുപോയി വിട്ടാൽ:'

സോമനാഥൻ ഉത്സാഹപൂർവം സമ്മതിച്ചു. സുപുഷ്ടമായ ഒരുജോഡി സ്തനങ്ങൾക്കുടമസ്ഥയായ ആ ആംഗ്ലോ ഇന്ത്യൻ തരുണിക്കു് ഓഫീസ് സംബന്ധമായ ഭദ്രതാബോധം അല്പം കമ്മിയായിരുന്നു. കത്തു ടൈപ്പു ചെയ്യുന്നതു നിർത്തി പിൻകൊണ്ടു് നഖത്തിന്റെ ചളി കുത്തിക്കളയുന്നതിനിടക്കു് അവൾ അവരുടെ സംഭാഷണം ശ്രദ്ധിക്കയായിരുന്നു. അവളും ഇത്രയായപ്പോഴേക്കു് പ്രോത്സാഹിതയായി. തനിക്കും കൽക്കത്തയോളം പോകണമെന്നറിയിച്ചു. ഗോയങ്ക സമ്മതിച്ചു.

കാറിൽ കയറി തിരിച്ചു പോകുന്ന സമയം താൻ നാടകത്തിലെ രാജാപാർട്ടു് ചമഞ്ഞിരിക്കയാണെന്നു് സോമനു തോന്നിപ്പോയി. ഒരു വെറും ക്ലാർക്കിന്റെ പണി കിട്ടാഞ്ഞു്

ആധിപിടിച്ചു നടക്കുന്ന ഒരുവൻ അന്യൻെറ കാറിൽ ഒരു തേഡ്' പാർട്ടിക്ക ലിഫ്'ട്ട കൊടുക്കുന്നു. പിറകിലെ സീററിൽ ഗോയങ്കാജിയുടെ ശ്വശ്രൂരൻെറ വൃദ്ധ വേലക്കാരി, സോമനെ സംബന്ധിച്ചിടത്തോളം ഈ അടുക്കളപ്പണിക്കാരിയാണ്' ബഹുമാനനീയ കാരണം. ഗോയങ്കയുമായിട്ട പരിചയം വളർത്താൻ വഴിവെച്ച ഇണക്കച്ചരടാണവരം.

സോമൻെറ ഇടതുവശത്താണ്' മിസ്'ജൂഡിത്' ജേക്കബ്ബിൻെറ ഇരുത്തം. അവളുടെ ദേഹത്തു നിന്ന്' വിലകൂടിയ നാടൻ അത്തറിൻെറ ഉഗ്രഗന്ധം വമിച്ചു പരക്കുന്നു. മുത്തുപോലെ വെളുത്ത പല്ലുകരം പുറത്തുകാട്ടി മിസ്' ജേക്കബ്ബ്' പറഞ്ഞു: 'നിങ്ങരം വളരെ സ്റ്റെഡി ഡ്രൈവ്' ചെയ്യുന്നു.' സോമൻ വഴിയിൽ തന്നെ ശ്രദ്ധ നിർത്തികൊണ്ട്' ചിരിച്ചു. മിസ്' ജേക്കബ്ബ്' പറഞ്ഞു: 'നിങ്ങരംക്ക്' ഞാൻ എൻെറ ഫിയാൻസെയെ കാട്ടിത്തരാം' മിസ്' ജേക്കബ്ബ്' ഉരുവിട്ട പഠിച്ചവിധം അനവധി വ്യക്'തിപരമായ കാര്യങ്ങരം പറഞ്ഞുകൊണ്ടേ ഇരുന്നു. ഫിയാൻസേ ഏതോ കമ്പനിയിൽ പണിയെടുക്കുന്നു. അയാളുടെ ഫ്'ളാററിൻെറ രണ്ടാമതൊരു താക്കോൽ അവളുടെ പക്കലുണ്ട്'. ഇഷ്ടമുള്ളപ്പോരം രാവിപതിയുടെ മുറിയിൽ കയറിക്കിടക്കാം—ഒരു തടസവുമില്ല. പിന്നെയുമെന്തൊക്കെയോ പറയുമായിരുന്നു അവരം. എന്നാൽ സോമൻ ചെവി കൊടുത്തില്ല.

വണ്ടിയോടിച്ചുകൊണ്ട്' മററു കാര്യമാണ്' സോമൻ ചിന്തിച്ചിരുന്നതു്'. നടവർ ബാബുവിൻെറ മുഖം മുമ്പിൽ തെളിഞ്ഞുവന്നു. ആ മനുഷ്യനു്' ഒരുത്തനെയുമില്ല ലേശവും വിശ്വാസം. അയാരം പറയുകയുണ്ടായി: 'എല്ലാവർക്കും കാണും ദൗർബല്യം ഒന്നല്ലെങ്കിൽ മറെറാന്നു്'. പണവും മദ്യവുംകൊണ്ട്' നയൻറിനയൻ പെർസെൻറ്' ബിസിനസ്സും മാനേജ്' ചെയ്യാം. എന്നാൽ ഒരിക്കലെൻെറ സാറേ, വലിയ ഇടങ്ങേറിൽ പെട്ടപോയി നമ്മുടെ സുധാകർ ശർമ്മ തന്നെ. കേസ്' ഏൽപ്പിച്ചതന്ന ആരം. അയാരം പറഞ്ഞു; 'ചേട്ടാ നല്ല കടിച്ചാൽ പൊട്ടാത്ത ഒരു സ്ഥാനം—എന്തുതന്നെയായിട്ടും വഴങ്ങുന്നില്ല. പയ്യനെ ഒന്നു്' മയപ്പെടുത്തിയെടുക്കാനായില്ലെങ്കിൽ ഞാൻ കുഴഞ്ഞുപോകും സാർ! ഗവമെൺമൻറിനു്' അല്പം തരം

താഴ്ന്ന ചരക്ക് സപ്ലൈ ചെയ്തു. സാക്ഷാൽ ധർമപുത്രനായ യുധിഷ്ഠിരൻ ചമഞ്ഞിരിക്കുന്ന ആ പഹയൻ റിജെക്റ്റ് ചെയ്താൽ ഈയുള്ളവൻ ഫിനിഷ്.' ആദ്യം സുധാകരനെ ഒന്നു തട്ടിക്കേറി ഞാൻ: 'നിങ്ങളുടെ ഈ ശീലം ഒന്നു മാററാമോ ഹേ! ഇടയ്ക്കെങ്കിലും തേഡ് ക്ലാസ് ചരക്ക് സപ്ലൈ ചെയ്യുന്നതു വേണ്ടെന്നുവെയ്ക്കും.' സുധാകരൻ പറഞ്ഞു: 'നിങ്ങളേതു പുത്തരിനാട്ടിലെ നടപ്പാണീ പറഞ്ഞുവരുന്നതു ചേട്ടാ! ഒന്നുപറയൂ കേൾക്കട്ടെ. ഇന്നോളം തേഡ്ക്ലാസ് വിട്ട് ആര് എന്ന് ഗവണ്മെൻറിന് ജെനുയിൻ ചരക്ക് സപ്ലൈ ചെയ്തിട്ടുണ്ട്?' സുധാകർ എന്തായിട്ടും സമ്മതിച്ചില്ല. സംഗതി എൻെറ തലയിൽ കെട്ടിയേൽപിച്ചു. ഗവണ്മെൻറിൻെറ ആളെ ഞാൻ ഒന്നു കൊട്ടിനോക്കി—കക്ഷി കള്ളപ്പണം തിരിഞ്ഞുനോക്കില്ല. അന്യൻെറ കാറിൽ കയറില്ല. മദ്യം കൈകൊണ്ടുതൊടില്ല. എന്നാൽ ഈയുള്ളവൻ നടവർ മിത്തിരനാണ്. വിട്ടുകൊടുക്കുന്നവനോ? മൂന്നുനാലു ദിവസം വിവിധ സോഴ്സിൽ നിന്നു വിവരം ശേഖരിച്ചു. അപ്പോഴറിയാറായി—ഇഷ്ടൻ ഒരു മദിരാശിക്കാരൻ ദിവ്യ സന്യാസിയുടെ ഭക്തനാണത്രേ. എന്തു നിവൃത്തി? ഞാനും മഹാഭക്തനായി. ഞാൻ പറഞ്ഞു: 'സാറ് അനന്യ ഭക്തനാകുന്നു. ഈയുള്ളവനോ, കീടാനുകീടം. ഭക്തിമാർഗത്തിലേക്കു കാലെടുത്തുവെച്ചിട്ടേയുള്ളു. സാറു തന്നെ വേണം വെളിച്ചം തരാൻ. നൂററിയൻപതു ക. മുടക്കി മദ്രാസിബാബയുടെ ഒരു സ്പെഷ്യൽ വർണചിത്രം സമ്പാദിച്ചു. വിലപിടിച്ച ഫ്രെയിം ചെയ്യിച്ച് ഭക്തപ്രവരൻെറ ഭവനത്തിലെത്തി. മന്ത്രം ജപിച്ചു മട്ടിലല്ലെ പിന്നെ കാര്യങ്ങളെല്ലാം ഫലിച്ചതു്? സംഗതിയുടെ ചൂരുപോലും അയാൾക്കു് കിട്ടിയില്ല.'

എന്നാൽ സോമനു് നടവർ മിത്തിരനാകാൻ വയ്യ. താനേ ചെറുതാകാൻ പററില്ല. എന്നാലും മാന്യത പ്രദർശിപ്പിക്കാവുന്നതാണു്. കൽക്കത്തയിൽ എത്തി ഗോയങ്കാജിയുടെ ഭവനത്തിലേക്കു് അയാൾ ഫോൺ ചെയ്തു.

കുറേ നാൾ കഴിഞ്ഞു് ഗോയങ്കാജിയെ വീണ്ടും കണ്ടു. നന്ദിപൂർവം ഗോയങ്ക പറഞ്ഞു: 'അടുക്കളക്കാരിയെ എത്തിച്ചതിനു് വളരെ വളരെ നന്ദി. വെറുതെ ട്രങ്കു് കാൾ ചെയ്തു് വിവരമറിയിക്കേണ്ടതായിട്ടുണ്ടായിരുന്നില്ല.'

സോമൻ പറഞ്ഞു: 'സാറിൻെറ ധർമപത്നിക്ക് അതേപ്പ്റ്റി വിചാരം വേണ്ടെന്നുവെച്ച് ചെയ്യതാണ്.'

ഗോയങ്കാജിയുടെ മുറിയിൽ പറങ്കി ടൈപ്പിസ്റ്റിനെ കണ്ടില്ല ഇത്തവണ. ഗോയങ്കാജി പറഞ്ഞു: 'പണി വേണ്ടെന്നുവെച്ച് പൊയ്ക്കളഞ്ഞു.' പിന്നെ 'ഫട്' എന്നു ചിരിച്ചുകൊണ്ട് തുടർന്നു: 'നിങ്ങൾ അന്ന് വണ്ടിയിലിരുന്ന് ഒന്നും ചെയ്തില്ലല്ലോ ഉവ്വോ? നിങ്ങളുടെയൊപ്പം കൽക്കത്തയ്ക്കു വന്നതിൻെറ പിറേറന്നാൾ കഴിഞ്ഞ് റെസിഗ്നേഷൻ.'

അശ്ലീലം കേട്ട് സോമൻെറ ചെവിവരെ ചുവന്നുപോയി. വലിയേട്ടൻെറ പ്രായം വരുന്ന മനുഷ്യൻ. ഗോയങ്കാജി പറഞ്ഞു: 'അല്ലല്ലാ, പേടിച്ചുപോയോ? തമാശ പറഞ്ഞതായിരുന്നു. ഞങ്ങളുടെ മില്ല് കൽക്കത്തയിൽ നിന്ന് ഇത്ര അകലെയായതു കാരണം നല്ല ടൈപ്പിസ്റ്റിനെ കിട്ടാൻ പ്രയാസം.'

സോമനാഥൻ മിണ്ടാതിരുന്നു. ഗോയങ്കാജി പറഞ്ഞു: 'നിങ്ങൾ പല ഓഫീസുകളിലും കയറിയിറങ്ങുന്ന ആളാണ്. ഈയിടെ വലിയ ഗൗൺ ധരിക്കുന്ന മദാമ്മമാരെ ടൈപ്പിസ്റ്റാക്കി വെയ്ക്കുന്നതു് ഫാഷനല്ലാതായിക്കഴിഞ്ഞില്ലേ? വലിയ കമ്പനിക്കാർ സാരിയുടുത്ത സെക്രട്ടറിമാരെ വെച്ചുതുടങ്ങിയിരിക്കുന്നു.'

സോമൻ പറഞ്ഞു: 'രണ്ടു തരക്കാരേയും കണ്ടുവരാറുണ്ട്.'

ഗോയങ്കാജി പറഞ്ഞു: 'എന്നാൽ നിങ്ങൾ ഓഫീസുകളിൽ ചെല്ലുമ്പോൾ അത്ര സ്റ്റഡി ചെയ്തിട്ടുണ്ടാവില്ല. ഗൗൺ അണിയുന്ന മദാമ്മമാർക്ക് ഡിമാൻഡ് കുറഞ്ഞുവരുന്നു. നിങ്ങളുടെ ലൈനിലുള്ള നടവർ മിത്തിർ എന്ന മാന്യനാണ് എന്നോടിതു് പറഞ്ഞതു്.'

'അല്ലാ, അയാളെ അറിയും?' പരിചയമുള്ള ഒരാളുടെ പേരു് കേൾക്കാൻ കഴിഞ്ഞ സോമനു് ആശ്വാസമായി.

'മിസ്റ്റർ മിത്തിർ ഒന്നുരണ്ടു പ്രാവശ്യം വന്നിരുന്നു ഇവിടെ. അയാളുടെ ഒരു സ്നേഹിതൻേറതായിരുന്നു ആവശ്യം. നല്ല ഉത്സാഹി. തികച്ചും സൂപ്പർ സേൽസ്മാൻ.'

സോമൻ ഇതിലൊന്നും താല്പര്യം കാട്ടിയില്ല. സന്ദർഭം വരുത്തി പണത്തിൻെറ കാര്യമെടുത്തിട്ടു. 'സാറിൻെറ

പേരിൽ ഇൻകംടാക്സ്കാരുടെ സമ്മർദം കുറച്ചൊന്നുമായിരിക്കയില്ലല്ലോ.'

ഇക്കാര്യത്തിൽ സഹതാപപ്രദർശനം ഗോയങ്കയെ പ്രസന്നനാക്കി. അയാൾ പറഞ്ഞു: 'ഗവണ്മെൻറു് പകൽക്കൊള്ളയാണു് നടത്തുന്നതു്. ഉറുപ്പികയ്ക്കു് പതിനേഴ് പൈസ വെട്ടിപ്പിടിച്ചാൽ പണിയെടുക്കാൻ മനുഷ്യനു് വല്ല ഉത്സാഹവും തോന്നുമെന്നു് വിചാരിക്കുന്നുണ്ടോ?'

സോമൻ പറഞ്ഞു: 'ആളുകൾ ധരിച്ചുവെച്ചിരിക്കുന്നതു് വലിയ വലിയ സ്ഥാനത്തിരിക്കുന്ന സാറിനെപോലുള്ളവർക്കു് പരമാനന്ദമാണെന്നാവും. സത്യമോ, നേരെമറിച്ചും.'

ഇതിനു ശേഷം ഗോയങ്കാജി പണത്തിൻെറ കാര്യം പറയുമായിരുന്നു. എന്നാൽ സോമനെ എങ്ങനെ മുഴുവൻ വിശ്വസിക്കും. പരിചയത്തിനു പഴക്കം കിട്ടി.

ഗോയങ്കയോടു് സോമനു് മടുപ്പാണു് തോന്നിയതു്. എന്നാൽ ബിസിനസിൽ മര്യാദ കൈവിട്ടുകൂടാ. മാതാജി പറഞ്ഞിരിക്കുന്നു വലിയ പാർടിയാണെങ്കിൽ ഒന്നുരണ്ടു തവണ എൻറർടൈൻ വെയ്ക്കാമെന്നു്. സോമൻ പറഞ്ഞു: 'കൽക്കത്തയ്ക്കു വരുമ്പോൾ വിവരം ഒന്നറിയിക്കുക. സൗകര്യം കിട്ടിയാൽ എവിടെയെങ്കിലും ലഞ്ചിനു പോകാം.'

ഇത്തവണ നല്ല സമ്മാനം കിട്ടി സോമനു്. ഗോയങ്ക നേരെ ചൊവ്വേ തുറന്നു തന്നെ പറഞ്ഞു: 'ഞാൻ മീനും ഇറച്ചിയും ഭക്ഷിക്കുകയില്ല. ഡ്രിങ്കും ഇഷ്ടമല്ല. അതിനാൽ ക്ഷണിച്ചിട്ടു കാര്യമില്ല. അലോഹ്യമാക്കാനും വഴിയുണ്ടു്.'

സോമൻ എഴുന്നേററപ്പോൾ ഗോയങ്കജി പറഞ്ഞു: 'പരിചയക്കാരായ വല്ലവരുമുണ്ടെങ്കിൽ ഒരു നല്ല ലേഡി ടൈപ്പിസ്റ്റിനെ റെക്കമെൻഡു് ചെയ്യൂ. സാരിക്കാരി ബംഗാളി യുവതികളെ വെയ്ക്കാൻ ഒരു വിരോധവുമില്ല.'

സോമനു് വല്ലായ്മ തോന്നി. ജോലി കിട്ടാതെ ഏതു മേഖലയിലേക്കു കടന്നുകൂടാനാണോ ശ്രമിക്കുന്നതു്, അതേപ്പററി ബംഗാളികൾക്കു് യാതൊരു വിവരവുമില്ല. ബിസീനസിനെ സംബന്ധിച്ചു് ഇതേവരെ അസ്പഷ്ടമായ പുക പുരണ്ട ധാരണയാണു് അയാൾക്കുണ്ടായിരുന്നതു്. ബംഗാളികളെ

കൊണ്ടാകാത്തതാകുന്നു ബിസിനസ്സ്. കാരണം അവർക്ക് ധൈര്യമില്ല. ഇപ്പോഴും സോമനു മനസ്സിലായി. ഒരായിരം തരത്തിലുള്ള ബിസിനസ്സുകളുണ്ട്. എന്നാൽ അയാഠം കാലെടുത്തുവെക്കാൻ ശ്രമിക്കുന്ന ആ ബിസിനസ്സ് ഉലകത്തിൽ എത്രയോ നാളായി തുടങ്ങിയിട്ടുള്ള നഗ്നമായ കുത്തിത്തിരിപ്പുകളാണുള്ളതു്. ബിസിനസിൻെറ അനേകം 'ഗുട്ടൻസ്'കൾ വംശാനുക്രമികമായ വിധം പൊതിഞ്ഞുവയ്ക്കപ്പെട്ടിരിക്കുന്നു. എത്രയും ഉററവരായവർക്കു മാത്രമേ അവ അറിയാൻ കഴിയൂ.

നടവർ മിത്രയെ സോമനും ആദക്ബാബുവും എത്രതന്നെ ഇഷ്ടപ്പെടാതിരുന്നാലും അയാഠം പല ഉള്ളുകള്ളികളും തുറന്നുവിടുകയുണ്ടായി. ഒരു പക്ഷെ ആയുസ്സുകാലമത്രയും എഴുപത്തിരണ്ടാം നിലയിലെ പതിനൊന്നാം നമ്പർ മേശമേൽ കുത്തിയിരുന്നാലും അറിയാൻ കിട്ടാത്ത ലോക രഹസ്യങ്ങഠം.

മിസ്റ്റർ ഗോയങ്കയുടെ കാര്യത്തിലും നടവർ ബാബുവിനു തന്നെ സഹായിക്കാൻ കഴിഞ്ഞേക്കും.

# 17

കഴുത്തിലെ ടൈ ഏതാനും ഇഞ്ച് അഴിച്ചിട്ട് നടവർമിത്ര തന്റെ ഓഫീസിൽ ഇരിക്കയാണ്. സോമനെ കണ്ട ഉടൻ ഒന്നു ചിരിച്ചു സ്വാഗതം ചെയ്തു. 'ഹലോ! വരൂ മിസ്റ്റർ ബാനർജി! മുഖം കണ്ടാലറിയാം ഒന്നും നടന്നില്ലെന്ന്. എത്രയെത്ര ഹരിയാനക്കാരും പഞ്ചാബികളും രാജസ്ഥാനികളും സിന്ധികളും ആയ കൊള്ളക്കാർ ബിസിനസിന്റെ പേരിൽ ബംഗാളിനെ തുരന്നു കവർന്നു തെണ്ടി നടക്കുന്നു. നമ്മളോ, തുണിമുറുക്കി ചുററി നാശം കഴിക്കുന്നു.'

സോമൻ ചോദിച്ചു: 'നിങ്ങൾ ഗോയങ്കയെ അറിയുമായിരിക്കും?'

'ബിസിനസാണ് എന്റെ ലൈൻ. ഈ കൽക്കത്തയിൽ തന്നെ നൂററിയൻപതോളം ഗോയങ്കമാരെ അറിയാം. നിങ്ങൾ ആരുടെ കഥയാണു പറയുന്നത്?'

സോമൻ അടയാളം പറഞ്ഞു കൊടുത്തപ്പോൾ മിത്ര ചിരിച്ചുകൊണ്ടു പറഞ്ഞു: 'മഹാത്മാ മിൽസിലെ സുദർശൻ ഗോയങ്കയുടെ കാര്യമാവും പറയുന്നത്. അല്ലേ? പുതുമണവാളനെപ്പോലിരിക്കുന്ന ഒരുവൻ' നടവർമിത്ര ഇതും പറഞ്ഞ് ഉറക്കെ ചിരിച്ചിട്ടു തുടർന്നു— 'നിങ്ങൾ അവിടേയും ചരക്കു വിൽക്കാൻ ശ്രമം നടത്തിയെന്നു തോന്നുന്നു.'

'എന്തേ? പാർട്ടി മോശം?' നടവർമിത്രയുടെ വർത്തമാനത്തിന്റെ മട്ടു കണ്ട് സംശയം തോന്നിയ സോമൻ ചോദിച്ചു.

'പാർട്ടിക്കെന്തു തരക്കേടു വരാൻ? പക്ഷേ കടന്നുപററാൻ നന്നെ ഞെരുങ്ങേണ്ടിവരും.' ടൈയുടെ കെട്ട് ഒന്നുകൂടി അയച്ചിട്ട് മിത്ര പറഞ്ഞു: 'എന്റെ ഒരു പാർട്ടി അവിടെ കുടുങ്ങിപ്പോയിരുന്നു. എന്തായിട്ടും കിട്ടുന്നില്ല ഒരു പഴുത്. ഒടുക്കം അഞ്ഞൂറു ക. എനിക്കയച്ചുതന്നു. ഞാൻ നന്നെ കഷ്ടപ്പെട്ടു

വിഷമിച്ച് അവസാനം ഒരു ദിവസം ഡ്രിൻക്സിന്റെ ടേബിളിൽ ഗോയങ്കയെ പിടിച്ചുകെട്ടി. എന്നിട്ടേ കാര്യം സാധിച്ചുള്ളു.'

'മദ്യം കഴിക്കില്ലെന്ന് അയാൾ പറഞ്ഞതോ?' സോമനത്ഭുതമായി.

'നിങ്ങൾ ഒന്നുമറിയാത്തവൻ. നിങ്ങളെ പരിചയം കറവ്. ഉണ്ടെങ്കിൽ തന്നെ പറഞ്ഞു നടക്കേണ്ട കാര്യം? ഇന്നത്തെ ഒരു കാലം കണ്ണിൽ കണ്ടവരോട്ട് പണം മുടക്കില്ലാത്ത മുതൽ തന്നാണെനിക്ക പ്രിയമാണ് എന്ന് ആദാനം കൊട്ടിഘോഷിച്ചു നടക്കക പതിവുണ്ടോ? നിങ്ങളെന്നെ വാസ്തവത്തിൽ ചിരിപ്പിച്ചു കളഞ്ഞു എന്റെ സോമനാഥജി!'

നടവർ ബാബു ഒന്നു മുമ്പോട്ടു കുനിഞ്ഞ് സ്വരം താഴ്ത്തി പറഞ്ഞു: 'ഈ ലൈനിൽ എന്റെ കണ്ണ് ഡോക്ടർ ബി. സി. റായിയുടേതിനോടു തുല്യമാകുന്നു. പാർട്ടിയുടെ തുമ്മൽ കേട്ടാൽ പറയാം, മനസ്സിലെന്തു രോഗമാണുള്ളതെന്ന്. നിങ്ങളുടെ ഈ ഗോയങ്കാജിയേയും ഞാൻ കണ്ടോളാം. ഒരു ഡോസ് ഔഷധം കൊണ്ടുതന്നെ കാട്ടാന മെരുങ്ങുന്നു. മിസ്റ്റർ ഗോയങ്ക എന്റെ ഫ്രണ്ടിനു തുല്യം.'

'അതാണു പറഞ്ഞതു മിസ്റ്റർ ഗോയങ്കയും നിങ്ങളെ കുറെയേറെ പ്രശംസിച്ചു' സോമൻ അറിയിച്ചു,

നടവർ മിത്തിരന്ന് സന്തോഷം സഹിക്കുന്നില്ല. ഊറ്റത്തോടെ പറഞ്ഞു: 'എന്നാലോ, പറയാമല്ലോ, വെറും അൻപത്തിരണ്ടു ക. യേ ബില്ലിലുണ്ടായിരുന്നുള്ളു. നിങ്ങളുടെ ഓഫീസിലെ മിസ്റ്റർ മേത്ത ഹിന്ദുസ്ഥാൻ ഹോട്ടലിൽ കൂട്ടിക്കൊണ്ടുപോയി ഇതേ ഗോയങ്കയ്ക്കുവേണ്ടി മുന്നൂററിയൻപതു ക. ക്കുള്ള ഫോറിൻ വിസ്കി പകർന്നു. എന്നിട്ടോ ഉണ്ടായോ വല്ല ഫലവും?'

സോമൻ മിണ്ടിയില്ല. നടവർ തുടർന്നു: 'എന്തിനീത്ര പരിഭ്രമം മിസ്റ്റർ? സെയ്ലിനു പുറപ്പെട്ടാൽ ടാക്സ് കൊടുക്കാതെ പററുമോ? ഈ ലൈനിലുള്ളവർ ഈ വക ചിലവുകൾ സെയ്ൽസ് ടാക്സാക്കി എണ്ണുന്നു.'

സോമന്റെ ബിസിനസിനെ സംബന്ധിച്ച ഏതാനും

കാര്യങ്ങാം ചോദിച്ച് മനസ്സിലാക്കിയ ശേഷം മിത്തിർ പറഞ്ഞു: 'വ്യസന സമേതം അറിയിക്കട്ടെ, നിങ്ങളുടെ കേസ് കുറച്ചു ഗൗരവപ്പെട്ടതാണ്. കുറച്ചു ചില്ലറ പണം കൊണ്ടു ഗോയങ്കയെ ചരക്ക പിടിപ്പിക്കാമെന്ന മോഹം വേണ്ട. കാരണം അ—ആ, ക—ഖ പോലെ സിമ്പിൾ. ഈ അപ്‌തൽ മിക് വൈററനറും മറൊരു കെമിക്കലുമാണ് നിങ്ങാം കെട്ടിയേല്പിക്കവാൻ നോക്കുന്നതു്. ഇതിനായി എന്റെ തന്നെ പരിചയത്തിൽപ്പെട്ട ഒരു പാർട്ടിയിൽ നിന്നു് കഴിഞ്ഞ മൂന്നു വർഷങ്ങളായി നൂറുക. ണ്ണു് മൂന്നുക. 'നമസ്കാരി' (ദക്ഷിണ) യായി ഗോയങ്ക വാങ്ങുന്നുണ്ടു്. നിങ്ങാംക്ക രണ്ടര പെർസന്റിലേറെ കമ്മിഷൻ കിട്ടുകയില്ല. അപ്പോാം സ്വന്തം കീശയിൽ നിന്നു് അര ശതമാനം എടുത്തു കൊടുക്കേണ്ടിവരും. മാരാജി യുടെ കാലു പിടിച്ചും തൊട്ടു തടവിയും തുല്യമായ റേററു് കൊടുത്താലും പ്രയോജനമുണ്ടാവില്ല. ഗോയങ്കാജി അയാളുടെ നാട്ടുകാരനെ വിട്ടു നിങ്ങളെ എന്തിനു സഹായിക്കുന്നു?'

സോമൻ എഴുന്നേൽക്കാൻ ഭാവിക്കയായിരുന്നു നടവർ പറഞ്ഞു: 'നിങ്ങാം തീരെയങ്ങനെ നിരാശപ്പെടേണ്ട അച്ഛനുമുണ്ടു് ഒരച്ഛൻ. ഹൈക്കോർട്ടിനൊരു സുപ്രീം കോർട്ടുപോലെ തന്നെ ഗോയങ്കയെ മററൊരു വഴിക്കുവേണം മയപ്പെടുത്തിയെടുക്കാൻ. ഞാൻ നാളെത്തന്നെ ഗോയങ്കയെ ഒന്നു ചെന്നു കാണട്ടെ. കണ്ട ട്ടു് വേറെയുമുണ്ടു ചിലതു സാധിക്കാൻ. നിങ്ങാംക്കുവേണ്ടി വല്ലതും ചെയ്യാനാവുമോ എന്നു നോക്കട്ടെ.'

സോമൻ പറഞ്ഞു: 'അയാാംക്ക നിങ്ങളെ വളരെ വിശ്വാസമാണെന്നു് എനിക്കു വർത്തമാനം കൊണ്ടു് തോന്നി. എന്നെപ്പററി ഒന്നു പറഞ്ഞുവെയ്ക്കു. എന്നെ വിശ്വസിക്കാമെന്നു് അറിയിക്കു. വല്ല വിധേനയും.'

നടവർ ഒന്നു ചിരിച്ചിട്ടു പറഞ്ഞു: 'എന്തിനിത്ര പിടച്ചിൽ? വരൂ, ഇരിക്കൂ. ചായ കുടിക്കാം. ഈ ലൈനിലേക്കു ഒന്നാമതായി കടന്നുവന്ന സമയം വർഷകാലത്തെ തകരമാതിരി ഇരുന്നിരുന്നു. ഇപ്പോഴത്തെ പെട്ടെന്നു വാടിപ്പോകാൻ?'

സോമൻ പറഞ്ഞു: 'ഒന്നും തന്നെ പിടിച്ചിട്ടു കിട്ടുന്നില്ല നടവർദാ! മിസ്റ്റർ മാരാജി ഒരു സന്ദർഭം തന്നിരിക്കുന്നു. അതും തെററിയാൽ.'

നടവർമിത്തിർ ഹൃദയമുള്ളവനാകുന്നു. സോമന്റെ വർത്തമാനം കേട്ട് കനിഞ്ഞു. അയാാം പറഞ്ഞു: 'യാതൊരു വിചാരവും വേണ്ട കാര്യം ഇങ്ങോട്ടു വിട്ടതന്നേക്കു. ഗോയങ്കയെ കയ്യടക്കം ചെയ്യാൻ ഞാനൊരുവൻ മതി. ലേശവും പരിഭ്രമം വേണ്ട. നിങ്ങളിൽ നിന്നു് ഞാൻ ഇതിനു യാതൊരു ചാർജ്ജും ഈടാക്കുന്നില്ല പോരെ?'

നടവർ മിത്തിർ എന്തു ചെയ്യാൻ പുറപ്പെട്ടിട്ടെന്തായിത്തീരുമെന്നു ഒരു നിശ്ചയവുമില്ല. എങ്കിലും സോമൻ വിരോധം പറഞ്ഞില്ല. അയാാം വല്ലാതെ നിരാശപ്പെട്ടിരിക്കുന്ന സമയം. രണ്ടിലൊന്നു വരട്ടെ എന്നു വിചാരിച്ചു.

അടുത്ത ദിവസം നടവർ ഫോണിൽ സോമനെ വിളിച്ചു വരുത്തി. അയാാം അതിപ്രസന്നനായി കാണപ്പെട്ടു. കഷണ്ടി തടവിക്കൊണ്ടു പറഞ്ഞു. 'നിങ്ങളുടെ ഭാഗ്യം തെളിഞ്ഞെന്നു തോന്നുന്നു മിസ്റ്റർ ബാനർജി. ഗോയങ്കയോട് വേണ്ടതെല്ലാം പറഞ്ഞിട്ടാണു വന്നിരിക്കുന്നതു്.'

സോമനു നല്ല ഉത്സാഹം തോന്നി. അയാാം നന്ദി പ്രകടിപ്പിച്ചു.

മിത്തിർ ദാർശനികഭാവത്തിൽ പറഞ്ഞു: ''ഡബ്ബു' കൊണ്ടുതന്നെ കാര്യമെല്ലാം നടക്കില്ല മി. ബാനർജി. നമ്മുടെ ഈ ലൈനിൽ പണത്തിലും മീതേയായി ചിലതൊക്കെയുണ്ടു്. സുപ്രീം കോർട്ടിനുമുപരി രാഷ്ട്രപതിയുടെ മെർസി പെററിഷൻ പോലെ.'

അയാാം പിന്നെ മുമ്പോട്ടൊന്നു കുനിഞ്ഞിട്ടു പറഞ്ഞു: 'ഗോയങ്കയെപ്പററി പുറമേ ഒരന്വേഷണം നടത്തി. ഫോറിനിൽ ഇതിനു ഫീൽഡ് വർക്ക് എന്നത്രേ നാമകരണം ചെയ്തിരിക്കുന്നു. ഗൂഢാന്വേഷണ ഫലമായി കിട്ടിയ വിവരമനുസരിച്ചു ഗോയങ്കയുടെ നാഡി പിടിച്ചുനോക്കിയപ്പോാം വിവരങ്ങൾ തുരുതുരെ പുറത്തുചാടി! യുവിൽ ബി ഗ്ലാഡ്ടുനോ—ഗോയങ്കയുടെ കരളിൽ പല അല്ലലുകളുമുണ്ടു്. പണം കൊതിച്ചു് കേജരിവാലിന്റെ തൈണ്ടിമകളെ പരിണയിച്ചു. നല്ല കാർത്തികേയനെപ്പോലുള്ള ദേഹം. എന്നാൽ പല സ്വപ്നങ്ങളും മനോരാജ്യങ്ങളും മുരടിച്ചു കിടക്കുന്നു.

സോമൻെറ ചെവി ചുകന്നു. മിത്തിർ അതത്ര നോക്കിയില്ല. അയാറം പറഞ്ഞു: 'ചെറുപ്പക്കാരികളെ കുറച്ചേറെയുണ്ട് ഭ്രമം. എന്നാൽ ഭീരുത്വവും കുറച്ചൊന്നുമല്ല. ഞാൻ ചാൻസ് കണ്ടറിഞ്ഞ് നിങ്ങളുടെ പേരിൽ ചൂണ്ടലിട്ടു. സൂത്രശാലിയാണല്ലോ—സൂചനകറം കൊണ്ടു കാര്യം ധരിച്ചുകളഞ്ഞു. കൽക്കത്തക്കിറങ്ങുന്ന സമയം ഒന്നു നിങ്ങളുടെ പേരിൽ ഫോൺ ചെയ്യാനും സായാഹ്നശേഷമുള്ള സമയം ഫ്രീയാക്കിവെക്കാനും പറഞ്ഞു.'

നടവരൻ ചെയ്ത ഈ മഹത്തായ സഹായത്തിനു സോമൻ നന്ദി പറയുമെന്നായിരുന്നു അയാറം വിചാരിച്ചതു്. അയാറം പറയാൻ ഭാവിക്കയായിരുന്നു. 'വളരെ ആദായത്തിനു കിട്ടും ഈ ബാർഗൈൻ, ഏർപ്പാടെല്ലാം ഞാൻ തന്നെ ചെയ്തുവെച്ചുകൊള്ളാം. നിങ്ങറംക്കു യാതൊന്നിനും വിഷമിക്കേണ്ടതില്ല.

സോമൻ മിക്കവാറും ആർത്തനാദത്തിൽ പറഞ്ഞു: 'നിങ്ങളെന്താണീ ചെയ്തുവെച്ചതു് മി. മിത്തിർ. ഇതൊക്കെ പറയാൻ നിങ്ങളെ ആരേല്പിച്ചു? മാന്യകുടുംബത്തിൽപെട്ടവനാണു്. ബിസിനസിനിറങ്ങിയിരിക്കുന്നതു്.'

നടവർ ലേശവും ക്ഷോഭിച്ചില്ല. ശാന്തഭാവത്തിൽ സോമനോടുപറഞ്ഞു: 'ഈ ലൈനിൽ മാന്യസന്താനമല്ലാത്ത ആരുണ്ടു മിസ്റ്റർ? ഞാൻ, ശ്രീധർജി, ഗോയങ്കാജി. സകലമാന പേരും ഭദ്ര സന്താനങ്ങറം, ഭദ്രജന സന്താനങ്ങറം തന്നെ. ഈ രാജ്യത്തെ പൊളിററിക്സും ഗവർണ്മെൻറും ബിസിനസും കൊണ്ടു നടക്കുന്നവർ കേറംക്കണം മിസ്റ്റർ. ഞാൻ ചെയ്തിട്ടുവന്ന പ്രൊപ്പോസലില്ലേ, അതിനകത്തു് ഒരു തരിപോലുമില്ല അഭദ്രത. യസ്മിൻ ദേശേ യദാചാരഃ മുണ്ടു് ചെരിച്ചു കയററി പുഴയിലിറങ്ങുക.'

'അസാധ്യം' പല്ലുകളിറുമ്മിക്കൊണ്ടു് സോമൻ പറഞ്ഞു: വേറേയാരാനുമായിരുന്നെങ്കിൽ സോമൻ കൈ ചുരുട്ടി മൂക്കിൽ ഒററ ഇടിവെച്ചുകൊടുക്കുമായിരുന്നു. തന്നെ നന്നേ വിഷമിച്ചു ശാന്തനാക്കിക്കൊണ്ടു സോമൻ പറഞ്ഞു: 'അശ്ലീലതയ്ക്കു് ഞങ്ങളുടെ തറവാട്ടുകാരാരും തന്നെ ഇന്നോളം പങ്കാളികളായിട്ടില്ല. നിങ്ങറം അയാളെ വേഗം തടഞ്ഞേക്കൂ.'

മുഖത്തെ ചിരിക്ക കോട്ടം വരുത്താതെ നടവർ ബാബു പറഞ്ഞു: 'എന്താണിതു മിസ്റ്റർ! ആർക്കു വേണ്ടി മോഷണം നടത്തിയോ അയാൾ തന്നെ കള്ളനെന്നുവിളിച്ചു ബഹളം കൂട്ടിയാലോ? പോകട്ടെ. പറഞ്ഞു കഴിഞ്ഞ സ്ഥിതിക്ക് ഗത്യന്തരമില്ല. ഗോയങ്കാജി വരുന്ന വിവരത്തിനു് നിങ്ങൾക്ക് ഫോൺ ചെയ്യുമ്പോൾ കയ്യോടെ പറഞ്ഞേക്കു—നിങ്ങൾ പണിത്തിരക്കിലാണു്. ഒരുതരത്തിലും കോഓപ്പറേഷനു് നിവൃത്തിയില്ല. ഗോയങ്കാജി അതുകൊണ്ടുതന്നെ മനസ്സിലാക്കിക്കൊള്ളും.'

സോമൻ അര നിമിഷം പോലും അവിടെ കളയാതെ നേരെ പുറത്തേക്കിറങ്ങിപ്പോന്നു. ദേഷ്യം കൊണ്ടു് ദേഹം വിറയ്ക്കുകയാണു അയാൾക്കു്.

എന്നാൽ ഒരു കഴിവുമില്ലാത്തവൻെറ ദേഹം അരിശംകൊണ്ടു് വിറച്ചാലാർക്കെന്തുചേതം? വിഷമില്ലാത്ത പാമ്പിൻെറ പത്തിയിലെ ചക്രം കണ്ടാലാരു് ഭയപ്പെടുന്നു എന്നു് അമ്മ പറയാറുണ്ടായിരുന്നു. എവിടെന്നെങ്കിലും ഒരണുബോംബു് കിട്ടിയിരുന്നെങ്കിൽ എന്നയാൾ കൊതിച്ചുപോയി. ചാരണക് സായ്പിൻെറ ഈ ജാരസൃഷ്ടിയുടെ (കൽക്കത്താ മഹാനഗരത്തിൻെറ സ്ഥാപകൻ ചാർണക് എന്ന സായിപ്പായിരുന്നു) പ്രശ്നത്തിനു് എന്നെന്നേക്കുമായി സമാധാനമായിപ്പോകുമായിരുന്നു. അണുബോംബുപോയിട്ടു് കൽക്കത്താ മഹാനഗരത്തിലെ നിരത്തിൽ നിന്നുകൊണ്ടു് ഒന്നു രണ്ടു പോക്കിരികളുടെ കരണക്കുററിക്കു രണ്ടടികൊടുക്കാൻ പോലുമില്ല സോമനു് കരുത്തു്.

ഈ പതനത്തിലാണു് സേനാപതി വന്നു പറഞ്ഞതു്, 'സാർ ഫോൺ!'

'ഹലോ തപതി സംസാരിക്കുന്നു.'

ഫോൺ ചെയ്യാൻ തപതിക്കു വേറെ സമയം കിട്ടിയില്ല. സോമനാഥൻെറ ഗംഭീരസ്വരം കേൾക്കാറായി. 'പറയൂ.'

'കുറച്ചു മുമ്പും വിളിച്ചിരുന്നു. നിങ്ങൾ ഏതോ നടവർ മിത്തിരിൻെറയവിടേക്കു പോയെന്നു കേട്ടു.'

'ധാരാളം പണിയുണ്ടു് തപതി! ഇരിക്കാൻ സമയമില്ല.'

തപതി പറഞ്ഞു: 'അന്നത്തെ ദിവസത്തിനുശേഷം നിങ്ങൾ എന്നെ അന്വേഷിക്കയേ ഉണ്ടായില്ല. എന്തുപററി?'

എന്തുപറയും അയാറം? ഒടുവിൽ പറഞ്ഞു: 'തപതി! ചില ഭേപ്പെട്ടവരേയും കാണുന്ന തിരക്കിലാംണ്. അവർ കാത്തിരിക്കുന്നു ഇനിയൊരു ദിവസം വിളിക്കു.'

'നാളെ ഞാനുണ്ടാവില്ല. ശ്രീരാംപൂരിലേക്ക് പോകുന്നു. ആറംമോസ്റ്റ് പോകാൻ നിർബന്ധിതയാകുന്നുവെന്നു വേണം പറയാൻ. മററന്നാറം നിങ്ങളുടെ അവിടെ വരാം. കാണാൻ തരമായാൽ എല്ലാം പറയാം. വളരെ സീരിയസ്.'

സോമൻ ഫോൺവെച്ചു. ഇംഗ്ലീഷും ബംഗാളിയും തീയതികറം കൂട്ടിക്കലർത്തി അച്ചടിച്ച കലണ്ടർ മുമ്പിൽത്തന്നെ. മററന്നാറം ജൂൺ 16 അതായതു് ആഷാഢമാസ പ്രതിപദം.

ജന്മദിവസം ആനന്ദത്തിൻേറതാകാനെന്തു കാരണം? സോമൻ ഇതു് മുമ്പൊക്കെ ചിന്തിക്കാറുണ്ടായിരുന്നു. ജനിക്കുന്ന സമയത്തു് ശിശു കരയുന്നു. അവൻെറ ജീവിതമാകെ വ്യാപിച്ചുകിടക്കുന്ന സകല ദുഃഖങ്ങളുടെയും യാതനകളുടെയും ആരംഭം അവിടന്നാണല്ലോ. എന്നിട്ടും എല്ലാവരും പറയുന്നു. ജന്മദിനത്തിൻനാറം ആനന്ദിക്കണമെന്നു്. വളരെ നാറംക്കു മുമ്പു് സോമൻ ഈ ചോദ്യം അമ്മയോടു ചോദിക്കയുണ്ടായി.

'ജനനദിവസം ഞാൻ അമ്മയെ കുറച്ചൊന്നുമായിരിക്കില്ല വേദനിപ്പിച്ചിരിക്കുക. എന്നിട്ടും അമ്മ ആഷാഢമാസം ഒന്നാം തീയതി ആനന്ദിക്കുന്നതെന്താണു ?'

അമ്മ പറഞ്ഞു: 'മിണ്ടാതിരിക്കു മോനേ? മററു വല്ല ദിവസവുമായിരുന്നെങ്കിൽ ഞാൻ നിന്നെ തോന്നിയതു പറയുമായിരുന്നു.' പിറന്നാളിൻനാറം അമ്മ ആരെയും തട്ടിക്കയറില്ല.

പിന്നീടു് ഈ കടുംബത്തിൽ ആഷാഢമാസത്തിലെ പ്രഥമദിനം ആഘോഷിക്കുന്ന ചടങ്ങ് നിലച്ചുപോയി. യോധപൂർ പാർക്കു് ഭവനത്തിൽ ജനനദിവസം തന്നെ മരണത്തിൻെറകനത്ത നിഴൽ വീശി. ആഷാഢമാസം ഒന്നു് ഇപ്പോറം സോമൻെറ ജന്മദിനം മാത്രമല്ല, അമ്മയുടെ മരണദിനവുമാണു്.

ഇന്നു് സോമൻെറ ജന്മദിവസമാണെന്നോർക്കാനാരുണ്ടു്? പുലർച്ചയ്ക്കു് കിടക്കയിൽ കിടന്നുകൊണ്ടുതന്നെ ചിന്തിച്ചു സോമൻ. എന്നോ ഏതു കാലഘട്ടത്തിലോ ഉജ്ജയിനിയിലെ ഒരു പ്രിയ കവി സ്വന്തം ഭാവനയിലൂടെ ആഷാഢമാസ

ത്തിലെ പ്രഥമദിവസത്തിനെ കാവ്യമാലയണിയിച്ച് അവി സ്മരണീയമാക്കി. അതിൻെറ പാരമ്പര്യത്തിൽ പിടിച്ചു കൊണ്ട് അനേക നൂററാണ്ടുകൾക്കു ശേഷവും ഇന്നു വീടുതോറും സംയോഗവിയോഗങ്ങളുടെ ഗാനങ്ങൾ മുഴങ്ങും. ഏതാനും മിനിട്ടുകൾക്കുശേഷം റേഡിയോവിൽ മഹാകവിയേയും അദ്ദേഹത്തിൻെറ അനശ്വരസൃഷ്ടിയായ കഥാപാത്രങ്ങളേയും പററി സംഗീതാജ്ഞലി തുടങ്ങും. എന്നാൽ തൊഴിലില്ലാത്തവനും പരാജിതനുമായ കവി സോമനാഥബാനർജി അതേദിവസം തന്നെയായിരുന്നു ഭൂമിയിലെ വെളിച്ചം കണ്ടതെന്നു് ആരോർക്കും?

ജന്മദിനത്തിൻെറ തലേന്നാൾ തൊട്ടുതന്നെ എത്രയോ പേരുടെ ഭവനത്തിൽ അഭിനന്ദനത്തിൻെറ പർവം തുടങ്ങുന്നു. പൂക്കൾ വരുന്നു, ഫോണുകൾ വരുന്നു. ശബളാഭമായ കവറുകൾ കൊണ്ടുവരുന്ന ടെലിഗ്രാഫ് പ്യൂൺ. എന്നാൽ സോമൻെറ തലയിൽ എഴുതിയിരിക്കുന്നതു് ചീത്ത വാർത്തയുടെ സൂചനയാണ്. ഹീരാലാൽ സാഹ വാങ്ങിയിരുന്ന രണ്ടായിരം ഉറുപ്പിക ഇന്നലെത്തന്നെ മടക്കിക്കൊടുക്കാമെന്നായിരുന്നു കരാർ—പലിശ സഹിതം. പിറന്നാളിൻനാൾ ഒരു സമ്മാനം പ്രതീക്ഷിക്കാമെന്നു് ഏട്ടത്തിക്കു് സോമൻ ഒരു സൂചനയും നൽകിയിരുന്നു. എന്തു തടസ്സം പറഞ്ഞാലും വകവെയ്ക്കില്ലത്രേ. ഏട്ടത്തി പറഞ്ഞു: 'ശരി, നല്ല വാർത്ത വല്ലതുമാണെങ്കിൽ നിൻെറ സമ്മാനം സ്വീകരിക്കാം. നിൻെറ ഏട്ടനും ഒരു പാഠമായിരിക്കും. വിചാരിച്ചിരിക്കയാണ്, എനിക്കു് വേറെയാരും സമ്മാനം തരാനില്ലെന്നു്.' എന്നാൽ ഇന്നലെ രാത്രി ഹീരാലാലിനെ അന്വേഷിച്ചിട്ട് ഒരിടത്തും കണ്ടുകിട്ടിയില്ല മൂന്നുതവണ പോയി ഓഫീസിൽ, ഫലമുണ്ടായില്ല.

വെളുപ്പിനു് ബുൽബുൽ എന്തിനോ മുറിയിൽ കടന്നുചെന്നു. എന്നാൽ ഒന്നുംതന്നെ പറഞ്ഞില്ല, ഇന്നു സോമൻെറ പിറന്നാളാണെന്ന കഥ കൊച്ചേട്ടൻെറ ബാലികാവധുവിനറിയില്ല. കൊച്ചേട്ടൻ ഓഫീസ് കാര്യമായി അടുത്ത സെപ്റ്റംബറിൽ ബിലാത്തിക്കു പോകുന്നുവെന്ന ഒററക്കാര്യമേ അവൾക്കീയിടെയായി ഓർമവരാറുള്ളു. അവൾ പറഞ്ഞു:

'ഞാൻ വിടില്ല എന്തു ചെയ്തിട്ടായാലും. ശരി ഞാനും ബിലാത്തിയാത്ര മാനേജ് ചെയ്യും.'

സോമൻ പറഞ്ഞു: 'പ്രയത്നം തുടരു. ചുരുങ്ങിയതു് ദിവസത്തിൽ രണ്ടു മണിക്കൂറെങ്കിലും കൊച്ചേട്ടനെ സോപ്പിടു.'

കിടക്കയിൽ എഴുന്നേററിരിക്കുന്നതിനു വലിയ ക്ഷീണം തോന്നുന്നു സോമനു്. ഈ കുടുംബത്തിൽ അയാരം ആരുമല്ല. ഏതാനും നാളത്തെ വിരുന്നുകാരനായി ഇവിടെ വന്നിരിക്കുന്നു. നിശ്ചിതസമയം കഴിഞ്ഞിട്ടുമില്ല അതിഥി യാത്രയാകാൻ ഭാവം. ഈ കിടക്ക, ടേബിറം, പൂക്കളുടെ ചിത്രമുള്ള ചായക്കപ്പു് ഇവയൊന്നിലും തനിക്കു യാതൊരധികാരവുമില്ല. മര്യാദകാരണം ഗൃഹനായിക ഇന്നും അതിഥിയെ സൽക്കരിച്ചു തൃപ്തിപ്പെടുത്തുന്നു. അത്രമാത്രം. എല്ലാവരോടും തോന്നുന്നു സോമനു ഭയം. കമലയേടത്തിയും ഒരു ദിവസം മടുത്തേക്കുമോ എന്നാണാശങ്ക.

വാതിൽ തുറന്നു് സോമൻ വരാന്തയിൽ ചെന്നു നിന്നു. ആ സമയം രോഗിയെപ്പോലിരിക്കുന്ന പഴത്ത മുഖത്തോടുകൂടിയ ഒരു മനുഷ്യൻ പഴയ ആസ്റ്റിൻ കാറിൽനിന്നു് ഇറങ്ങുന്നതു കണ്ടു. അയാറം ദ്വൈപായനനെ അന്വേഷിച്ചു. അച്ഛനോടു വർത്തമാനം പറയാൻ മുകളിലേക്കു പോകുന്ന പോക്കിൽ ആ വൃദ്ധൻ സോമനെ ഇടകണ്ണിട്ടു് വിശദമായിട്ടൊന്നു നോക്കി.

അയാറം കഴിഞ്ഞ ആഴ്ചയും ഒന്നു രണ്ടു തവണ വരികയുണ്ടായി. അച്ഛനോടു വളരെ നേരം എന്തൊക്കെയോ സംസാരിച്ചുകൊണ്ടിരുന്നു.

ബുൽബുൽ കൊച്ചേട്ടനുള്ള ഓഫീസ് ടിഫിനിൽ സാൻഡ്‌വിച്ച് തയ്യാറാക്കുകയാണ്. സോമൻ ചോദിച്ചു,

'ഏതാണീ മനുഷ്യൻ?'

സാൻഡ്‌വിച്ച് അലുമിനിയം ഫോയലിൽ മുറിച്ചുകൊണ്ടു് ബുൽബുൽ ചുണ്ടു മലർത്തി. അവളുടെ തലയ്ക്കകത്തു് എന്തോ കുസൃതിയുണ്ട് എന്നു സോമനു തോന്നി.

സോമൻ പറഞ്ഞു: 'ചുണ്ടു മലർത്തുന്നതെന്തെ?'

മറുഭാഗത്തെ ചുണ്ടുകൂടി മലർത്തിക്കൊണ്ടു് ബുൽബുൽ

പറഞ്ഞു: 'കേമമായി! എനിക്കു് എൻെറ ചുണ്ടു മലർത്താനും വയ്യെന്നോ?'

സോമനു് ഇതൊന്നും പിടിക്കുന്നില്ല. ബുൽബുൽ പറഞ്ഞു: 'എന്താണിത്ര ക്ഷമയില്ലായ്ക? സമയമാവുമ്പോൾ ഒക്കെ അറിയരുതേ!'

സോമനു് അക്ഷമ അധികമാവും ഇതു കേട്ടാലെന്നു് ബുൽബുലിനു് വിചാരിക്കാൻ കഴിഞ്ഞില്ല. ശല്യം പൊറുക്കാതെ ബുൽബുൽ അവസാനം വാർത്ത പുറത്തു് വിട്ടു: 'അർധരാജ്യം ലഭിക്കുവാനുള്ള കൂടിയാലോചനയിൽ മുഴുകിയിരിക്കയാണു് അച്ഛൻ. അതിനോടൊപ്പം......അതു പറയണമെന്നില്ലല്ലോ.' ഇതും പറഞ്ഞു് അവൾ വായ്പൊത്തി ചിരിക്കാൻ തുടങ്ങി.

വൃദ്ധൻ അര മണിക്കൂർ കഴിഞ്ഞപ്പോൾ യാത്രയായി. ഉടൻ കമലയേടത്തിയെ മുകളിലേക്കു വിളിച്ചു് എട്ടുപത്തു മിനിട്ടു് ഗംഭീരമായ കൂടിയാലോചനകൾക്കുശേഷം ഏടത്തിയും താഴേക്കിറങ്ങി വന്നു. കൊച്ചേട്ടനോടു് ഏടത്തിയും എന്തൊക്കെയോ സ്വകാര്യം പറഞ്ഞു. വീണ്ടും കയറിപ്പോയി മുകളിലേക്കു്.

സോമൻ ബാത്‌റൂമിലേക്കു ചെന്നപ്പോൾ കൊച്ചേട്ടൻെറയും ബുൽബുലിൻെറയും സ്വകാര്യ സല്ലാപം കേട്ടു. ബുൽബുൽ പറയുകയാണു്: 'നിങ്ങളിതിലൊന്നും തലയിടണ്ട. അച്ഛൻെറ ഇഷ്ടംപോലെ ചെയ്യട്ടെ. ചെക്കൻ വെറും കുട്ടിയൊന്നുമല്ല.'

ഷവറിൻെറ ചുവട്ടിൽനിന്നുകൊണ്ടു് സോമൻ തന്നെ ശാന്തനാക്കുവാൻ ശ്രമിച്ചു. എത്രയോ ആഘാത പ്രതിഘാതങ്ങളുമായി സോമൻ പരിചയപ്പെട്ടു കഴിഞ്ഞു. എന്നാൽ ഇന്നത്തെതുപോലെ ഒരു ആഘാതപ്രതിഘാതവും അത്ര അർത്ഥശൂന്യമായി അയാൾക്കു തോന്നിയിട്ടില്ല. സോമൻ അപ്പോളൊരു കുട്ടിക്കളി കളിച്ചു. ജലധാരക്കു നേരെ കണ്ണുകൾ തുറന്നുപിടിച്ചു് അയാൾ ചോദിച്ചു: 'ഞാനെന്തു തെറ്റു ചെയ്തു? നിങ്ങൾ തന്നെ പറയൂ. യാതൊരപരാധവും ഞാൻ ചെയ്തിട്ടില്ല. എനിക്കൊരു ജോലി സമ്പാദിക്കാൻ കഴിഞ്ഞില്ല.'

എന്നാൽ ആരോടാണീ ചോദ്യങ്ങൾ? സോമൻ പ്രായം

തികയാത്തവനല്ല. ഈവിധമുള്ള ചോദ്യങ്ങൾ ശുദ്ധമേ ബാലരേ ചോദിക്കൂ. മുകളിലത്തെ വരാന്തയിൽ കുത്തിയിരിക്കുന്ന മൃതദാരനും ദുർബലനുമായ വൃദ്ധൻ മറുപടി പറയുമോ? അഥവാ ആകാശത്തിന്റെ അപ്പുറത്തുനിന്ന് അമ്മ ഏതാനും നിമിഷങ്ങളിലേക്ക് ഏതോ ഇന്ദ്രജാലവിദ്യകൊണ്ടെന്നപോലെ തിരിച്ചു വന്ന് സോമന്റെ പ്രശ്നത്തിനു പരിഹാരം കാണുമോ? ഈ മട്ടിലുള്ള പ്രശ്നങ്ങൾക്ക് അവർ ചെവികൊടുക്കുക തന്നെയില്ല. ഉത്തരം നൽകേണ്ട ചുമതല തനിക്കില്ലെന്നറിയാമെങ്കിലും കമലയേടത്തി മാത്രം സോമന്റെ കൈ മുറുകെപ്പിടിച്ച് പുകയുന്ന നെററിയിൽ തണുത്ത കൈകൊണ്ടു തടവും.

സോമൻ ബാത്ത്റൂമിൽനിന്നു പുറത്തുകടന്ന ഉടനെ കമലയേടത്തി വന്ന് അച്ഛൻ വിളിക്കുന്നുവെന്നറിയിച്ചു.

അച്ഛൻ പതിവുപോലെ ഈസിചെയറിൽ കിഴക്കോട്ടു നോക്കിക്കൊണ്ട് അങ്ങനെ ഇരിക്കുകയാണ്. യാതൊരു മുഖവുരയും കൂടാതെ ദ്വൈപായനൻ പറഞ്ഞു: 'നിനക്ക് സ്വന്തം കാലിൽ നിൽക്കാനുള്ള ഒരു സന്ദർഭം വന്നിട്ടുണ്ട്. നഗേൻ ബാബു വന്നിരുന്നു. അദ്ദേഹത്തിന്റെ സ്ഥിതി ഭേദപ്പെട്ടതാണ്. സ്വന്തമായി ഒരു സിമന്റ് കടയുണ്ട്. ആൺമക്കളില്ല. മൂന്നു പെൺമക്കൾ. പീടിക നിനക്കു തരാൻ ഒരുക്കമാണ്—ഇളയ മകളെ വിവാഹം ചെയ്യാമെന്നുണ്ടെങ്കിൽ മാത്രം.'

അച്ഛന്റെ മുമ്പിൽ വായ തുറന്നു സംസാരിക്കുവാൻ—വിശേഷിച്ചും എതിർത്തു വല്ലതും പറയുവാൻ—ഈ കുടുംബത്തിലാരും ശീലിച്ചിട്ടില്ല. എങ്കിലും സോമൻ പറഞ്ഞു: 'സ്വന്തം കാലിൽ നിൽക്കലാവുന്നതെങ്ങനെ?'

അച്ഛൻ ഇത്തവണ കണ്ണു തുറന്ന് തർക്കുത്തരം ചോദിച്ച പുത്രനു നേരെ നോക്കി. പിന്നെ പറഞ്ഞു—'അവരുടെ തറവാട് ഭേദപ്പെട്ടതാണ്. പെൺകുട്ടിയുടെ ഇടത്തു കയ്യിനു നിസ്സാരമായ എന്തോ ഫിസിക്കൽ ഡിഫക്ട് ഉണ്ട്. കാണാൻ അത്ര ചീത്തയല്ല, സുലക്ഷണ സെവെന്തുവരെ പഠിച്ചു. ഞാനാലോചിച്ചു നോക്കി നിന്റെ പ്രശ്നങ്ങൾക്ക് ഈ മട്ടു [illegible]ല്ലാതെ ഒരു പരിഹാരം കാണുക ഞെരുക്കം. കമലയുടെ കയ്യിലുണ്ട് കുട്ടിയുടെ ഫോട്ടോ. മേടിച്ചു നോക്കിക്കൊള്ളൂ.

ഒരു മറുപടിയും പറയാതെ സോമൻ ഇറങ്ങിപ്പോന്നു. ബുൽബുൽ ചോദിച്ചു.

'ചിത്രം കാണണ്ടേ?'

സോമൻ തട്ടിക്കേറി: 'നിങ്ങടെ 'മൂപ്പി'ക്കാൻ വരണ്ട.'

മകൻെറ മനസ്സിൻെറ പോക്ക് വിചാരിച്ചവണ്ണമല്ല എന്ന് ദ്വൈപായനനു മനസ്സിലായെന്നു തോന്നുന്നു. അതുകൊണ്ടാവണം കമലയെ വിളിച്ചു വീണ്ടും നടത്തി ഒരു കൂടിയാലോചന.

ദ്വൈപായനനു് ഈ വിധമുള്ള പ്രസ്താവം പിടിക്കില്ലെന്നു് കമലയ്ക്കു രൂപമുണ്ടു്. ആദ്യം അച്ഛൻ ഒട്ടും ഇഷ്ടപ്പെട്ടില്ല. എന്നാൽ ഒരിടത്തു നിന്നും ആശയുടെ ഒരു വെട്ടവും കാണാതിരുന്നതിനാൽ നിരുപായനായി ഈ വഴി പിടിക്കേണ്ടിവന്നു. സോമനു് ഇന്നാട്ടിലൊരു ജോലി കിട്ടുക അസാധ്യമെന്നു് ദ്വൈപായനനെ അനുഭവം പഠിപ്പിച്ചു കഴിഞ്ഞു.

കമല തിരിച്ചു വന്നു് സോമനെ ഒരുകോണിലേക്കു വിളിച്ചുകൊണ്ടുപോയി പറഞ്ഞു: 'സമ്മതിച്ചേക്കു അനിയാ! അച്ഛൻ ഇത്രക്കൊക്കെ ആഗ്രഹിക്കുന്ന ഒരു കാര്യമായതുകൊണ്ടു്-'

'ഇതിലേറെ അപമാനകരമായിട്ടൊന്നു് എനിക്കു ചിന്തിക്കാൻ പോലുമരുതു്. ഏട്ടത്തി!' മുമ്പിൽ നില്ക്കുന്നതു കമലയല്ലായിരുന്നുവെങ്കിൽ സോമൻ കോപം കൊണ്ടു കലിതുള്ളിപ്പോകുമായിരുന്നു.

ഏട്ടത്തിയുടെ മുഖത്തു് ഉദ്വേഗചിഹ്നമേതുമുണ്ടായിരുന്നില്ല. ദേവരൻെറ പുറത്തു കൈവെച്ചുകൊണ്ടു പറഞ്ഞു: 'മറിച്ചൊന്നും വിചാരിക്കരുതു കുട്ടാ! നിൻെറ മേൽഗതിക്കുതേയുള്ള ഒരു വഴിയെന്നാണു് അച്ഛൻെറ ധാരണ.'

സോമൻ ഏട്ടത്തിയുടെ മുഖത്തേക്കു നോക്കിയില്ല. മുഖം തിരിച്ചു പിടിച്ചു. ഏട്ടത്തി പറഞ്ഞു: 'നീയാകുടുംബത്തിൽ നിന്നു വിവാഹം ചെയ്യുതു് എന്തിനാണെന്നു് ആരറിയാൻ പോകുന്നു?' ഇതിനുശേഷം അച്ഛൻ പറയാൻ പറഞ്ഞേൽപ്പിച്ച കാര്യം പറയാൻ നാവു പൊന്തിയില്ല. അച്ഛൻ പറയാനേൽപിച്ചിരുന്നതു് ഇത്തരം സുവർണാവസരം എളുപ്പത്തിൽ

കൈവരികയില്ല. ഇതിനു വിരോധം കാണിച്ചാൽ പിന്നെ ഈ കുടുംബത്തിലാരും തന്നെ നിന്റെ ചുമതല ഏൽക്കാനുണ്ടായിരിക്കില്ല എന്നായിരുന്നു.

അതു പറഞ്ഞില്ലെങ്കിൽ തന്നെ അച്ഛൻ തനിക്കു് അന്ത്യശാസനം തന്നിരിക്കയാണെന്നു് ഊഹിക്കാൻ സോമനു പ്രയാസമുണ്ടായില്ല.. ഏട്ടത്തിയുടെ കൈപിടിച്ചുകൊണ്ടു് സോമൻ പറഞ്ഞു: 'ഏട്ടത്തിയെങ്കിലും എനിക്കിളപ്പം വരുത്തുന്ന പ്രവൃത്തി ചെയ്യാനുപദേശിക്കാതിരിക്കു.'

പാവം കമല നടുവിൽ പെട്ടു് കുഴങ്ങി. വധുവിന്റെ ചിത്രം അവളുടെ കയ്യിൽ തന്നെ ഇരുന്നു. അച്ഛൻ ചട്ടം കെട്ടിയിരിക്കുന്നു സോമനോടു കാര്യം പറഞ്ഞു് ഇന്നുതന്നെ നേരെയാക്കണം.

കമലയേട്ടത്തി വീണ്ടും ഓടി മുകളിലേക്കു്, അച്ഛനെ പറഞ്ഞു നേർവഴിക്കു കൊണ്ടുവരാൻ. അവരും പറഞ്ഞു: 'എന്തൊക്കെയായാലും വിവാഹത്തിന്റെ കാര്യമല്ലേ? സോമൻ രണ്ടു ദിവസം ആലോചിച്ചു നോക്കട്ടെ.'

ദ്വൈപായനൻ തൃപ്തിപ്പെട്ടില്ല. അയാരും പറഞ്ഞു: 'ജോലിയും മററുമുള്ള ചെറുപ്പക്കാരാണിതു പറയുന്നതെങ്കിൽ തരക്കേടില്ല മോളെ, സമ്മതിക്കാം. നഗേൻ ബാബുവിന്റെ പക്കൽ രണ്ടാലോചനകൾ കൂടിയുണ്ടു്. നമ്മുടെ കുടുംബസ്ഥിതിയറിയാവുന്നതുകൊണ്ടു് ഇതിനു മുൻഗണന നൽകിയിരിക്കുകയാണു്.'

# 18

ആഹാരം കഴിച്ച് ഉടുത്തൊരുങ്ങി ബാഗെടുത്ത് സോമൻ പുറപ്പെട്ടു. കൊച്ചേട്ടൻ നേരത്തെ പോയിക്കഴിഞ്ഞിരിക്കുന്നു. കമലയേടത്തി സോമന്റെ മുറിയിലേക്കു കടന്നുചെന്നു. അവളുടെ മുഖത്ത് മധുരമായ ഹാസം കളിക്കുന്നു. സോമനെ നോക്കിക്കൊണ്ട് അവൾ സസ്നേഹം പറഞ്ഞു:

'എന്നോടു മുഷിഞ്ഞോ കുട്ടൻ!'

സോമൻ വളരെ വിഷമിച്ച് തന്നെ നിയന്ത്രിച്ചു. പിന്നെ ആത്മഗതമെന്നപോലെ പറഞ്ഞു: 'പാപിഷ്ടന്മാർക്കല്ലാതെ ഏടത്തിയോടു മുഷിയാൻ കഴിയുമെന്നു തോന്നുന്നില്ല, ഏടത്തി?'

കമല വലതുകൈ നീട്ടി. 'ഇന്നത്തെ ദിവസം ഇടച്ചിലല്ല വേണ്ടത് ഇണക്കമാണ്. ഇന്നു നിന്റെ പിറന്നാളാണ്. അമ്മ പറയാറുള്ളത് ഓർക്കുന്നില്ലേ? പിറന്നാളിൻ നാൾ എല്ലാവരേയും സ്നേഹിക്കണം. ആർക്കും ഒരു ചേതവും വരുത്തരുത്. അവനവൻ അങ്ങേയറ്റം നല്ലവനാകാൻ ശ്രമിക്കണം. എല്ലാവരേയും പ്രസന്നരാക്കണം.'

സോമൻ പ്രതിമപോലെ നിശ്ചലം നിന്നു.

ഏടത്തി ഇത്തവണ മടിയിൽനിന്ന് ഒരു വാച്ച് പുറത്തെടുത്തു. അവൾ ആ വിലപിടിച്ച റിസ്റ്റ്‌വാച്ച് ദേവരന്റെ കയ്യിൽ കെട്ടിച്ചു. അമരൻ സ്വിറ്റ്സർലണ്ടിൽനിന്നു വന്നപ്പോൾ പിറന്നാളിന് തരാൻ പറഞ്ഞു തന്നതാണ്. ആരോടും പറഞ്ഞിട്ടില്ല.'

അമരൻ കമലയുടെ അനുജനാണ്. സോമന്റെ കണ്ണുകൾ നിറഞ്ഞു. അയാൾക്കു പറയാൻ തോന്നി. 'എന്തിനു തരുന്നു? എനിക്കിതൊന്നും പിടിക്കില്ല.' എന്നാൽ ഏടത്തിയുടെ വാത്സല്യനിർഭരമായ കണ്ണുകളിലേക്കു നോക്കിയപ്പോൾ ഒന്നും പറയാൻ കഴിഞ്ഞില്ല. സോമനാഥന് പറയണമെന്നുണ്ടായി

രുന്നു. 'കഴിഞ്ഞ ജന്മം ഏടത്തി എന്റെ ആരായിരുന്നിരിക്കണം?' എന്നാൽ ഒച്ച പൊങ്ങിയില്ല.

കമല അന്തര്യാമിയാണെന്നു തോന്നുന്നു. ക്ഷണം കാര്യം മനസ്സിലാക്കി. അവൾ പറഞ്ഞു: 'നിനക്കു നേരമായി പോകാൻ കുട്ടാ!'

യോധപൂർ പാർക്ക് ബസ്റ്റാൻഡിന്നരികിൽവെച്ച് സോമൻ ഒരു മാന്യനെ കണ്ടു. അയാൾ സ്വയം പരിചയപ്പെടുത്തി. 'സോമനാഥനല്ലേ? ഞാൻ സുകുമാരന്റെ അച്ഛൻ. തനി ഭ്രാന്തായി സുകുമാരനു്. രാപ്പകൽ ജനറൽ നോളേജ് ക്വസ്റ്റ്യൻ ഉരുക്കഴിച്ചുകൊണ്ടിരിക്കുന്നു പെൺമക്കളൊന്നു ഒന്നുരണ്ടു ദിവസം ദേഹോപദ്രവംചെയ്തു. പിടിച്ചുകെട്ടിയിടേണ്ടി വന്നു. കുറച്ചു ദിവസം ഇലക്ട്രിക് ഷോക്ക് കൊടുക്കാൻ പലരും ഉപദേശിക്കുന്നു. പക്ഷെ ഓരോ തവണയും പതിനാറുറുപ്പിക ചെലവ്.'

'ലുംബിനി പാർക്ക് ഹോസ്പിററലിൽ വല്ലവരേയും പരിചയമുണ്ടോ? അവിടെ ഫ്രീയായിട്ട് നോക്കുമെന്നു കേൾക്കുന്നു.' സുകുമാരന്റെ അച്ഛൻ വീരേൻ ബാബു പറഞ്ഞു. അയാൾ റിട്ടയറായിക്കഴിഞ്ഞു. 'ഭാര്യക്ക് സുഖക്കേടു കലശൽ. പണ്ടേയുണ്ട് ഫിററ്സിന്റെ ഉപദ്രവം. പെൺമക്കളാണ് കുടുംബം കൊണ്ടു നടത്തുന്നതു്. രണ്ടാമത്തവൾക്ക് ഒരു ചില്ലറ ജോലിയായിട്ടുണ്ട് എന്നു പറയാം. അതും ഇല്ലായിരുന്നെങ്കിലോ?'

'ഞാൻ അന്വേഷിച്ചു നോക്കട്ടെ.' ഇതും പറഞ്ഞ് സോമൻ ഗോൽപാർക്കിലേക്കു നടന്നു. ബസ്സ്റ്റാൻഡിൽ നിൽക്കാൻ സുഖം തോന്നിയില്ല

അപ്പോൾ ലോകം വഴിപോലെ കറങ്ങിക്കൊണ്ടുതന്നെയിരിക്കുന്നു. കലകളുടേയും സാഹിത്യത്തിന്റേയും സംഗീതത്തിന്റേയും സംസ്കാരത്തിന്റേയും കേന്ദ്രമണിയായ ഈ പരിഷ്കൃത മഹാനഗരത്തിന്റെ നീങ്ങിക്കൊണ്ടിരിക്കുന്ന ജനപ്രവാഹത്തിലേക്കു നോക്കിനിന്നു സോമൻ. ആഢ്യത്തം തികഞ്ഞ ദക്ഷിണ കൽക്കത്തയിൽ പുതിയതായി ഉയർന്ന ആകാശചുംബികളായ പ്രാസാദപങ്ക്തികൾ പുലരിയുടെ തങ്ക

കതിരേററു വെട്ടിത്തിളങ്ങുന്നു. തൊഴിൽ—തൊഴിലെന്നുരുവിട്ടുകൊണ്ടു് ഒരു യുവാവു് പിരിയിളകി ഭ്രാന്തനായി. ഈ സംസ്കാരസമ്പന്നമായ സോഷ്യലിസ്റ്റു് സമൂഹത്തിനു് അതോർത്തു് ഉള്ളിൽ അല്പവുമില്ല ആധി. ലേശവുമില്ല വിചാരം. ഇത്തിരിപോലുമില്ല ഇളിഭ്യത്തം.

സോമൻെറ കൺമുനകൾ നനഞ്ഞു. അയാൾ നിഷ്ഠുരമായവിധം തന്നെ തടഞ്ഞു.

'എനിക്കു് മാപ്പുതരൂ സുകുമാർ! നിങ്ങൾക്കുവേണ്ടി കണ്ണീർവാർക്കുവാനുമില്ല എനിക്കു് നിവൃത്തി. ഞാൻ ആത്മരക്ഷയ്ക്കായി സ്വയം നീന്തിക്കൊണ്ടിരിക്കയാണു്. എനിക്കു് ഭയമുണ്ടു്. നിങ്ങളെപ്പോലെ ഞാനും കുഴഞ്ഞു തളർന്നു് ക്രമത്തിൽ മുങ്ങിമുങ്ങി പോയാലോ!'

സോമനാഥനു് മനോബലമില്ലെന്നു് ആരു പറഞ്ഞു? എല്ലാ മാനസിക ദൗർബല്യത്തേയും അതി നിർമ്മമതയോടെ തുടച്ചുനീക്കി അയാൾ ബിസിനസ്സിനെപ്പററി ചിന്തിച്ചുതുടങ്ങി.

ഹീരാലാൽ സാഹയിൽനിന്നു ലാഭവിഹിതം വസൂലാക്കാൻ പോകുന്ന സമയം അയാൾ വഴിക്കു് ഒരു തുണിക്കട കണ്ടു; പിറന്നാളിനു് ഏട്ടത്തിക്കു വല്ലതും കൊടുക്കണമെന്നു് ഉറപ്പിച്ചിരുന്നതാണു്. അവിടെനിന്നു് ഒരു കൈത്തറി സാരി വാങ്ങി അയാൾ. ഹീരാലാൽ നേരത്തേ കൊടുത്തിരുന്ന നൂററിയൻപതു ക. കീശയിൽത്തന്നെ കിടന്നിരുന്നു. എന്തോ ചിന്തിച്ചു് മറെറാന്നുകൂടി വാങ്ങി. ബുൽബുൽ ഒരു സമയം ഇത്ര വിലകുറഞ്ഞ ഉരുപ്പടി ഉപയോഗിക്കില്ല. ആരും കാണാതെ അടുക്കളക്കാരിക്കു കൊടുക്കണം. പക്ഷെ കമലയേടത്തിയുടെ ഒരു സ്വഭാവം. ഒററയ്ക്കൊരാൾക്കു കൊടുത്താൽ വാങ്ങുകയേ ഇല്ല.

സാരിപ്പൊതി കയ്യിൽ വെച്ചുകൊണ്ടു് ഹീരാലാൽ സാഹയുടെ ഓഫീസിലെത്തിയപ്പോഴാണു് ദുഃഖവാർത്ത. ഹീരാലാൽ അയാളെ മുക്കിക്കളഞ്ഞു. രണ്ടായിരം രൂപ കുളത്തിൽ. സോമൻ കാതരസ്വരത്തിൽ പറഞ്ഞു:

'ഹീരാലാൽ ബാബു! നിങ്ങൾക്കു് പണത്തിനെന്തു ക്ഷാമം? എനിക്കീ രണ്ടായിരമാണു് ആകെയുള്ള മുതൽ

ഹീരാലാലിനു് ഒരു ചാഞ്ചാട്ടവുമുണ്ടായില്ല. വായ നിറഞ്ഞുനിൽക്കുന്ന പല്ലുകൾ കാട്ടി ചിരിച്ചുകൊണ്ടു പറഞ്ഞു:

'ബിസിനസിനിറങ്ങി പുറപ്പെട്ടാൽ ഇടസ്സു് അങ്ങനെയൊക്കെ പററിപ്പോവും. ഞാൻ നിങ്ങളെ വഞ്ചിച്ചതൊന്നുമല്ലല്ലോ മിസ്റ്റർ! എൽഗിൻ റോഡിലെ ബംഗ്ലാവു പിടിച്ചെടുത്തു് ഇങ്ങനെയൊരു നൂലാമാലയിൽപ്പെട്ടമെന്നു ആരോർത്തു? വീടു പൊളിക്കാൻ മിനിയാന്നു ലോറിയുംകൊണ്ടു ചെന്നപ്പോഴാണു് ആരോ അതിനെതിരായി ഇൻജങ്ഷൻ ഓർഡർ കോടതിയിൽ നിന്നു സമ്പാദിച്ചിരിക്കുന്നു.'

സോമൻ തലയ്ക്കു കൈകൊടുത്തു ഇരുന്നുപോയി. ഹീരാലാൽ പറഞ്ഞു: 'വെറും രണ്ടായിരം ക. യ്ക്കു വേണ്ടി നിങ്ങൾ വിധവകളേക്കാൾ ദയനീയമാംവിധം അനുശോചിക്കുന്നു. ഇൻജങ്ഷൻ ഏറെ നാൾ നിലനിൽക്കില്ല. ബംഗ്ലാവു പൊളിക്കും. പണവും കിട്ടും. പക്ഷെ ഒന്നുണ്ടു്. അല്പം താമസിക്കും.'

'എത്ര ദിവസം വേണ്ടി വരും?' സോമൻ കരുണസ്വരത്തിൽ ചോദിച്ചു.

ആ കാര്യം ഹീരാലാലിനും നല്ല ഉറപ്പോടെ പറയാൻ വയ്യ. കോടതിയിടപാടു്. രണ്ടു നാലു വർഷം പിടിച്ചാലും ആയി.

സോമൻ സ്വന്തം ഓഫീസിൽച്ചെന്നു ചിന്താഭാരക്രാന്തനായി ഇരുന്നു. ജന്മദിവസത്തിന്റെ തുടക്കം തന്നെ ഒന്നാന്തരം. ഏടത്തിയുടെ മുഖത്തേക്കു് എങ്ങനെ നോക്കും?

സൈ്വരമായി ഒരിടത്തിരിക്കാനും സമ്മതിക്കില്ല. മി. മാഠാജി ഫോണിൽ വിളിക്കുന്നു. ഇപ്പോൾത്തന്നെ കാണണമെന്നു്.

ഏടത്തി കൊടുത്ത പുത്തൻ വാച്ചിലേക്കു നോക്കി. പെട്ടെന്നാണോർത്തതു്. തപതി വരാമെന്നു പറഞ്ഞ സമയമായി. സേനാപതിയെ വിളിച്ചുപറഞ്ഞു: 'ഒരു കൊച്ചമ്മ വരും. ഇരിക്കാൻ പറയണം. അത്യാവശ്യമായിട്ടു പുറത്തേക്കു പോയതാണെന്നും പറയൂ.'

പക്ഷെ, കോണിവാതിൽക്കൽവെച്ചുതന്നെ കണ്ടുമുട്ടി തപതിയെ. തപതി പറഞ്ഞു: 'നേരം വൈകിപ്പോയി. ബസ്സിൽ വല്ലാത്ത തിരക്കു്.'

സോമൻ ഒന്നും പറഞ്ഞില്ല. സമയത്തിനും പ്രിയം കൂടി യെന്നു തോന്നുന്നു. ആർക്കും ആവശ്യമുള്ളത്ര സമയം കിട്ടുന്നില്ല.

തപതിക്കു് ഒരിടത്തു് ഇരുന്നാൽ കൊള്ളാമെന്നുണ്ടെന്നു തോന്നി. പക്ഷെ, സോമനു സമയമെവിടെ? മിസ്റ്റർ മാഞാജി അയാളെ കാത്തിരിക്കുന്നു.

തപതി പിറന്നാളഭിനന്ദനം അറിയിക്കാത്തതെന്തേ? ഇന്നു് ആഷാഢമാസത്തിലെ ഒന്നാംതീയതി ആണെന്നു് അവൾ മറന്നോ?

ഈ ഏതാനും ദിവസങ്ങൾകൊണ്ടു് തപതി ശോഷിച്ച പകൃതിയായിരിക്കുന്നു. കണ്ണുകൾക്കടിയിൽ കറുപ്പുരാശി കലർന്നിരിക്കുന്നു. തടിച്ച ഫ്രെയിമുള്ള കണ്ണടയ്ക്കു അതു മറയ്ക്കാനാവുന്നില്ല. അവൾ സാധാരണ രീതിയിലുള്ള സാരിയാണുടുത്തിരിക്കുന്നതു്. ഇളംനീല ബ്ലൗസ് വേണ്ടപോലെ ഇസ്ത്രിചെയ്തിട്ടില്ല. അവൾ കിതയ്ക്കുന്നു. മിക്കവാറും കരയുന്ന സ്വരത്തിൽ പറഞ്ഞു: 'നിങ്ങൾ എന്നെപ്പററി ചിന്തിക്കുന്നേയില്ല.'

എന്തുപററി തപതിക്കു്? ഒരു തൻേറടംവെച്ച യുവാവിൻെറ മുമ്പിൽ ഒരു ചെറുപ്പക്കാരി ഈ വിധം നിസഹായഭാവത്തിൽ കരയുന്നതു കണ്ടാൽ കാണികൾ എന്തു വിചാരിക്കും?

തപതി കാതരസ്വരത്തിൽ പറഞ്ഞു: 'നിങ്ങൾ കത്തു് എഴുതുന്നില്ല, അന്വേഷിക്കുന്നില്ല. നേരിൽ കാണാനും വരുന്നില്ല. ഓഫീസ് ടൈമിൽ ഒരു പെൺകുട്ടിക്കു് ഈ ചിത്പൂർ റോഡിൽ വരുക എന്നുവെച്ചാൽ എത്ര ബുദ്ധിമുട്ടാണു്. ആൾക്കാരെല്ലാം ജന്തുക്കളെക്കാൾ കഷ്ടം. തിരക്കിനിടയ്ക്കു് ബസിൻെറ വാതിൽക്കൽ ചെറുപ്പക്കാരികളെ ഇട്ടു ഞെരുക്കാൻ ചെയ്യാത്തതൊന്നുമില്ല.'

സോമൻ ഒന്നും പറഞ്ഞില്ല. തപതി മുഖത്തേക്കു നോക്കി കരുണഭാവത്തിൽ ചോദിച്ചു:

'എന്തേ? എന്നോടു് മുഷിഞ്ഞിരിക്കയാണോ? എൻെറ സാരിത്തുമ്പു വലിച്ചുകീറി. ലേശം തെററിയിരുന്നെങ്കിൽ ബസിനടിയിൽപ്പെട്ടുപോകുമായിരുന്നു.'

സോമൻെറ മുഖംചുവന്നു. പല്ലുകളിറുമ്മിക്കൊണ്ടുപറഞ്ഞു:

'കൽക്കത്താനഗരം കാടന്മാരുടെ കൂത്തരങ്ങായിട്ടുണ്ട് തപതീ! വിശേഷിച്ചും ഈ ഇടങ്ങളിൽ കുറച്ചു ഗോറില്ലകളും വന്നുകൂടിയിട്ടുണ്ട്.'

തപതി സ്തംഭിച്ച് അയാളുടെ മുഖത്തേക്കു അസഹായഭാവത്തിൽ നോക്കിനിന്നു. പിന്നെ പറഞ്ഞു: 'വാച്ചിലേക്കു നോക്കുന്നതെന്ത്? എനിക്കു നിങ്ങളോട് അനവധി കാര്യങ്ങൾ പറയാനുണ്ട്.'

'എനിക്കു വല്ലതും ബിസിനസുണ്ടാക്കിത്തരാൻ കഴിവുള്ള ഒരു കമ്പനിയുടമ എന്നെ കാത്ത് ഇരിക്കുകയാണു തപതീ.'

തപതി പറഞ്ഞു: 'എന്നാൽ നിങ്ങളെ തടഞ്ഞുവെയ്ക്കുകവയ്യ. ഒരു കാര്യം. വീട്ടിൽ വിവാഹത്തിനു സഹിച്ചുകൂടാത്ത വിധം സമ്മർദം. എനിക്കു വേണ്ടി അന്യന്റെ രണ്ടു സഹോദരിമാർ വേണ്ടാതെ വിഷമിക്കുന്നു. അവർക്കും വിഹാഹപ്രായം ആയത്രേ.'

ജോലിയില്ലാത്തവൻ, നിത്യവൃത്തിക്കു വകയില്ലാത്തവൻ, സ്വന്തമായി ഒരു ആശ്രയം ഇല്ലാത്തവൻ, അങ്ങനെയുള്ളവനോട് ഇക്കഥകളെല്ലാം പറഞ്ഞിട്ടെന്തു പുണ്യം? അയാൾ പറഞ്ഞു: 'വിവാഹം ചെയ്യു, തപതീ?'

'നിങ്ങൾ ഇനിയും എന്നെ ഈ വിധം കഷ്ടപ്പെടുത്താനാണോ വിചാരിക്കുന്നത്?' തപതി സകരുണം പറഞ്ഞു: 'വീട്ടിൽ ഭയങ്കര യുദ്ധം തന്നെ നടന്നു. ദേഷ്യപ്പെട്ട് ശ്രീരാംപുരിലെ ചിറ്റമ്മയുടെ ഭവനത്തിലേക്കു പോയി ഞാൻ. സോം, നമുക്ക് കാര്യമുറപ്പിക്കുക. അതാണു നല്ലത്. വരൂ നമുക്ക് രജിസ്റ്റർ വിവാഹം ചെയ്യാം. വീട്ടുകാർക്ക് പിന്നെ എന്തു ചെയ്താലും എന്നെ ശല്യപ്പെടുത്താനാവില്ല. എന്നുമുള്ള ഈ സ്വൈരക്കേടുകൊണ്ട് പൊറുതിമുട്ടി.'

സോമന് 'ശരി' എന്നു പറയാനുള്ള കരുത്തില്ല. ഇന്ന് ഈ പിറന്നാളിൻനാൾ ലക്ഷോപലക്ഷം ജനങ്ങളുടെ മുമ്പിൽ നിർത്തി പരാശ്രിതനും തൊഴിൽരഹിതനുമായ സോമനാഥനെ എന്തിനീ വിധം അപമാനിക്കുന്നു ദൈവമേ? എന്നെ ശിക്ഷിക്കണമെന്നുണ്ടെങ്കിൽ ആയിക്കോളൂ. നിഷ്കളങ്കയായ ഒരു യുവതിയുടെ പ്രഥമവും പവിത്രവുമായ പ്രേമത്തെയെന്തിന് ഈ വിധം അപഹസിക്കുന്നു?

എന്നാൽ ആരുടെയടുക്കലാണു് സോമന്റെ പ്രാർഥന? എവിടെ ദൈവം?

സോമനാഥന്റെ മുഖത്തേക്കു ക്ഷമയററവിധം നോക്കിനില്ക്കയാണു തപതി. അവരം പറഞ്ഞു: 'പറയൂ വല്ലതും.'

എവിടെയെങ്കിലും എന്തെങ്കിലും ആശയ്ക്കു വക കണ്ടിരുന്നെങ്കിൽ ഈ നിമിഷം സോമൻ തപതിയെ ഈ അപമാനത്തിൽ നിന്നു രക്ഷിക്കുമായിരുന്നു. ഇനി മിണ്ടാതിരുന്നാൽ പററില്ല. സോമൻ കാതരസ്വരത്തിൽ പറഞ്ഞു: 'എനിക്കു കുറച്ചു സമയം തരാൻ കഴിയുമോ തപതീ!'

'നിങ്ങാംക്കു് എന്റെ അവസ്ഥ ഊഹിക്കാവുന്നതേയുള്ള സോം.' തപതി കേഴുന്ന സ്വരത്തിൽ പറഞ്ഞു: 'അച്ഛനും അമ്മയും പെങ്ങന്മാരും ആരുമില്ല എന്റെ ഭാഗത്തു്. ഈ സമയം നിങ്ങളും പിന്മാറിയാൽ എന്താവും എന്റെ ഗതി?'

തൊഴിലോ ശമ്പളമോ ഇല്ലാത്തവനെ ഈ സമൂഹത്തിൽ മനുഷ്യനായി കണക്കാക്കില്ലടാ. അങ്ങനെയുള്ളവനെ വിശ്വസിക്കുന്നതു തന്നെ അബദ്ധം എന്ന സാമാന്യതത്വം ബുദ്ധിമതിയായ തപതിക്കു ഗ്രഹിക്കാൻ കഴിയാത്തതെന്തുകൊണ്ടു്?

തപതി പറഞ്ഞു: 'ഞാൻ നിങ്ങളോടു് വേറെയൊന്നും തന്നെ ആവശ്യപ്പെടുന്നില്ല. എന്നെ രജിസ്റ്ററാഫീസിലേക്കു കൂട്ടിക്കൊണ്ടുപോകൂ.'

'തപതി, സ്ത്രീയെ പാലിച്ചു പോറേറണ്ട ചുമതല പുരുഷന്റേതാണു്. ആയിരമായിരം വർഷങ്ങളായിട്ടു നടന്നു വരുന്ന നിയമമാണു്.'

സോമനു മുഴുവനാക്കാൻ കഴിഞ്ഞില്ല.

എന്നാൽ തപതി ഇളകിയില്ല, 'എനിക്കൊന്നും അറിയാനാഗ്രഹമില്ല. നാളെ ഞാൻ ഈ നേരത്തു വീണ്ടും വരും.'

മിസ്ററർ മാഓജിയുടെ ഓഫീസിൽ നിന്നും തിരിച്ചെത്തിയ സോമൻ എഴുപത്തിരണ്ടാം മുറിയിൽ പതിനൊന്നാം നമ്പർ സീററിൽ തലതാഴ്ത്തി ഇരുന്നു. ഇന്നു് ഈ ആഷാഢമാസത്തിലെ പ്രഥമ ദിവസമാണു്. അയാളുടെ ജീവിതത്തിലെ എല്ലാ അധ്യായങ്ങളുടെയും ഒന്നിച്ചുള്ള വിയോഗാന്തമായ പരിണതി സംഭവിക്കുവാൻ പോകുന്നതാണു്. അപ്ഫൻ

നോട്ടീസ് കൊടുത്തിരിക്കുന്നു. ഹീരലാൽമുക്കി. തപതി കാത്തിരിക്കാൻ തയ്യാറില്ല. ബാക്കിയുണ്ടായിരുന്നതു് മാഓജിയായിരുന്നു. അയാളും പറഞ്ഞിരിക്കുന്നു. വേഗം കാര്യം നടത്തിയില്ലെങ്കിൽ സമയം നഷ്ടപ്പെടുത്തുക സാധ്യമല്ല. കെമിക്കൽസ് വില്പനയ്ക്കു് മില്ലുകളിലേയ്ക്കു വെറെയാരക്കാരെ അയയ്ക്കാൻ നിർബന്ധിതനാവും. മാഓജിയോടും സമയത്തിനപേക്ഷിച്ചു. ചുരുങ്ങിയതു് ഒരാഴ്ച.

ഇതൊക്കെക്കൊണ്ടു് കളി അവസാനിച്ചു എന്ന മട്ടായി. പണികിട്ടില്ല. നിസാരമെന്നു പറയാവുന്ന ഒരു സമ്പാദ്യമുണ്ടായിരുന്നതു് കളഞ്ഞു കളിച്ചു് പെൻഷൻ പററിയ ഡബ്ലിയു. ബി. സി. ദ്വൈപായന ബാനർജിയുടെ കനിഷ്ഠ പുത്രൻ സോമനാഥ ബാനർജി ഇനിയെങ്ങോട്ടു പോവും?

ക്രീംക്രീം! സേനാപതിയുണ്ടായിരുന്നില്ല. സോമനാഥൻ സ്വയം ഫോണെടുത്തു,

'ഹലോ! ഹലോ! മിസ്റ്റർ ബാനർജി!' മഹാത്മാ മിൽസിലെ സുദർശൻ ഗോയങ്ക ഫോൺ ചെയ്യുകയാണു്: 'മിസ്റ്റർ ബാനർജി! അന്നു് നിങ്ങളുടെ ചങ്ങാതി നടവർമിത്തിർ സംഗതികളെല്ലാം പറഞ്ഞുധരിപ്പിച്ചു. മെനി താങ്ക്സ്, അല്പം സമയം കയ്യിൽ കിട്ടിയിട്ടുണ്ടു്. ഇന്നു കൽക്കത്തക്കു വരുന്നു. ഗ്രേററ് ഇന്ത്യൻ ഹോട്ടലിൽ സന്ധ്യക്കു് നിങ്ങൾക്കു വേണ്ടി ഫ്രീയായിരിക്കും ഹലോ! ഹലോ! പക്ഷെ ഹോം നൈററു് പററില്ല.'

സോമൻെറ കൈ വിറയ്ക്കുകയായിരുന്നു. ഗോയങ്കയോടു പറയാൻ നേരത്തെ കൂട്ടി തയ്യാറാക്കി വെച്ചിരുന്ന ഉത്തരം പറയുന്നതിനു മുമ്പായി വീണ്ടും കേൾക്കായി: 'അപ്പോൾ നിങ്ങളുടെ കേസിനെപററിയും പര്യാലോചിക്കാവുന്നതാണു്. ഒരു നല്ല ന്യൂസ് ആകാനും വഴിയുണ്ടു്.'

സോമനാഥൻ പറയാൻ പുറപ്പെട്ടതു പറയുംമുമ്പായി ഫോൺ കട്ട് ആയി, സോമൻ ഒന്നുരണ്ടു പ്രാവശ്യം ഫോൺ ടേർപ്പു് ചെയ്തു് റിസീവർ യഥാസ്ഥാനം വെച്ചു് തലയ്ക്കു കൈ വെച്ചു് ഇരുന്നു.

സോമൻ ഇനി തന്നെ തടയാൻ പുറപ്പെടില്ല. സമയത്തിൻെറ പ്രവാഹത്തിൽ സ്വയം ഒഴുകിവിടും. ഗോയങ്കയെ [illegible]

ചെയ്യ് അറിയിക്കില്ല—താൻ പണിത്തിരക്കിലാണ്, നടവർ മിത്തിർ പറഞ്ഞിട്ടുള്ളതിനൊന്നും താനെതിരവാദിയല്ല.

സോമനാഥന് ഇനി വേറെ മാർഗമൊന്നുമില്ല. ഇനി നടവർ ബാബുവിനെ പിടിച്ചുകൂടാതെ വയ്യ. ആ വിദ്വാൻ കൽക്കത്തയ്ക്കു വെളിയിലെങ്ങാനും പൊയ്ക്കളഞ്ഞിട്ടുണ്ടെങ്കിൽ ചീത്തപ്പേരായി.

ക്ഷണം തുടങ്ങണം പണി. സേനാപതി രഹസ്യമായി പണം പലിശയ്ക്കു കൊടുക്കാറുണ്ട് പണയത്തിന്മേൽ. പുതിയ വാച്ച് പണയം വെച്ചാൽ അവൻ മുന്നൂറു നാന്നൂറപ്പിക തരാതിരിക്കുമോ? സേനാപതി പറഞ്ഞ ഉടൻ സമ്മതിച്ചു; എത്രയാണവേണ്ടതെന്നുവെച്ചാൽ തരാലോ!

'എന്നാൽ 600 ക. തരൂ. ഒരു പാർട്ടി പെട്ടെന്ന് കൽക്കത്തയിൽ എത്തുന്നു സന്ധ്യയ്ക്ക്, എന്തു ചിലവു വരുമെന്നു നിശ്ചയിച്ചു കൂടല്ലോ നേരത്തേക്കൂട്ടി.'

സേനാപതി പറഞ്ഞു: 'സാറിനു കടം തരാൻ മടിയില്ല. സാറ് മദ്യപാനം ചെയ്യുന്നില്ല, പെണ്ണുങ്ങളുടെയടുക്കലും പോകുന്നില്ല. ബോസ് ബാബു സന്ധ്യയ്ക്ക് പണം ചോദിച്ചാലേ എന്താണു വേണ്ടതെന്നു വിചാരമുള്ളു.'

ഗോയങ്കയുടെ പ്രതീക്ഷിച്ചിരുന്ന ഫോൺ വരികയും സോമന്റെ അഭിപ്രായം മാറുകയും ചെയ്യുന്നെന്നറിഞ്ഞ നടവർ മിത്തിരനു സംതൃപ്തിതോന്നി. ഹാൻഡ്ഷേക് ചെയ്തുകൊണ്ടു പറഞ്ഞു: 'അങ്ങനെ തന്നെ വേണ്ടതു് സത്യം പറയാനെന്താ വിരോധം—പൂജയ്ക്കു ചേർന്ന മന്ത്രം'

മൂക്കിൽ ജെപിഞ്ച് പൊടി വലിച്ചു കയററിക്കൊണ്ട് നടവർ പറഞ്ഞു: 'പെൺകിടാങ്ങളെ ബിസിനസിന്റെ ആവശ്യത്തിനു വിനിയോഗിക്കുന്നതിൽ ബംഗാളികൾക്ക് ബഹുവിരോധം. എന്നാൽ ജപ്പാനിലേക്കൊന്നു നോക്കു! വലിയ വലിയ ബിസിനസ്സ് ട്രാൻസാക്ഷൻസ്. ഭവനത്തിലിരുന്നുകൊണ്ടുതന്നെ നടത്തപ്പെടുന്നു. പെൺകിടാങ്ങളുടെ ചിലവിന്റെ രസീതുവരെ ഓഫീസിൽ ഏല്പിച്ച് ജപ്പാൻകാർ പണം വസൂലാക്കുന്നു. നോക്കു അതിന്റെ ഫലം. ലോകത്തിൽ ഇന്നു് ജപ്പാൻകാർക്ക് യാതൊരു ശത്രുക്കളുമില്ല.'

സോമൻ തല കുമ്പിട്ടുനിന്നു.

നടവർ പറഞ്ഞു: 'അത്രയൊക്കെ അകലെംയന്തിന പോകുന്നു? ഈ കൽക്കത്താ മഹാനഗരത്തിൽ തന്നെ ബംഗാളി മഹിളകളെക്കൊണ്ടു ബിസിനസ് നടത്തി എത്രയെത്ര സേട്ടുമാർ ലക്ഷപ്രഭുക്കളായി!'

സോമൻ തൻെറ സ്നായുക്കളെ നിലയ്ക്കു നിർത്താൻ പണിപ്പെടുകയാണ്.

ഗോയങ്ക ഇന്നു തന്നെ കൽക്കത്തയ്ക്കു വരുന്ന വിവരം നടവരനറിയില്ല. സോമൻ ആ വിവരം ധരിപ്പിച്ചപ്പോൾ അയാൾ എടുത്തുചാടി—അയാൾ പറഞ്ഞു: 'നരിയുടെ ഭയമുള്ള ദിക്കിലാണ് വേഗം രാത്രിയായെന്നു തോന്നുക എന്നു കേട്ടിട്ടില്ലേ? ഗോയങ്ക വേറെ ദിവസമൊന്നും കണ്ടില്ലേ വരാൻ? എനിക്ക് ഇന്ന് പിടിപ്പതു പണിയുണ്ട്. ഒരു വലിയ പാർട്ടിക്ക് പെൺകുട്ടികളെ കാഴ്ചവെച്ചു പ്രീതിവരുത്തണം. എന്നാൽ ഇനിയും യാതൊരു ഏർപ്പാടും ആയിട്ടുമില്ല. അതിനായിട്ടിറങ്ങണം ഇറങ്ങണം എന്നു വിചാരിച്ചിരിക്കുമ്പോഴാണ് നിങ്ങളുടെ വരവ്.'

നടവർ ബാബു വാച്ചിലേക്കു നോക്കിയിട്ടു പറഞ്ഞു: 'നിങ്ങളുടെ കേസ് വെറും പരൽമീൻ പ്രായത്തിലുള്ളതു്. ഞാൻ പറഞ്ഞ പാർട്ടിയാകട്ടെ എൻെറ ഒരു സ്നേഹിതനു രണ്ടുമാസം കൊണ്ടു് അറുപത്താറായിരം ക. തരമാക്കികൊടുത്തു. എത്രയോ റിക്വസ്റ്റുകൾക്കു ശേഷമാണു പാർട്ടി സ്നേഹിതൻെറ ക്ഷണം സ്വീകരിച്ചതു്. എൻെറ സ്നേഹിതാ, നിങ്ങളുടെ കിടക്കാരൻ തന്നെ ബിസിനസ്സ് ചെയ്യുന്നു, 'ദുട്ട' സമ്പാദിക്കുന്നു, എന്നാൽ ഈ ലൈനിനെപ്പററി യാതൊരു ഗ്രഹിതവുമില്ല. തികച്ചും എന്നെ വിശ്വസിച്ച് ഇരിക്കുന്നു. പുലർന്നതിൽ പിന്നെ മൂന്നു തവണ ചെയ്തു കഴിഞ്ഞു ഫോൺ: 'ചേട്ടാ. ചിലവിനെപ്പററി വിചാരപ്പെടേണ്ട ആ മനുഷ്യൻ അത്യുപകാരിയായ ഒരു സുഹൃത്താണ്. അയാൾക്കു യാതൊരുവിധ ബുദ്ധിമുട്ടും കഷ്ടപ്പാടും അലച്ചിലും വരാതെനോക്കണം.' ഞാൻ ആശ്വസിപ്പിച്ചു: 'ഒട്ടും വിചാരപ്പെടേണ്ട ഹേ! ഈ ലൈയ്നിൽ നടവർ മിത്തിരനെ ഒരിക്കൽ സമീപിച്ചു കഴിഞ്ഞാൽ പിന്നെ ആരുതന്നെയായാലും മൂക്കിൽ മസ്റ്റാർഡ് ഓയൽ നിറച്ച് ഒരിടത്തു കിടന്നുറങ്ങുകയേവേണ്ടു. നടവർ മിത്തിർ ഇസ് നടവർമിത്തിർ.'

സോമന് സംസാരിക്കാനുള്ള ശേഷി അസ്തമിച്ചിരിക്കുന്നു. അയാൾ ചുമ്മാ കേട്ടുകൊണ്ടിരുന്നു. നടവർബാബു തല ചൊറിഞ്ഞുകൊണ്ട് പരിതാപം പ്രകടിപ്പിച്ചു: 'രണ്ട് കേസ് ഒന്നിച്ച്. എന്നാലും നിങ്ങൾക്കാധിവേണ്ട. ഗോയങ്ക നിങ്ങളുടെ കാര്യത്തിൽ ജീവന്മരണ പ്രശ്നമാണ്. അതെനിക്ക് മനസ്സിലാവുന്നുണ്ട്. നിങ്ങളുടെ കാര്യത്തിൽ ഒരേർപ്പാടുണ്ടാകുക തന്നെ വേണം. എന്നാലും ചങ്ങാതീ, എന്റെയൊപ്പം കുറച്ചു കറങ്ങേണ്ടിവരും—കാരണം രണ്ട് കേസ്സുകൾ—രണ്ടും ഒന്നിച്ച്. സ്നേഹിതൻ സ്ഥലത്തില്ല പാർട്ടിയെകൊണ്ടു വരാൻ നഗരത്തിനു വെളിയിലേക്കു പോയിരിക്കുന്നു.'

വാച്ചിലേക്കു നോക്കി നടവർ. പിന്നെ ചിരിച്ചുകൊണ്ട് ചോദിച്ചു: 'മുഖമെന്താണ് വരണ്ടിരിക്കുന്നത്? നടവർമിത്തിർ പണം കുറേയേറെ ചിലവ് ചെയ്യിക്കുമെന്നു വിചാരിക്കുന്നുണ്ടോ? നിങ്ങളുടെ കേസിൽ അതുണ്ടാവില്ല. നിങ്ങളുടെ റൂമിലെ ആ ശ്രീധർ ശർമ്മയില്ലേ അയാളുടെ പക്കൽനിന്ന് ഓരോ കേസിനും രണ്ടായിരം ക. വരെ വസൂലാക്കുന്നു. എന്നാൽ നിങ്ങളുടെ കേസ്സിൽ കാളീമാതാവിനെ പിടിച്ചാണയിടുന്നു. ഒരു ദമ്പടിപോലും ലാഭമെടുക്കുകയില്ല.'

വീണ്ടും നടവർ വാച്ചിലേക്കുനോക്കി ചോദിച്ചു: 'എവിടെയാണ് ഗോയങ്ക താമസിക്കാൻ ഭാവം? നിങ്ങൾ തന്നെയല്ലേ താമസസ്ഥലം ഏർപ്പാടാക്കിയത്?'

ഗ്രേററ് ഇന്ത്യൻ ഹോട്ടലെന്നു കേട്ടപ്പോൾ നടവരിന്ന് സന്തോഷമായി. 'ഒരു സൗകര്യം കിട്ടി. എന്റെ സുഹൃത്തിന്റെ പാർട്ടിയേയും അവിടെത്തന്നെ താമസിപ്പിക്കാനാണ് പരിപാടി.'

നടവർബാബു പത്തുമിനിട്ട് ഇടയാവശ്യപ്പെട്ടു. അയാൾ പറഞ്ഞു: 'ശരിക്കും പത്തുമിനിട്ടിനുശേഷം ചോദ്ദാർ കോർട്ടിന്റെ മുമ്പിൽ നിങ്ങൾ കാത്തുനിൽക്കൂ. ഞാനവിടെയെത്തിക്കൊള്ളാം.'

രവീന്ദ്രസരണിയുടേയും പുതിയ സി. ഐ. ടി. റോഡിന്റെയും കവലയിൽ നിറം കെട്ട് അശ്രീകരമായ ഒരു ലാമ്പ് പോസ്റ്റിന്നരികിൽ പ്രതിമ പോലെ നിൽക്കുകയാണ് സോമനാഥ ബാനർജി.

റിക്ഷ, ഉന്തുവണ്ടി, ബസ്സ്, ലോറി, ടെമ്പോ മുതലായവയുടെ തിരക്കിൽ ട്രാഫിക് ജാമായിരിക്കുന്നു. അതിനു നടുവിൽ ഒരു ജാംബവാന്റെ, കാലത്തെ ട്രാമിലെ വൃദ്ധനായ ഡ്രൈവർ ബിഗ്ബസാറിലേക്ക് പോകാനുള്ള വെമ്പലിൽ ടൺ-ടൺ എന്നു മണിയടിക്കുന്നു. പ്രാഗൈതിഹാസികമായ ഒരു ഓന്ത് ഏതോ വിധത്തിൽ കാലത്തിന്റെ സദാ ജാഗരൂകനായ കാവൽക്കാരന്റെ കണ്ണിൽ പൊടിയിട്ട് കൽക്കത്തയിലെ ഈ ജനാരണ്യം കാണാൻ വന്ന് ഇവിടെ കുടുങ്ങിപ്പോയപോലെ സോമന് തോന്നി. വൃദ്ധനായ ഓന്ത് മരണവേദനയോടെ ഇടയ്ക്കിടയ്ക്ക് കാതരരോവത്തിൽ ആർത്തനാദം പുറപ്പെടുവിക്കുന്നു. സോമനാഥന് അലിവുതോന്നി. ലോകത്തിൽ ഇത്രയേറെ രാജമാർഗങ്ങളുള്ളപ്പോൾ എന്തൊരു ഭാഗ്യദോഷത്തിലാണു പാവം ഈ ആൾപ്പുറവുനിറഞ്ഞ രവീന്ദ്രസരണിയിൽ വന്നകപ്പെട്ടുപോയതാവോ! പണ്ടത്തെ നാളുകളായിരുന്നെങ്കിൽ സോമനാഥൻ ഒരു കവിതയെഴുതുമായിരുന്നു അതിന്. ജനാരണ്യത്തിൽ ചരിത്രാതീതകാലത്തെ ഓന്ത് എന്നു പേരിടുമായിരുന്നു.

ഇന്ന് ആഷാഢമാസത്തെ പ്രഥമ ദിവസമാണെന്ന് അയാൾ വീണ്ടുമോർത്തു. ആകാശത്തേക്കു നോക്കി അയാൾ. ഇല്ല ആഷാഢത്തിലെ പ്രഥമ ദിവസത്തെ ആ ബഹുപ്രതീക്ഷിതമായ മേഘദൂതന്റെ യാതൊരു ചിഹ്നവുമില്ല അവിടെ. വിശാലമായ ഈ നഗരം മരുഭൂമിയായിത്തീർന്നിരിക്കുന്നു. ഇവിടെ ഒരുകാലത്തുമുണ്ടാവില്ല മഴ. മഴ പെയ്തിരുന്നെങ്കിൽ സോമന് ആനന്ദം തോന്നുമായിരുന്നു. അവിടെ നിന്നു നനയുമായിരുന്നു. ആഷാഢത്തിലെ പേമാരിയിൽ എല്ലാം മുങ്ങിപ്പോയാൽ ഒന്നുകൂടി തോന്നുമായിരുന്നു രസം.

രവീന്ദ്രസരണിയിലൂടെ എത്രയെത്ര പേരാണ് അതിദ്രുതം നടന്നു പോകുന്നത്! ഒന്നു രണ്ടു പേർ സോമനെ ഒന്നു സൂക്ഷിച്ചു നോക്കി. തരുണനായ സോമനാഥ ബാനർജി എന്തിനാണവിടെ നിൽക്കുന്നതെന്ന് അവർക്കറിയാമോ? എവിടേക്കാണു യാത്രയെന്ന്.

അവിടെ നിന്നുകൊണ്ടു തന്നെ അന്തഹീനമായ ഒരു ഭൂതകാല പരിക്രമണം ചെയ്യുവന്നു സോമൻ. ജീവിതത്തിലെ

ഓരോ സംഭവവും അയാൾ സ്പഷ്ടമായി കണ്ടു. വാച്ചിലേക്കു നോക്കി നടവർ മിത്ര വരാൻ അമാന്തിക്കുന്നു. പറഞ്ഞിരുന്ന പത്തുമിനിട്ടു കഴിഞ്ഞു.

അപ്പോഴേക്കു് നടവർ അകലെ നിന്നു് ഓടിക്കിതച്ചു് വരുന്നതു കാണാറായി. അയാൾ പറഞ്ഞു; 'എന്താണു് സംഗതി? ഇന്നു് ആഷാഢമാസത്തെ ഒന്നാം പക്കമാണെന്നു വെച്ചിട്ടു് പലർക്കും റൊമാൻസ് തോന്നിയിരിക്കുമോ? ഓഫീസിൽ നിന്നു് പുറപ്പെടാൻ ഭാവിക്കുമ്പോഴാണു് നിങ്ങളുടെ സ്നേഹിതൻ ശ്രീധർശർമ്മയുടെ ഫോൺ. അയാളുടെ ഒരു പാർട്ടിക്കു് വേണ്ടി ഒത്താശ ചെയ്തു കൊടുക്കണമെന്നു്. ഇന്നു് യാതൊരു കേസും ആർക്കും വേണ്ടി സ്വീകരിക്കുവയ്യെന്നു് ഞാൻ തീർത്തു പറഞ്ഞു. വല്ലാത്ത മുട്ടു് നേരിടുകയാണെങ്കിൽ സ്വയം റിപൺ സ്ട്രീററിലെ മിസ്സ് സൈമണെ സമീപിക്കാൻ ഉപദേശിച്ചു.

# 19

'വരു, വരു, ആദ്യം ഗ്രേററ് ഇൻഡ്യൻ ഹോട്ടലിലെ കാര്യം നോക്കിയിട്ടുവരാം.' നടവർബാബു അയഞ്ഞു് ഊർന്നു വീഴുന്ന പാൻറ് അരവരെ വലിച്ചു കയററിക്കൊണ്ടു പറഞ്ഞു.

ഗ്രേററ് ഇൻഡ്യൻ ഹോട്ടലിൽ സ്വന്തം പാർട്ടിക്കു വേണ്ടി മിസ്റ്റർ മിത്രു സ്പെഷൽറൂം റിസർച്ച്ചെയ്തു. ഹോട്ടൽ റിസെപ്ഷൻകാർ അയാളുമായി വളരെ അടുപ്പത്തിലാണെന്നു് സോമൻ കണ്ടു.

'നിങ്ങളുടെ പാർട്ടിക്കുവേണ്ടി ആരാണു് ബുക്കു ചെയ്യുക?' നടവർ സോമനോടു ചോദിച്ചു. സോമനതറിയില്ല. നടവർ അയാളെ പതുക്കെയൊന്നു ശാസിച്ചു. 'ചതിക്കുമായിരുന്നല്ലോ മിസ്റ്റർ! ആദ്യം ചെയ്യേണ്ട കാര്യങ്ങൾ പോലും നിശ്ചയമില്ല. ഗോയങ്കയ്ക്കു് മുറി അയാൾ തന്നെ ബുക്കു ചെയ്യുമോ. അതോ അതും നിങ്ങൾ തന്നെ വേണമോ? നോക്കട്ടെ, ഒന്നന്വേഷിച്ചു നോക്കട്ടെ.'

മിസ്റ്റർ ഗോയങ്കയ്ക്കു വേണ്ടി നൂറാം നമ്പർ റൂം രാവിലെ തന്നെ റിസർവായിട്ടുണ്ടെന്നു് അന്വേഷിച്ചപ്പോൾ അറിവായി. നടവർ ആശ്വാസത്തോടെ നിശ്വസിച്ചു. 'ഹാവൂ! രക്ഷപ്പെട്ടു. സമയത്തു് ചെന്നു മുട്ടിയാൽ ഗ്രേററ് ഇൻഡ്യനിൽ മുറി തുറന്നു കിട്ടില്ല. ധരിച്ചോളൂ മേലാലെങ്കിലും......'

സോമൻ ഹോട്ടലിൽ നിന്നു പുറത്തു വന്നു. നടവർ ഉപദേശം തുടർന്നു 'ബിസിനസിൽ ഉറച്ചു നിൽക്കണമെന്നുണ്ടെങ്കിൽ ജനസമ്പർക്കം എന്ന വിദ്യ നന്നായി വശമാക്കിവെച്ചോളൂ. എനിക്കിതൊക്കെ ആരും കൈപിടിച്ചെഴുതി പഠിപ്പിച്ചു തന്നതല്ല. തപ്പിയും തടഞ്ഞും കിഴുക്കുകളും നുള്ളുകളും തല്ലുകളും ഏററും സഹിച്ചും ഇരുപതു കൊല്ലം കൊണ്ടു് നേടിയെടുത്ത മൂലധനമാണിതു്. ഇവിടെ ഇരുന്നു തന്നെ ഭംഗിയായ ഒരു കത്തെഴുതൂ അതിൽ പറയൂ വെൽക്കം റവു കൽക്കട്ടാ.

എല്ലാം ഏർപ്പാടും റെഡി. നിങ്ങൾ സന്ധ്യക്ക് ഏഴുമണിക്ക് എത്തൂ!'

എടുത്തു പിടിച്ച പൊടി മൂക്കിൽകയററി നടവർ. എന്നിട്ടു ചോദിച്ചു... 'എന്തിനാണിതൊക്കെ എന്നാണു വിചാരം? പറയൂ കേൾക്കട്ടെ, നിങ്ങളുടെ പാർട്ടി ധരിച്ചോളും മിസ്റ്റർ ബാനർജിയുടെ മാനേജ്മെൻറ് കേമം തന്നെ. ഹോട്ടലിൽ കാലെടുത്തു കുത്തുമ്പോൾത്തന്നെ നിങ്ങളുടെ കത്ത് കയ്യിൽ. പിന്നെ മൂപ്പർക്ക് വേവലാതി തീരും. തട്ടിപ്പു പാർട്ടി വന്ന് മൂന്നാംകിട പ്രലോഭനങ്ങൾ കാട്ടി തെററിച്ചു കൊണ്ടുപോവില്ല.'

മന്ത്രപാലിതനെപ്പോലെ സോമൻ കത്തെഴുതി. നടവർ പറഞ്ഞു: 'കവറിൽ ഗോയങ്കയുടെ പേർ എഴുതൂ! ഇടതു വശത്ത് ചേർക്കൂ, 'ടു എവൈററ് അറൈവൽ.'

എല്ലാം കഴിഞ്ഞപ്പോൾ അയാൾ പറഞ്ഞു: എടുക്കൂ ഒരു പത്തുറുപ്പിക. ഇത്രയുമായ സ്ഥിതിക്ക് എല്ലാം വേണ്ടപോലെ തന്നെയായിക്കോട്ടെ.'

റിസെപ്ഷനിസ്റ്റ് മി. ജേക്കബ്ബിനോട് നടവർ പറഞ്ഞു: 'മിസ്റ്റർ ഗോയങ്ക എത്തിയാലുടൻ നൂറാംനമ്പർ റൂമിലേക്കു കുറേ പൂക്കൾ അയയ്ക്കണം ബ്രദർ! പൂക്കളോടൊപ്പം മി. ബാനർജിയുടെ ഈ കാർഡും കൊടുക്കണം.'

ആത്മപ്രസാദത്തിൻേറതായ ചിരിയോടെ നടവർമിത്തിർ പറഞ്ഞു: 'പ്രാഥമിക കർത്തവ്യങ്ങൾ സമാപിച്ചിരിന്നു. റിട്ടയർ ചെയ്ത് ലോക്കൽ യുവാക്കൾക്കായി ഒരു ട്രെയിനിംഗ് സ്കൂൾ തുറന്നാലോ എന്നാലോചിക്കുന്നു മിസ്റ്റർ ബാനർജി! ബംഗാളികൾക്ക് എല്ലാ ഗുണങ്ങളുമുണ്ട്. കേവലം ഈ ജനസമ്പർക്കം എന്ന സാധനത്തിൻെറ കുറവുമാത്രം. അതാണീ പിന്നോക്കാവസ്ഥ.'

'നൗ' നടവർ കഷണ്ടി തടവി. 'ഇനി അടുത്തതു സ്പെസിഫിക്കേഷൻ. എൻെറ ചങ്ങാതിയുടെ പാർട്ടി നൽകിയ സ്പെസിഫിക്കേഷൻ കേട്ട് ഞാൻ തലയ്ക്കു കൈ കൊടുത്തിരുന്നുപോയി. ഗോയങ്കാജിക്ക് പ്രിയപ്പെട്ടതെന്താണെന്നു കേൾക്കട്ടെ.

ഇത്തവണ സത്യമായും നടവർ മിത്തിരനു വെറി പിടിച്ചുപോയി. 'ഇല്ല മിസ്റ്റർ, നിങ്ങളെക്കൊണ്ടൊന്നിനുമാവില്ല.

വിട്ടേക്കു ബിസിനസ്സ് ലൈൻ. ഒരു ബഹുമാന്യനായ അതിഥിയെ സൽക്കരിച്ചു സംതൃപ്തിപ്പെടുത്തണം. എന്നാൽ അയാളുടെ ഇഷ്ടാനിഷ്ടങ്ങളും അറിയാനും മേല. അറിയാൻ ശ്രമിച്ചിട്ടുമില്ല. കട്‌ലെറ്റ് പ്രിയമായവനു മധുരനാരങ്ങ വിളമ്പിക്കൊടുത്താലോ? ഇപ്പോഴയാളെ എവിടെനിന്നു കണ്ടുകിട്ടും? ഫോൺ ചെയ്താലും പിടികിട്ടില്ല.'

ദുരൂഹമായ ഈ പ്രശ്നത്തിനു് നടവർതന്നെ കണ്ടെത്തി സമാധാനം. വർത്തമാനത്തിൽ നിന്നു മനസ്സിലാക്കിയേടത്തോളം വെച്ചു നോക്കുമ്പോൾ ഇഷ്ടനു് ഗൗൺ ഇഷ്ടമല്ല. സാരിയിലേക്കാണു് ചായ്‌വ്. ജാതിയുടെ കാര്യം ഞാൻ ചിന്തിക്കുന്നില്ല. ഈ ഒരു കാര്യത്തിൽ മാത്രം ഗോയങ്കയ്ക്കു ജാതി പരിഗണനയില്ല. മനസ്സിനിണങ്ങിയ ബംഗാളി ഗേളിനെ കിട്ടിയാൽ തൃപ്തിയാവും. പക്ഷേ, പിന്നത്തെ പ്രശ്നം. ലഘുവോ ഗുരുവോ? അതാണൊരു കടുത്ത പ്രശ്നം. ഈ പോയിൻറിൽ വിഡ്ഢിത്തം കാണിച്ചിട്ടാണു് പോയൊരു തവണ ശ്രീധർജി അൻപതിനായിരത്തിൻെറ ഓർഡർ കളഞ്ഞുകളിച്ചതു്. പർച്ചേസ് ഓഫീസർ ഒരു പഴമക്കാരനായിരുന്നു. ആരോഗ്യം തികഞ്ഞവളെയാണു് ഇഷ്ടം. അയാളിതൊന്നും നോക്കാതെ അത്യാധുനികയായ ഒരു രത്നാസാഹായെ പിടിച്ചു കൊണ്ടുപോയി കാഴ്ച വെച്ചു. ശുഷ്കമേ കഞ്ചാവുകുടുക്കപോലെ വിളർത്ത മുഖക്കാരി. ഫ്രഞ്ചു സായ്പന്മാർ പ്രിഫർ ചെയ്യുന്ന ഇനത്തിൽപ്പെട്ടവൾ. രത്നയുടെ മുപ്പത്തിരണ്ടു സൈസിലുള്ള ബ്ലൗസു കണ്ടപ്പോൾത്തന്നെ മൂപ്പരുടെ മുഖം വളിച്ചുവശായി. അയാൾ പറഞ്ഞു: 'ആണോ പെണ്ണോ-എന്നു തിരിയുന്നില്ലല്ലോ? ഞാൻ തൽക്കാലം കുറെയേറെ പണിത്തിരക്കിലാണു്. പെട്ടെന്നു് ഒരു മീററിംഗ്. പിന്നീടു നോക്കാം ഓർഡറോ കുന്തം.' രത്നയ്ക്കുള്ള വാടകയും കയ്യാലേ മുടക്കേണ്ടിവന്നു ശ്രീധർജിക്കു്. ഇനിയൊരു വകക്കാരെ കണ്ടിട്ടുണ്ടു്. കയ്യിൽ ഒതുങ്ങുന്നവററയെ ഇഷ്ടപ്പെടുന്നവർ. അവർക്കു് മുളങ്കമ്പുപോലുള്ള ശയ്യാസഹചാരിയെയാണു പിടുത്തം.'

സോമനു തലനോവു തുടങ്ങി. കഴുത്തിനടുത്തെന്തോ തെരുതെരെ തുടിക്കുന്നു. വിചാരവും മടുപ്പും അലട്ടിയ നടവർ

പറഞ്ഞു: 'ആലോചിച്ചിരുന്നിട്ടെന്തു കാര്യം? പോവുക നമു ക്ക്. റിസ്ക് എടുത്തു നോക്കുക. മലിനാ ഗാംഗുലിയുടെ ദേഹം ഇടത്തരത്തിലുള്ളതാണ്. മെലിഞ്ഞുമല്ല, കൊഴുത്തു മല്ല. അപ്പർബോഡി ലേശം ഹെവി. പക്ഷെ നല്ല ടൈറ്റ്. ഗോയങ്കയ്ക്കു പിടിക്കാതെ വരില്ല '

വണ്ടി ഓടിത്തുടങ്ങി. ധർമതലയുടെയും ചൗരംഗിയുടെ യും സന്ധിയിൽ ദൂരെനിന്നുതന്നെ ഒരാൾ നിൽക്കുന്നതു കണ്ട സോമന്റെ മുഖമാകെ കറുത്തു. ഒരുകെട്ട പുസ്തകവുമായി തപ തി ബസ്സുകാത്തു നിൽക്കുന്നു. നിശ്ചയമായും കൗൺസുലേറ്റ് ലൈബ്രറിയിൽ നിന്നു എടുത്ത പുസ്തകങ്ങളാവും. തപതി സോമനെ കണ്ടുവെന്നു തോന്നുന്നു. ഇല്ലെങ്കിൽ ഈവിധം വണ്ടിയിലേക്കുതന്നെ നോക്കുന്നതെന്തിനു്?

സോമൻ മുഖം മറുവശത്തേക്കു തിരിച്ചു. സംഭവം നടവർമി ത്തിർ കണ്ടു. അയാൾ തമാശ പൊട്ടിച്ചു. 'എന്താണു മിസ്റ്റർ ബാനർജി! പെൺകുട്ടികൾ നരികളാണോ? എന്തിനിങ്ങനെ വിയർക്കുന്നു? ബസ്സ്റ്റാൻഡിൽ നിന്നിരുന്ന ഒരു യുവതി നിങ്ങളുടെ നേരെ നോക്കിയ നോട്ടം! എനിക്കു ഉണ്ടായിരുന്നു ഒരു കാലം! ഇപ്പോൾ ചപ്പാത്തി പ്രായത്തിലുള്ള കഷണ്ടി കാരണം ആർക്കും നോട്ടമില്ലാതായി ഹോ?'

യൂറോപ്യൻ അസൈലം ലേനിന്റെ അടുക്കൽ മഞ്ഞ നിറമുള്ള ഒരു ഭവനത്തിനു മുമ്പിൽ കാർ നിന്നു. നടവർമി ത്തിർ സോമനോടു പറഞ്ഞു: 'നിങ്ങൾ വണ്ടിയിൽതന്നെ ഇരു ന്നാൽ മതി. ആഢ്യൻമാരുടെ പാർപ്പിടപ്രദേശമാണ്. വല്ല വനും സംശയം തോന്നിയാൽ ഗ്ഗുൽമാലാവും. മിസിസ് ഗാംഗുലിയും ജെനുയിൻ ഹൗസ് ഗൃഹസ്ഥ. ഭർത്താവ് കാർപ റേഷനിൽ ക്ലാർക്കു്. ലേശം 'മോഡേൺ' ശീലം ഉണ്ടു്. ശമ്പ ളം കൊണ്ടു് കുടുംബം കൊണ്ടുനടത്താൻ കഴിയുന്നില്ല.'

സോമൻ വണ്ടിയിൽതന്നെ ഇരുന്നു. നടവർ കോളിങ് ബെൽ അടിച്ചു് അകത്തേക്കു കടന്നുപോയി. അല്പം കഴിഞ്ഞു് ചിരിച്ചുകൊണ്ടു് പുറത്തേക്കു വന്നു. സോമനോടു പറഞ്ഞു: 'വരു, മിസിസ് ഗാംഗുലിയെ പരിചയപ്പെടുത്തിത്തരാം.' പിന്നെ സ്വരം താഴ്ത്തി പറഞ്ഞു: 'നൂറു് ശതമാനവും

ടൈററ് കാബേജ് പോലെ നെഞ്ച്—ഗോയങ്കയ്ക്കു കണ്ണു നന്നേ പിടിക്കും. സംശയം വേണ്ട.'

നടവറിന്റെ പിറകേ സോമൻ മുറിയിൽ കടന്നു. വൃത്തിയിൽ വെടിപ്പായി വെച്ചിരിക്കുന്ന സൽക്കാരമുറി. സോഫ്റ്റ് ലദർ പൊതിഞ്ഞ മാർദവപ്പെട്ട സോഫയിൽ ഇരുന്നു സോമൻ. മുറിയുടെ ഒരു മൂലയിൽ ഏതാനും ബംഗാളി, ഇംഗ്ലീഷ്, മാഗസിനുകൾ. ചുവരിൽ രണ്ട് നാല് ബഹുമാന്യരായ മനീഷികളുടെ ചിത്രം. മററൊരു മൂലയിൽ ടൈംപീസ് അതിനരികിൽ തന്നെ നിക്കൽ ചെസ് ഭംഗിയുള്ള ഒരു ഫോൾഡിങ്ങ് ഫ്രെയിമിൽ മിസിസ് ഗാംഗുലിയുടെയും മററൊരു മാന്യന്റെയും യുഗ്മച്ചിത്രം. നിശ്ചയമായും മി. ഗാംഗുലിയാവണം.

മിസിസ് ഗാംഗുലിക്ക് മുപ്പത്തൊന്നിലേറെയായിട്ടുണ്ടാവില്ല വയസ്. നീണ്ട്, ഉജ്ജ്വല ശ്യാമവർണ്ണമുള്ളവൾ. മുഖത്തു സരളഭാവം—ഗൃഹവധൂസമം. എങ്ങും പാപത്തിന്റെ കണികപോലുമില്ല. അവൾ അപ്പോഴുറങ്ങിയെഴുന്നേറേറയുള്ളവെന്നു തോന്നുന്നു. കാരണം അപ്പോഴുമുണ്ട് കണ്ണുകളിൽ ദിവാനിദ്രയുടെ കനം. നേർത്ത നീലനിറ സാരിയാണ് ഉടുത്തിരിക്കുന്നത്. പോളി ടൈപ്പിലുള്ള വെളുത്ത ടൈററ് ബ്ലൗസ്—ആവോളം സംക്ഷിപ്തം. അതു കാരണം മാറ് കുറേയേറെ പുറത്തു കാണാം.

ആ തറവാട്ടുകാരി കടക്കണ്ണു കൊണ്ട് സോമനെ ഒന്നു നോക്കി മന്ദം ചിരിച്ചു. സോമൻ കണ്ണുകൾ കനിച്ചു. നടവർ പറഞ്ഞു: 'എന്റെ ചങ്ങാതി മിസ്റ്റർ ബാനർജി. മനസ്സിലായിക്കാണും.'

മിസിസ് ഗാംഗുലി കൈ രണ്ടുമുയർത്തി. കുട്ടിക്കാലത്തു് നൃത്തം പഠിച്ചിട്ടുണ്ടായിരുന്നവളാണ് എന്ന് ആർക്കും എളുപ്പം ഊഹിക്കാവുന്നവിധം ഹേലയോടെ തൊഴുതു.

'ഇനിയെങ്കിലും ഒരു ഫോൺ വയ്പിക്കു മിസിസ് ഗാംഗുലി! അതില്ലെങ്കിൽ തീരെ ഭംഗിയാവില്ല.' നടവർ ബാബു ആക്ഷേപം രേഖപ്പെടുത്തി.

മിസിസ് ഗാംഗുലി പൊട്ടിച്ചിരിച്ചു. വലതു തോളിൽ എത്തിനോക്കിയിരുന്ന ബ്രായുടെ സ്ട്രാപ് ബ്ലൗസിനു-

ത്തേക്ക തള്ളിക്കയററിക്കൊണ്ട് അവരം പറഞ്ഞു. 'അദ്ദേഹത്തിനു് ഇഷ്ടമില്ല. ഫോൺ വെച്ചാൽ ആളുകളുടെ ശല്യം നിന്നക്ക തന്നെയാണു് അധികമുണ്ടാവുക—ഒരു വകയ്ക്കു കൊള്ളാത്ത വർഗങ്ങളാണു് എവിടെ നോക്കിയാലും—എന്നാണു് വാദിക്കന്നതു്.'

നടവർ സവിനയം പറഞ്ഞു: 'അക്കൂട്ടരുമായി നിങ്ങരംക്കെന്തു ബന്ധം മലിനാദേവി! ഞാൻ മനസ്സിലാക്കിയിട്ടുള്ളതു് തികച്ചും ഹൈയസ്ററ് ലെവലിൽ നന്നായി അടുത്തു പരിചയപ്പെട്ടിട്ടുള്ള പാർട്ടിയൊഴികെ മററാർക്കം നിങ്ങളെ ലഭ്യമല്ല എന്നത്രേ.'

മിസിസ് ഗാംഗുലിക്കു് സന്തോഷമായി. ദേഹമുലപ്പിച്ചു കൊണ്ടു് പറഞ്ഞു: 'നെല്ലും പതിരും വകതിരിച്ചു കാണാൻ കഴിവുള്ളവരേ എന്നെ സമീപിക്കു. നിങ്ങരംക്കറിവുള്ളതാണല്ലോ, വെറും വായാടിത്തം കൊണ്ടു് ഈ ലൈനിൽ കാര്യമില്ല. ഇന്നത്തെ ജനങ്ങരംക്കു് എന്തെന്തുദ്ദേശങ്ങരം. തലയ്ക്കകത്തു എന്തെല്ലാം ദുശ്ചിന്തകരം, അങ്ങനെയുള്ളവരുമായി സംഭാഷണം ചെയ്തു് ഉദ്ദേശങ്ങളകററുക, അവരെ ആദരിച്ചു സംതൃപ്തരാക്കി രണ്ടു് വിനാഴിക ശാന്തി പ്രദാനം ചെയ്യുക. അഭയം നൽകി മനസ്സിനെ വിനോദിപ്പിക്കുക ഇതൊക്കെ ചില്ലറക്കാര്യമോ? അകത്തു് അല്പം വിദ്യകരം സംഗ്രഹിക്കാത്തവർ ഈ ലൈനിലേക്കിറങ്ങിത്തിരിച്ചിട്ടു് കാര്യമില്ല.'

'അതിനെന്തു സംശയം!' നടവർ അവളോടു തികച്ചും യോജിച്ചു.

ചുണ്ടുമലർത്തിക്കൊണ്ടു് മലിന പറഞ്ഞു: 'ഇന്നത്തെക്കാലത്തു് 'അന്തവും കുന്തവു'മില്ലാത്ത ചില പെണ്ണുങ്ങരം വരുന്നുണ്ടു് ഈ രംഗത്തേക്കു്, അവററയ്ക്കുണ്ടോ ആണായി പിറന്നവരുടെ മനസ്സിന്റെ വിശപ്പിനെപ്പററി വല്ല ഗന്ധവും? അവർക്കെങ്ങനെ മനസ്സിനുള്ളിൽ കിടക്കുന്ന വൃത്താന്തങ്ങരം കണ്ടെത്താൻ കഴിയും? ചിലപ്പോൾ ചെലവാക്കി ഗസ്ററുകളെ ക്ഷണിച്ചു വരുത്തുന്ന ബിസിനസ്മാന്മാർക്കു് ഇവററയെക്കൊണ്ടു് ഒരു നേട്ടവും ഉണ്ടാകുന്നില്ല.'

നടവർ പിൻതാങ്ങി: 'സംശയമോ!'

മലിന ഒന്നു ചിരിച്ചിട്ടു പറഞ്ഞു: 'നിങ്ങളെ കാണാൻ തന്നെ കിട്ടുന്നില്ലല്ലോ.'

'ഈയിടെ അത്രയേറെയൊന്നും കേസുകൾ വരുന്നില്ല. അതുമല്ല, ദേഹസുഖവും കുറവ്'' നടവർ ആവലാതിപ്പെട്ടു.

മലിനക്ക് വിശ്വാസം വന്നില്ല. ചുണ്ടിൽ കൈവച്ച് ചെറിയ ഒരു കോട്ടുവായിട്ട് ഒന്നുകൂടി ചിരിച്ചിട്ടു പറഞ്ഞു: 'ഞാൻ വിചാരിച്ചു മിസിസ് വിശ്വാസിനെ എല്ലാ പണിയും മേല്പിച്ചിരിക്കുമെന്ന്. എന്നെ മറന്നേ പോയെന്ന്.'

'അതുണ്ടാവുന്ന കാര്യമാണോ?' നടവർ ഭംഗിയായി അഭിനയിച്ചു: 'നേരെമറിച്ച് ഭവതിയെ വിളിക്കാനൊരു സങ്കോചം—ക്രമത്തിൽ ആ ലെവലിലേക്ക് ഭവതി ഉയർന്നിരിക്കുന്നു. സ്വയം മിസ്റ്റർ ബാജോരിയയുടെ പാനലിൽ അല്ലേ കടന്നുപററിയിരിക്കുന്നതു്. ഞാനറിഞ്ഞിരിക്കുന്നു അതൊക്കെ, എന്റെ പാർട്ടിക്കാരധികവും വറുത്തരി ആവശ്യപ്പെടുന്നവരാണ്. ഇന്ന് ഈ ചെറുപ്പക്കാരന് നല്ല സർവത്തുതന്നെ വേണമെന്നു വാശി. നേരെ കൂട്ടിക്കൊണ്ടിങ്ങോട്ടു പോന്നു. എഴുത്തയച്ചാൽ പോരേ എന്ന് ഒരിക്കലോർത്തതാണ്.'

'എഴുത്തയയ്ക്കാതിരുന്നതു നന്നായി.' ചുവന്ന കല്ലുപതിച്ച ചെവിയിലെ ഝുമുക്കി ആട്ടിക്കൊണ്ട് മലിന പറഞ്ഞു: കണ്ടിട്ടും കേട്ടിട്ടുമില്ലാത്തവരോട് ഞാൻ മിണ്ടുകപോലും പതിവില്ല. കാലത്തിന്റെ ഒരു പോക്ക്! നിങ്ങളുടെ മിസിസ് വിശ്വാസ് രഹസ്യമായി പൊലീസിനെ കാര്യം ധരിപ്പിച്ച് എനിക്കു നല്ലപോലെ അറിയാവുന്ന ഒരു യുവതിയെ പിടിപ്പിച്ചു. അജന്താമിത്രയ്ക്ക് ഭംഗിയായി കാര്യം നടത്തിക്കൊണ്ടു പോകാനറിയാം. മിസിസ് വിശ്വാസിതെങ്ങനെ സഹിക്കും? എന്തിനാണിത്ര അസൂയ? നിങ്ങളുടെ രണ്ടു റെഗുലർ കസ്റ്റമർമാർ അജന്തയുടെ അടുക്കലും പോയെന്നു വരും. എന്നു വെച്ച്? എനിക്കു തോന്നാറില്ല യാതൊരു കണ്ണുകടിയും. എന്റെ ഒരു പതിവുകാരൻ സായ്പിനെ മിസിസ് വിശ്വാസ് പിടിച്ചെടുത്തു. എനിക്കുണ്ടായോ വല്ല അസൂയയും?

നടവർ മിത്തിർ ക്ഷണം കാര്യം പറഞ്ഞവസാനിപ്പിക്കാൻ വിചാരിച്ചു. അതുകൊണ്ടു പറഞ്ഞു: 'അപ്പോഴും എന്റെയീ സുഹൃത്തിന്റെ കാര്യം?'

'എന്നെക്കൊണ്ടു!' കോട്ടുവായിട്ടു് വായയ്ക്കു നേരെ മൂന്നു തവണ ഞൊടിച്ചു അവൾ.

ഇന്നു തന്നെയാണെന്നറിഞ്ഞ മിസിസ് ഗാംഗുലിക്കു് വിശേഷിച്ചുത്സാഹമൊന്നും തോന്നിയില്ല. അവൾ പറഞ്ഞു: 'നിങ്ങളുടെയീ മട്ടാണു് പിടിക്കാത്തതു്. ഇന്നു് ഒന്നു വിശ്രമിക്കണമെന്നു വിചാരിച്ചിരിക്കയായിരുന്നു. തുടർച്ചയായിട്ടു പല ദിവസമായി കഠിനാധ്വാനം.'

'ഇന്നു് എങ്ങനെയും ഒന്നു് നടത്തിക്കൊടുക്കു' നടവർ അപേക്ഷിച്ചു: 'അടുത്തു തന്നെയാണു സംഭവം.'

മാറിലെ സാരി വീഴാതെ നോക്കിക്കൊണ്ടു് അവൾ പറഞ്ഞു: 'ഈയിടെ വെളുക്കുംവരെയുള്ള പണി ഞാൻ ഏൽക്കാറില്ല. നടവർ ബാബു! അദ്ദേഹം സമ്മതിക്കുന്നില്ല.'

ഇത്തവണ നടവർ ബാബുവിനു സന്തോഷമായി. 'രാത്രിക്കാര്യമായിരുന്നെങ്കിൽ ഞാൻ ഭവതിയോടു പറയാൻതന്നെ വരില്ലായിരുന്നു. പാർട്ടി സ്വയം പത്തുമണിക്കു മുമ്പു സ്ഥലം വിടും.' ഇതിനുശേഷം തുകയുടെ വലിപ്പമറിയാൻ നടവർ ആഗ്രഹം പ്രകടിപ്പിച്ചു.

'ആരാണു കക്ഷി?' സുപുഷ്ടമായ ദേഹം നേർത്ത തുണിയാൽ മറച്ചുകൊണ്ടു് മിസിസ് ഗാംഗുലി ചോദിച്ചു.

'നല്ല ഒന്നാംകിടയിൽപെട്ട ഒരു മാന്യൻ. എന്റെ അനുജനു തുല്യം. മിസ്റ്റർ ഗോയങ്ക.'

മുഖം കോട്ടി മലിന: 'ആൾ വലിയ പെൺകൊതിയനാണോ?'

'വിചാരിക്കുന്നപോലെയല്ല. കാർത്തികേയനു തുല്യമായ മുഖം. മായമറിയാത്ത മനുഷ്യൻ.'

മിസിസ് മലിനാ ഗാംഗുലി പറഞ്ഞു: 'ഗെസ്റ്റ് ഹൗസോ വീടോ ആണെങ്കിൽ 200 ക. ഇവിടെനിന്നു് കൂട്ടിക്കൊണ്ടു പോകാനും വരാനും ഏർപ്പാടുചെയ്യണം. ഹോട്ടലാണെങ്കിൽ മുപ്പതു റുപ്പിക അധികം വേണ്ടിവരും. നേരത്തേ പറഞ്ഞുവെച്ചേക്കാമല്ലോ.'

'എല്ലാം പറഞ്ഞപോലെയാവാം മലിനാദേവി! ഭവതിക്കറിയാമല്ലോ പിശുക്കാനിഷ്ടപ്പെടുന്നവനല്ല ഞാൻ. പക്ഷേ ഹോട്ടലിലാണെങ്കിൽ റേറ്റു കൂട്ടിപ്പറയുന്നതു് എന്തോപോലെ തോന്നുന്നു.'

മലിനയു ശുണ്ഠിവന്നു. കഴുത്തു വെട്ടിച്ചുകൊണ്ട് പറഞ്ഞു: 'ഹോട്ടലിൽ എനിക്ക് പുറം ചെലവുണ്ട്' നടവർ ബാബു! ബഖ്ശിശ് കൊടുക്കണം. ഒരു ദിവസം പോരല്ലോ ഇപ്പണി? വാച്ച്മാൻ തൊട്ട് ഹോട്ടൽ മാനേജർവരെ എല്ലാവരേയും പ്രസാദിപ്പിക്കണമെങ്കിൽ 30 ക. കൂടിയേ കഴിയൂ. അവർ ക്കെന്നെ മനസ്സിലായിക്കഴിഞ്ഞിരിക്കുന്നു. ഹോട്ടലിൽ വെറു തെ പോയാലും അവർ വിശ്വസിക്കാതായി. ഒരു ദിവസം കൈമടക്കി സന്തോഷിപ്പിച്ചില്ലെങ്കിൽ പിറേറന്നാരം അങ്ങോ ട്ടു കടക്കാനേ നോക്കേണ്ട. കടന്നാൽ തന്നെ മുറിയിൽ വന്നു കശപിശ ഉണ്ടാക്കും. നേരത്തെ പറഞ്ഞുവെച്ചതു് 30 ക. പററിച്ചുവെന്നു തോന്നാതിരിക്കാനാണ്.'

വാച്ചിലേക്കു നോക്കി മിസിസ് ഗാംഗുലി ചോദിച്ചു: 'സ്വല്പം ചായ?'

സോമൻ സമ്മതിച്ചില്ല. നടവർ പറഞ്ഞു: 'ഇനിയൊരു ദിവസമാവട്ടെ. ചായ മാത്രമോ, ഇറച്ചിയും പത്തിരിയുംകൂടി യാവാം. മിസ്റ്റർ ഗാംഗുലിയോടു നേരത്തെ പറഞ്ഞേൽപ്പിച്ചേ ക്കു. നല്ല സാധനങ്ങളെല്ലാം വാങ്ങിവെച്ചേക്കാൻ.'

കണ്ണുകണെ ചിരിച്ചു മിസിസ് ഗാംഗുലി. അവരം പറ ഞ്ഞു: 'എന്നാൽ സമയത്തിനു വന്നോളൂ. ഒരുങ്ങിയിരിക്കാം.'

സോമനാഥനോടൊപ്പം നടവർ സർക്കലർ റോഡിൽ ചെന്നുനിന്നു. ഇനി പിരിയാമെന്ന ഭാവം നടിച്ചു നടവർ. അയാരം പറഞ്ഞു: 'നിങ്ങളുടെ പ്രശ്നത്തിനു സമാധാനമാ യി. സന്ധ്യക്ക് മിസിസ് ഗാംഗുലിയെ ഗ്രേററ് ഇൻഡ്യൻ ഹോട്ടലിലേക്ക് കൂട്ടിക്കൊണ്ടു പൊയ്ക്കോളൂ.'

നടവർ പോകരുതെന്നായിരുന്നു സോമനു മോഹം. എ ന്നാൽ നടവർ അതനുസരിക്കാൻ കൂട്ടാക്കിയില്ല. 'എനിക്കു പിടിപ്പതു പണിയുണ്ട്. എന്റെ ഒന്നാം നമ്പർ പാർട്ടിയുടെ ഏർപ്പാടുകരം ഒന്നുംതന്നെയായില്ല.'

വല്ല ചായക്കടയിലും ഇരുന്നു് ഒരു മണിക്കൂർ കഴിച്ചുകൂട്ടാ മെന്നു സോമൻ വിചാരിച്ചു. എന്നാൽ നടവർ പറഞ്ഞു: 'എ വിടെ ചെന്നിരിക്കാനാണ്? വരൂ എന്റെ കൂടെയൊപ്പം ചുററിനട ന്നിട്ടു വരാം.'

നടവർ ബാബു യഥാർഥത്തിൽ ചിന്തിതനായിരുന്നു. അയാറം വിരക്തിയോടെ പറഞ്ഞു: 'ഈ ലൈനിൽ ബംഗാളി പെൺകുട്ടികാറക്ക' നല്ല പേരാണ്. ഈയിടെയായി എക്സ്പോർട്ട് ചെയ്യാനും തുടങ്ങിയിരിക്കുന്നു. എന്നാൽ എൻെറ ഫ്രണ്ടിൻെറ പാർട്ടിക്ക് അത്ഭുതകരമെന്നു തോന്നുന്ന ഒരു തിരക്ക്. പഞ്ചാബി, ഗുജറാത്തി, സിന്ധി—ഏതു തരക്കാരി പെണ്ണിനെ വേണമെങ്കിലും ഞാൻ സപ്ലൈചെയ്യാം. എന്നാൽ ഇയാറംക്ക വേണ്ടതു് 'ബഡ്രബസാർ' കാരി പെണ്ണിനെയാണത്രേ. എവിടുന്നു തേടിപ്പിടിക്കും കേറംക്കട്ടെ? ഈ ലൈനിൽ സപ്ലൈയില്ല. നന്നെ വിഷമിച്ചു് ഒരു ഫ്രൻഡിന്നരികിൽ നിന്നു് ഉഷാ ജൈൻ എന്നു പേരായ ഒരു യുവതിയെപ്പററി അറിയാൻ സാധിച്ചു. സായ്പന്മാരുടെ പാർപ്പിട വട്ടത്താണു താമസം. വരു ഒന്നു പോയി നോക്കുകതന്നെ.'

റഡൺ സ്ട്രീററിൽ വണ്ടിനിന്നു. നടവർ പൊടിവലിച്ചുകയററിക്കൊണ്ടു പറഞ്ഞു: 'വരൂ. പരിചയപ്പെട്ടിരിക്കാം.'

സോമൻ സമ്മതിച്ചില്ല. തല നോവുന്നു. നെററിയമർത്തി പിടിച്ചുകൊണ്ടു് അയാറം കാറിൽതന്നെയിരുന്നു.

ഏതാനും മിനിട്ടുകൾക്കുശേഷം ഉഷാ ജൈൻെറ അരികിൽ നിന്നു മടങ്ങിയെത്തിയ നടവർ വെറുപ്പോടെ പറഞ്ഞു: 'വല്ലാത്ത സാധനം മിസ്റ്റർ! കളിക്കയായിരുന്നവെന്നു്. അരമണിക്കൂർ ഇരുത്തിച്ചു. ഞാനാലോചിക്കുകയായിരുന്നു—ഇതെന്തൊരു ചിറകററ വനദേവതയാണാവോ! കെട്ടി ഞെളിഞ്ഞു് അപ്പിയറൻസു തന്നപ്പോഴില്ലേ, അപ്പോഴാണു കാണുന്നതു് മാസ്സു് ഓർഡിനറി. കണ്ടാൽ നിറം നല്ല വെളുപ്പ്. പക്ഷെ ദേഹം അവിടെയു ം തുങ്ങി ഇവിടേയും തുങ്ങിയിട്ടങ്ങനെ കെട്ടുറപ്പു പോരാത്തമാതിരി. മിനിമം മുപ്പത്തിരണ്ടു വയസു പ്രായം. എന്നോടു പറഞ്ഞതോ ഇരുപത്തിയഞ്ചു നടപ്പാണത്രേ.' നടവർ ബാബു കഷണ്ടിയിൽ ഒന്നു കയ്യോടിച്ചു. 'ഈ കോലം എഴുന്നള്ളിച്ചുകൊണ്ടാണു് ദിഗ്വിജയത്തിനു പുറപ്പാടു്. മിസ്റ്റർ രാം സഹായ് മോറെ അയാളുടെ ഒരു സ്നേഹിതനുമായി ഷെയർ കൂടി ജയ്പൂരിൽ നിന്നു് ഈ പെണ്ണിനെ എട്ടു മാസം മുമ്പു് കൽക്കത്തയിൽ കൊണ്ടുവന്നു കുടിവെച്ചിരിക്കയാണു്. വരവു് പപ്പാതി വീതിച്ചെടുക്കുന്നു. എന്നാൽ സ്നേഹിതൻെറ ബ്ലഡ്

പ്രഷർ അധികമായതു കാരണം അയാളെ മറേറ പങ്കുകാരൻ
പററിക്കുവാൻ തുടങ്ങി. ഈ സൗകര്യമുപയോഗിച്ച് ഉഷാ
ജൈൻ ഇപ്പോൾ കുറേശ്ശെ പ്രൈവററ് പ്രാക്ടീസ് തുടങ്ങിയി
യിരിക്കുന്നു. മിസ്റ്റർ മോറെ തന്നെ സ്വയം എന്നെ ഫോണിൽ
ഇൻട്രഡ്യൂസ് ചെയ്തുതന്നു—സ്വന്തം ആളാണെന്ന് പ്രത്യേകം
എടുത്തുപറഞ്ഞു. എന്നിട്ടും ഉഷാ ജൈൻ എഴുന്നൂറിൽ കുറ
ഞ്ഞാൽ പററില്ലെന്നു പിടിവാശി പറയുകയാണ്. ഇപ്പോൾ
ബോംബേയിൽ ആയിരം ക. യാണത്രേ റേററ്. എന്റെയി
ഷ്ടാ! ലങ്കയിൽ പൊന്നിനു വില കൂടിയാൽ നമുക്കെന്തുമെച്ചം?
മറെറാരു സമയമായിരുന്നെങ്കിൽ ആരു ചെല്ലും ഈ ഉഷാ ജൈ
നനെന്നു പറഞ്ഞവളുടെ പടിവാതിൽക്കൽ? എനിക്ക് യാ
തൊരു ചോയ്സുമില്ല. ലോക്കൽ ഗേളായിരുന്നെങ്കിൽ നൂറു
രൂപ കിട്ടില്ലാ നൂറു രൂപ.'

മിസിസ് ഗാംഗുലി ഒരുങ്ങിത്തന്നെയാണ് ഇരുന്നിരു ന്നതു്. ഒരു മണിക്കൂർ നേരം ആ മഹിള ദേഹമൊക്കെ വൈ റ്റ് വാഷ് നടത്തി. മൂക്ക്, കണ്ണു്, കപോലം, ചുണ്ട്, തോറം, കഴുത്തു്, തൊട്ടങ്ങോട്ട കൈനഖം എന്തിനേറെ കാല ടി വരെ പ്രസാധനത്തിന്റെ യത്നപൂർവമുള്ള പ്രലേപനം കണ്ണിൽ പെടാതെ പോവില്ല. നടവർ മിത്തിർ ഫലിതം പറഞ്ഞു: 'നിങ്ങളെ കണ്ടാൽ തിരിച്ചറിയില്ലല്ലോ. ദുർഗയാ ണെന്നു തോന്നും. സാക്ഷാൽ ദുർഗ.'

മിസിസ് ഗാംഗുലിയുടെ സന്തോഷം! അവരം പറഞ്ഞു: 'ഗോയങ്കയല്ലേ? അതാണീവിധമുള്ള ചമയൽ. അഗ്ഗൂട്ടർ വെ ട്ടിത്തിളക്കം ഇഷ്ടപ്പെടുന്നു. എന്നാൽ ലിപ്സ്റ്റിക്കിനെയാണ് അവർക്കു പേടി. കപ്പായത്തിലോ ബനിയനിലോ പററി യാൽ പല ലിപ്സ്റ്റിക്കുകളുടെയും നിറം കീറിയാലും പോ വാൻ കൂട്ടാക്കില്ല. വീട്ടിൽ പൊണ്ടാട്ടിയുടെ കണ്ണിൽ പെട്ടാൽ പൊറുതിയുണ്ടാവില്ല.'

പിന്നെ മിസിസ് ഗാംഗുലി ഒരു സിഗററെറടുത്തു കൊള ത്തി ചെറുപുക വിട്ടുകൊണ്ടു പറഞ്ഞു: 'പക്ഷെ, ഞാൻ കസ്റ്റമ റുടെ മുമ്പിൽ വച്ചു പുകവലിക്കില്ല. അതുകൊണ്ട് ഇവിടെ വച്ചുതന്നെ വലിക്കുന്നു.'

'ഒന്നല്ല പത്തെണ്ണം വലിച്ചോളൂ. വേണ്ടത്രയുണ്ട് സമ യം.' നടവർ പറഞ്ഞു.

ഒന്നുകൂടി സുഖമായി വലിച്ച് കമനീയവും ഒടിവില്ലാത്ത തുമായ ദേഹം അല്പം ചലിപ്പിച്ചുകൊണ്ട് മിസിസ് മലീനാ ഗാംഗുലി പറഞ്ഞു: 'ഇരുനൂറു ക. കൊണ്ട് വയ്യെന്നായിത്തുട ങ്ങി നടവർ ബാബു! അവശ്യസാധനങ്ങൾക്കു തീപിടിച്ച വില. ഒരു നേരത്തെ അണിഞ്ഞൊരുങ്ങലിനു തന്നെ വേണം ഇരുപതിരുപത്തഞ്ചു ക. ഒരു തുണി അലക്കിയെടുക്കാൻ അ ഞ്ചു രൂപാ ഈടാക്കും. ഞാൻ പണിക്കു പോകുന്ന സമയം ഒരു

തവണ ഉടുത്ത തുണി രണ്ടാമതൊരു തവണ ഉടുക്കുക പതിവില്ല. അറപ്പാണെനിക്ക്. അതിനും പുറമേ നല്ല വിലപിടിച്ച ലവണ്ടർ പൗഡറും സാമെററ് സെൻറും ഞാൻ ബാഗിൽ കരുതിക്കൊണ്ടു പോകുന്നു. ഓരോ കസ്റ്റമർമാരുടെയും മേൽനിന്നൊഴുകുന്ന വിയർപ്പ്! അതിൻെറ ഒരു ഗന്ധം! ടിന്നിൻെറ പകുതി മേൽ പൂശിയാലും ദുർഗന്ധം ബാക്കി. ഛർദിക്കാതിരുന്നാൽ ഭാഗ്യം.'

'ഭവതിയുടെ പ്രവർത്തനത്തിനു പണംകൊണ്ട് തീർത്താൽ തീരാത്ത വിലയാണുള്ളത് മിസിസ് ഗാംഗുലി.' വിനയവിഗളിതനായി നടവർ പറഞ്ഞു: 'ഹൈ ലെവലിലുള്ളവരെ സംതൃപ്തരാക്കുന്നതിനു ഭവതിയെപ്പോലെ എത്ര പേർക്കുണ്ട് കഴിവ്?'

'അത്......നിങ്ങളുടെയൊക്കെ കനിവുണ്ടായിട്ട്. എത്രയോ നരികളേയും പുലികളേയും പാട്ടിലാക്കി കഴൽച്ചോട്ടിൽ കുമ്പിടുവിച്ചിട്ടുണ്ട്.' അഭിമാനപൂർവമാണ് അവളിതു പറഞ്ഞത്. 'മെരുക്കിയെടുത്തില്ലെങ്കിൽ നിങ്ങളും ഇത്രയൊക്കെ പണം ചിലവാക്കുന്നതിലെന്തർഥം? ഒരു ലക്ഷ്യമുണ്ടായിട്ടാണല്ലോ. പാർട്ടിയുടെ കിടക്കയിലേക്കു എന്നെ നയിക്കുന്നത്.'

'ഭവതിക്കെല്ലാം നിശ്ചയമുണ്ടല്ലോ മലിനാദേവി? ബിലാത്തിയിലോ അതിനപ്പുറത്തെവിടെയെങ്കിലുമോ ആയിരുന്നെങ്കിൽ ഭവതിയെപ്പോലുള്ള സ്പെഷലിസ്റ്റുകൾ ലക്ഷക്കണക്കിനാണു സമ്പാദിക്കുക.' നടവർ മിത്തിർ പറഞ്ഞു.

മൂക്കിനററത്തു പൗഡർ തിരുമ്മിപിടിച്ചുകൊണ്ട് മിസ്സിസ് ഗാംഗുലി പറഞ്ഞു.

'ഗോയങ്കയിൽനിന്നു വല്ല വാർത്തയും പുറത്തെടുക്കണമെന്നുണ്ടെങ്കിൽ ഇപ്പോഴേ പറഞ്ഞേക്കൂ. അതിനു പ്രത്യേക വ്യവസ്ഥകൾ വേണം. കുപ്പികളും ഗ്ലാസ്സുകളും.'

ഹേ ഹേ! യെന്നു ചിരിച്ചു. നടവർ, 'യാതൊരുവിധ ബിസിനസ്സുമില്ല. കേവലം സൗഹാർദ്ദം മുൻനിർത്തിയുള്ള സൽക്കാരം. മിസ്റ്റർ ഗോയങ്ക പൂർണമായും സാററിസ്ഫാക്ഷൻ നേടിയാൽ അതുതന്നെ നമുക്കും സംതൃപ്തി.'

'ഫലേന പരിചീയതേ! പതിനഞ്ചു ദിവസത്തിനുള്ളിൽ ഗോയങ്ക എന്ന മനുഷ്യൻ എന്നെ വീണ്ടും കൂട്ടിക്കൊണ്ടുചെല്ലാൻ നിങ്ങളെ ബുദ്ധിമുട്ടിച്ചെങ്കിൽ എനിക്കു പട്ടിയെന്നു പേരിട്ടോളൂ.' ഇതും പറഞ്ഞ് അവൾ സോഫയിൽ നിന്ന് എഴുന്നേററു.

ഇതിനു ശേഷം വലിയ ഒരു ഗ്ലാസ്സ നിറയെ ഇളനീർവെള്ളം കുടിച്ചു മിസിസ് ഗാംഗുലി. അവൾ പറഞ്ഞു: 'നിങ്ങൾക്കു തരാൻ കഴിയാതെ പോയി. രണ്ടുണ്ടായിരുന്നു ഇളനീർ. ഇതു് ഞങ്ങളുടെ നിലയിൽ ഔഷധം പോലെയാണ്! ദേഹസൂരക്ഷയ്ക്കു് പ്രവർത്തിക്കു പോകുംമുമ്പു് ഇതു കുടിച്ചിട്ടിറങ്ങുന്നു.'

പക്ഷെ, പുറപ്പെടാറായപ്പോൾ, കുഴപ്പം. മിസിസ് ഗാംഗുലിയുടെ ഭർത്താവു് വന്നെത്തി. ഓഫീസിൽനിന്നു പോന്ന സമയം വഴിക്കെവിടെയോ ഷാപ്പിൽ കയറി കുടിച്ചിരിക്കുന്നു. വായിൽ നിന്നു മണം വീശുന്നു.

'എവിടെക്കാണുയാത്ര?' വലിയ വൈരാഗ്യത്തോടെയുള്ള ചോദ്യം.

മിസിസ് ഗാംഗുലിയുടെ ചിരി എവിടെയോ പോയി മറഞ്ഞു. 'ഒരാവശ്യമായിട്ട്. വേഗം തിരിച്ചുവരും.'

അയാൾ മത്തുപിടിച്ച സ്വരത്തിൽ പറഞ്ഞു:

'നിന്നെക്കൊണ്ടു ഏറെ പണിയെടുപ്പിക്കാൻ ഞാൻ സമ്മതിക്കില്ല മല്ലിനാ! തുടരത്തുടരെ മൂന്നു ദിവസമായി പുറത്തേക്കു പോകുന്നു. നാളെ മിസ്ററർ അഗർവാൽ നിന്നെ കൂട്ടിക്കൊണ്ടു പോകാൻ വീണ്ടും വരും.'

മിസിസ് ഗാംഗുലി ഭർത്താവിനെ സമാധാനിപ്പിക്കാൻ ശ്രമിച്ചു. എന്നാൽ അയാൾക്കു വീര്യം കൂടി. 'എന്താണു ധരിച്ചുവെച്ചിരിക്കുന്നതു ചേട്ടകൾ. പണം തരുന്നുവെന്നുവച്ച് അതിക്രമം തുടങ്ങുകയോ നിന്നോട്? ഇന്നലെ രാത്രി ഒന്നരമണിയായില്ലേ നീ മടങ്ങിയപ്പോൾ? ഞാൻ നിൻെറ ഭർത്താവ്, ഞാൻ കൽപ്പിക്കുന്നു, ഇന്നു നീ വിശ്രമിക്കണം.'

വ്യശം കെട്ട മിസിസ് ഗാംഗുലി വീണ്ടും ഭർത്താവിനെ സംഗതി ധരിപ്പിക്കാൻ ശ്രമിച്ചു. 'ഇവർക്കു വാക്കു കൊടുത്തുപോയി. ഇവർ വല്ലാത്ത എടങ്ങേറിലാവും.'

ചുകന്ന കണ്ണുകൾ ഒരിക്കൽ സോമൻേറയും പിന്നെ നടവരൻേറയും നേരെ തിരിച്ച് പല്ലിറുമ്പിക്കൊണ്ട് അയാൾ ഭാര്യയോട് പറഞ്ഞു:

'ഞാൻ ഫോറിൻ വിസ്കി വിട്ട് നാടൻമദ്യമാണ കുടിക്കുന്നത് മലിനാ. നീ പതിവായി ഇത്രയൊക്കെ പണം സമ്പാദിച്ചുകൊണ്ടുവരേണ്ട കാര്യമില്ല.'

ഗത്യന്തരമില്ലാതെ മിസിസ് ഗാംഗുലി അത്യന്തം ലജ്ജയോടെ വാതിൽക്കലോളം പിൻതുടർന്നുചെന്നു. അവർ മാപ്പിനപേക്ഷിച്ചുകൊണ്ട് പറഞ്ഞു: 'എന്നെ തെററിദ്ധരിക്കാതിരിക്കണം. അദ്ദേഹത്തിൻെറ തലയ്ക്കു ഹാലുപിടിച്ചാൽ പിന്നെ വിടില്ല: ഈ സമയം നിങ്ങളുടെ കൂടെ ഇറങ്ങിത്തിരിച്ചാൽ തിരിച്ചു വരുന്ന സമയം വീട്ടിലുള്ളതാകെ തച്ചു ചതച്ചു ചിതറിയിട്ടിരിക്കുന്നതു കാണാം. എന്തൊരു സൊല്ലയെന്നു നോക്കൂ. ഇതെല്ലാം വിളിച്ചു പറയാൻ തുടങ്ങിയാൽ എനിക്കെത്ര വലിയ ഹാനിയാണ സംഭവിക്കുക എന്നോർത്തു നോക്കൂ.'

സോമൻ സതംഭിച്ചുപോയി. അറിഞ്ഞുകൊണ്ടുതന്നെ ഭർത്താവ് പത്നിയെ ഈ വിധം ബിസിനസിനിറക്കി വിടുന്നു. ഇനി സോമനാഥ്, നിങ്ങളെവിടേക്കു പോകും? ഏതോ ഒരു ഇരുണ്ടഗ്ഗുഹയിൽ നിന്നു മറെറാരു സോമനാഥൻ വിളിച്ചു ചോദിക്കുകയാണ് കാതര സ്വരത്തിൽ.

എന്നാൽ ഈ ആർത്ത സ്വരത്തിൽ സോമൻ ചാഞ്ചാടിപ്പോവില്ല. നല്ലവനായി ജീവിക്കുവാൻ കൊതിച്ചിരുന്ന സോമനെ ഈ സമൂഹം തിരിഞ്ഞു നോക്കിയില്ല. ഇനി അയാൾ അരണ്യത്തിൻെറ നിയമം അനുസരിച്ചു തന്നെ നടക്കാൻ ഭാവം.

നടവർ മിത്രയുടെ പരിചയസമ്പന്നമായ മസ്തിഷ്ക്കത്തിൽ ഈ സമയം പലതരം ചിന്തകളാണുണർന്നതു്. കഴുത്തിലെ വിയർപ്പു തുടച്ചിട്ടു പറഞ്ഞു. 'ഇതുകൊണ്ടുതന്നെയാണ് ബംഗാളികൾ നേരെയാവാത്തതു് ലക്ഷണംകെട്ട ഗാംഗുലി വീട്ടിലേക്ക് മടങ്ങാൻ വേറെ നേരമൊന്നും കണ്ടില്ല. എന്തൊരു പത്നീ പ്രേമമാണ് പ്രദർശിപ്പിച്ചതു്! നിനക്കു റെസ്ററു വേണം! നിന്നെ പോകാൻ അനുവദിക്കില്ല!! പത്നി

യോ എന്തൊരു സതി, സാധ്വീ!! പതിദേവൻെറ ആദേശം നിരാകരിക്കയില്ല!!'

കാര്യാരംഭത്തിൽ തന്നെ ശകുനപ്പിഴ പററിയതിലാണു് സോമനുള്ള ആധിമുഴുവൻ. ഇനിയെന്തു സംഭവിക്കും.

നടവർ ബാബു പറഞ്ഞു: "നടക്കും നടക്കും അനങ്ങാതെ നിന്നാൽ പററില്ല സമയം കഷ്ടി! മിസ്ററർ ഗോയങ്കയുടെ മുമ്പിൽ മാനം സംരക്ഷിക്കതന്നെ വേണം."

വുഡ്സ്ട്രീററിലെത്തി നടവർ മിത്ര.

പുതിയ ഒരു ക്ലററൻ കെട്ടിടത്തിൻെറ ആട്ടോമാററിക് ലിഫ്ററിൽ കയറി ബട്ടണമർത്തി അയാശം. 'മിസിസ് ചക്രവർത്തിയെ ഒന്നു കാണാം. നിങ്ങരം നേർവഴിക്കാരൻ. മറെറാരിടത്തു സപ്പൈയാകാഞ്ഞു ഇങ്ങോട്ടു പോന്നതാണെന്നു പൊട്ടിച്ചേക്കല്ലേ ട്ടൊ!' സോമനെ നടവർ മുന്നറിയിപ്പു നൽകി.

അഞ്ചാം നിലയിൽ തെക്കുഭാഗത്തുള്ള ഫ്ളാററിൻെറ വാതിൽക്കൽ വളരെ നേരം കിളിംഗ്ബെൽ അമർത്തിയതിൽ പിന്നെ മിസിസ് ചക്രവർത്തിയുടെ വാതിൽ തുറന്നു. ഒരു തെന്നാട്ടുകാരൻ ഭൃത്യൻ കുറെ നിമിഷങ്ങളോളം അതിഥികളെ മിഴിച്ചുനോക്കിനിന്നു. പിന്നെ യാതൊന്നും പറയാതെ അകത്തേക്കു പോയി. നടവർ തന്നോടായിത്തന്നെ പറഞ്ഞു: 'മിസിസ് ചക്രവർത്തിയുടെ ഫ്ളാററ് ഉറങ്ങിക്കിടക്കുകയാണു്.'

അപ്പോഴേക്കു് പ്രൗഢയെങ്കിലും സുദർശനയായ മിസിസ് ചക്രവർത്തി തലവഴി സാരിയുടുപ്പിട്ടുകൊണ്ടു് വാതിൽക്കൽ വന്നു നിന്നു. നടവർ ബാബുവിനെ കണ്ടയുടൻ തിരിച്ചറിഞ്ഞു. വാടിയ മുഖത്തോടെ മിസിസ് ചക്രവർത്തി പറഞ്ഞു: 'നിങ്ങരം കേട്ടില്ലേ? എൻെറ തല പൊളിഞ്ഞു. മക്കളെ പൊലീസ് പിടിച്ചു കൊണ്ടു പോയി.'

ഹാർദമായ സഹതാപം പ്രകടിപ്പിച്ചു നടവർ.

മിസിസ് ചക്രവർത്തി പറഞ്ഞു: വേറെ 'ഇടമൊന്നും കണ്ടില്ലായിരിക്കും. ഒരു പൊലീസ് ഓഫീസർ റിട്ടയറായ ശേഷം അടുത്തുള്ള ഫ്ളാററു വാങ്ങി. ആ മനുഷ്യനാണു്

ഇച്ചതി ചെയ്യതെന്നു തോന്നുന്നു. മാനമായി പണിയെടുത്തു കഴിയുന്ന പെൺകുട്ടികൾ.'

നടവർ മിത്ര അഗാധമായ സഹതാപം പ്രദർശിപ്പിച്ചു. ചക്രവർത്തി കരുണ ഗൽഗദ സ്വരത്തിൽ പറഞ്ഞു: 'ബംഗാളി പൊലീസ് ബംഗാളികളുടെ രക്തം കുടിക്കുന്നു. മാന്യമായ ചുററുപാടിൽ ഏഴെട്ടു പെൺകുട്ടികളെ എന്റെ ഈ ഫ്ളാററിൽ പ്രൊവൈഡ് ചെയ്യിരുന്നു. ഏതാനും കോളേജ് സ്റ്റുഡൻസിനും ചാൻസ് നൽകി. ആഴ്ചയിൽ ഒന്നു രണ്ടു ദിവസം ഉച്ചയ്ക്കു ഏതാനും മണിക്കൂർ സൽഭാവത്തോടെ പണിയെടുത്തു പെൺകുട്ടികൾ നല്ല ഒരു തുക ഉണ്ടാക്കിയിരുന്നു. പക്ഷെ പിന്നെയുള്ളവർക്കു സഹിച്ചില്ല.'

'ഗവൺമെൻറ്, പൊലീസ് എന്നിവരുടെയൊക്കെ കാര്യം പറയാതിരിക്കയാണ് നല്ലതു്.' നടവർ ബാബു സാന്ത്വനിപ്പിച്ചു.

ഒന്നും മിണ്ടാതെ നിന്നിട്ട് മിസിസ് ചക്രവർത്തി പറഞ്ഞു: 'പുതിയ ഒരു ഫ്ളാററിനു് വളരെ ശ്രമിച്ചു നോക്കി നടവർ ബാബു! കൽക്കത്തയിൽ വീട്ടുവാടകയുടെ ഒരു പോക്ക്! വലിയവർ താമസിക്കുന്ന ഇടങ്ങളിൽ മാസം ആയിരത്തി അഞ്ഞൂറു റുപ്പികയിൽ കുറഞ്ഞ വാടകയ്ക്കു സ്ഥലം നോക്കണ്ട. ഞാൻ കട്ടോ കവർന്നോ എണ്ണൂറുവരെ കൊടുക്കാൻ തയ്യാറാണ്.'

ഒരു ഫ്ളാററന്വേഷിക്കാൻ നടവർ ബാബുവിനെ മിസിസ് ചക്രവർത്തി ഏല്പിച്ചു. യാത്രയായ സമയം പറഞ്ഞു: 'വീണ്ടും ഒക്കെയൊന്നു നേരെയാവട്ടെ. എന്നിട്ട് ഒരു ദിവസം വരൂ.'

ധാരാളമായി. പിറന്നാളിൽ നാം ഇതിലേറെ എന്തനുഭവമാണ് വേണ്ടതു്? സോമൻ ഇത്തവണ തിരിച്ചുപോകാൻ തയ്യാറായി. എന്നാൽ നടവർ മിത്തിർ ഇപ്പോൾ ഡെസ്പെറേററ് ആയിരിക്കയാണ്. താൻ സോമന്റെ മുമ്പിൽ ചെറുതായിരിക്കുന്നു എന്നൊരു ധാരണ അയാളെ ശല്യപ്പെടുത്തി. പാർക്ക് സ്ട്രീററിലേക്കു പോകുന്നതിൻ മദ്ധ്യേ നടവർ പറഞ്ഞു: ''കൽക്കത്തയെന്ന ഈ മഹാനഗരത്തിനു് നിങ്ങളുടെയൊക്കെ കൃപ കാരണം പെൺകുട്ടികൾക്കു് യാതൊരു

പഞ്ഞവുമില്ല. മിസ് സൈമണിന്റെ അവിടെ ചെന്നാൽ ഇപ്പോൾ തന്നെ കാട്ടിത്തരും അരഡസൻ പെൺകിടാങ്ങളെ. എന്നാൽ ആ വക തുറവില്ലാത്തവരായ ശരീരവും പരിചയവുമൊക്കെയുള്ളവർക്ക് സല്ക്കരിച്ചുകൂടാ. എങ്കിലും ഞാൻ വിടാൻ ഭാവമില്ല. എന്റെ പേർ നടവർ മിത്തിർ. കരേംഗേ യാ മരേംഗേ;''

മിസിസ് വിശ്വാസിന്റെ ഫ്ളാററിൽ ഹാജരായി നടവർ ബാബു. രമ പിന്നെ സുമ ഈ രണ്ട സ്വന്തം മക്കളെയും അവർ ബിസിനസിനിറക്കിയിരിക്കയാണെന്നു കേട്ടപ്പോൾ സോമന് ഇനി അവിശ്വസിക്കാൻ കാരണ മൊന്നുമുണ്ടായിരുന്നില്ല.

# 21

മിസിസ് വിശ്വാസിന്റെ ഫ്ളാറ്റിലേക്കുള്ള കോണി കയറിയപ്പോഴും ഇടയ്ക്കുവെച്ച് നടവർ പറയുകയുണ്ടായി: 'പെൺകുട്ടികളെ സംബന്ധിച്ച സെന്റിമെന്റും മറ്റും ബംഗാളി നോവലുകളിലും നാടകങ്ങളിലും മാത്രമേ കാണു. ശരിയായ ഫീൽഡിൽ ഒന്നും കാണാൻ കിട്ടില്ല. പണം കൊടുത്ത് അമ്മയുടെയരികിൽ നിന്നു മകളെ, സഹോദരന്റെ പക്കൽ നിന്നു സഹോദരിയെ, ഭർത്താവിന്റെ അടുക്കൽ നിന്നു പത്നിയെ, അച്ഛന്റെ അരികിൽ നിന്ന് പുത്രിയെ. എത്രയോ തവണ ഞാൻ കൂട്ടിക്കൊണ്ടു പോയിരിക്കുന്നു. പണത്തിന്റെ തുകയെപ്പറ്റിയല്ലാതെ അവർക്കാർക്കും യാതൊരുദ്വേഗവും കണ്ടിട്ടില്ല. കഴിഞ്ഞ പത്തുവർഷമായി ബംഗാളികൾ വളരെയധികം പ്രാക്ടിക്കലായിത്തീർന്നിട്ടുണ്ട്. ഇതേയുള്ളു ഈ വംശസമൂഹത്തെ സംബന്ധിച്ചിടത്തോളം ആശാവഹമായ കാര്യം.'

നടവർ അമായികമായ ചിരിയോടെ മിസിസ് വിശ്വാസിനോടു പറഞ്ഞു. 'വളരെ നാൾ ഇങ്ങോട്ടൊന്നും വരാൻ കഴിഞ്ഞില്ല. ഞാൻ കൽക്കത്തയിൽ നിന്നു പുറത്തേയ്ക്ക് പോയിരിക്കയായിരുന്നു. വിശേഷമെന്തൊക്കെ?'

നാലുപേരുടെ ആശീർവാദം കൊണ്ട് കാര്യങ്ങളൊക്കെ നടന്നുപോകുന്നുവെന്ന് മിസിസ് വിശ്വാസ് അറിയിച്ചു. പഴയ ഫ്ളാറ്റ് പുതിയ മട്ടിലാക്കിയെടുക്കുന്നതിന് ടെൻ തൗസൻഡ് ചിലവായി. ഇതിൽ ഭേദം പുതിയ ഫ്ളാറ്റ് വാടകയ്ക്കെടുക്കുകയായിരുന്നു. എന്നാൽ ഈ സ്ഥലം ദില്ലി, ബോംബെ, മദ്രാസ് മുതലായ ദിക്കുകളിൽ നിന്നു വരുന്നവർക്ക് പരിചയമായികഴിഞ്ഞു. കൽക്കത്തയിൽ ടൂറിനു വന്നാൽ ഇവിടെയും വരാതെ പോവില്ല. മേൽവിലാസം മാറ്റിയാൽ തുടക്കത്തിൽ ബിസിനസ് കമ്മിയാവും.

തിളങ്ങുന്ന ഹാളിലേക്കു നോക്കി നടവർ പ്രസന്നത-
പ്രകടിപ്പിച്ചു; 'തികച്ചും ഒരു ഇന്ദ്രപുരി ചമഞ്ഞിരിക്കുന്നുവ-
ല്ലോ!' നടവർ പ്രശംസിച്ചു. 'നാലും അഞ്ചും ചെറു ചേംബ-
റുകൾ ആക്കിയിരിക്കയാണെന്നു തോന്നുന്നു.'

''സ്ഥലം വർധിച്ചിട്ടില്ല, എന്നാൽ ചിലപ്പോൾ അതി-
ഥികൾ വർധിക്കുന്നു. അതുകൊണ്ടു് 'ഉള്ളതുകൊണ്ടു ഓണം
പോലെ'' ചുണ്ടു മലർത്തിക്കൊണ്ടു് മിസിസ് വിശ്വാസ്
പറഞ്ഞു: 'സാധനങ്ങളുടെ വില! എന്നാലും ഓരോ ചേംബ-
റിലും ഡെൺലപ്പില്ലോ ബെഡ്—പേരെടുത്ത പല മാന്യന്മാ-
രും പകൽ മുഴുവൻ അധ്വാനിച്ചു് നടു നിവർത്താൻ ഇവിടെ
യെഴുന്നള്ളുന്നു. അവർക്കു് ബുദ്ധിമുട്ടുണ്ടാകാതെ നോക്കേണ്ട
ഭാരം ഉണ്ടല്ലോ. ഭഗവാൻ കനിഞ്ഞൊന്നു പ്രസാദിക്കയാ-
ണെങ്കിൽ അടുത്തമാസം രണ്ടു ചേംബറിലെങ്കിലും എയർകൂ-
ളർ സ്ഥാപിക്കും.'

'ആരെയാണു വേണ്ടതു്? രുമുവിനെയോ ത്സുമുവിനെ-
യോ?' മിസിസ് വിശ്വാസ് ചോദിച്ചു. പിന്നെ ശാന്തഭാ-
വത്തോടെ പറഞ്ഞു: 'ത്സുമു കസ്റ്റമറുടെ അടുക്കലാണു്. കുറ-
ച്ചിരിക്കു ഇപ്പോൾ ഫ്രീയാവും.'

നടവർ വാച്ചിലേക്കു നോക്കി. മിസിസ് വിശ്വാസ്
ചെറു ചിരിയോടെ പറഞ്ഞു: 'ത്സുമു നിങ്ങളോടു് വളരെയധി-
കം പ്രസാദിച്ചിരിക്കുന്നു. അന്നു് ഗ്രേറ്റു് ഇൻഡ്യൻ ഹോട്ട-
ലിൽ ഒരു ജാപ്പനീസ് ഗസ്റ്റിനെ നൽകിയില്ലേ?—എന്തൊരു
പൊന്നു പോലത്തെ ഒരു മനുഷ്യനായിരുന്നുവെന്നോ! ത്സുമു-
വിന്നു് ഒരു ഡിജിടൽ ടൈംപീസ് അയാൾ സമ്മാനം നൽ-
കി. ഇവിടെ കിട്ടാത്ത ജാതി. ത്സുമുവും ചില്ലറ സൂത്രക്കാരി-
യോ? തനിക്കൊരനുജനുണ്ടെന്നു പറഞ്ഞു സായ്പിന്റെ കീ-
ശയിൽ നിന്നു് വിലപിടിച്ച ഒരു ഫൗണ്ടൻ പെന്നും കയ്യി-
ലെടുത്തു. എന്നാലോ, സായ്പ്പ് മുഴുവൻ കൂലിയും ത്സുമുവി-
ന്നു കൊടുത്തു. അര പൈ പോലും പിടിച്ചുവെച്ചില്ല.'

• 'ഭീവതിയുടെ പെൺമക്കൾ മാണിക്യക്കല്ലുകളല്ലേ? ജാ-
പ്പനീസ് സായ്പ്പിനെ പ്രസാദിപ്പിച്ചു. അതിനു കിട്ടിയ
ഉപഹാരങ്ങൾ—'

മിസിസ് വിശ്വാസ് മുഖം ചുളിപ്പിച്ചു 'പലതരയുമുണ്ട് പ്രസാദിപ്പിക്കുന്ന അവരം, എന്നാൽ ആരുമില്ല കയ്യയച്ചു വല്ലതും സംഭാവനചെയ്യാൻ രുമുവിന്റെ സ്ഥിതിനോക്കൂ.'

'ഭവതിയുടെ മൂത്തമകളല്ലേ? എന്തുപറ്റി ആ കുട്ടിക്ക്?' നടവർ ഉദ്വേഗം പ്രകടിപ്പിച്ചു.

'ഒന്നും പറയണ്ട. നിങ്ങളുടെ മിസ്റ്റർ കേഡിയയില്ലേ കേഡിയാ? ഒന്നാന്തരം ചെകുത്താനാണവൻ. രുമുവിനെ ഹോങ്കോങ്ങിലേക്ക് ടൂറിനു കൊണ്ടുപോകാമെന്നു പറഞ്ഞു പ്രലോഭിപ്പിച്ചു. പലതവണ വന്നു ഇവിടെ രുമുവിന്റെയും തസുമുവിന്റെയും അടുക്കൽ ഏതാനും മണിക്കൂർ ഇരുന്നിട്ടുപോയി. അതിനുശേഷമാണ് രുമുവിനോട് അടുപ്പം കൂടിയത്. ഒരു തവണ ഒമ്പതിന്റെ ഷോവിനു രുമുവിനെ സിനിമ കാട്ടിക്കൊണ്ടുവന്നു. എന്നെക്കണ്ടാൽ അലിഞ്ഞുതുടങ്ങും. അവന്റെ തലയോട്ടിൽ ഇത്ര വലിയ ദുഷ്ടത കുടികൊള്ളുന്നുണ്ടെന്നു ആരോർത്തു? അവൻ എന്നോടു പറഞ്ഞു: 'ബിസിനസ് പ്രമാണിച്ച് ഹോങ്കോങ്ങിലേക്കു പോകുന്നു. രുമുവിനെ രണ്ടാഴ്ചത്തേക്ക് വിട്ടുതരൂ. മകൾക്ക് വരുമാനത്തിനും വഴിയായി, ഒരു ഫോറിൻ ടൂറുമായി. ആയിരം ക. യ്ക്ക് ഒത്തുതീർപ്പായി. അവിടത്തെ സകല ചെലവും പ്ലെയ്ൻ വാടക; ഹോട്ടൽ ചിലവ് ഒക്കെ അവന്റെ വക. ഞാൻ ഒന്നുമറിയാത്തവരം, എന്റെ രുമു അതിലും കശ. ആ പാവമുണ്ടോ ഈ ഏഭ്യന്റെ കുന്നത്തമറിയുന്നു? വിദേശത്തേക്കു പോകാനുള്ള മോഹം കാരണം ഇരുത്തം വരാത്ത കുട്ടി കിടന്നു പിടച്ചുതുടങ്ങി. പണി നിർത്തിവെച്ചു. പാസ്പോർട്ടിനോട്ടം. എന്തിനു പൊളി പറഞ്ഞുവരുത്തുന്നു? കേഡിയയുടെ ട്രാവൽ ഏജന്റ് പാസ്പോർട്ടിനു സഹായിച്ചു. ഞാനെന്തുവിചാരിച്ചുപോയെന്നോ? അറിവും പരിചയവുമുള്ള ഒരു യുവാവിനോടൊപ്പം വിദേശസഞ്ചാരത്തിനൊരു സൗകര്യം കിട്ടിയ സ്ഥിതിക്ക് മകളുടെ മോഹം സാധിക്കട്ടെ. ഏതാനും നാൾ എന്റെ ബിസിനസിനു തടസ്സം നേരിടുമായിരിക്കും. ആവട്ടെ സാരമില്ല—'

'എന്തൊക്കെയായാലും അമ്മയല്ലേ?' കഷണ്ടിയിൽ കയ്യോടിച്ചുകൊണ്ട് നടവർ പറഞ്ഞു.

നാടകീയ മട്ടിൽ കണ്ണുകൾ നിറച്ചുകൊണ്ട് മിസിസ് വിശ്വാസ് പറഞ്ഞു: 'പെൺകുട്ടിയെ എന്റെ കൺവെട്ടത്തുനിന്ന് അകററി അവൻ ചെയ്ത അതിക്രമങ്ങൾ—പാവത്തിന് ഒന്നും ബാക്കിവെച്ചില്ല.'

'കേദിയാ പേരെടുത്ത ഒരു ചെകുത്താനാണ്.' നടവർ അറിയിച്ചു.

'ചെകുത്താനെന്നുവച്ചാൽ തനി ചെകുത്താൻ. മകൾ പറയുന്നതു കേട്ടാൽ നിങ്ങൾക്ക കണ്ണിൽ നിന്നുവെള്ളം പൊട്ടും. എന്നെ പറഞ്ഞു ധരിപ്പിച്ചിരുന്നത് കേദിയയുടെ ഒപ്പമങ്ങനെ നടക്കമെന്നായിരുന്നു. ഞാൻ വിചാരിച്ചു രണ്ടുപേരും ഭാര്യാഭർത്താക്കന്മാരെ പോലെയാണ് നടക്കുകയെന്ന്? അതല്ല ഉണ്ടായത്. ഹോട്ടലിൽ പാർപ്പിച്ച് ബന്ധുക്കൾക്കും ചങ്ങാതികൾക്കും മററും സൽക്കരിച്ച് മഹാനാശം വരുത്തിവെച്ചു. വലിയ വലിയ തുക സ്വന്തം കീശയിൽ നിറച്ച് പാവം കുട്ടിയെ അരേരശ്ശേ മണിക്കൂറിന് വാടകയ്ക്കു കൊടുത്തുകൊണ്ടിരുന്നു. ഓടിപ്പോരാൻ അവൾ ഒരു വഴിയും കണ്ടില്ല. ഭാഗ്യത്തിന് റിട്ടേൺ ടിക്കററ് കയ്യിലുണ്ടായിരുന്നു.'

ഒന്നു വിരമിച്ചിട്ട് മിസിസ് വിശ്വാസ് തുടർന്നു: 'നിങ്ങൾ, കേട്ടാൽ അന്തംവിട്ടു നിന്നു പോവും. സ്വന്തം പണിയെടുത്ത അര പൈസ പോലും അവൾക്ക നൽകിയില്ല. മറിച്ച് പറഞ്ഞതെന്താണെന്നോ? ഫോറിനിൽ സഞ്ചരിക്കാറായില്ലേ നിനക്ക് എന്ന്''

'എവിടെ രൂമ?' നടവർ ചോദിച്ചു.

'ഡോക്ടരുടെയടുക്കൽ പോയിരിക്കുന്നു. കണ്ടാൽ നിങ്ങൾ ആളെ തിരിച്ചറിയില്ല. ആ മട്ടിലായി ദേഹം.'

'എനിക്കെത്ര വലിയ നഷ്ടമാണു പററിയതെന്നു നോക്കൂ. ഈ നിലയിൽ പണിയേൽപ്പിച്ച് മകളെ കൊല്ലാൻ കഴിയുമോ! ഭാഗ്യത്തിന് പകരം ഒരു പെൺകുട്ടിയെ കിട്ടി—ലീലാ സാംതാനി. രാവിലത്തെ നേരം ഒരു സ്കൂളിൽ പഠിക്കുന്നു. ഇപ്പോൾ അടുത്ത മുറിയിൽ കസ്റ്റമറുടെ കൂടെയുണ്ട്.'

മിസിസ് വിശ്വാസിന്റെ വർത്തമാനം അവസാനിച്ചതിനോടൊപ്പം തന്നെ ലീല ചേംബറിൽ നിന്നു പുറത്തുവന്നു.

പിറകിൽ പതിനെട്ട പത്തൊമ്പതു് വയസ്സുള്ള ഒരു യുവാവ്. വിദ്യാർഥിയാവണം. കയ്യിൽ പുസ്തകങ്ങളുണ്ട്. മിഷനറി കോളേജിൻെറ മേൽവിലാസമുള്ള ഒരു നോട്ടുബുക്ക് കൂട്ടത്തിൽ കാണാം. ലീല പറഞ്ഞു: 'മിസ്റ്റർ പോദ്ദാർ ഒരു ഡെയ്റ്റു കൂടി ആവശ്യപ്പെടുന്നു.' ബാഗിൽ നിന്നു് കണ്ണടയെടുത്തു ഡയറി തുറന്നു കൊണ്ടു് മിസിസ് വിശ്വാസ് പറഞ്ഞു: 'ഇററ് എസ് എ പ്ലെഷർ! എന്നാണു വരിക—പറഞ്ഞോളൂ'. തീയതിയും സമയവും തീരുമാനിച്ചു് അതു ഡയറിയിൽ കുറിച്ചിട്ടശേഷം അവരു പറഞ്ഞു: 'കൃത്യസമയത്തിനെത്തണം. അന്നു ജാ. ഇല്ലെങ്കിൽ ഞങ്ങളുടെ പ്രോഗ്രാം അപ്സെററാവും.'

പോദാർ പോയശേഷം മിസിസ് വിശ്വാസ് വീണ്ടും ഡയറി നോക്കി പറഞ്ഞു: 'ലീലേ. നീ കുറച്ചു കാപ്പി കുടിച്ചു വിശ്രമിച്ചോളൂ. അബ്ദുള്ളിനോടു് പറഞ്ഞു് നിൻെറ ചേംബറിലെ കിടക്ക വിരി മാററി വിരിക്കാനും ഏർപ്പാടുചെയ്യു. ഇരുപത്തിയഞ്ചു മിനിട്ടു കഴിഞ്ഞാൽ മിസ്ററർ നാഗരാജൻ വരും. അയാൾക്കു അധികം നിക്കാനിടമില്ല. ഇവിടന്നു നേരെ എയർ പോർട്ടിലേക്കാണു പോകേണ്ടതു്.'

ലീല അകത്തേക്കു പോയിക്കഴിഞ്ഞപ്പോൾ മിസിസ് ചക്രവർത്തി പറഞ്ഞു: 'പൈസ വാങ്ങുന്നു ശരിതന്നെ—പക്ഷെ ഒപ്പം സർവീസും നൽകുന്നു. ഓരോ കസ്റ്റമർക്കും ഇവിടെ ഫ്രഷ് ബെഡ്ഷീററും ടവലും ഏർപ്പാടു ചെയ്തിരിക്കുന്നു. അററാച്ഡ് ബാത്റൂം, പുത്തൻ സോപ്പ്, ഓരോ ചേംബറിലും ടാൽക്കം പൗഡർ, ലോഷൻ, യുഡികൊളോൺ, ഡെട്ടോൾ ഇഷ്ടം പോലെ കാപ്പി ശാപ്പിടാം. ഒററ പൈസ ജാസ്തി ഈടാക്കില്ല.'

നടവർ മിത്തിർ വാച്ചിലേക്കു നോക്കുന്നതു കണ്ടു് മിസിസ് വിശ്വാസ് പറഞ്ഞു: 'ത്സുമുവിനു് ഇനിയും പുറത്തേക്കു വരാറായില്ലേ? നോക്കട്ടെ ഇടയിൽക്കൂടെ, നിൽക്കൂ. ഇതാണ് വരുംകളുള്ള ദോഷം. കസ്റ്റമറെ വേഗം തൃപ്തിപ്പെടുത്തി പറഞ്ഞയയ്ക്കാൻ നോക്കില്ല. എല്ലാവരും ജപ്പാൻ സായ്പാണെന്നാണു് വിചാരം. ഏറെ നേരം രസിപ്പിച്ചു നിർത്തിയാൽ എത്തുമാലയണിയിക്കുമെന്നാണു് മനോരാജ്യം. ഇക്കാര്യത്തിൽ ലീല മെച്ചമാണു്. പുതിയതായി ഈ ലൈനിലേക്കു് കടന്ന

ർളാണെങ്കിലും ബാലപാഠം ഒക്കെ പഠിച്ചുകഴിഞ്ഞു. പോരാർ-ഒരു മണിക്കൂറിനാണ് ബുക്ക ചെയ്തിരുന്നത്. ഇരുപതു് മി നിട്ടുകൊണ്ടു് സംതൃപ്തി നേടി സ്ഥലം വിട്ടു. എന്നാലോ, ലീലക്കെത്രയോ മുമ്പു് കസ്റ്റമറോടൊപ്പം അകത്തു കടന്നു വാതിലടച്ചതാണു് സുമ—'

പഴതിൽ കൂടെ മകളുടെ ലേറസ്റ്റ് നില നോക്കി. ആടി യിളകി മിസിസ് വിശ്വാസ് തിരിച്ചുവന്നു: 'ഇനിയേറെ താമസമില്ല. മുന്നറിയിപ്പു നൽകിയിട്ടു പോന്നു. നിങ്ങളുടെ യൊക്കെ കൃപാകടാക്ഷം കൊണ്ടു് സുമുവിന്റെ ദേഹം തെളി ഞ്ഞുനിൽക്കുന്നു. കാണുന്നവർക്കു് സംതൃപ്തി നൽകുന്നു. ടോ ക്കിയോവിൽ നിന്നു് നിങ്ങളുടെ ജാപ്പാനി സായ്പ് ഒരു സു ഹൃത്തിനെ അയച്ചിരുന്നു. അയാരം ഹോട്ടലിൽ പെട്ടിയും പ്രമാ ണവും ഒക്കെ വെച്ചു് അന്വേഷിച്ചിവിടെയെത്തി. ഒന്നാന്തരം ചിത്രങ്ങരം എടുത്തു. അയാരംക്കു നന്നേ മോഹമുണ്ടായിരുന്നു തുണിയെല്ലാം നീക്കി ഒരു കളർചിത്രം എടുക്കണമെന്നു്. അ ഞ്ഞൂറു ക ഫീസു തരാൻ ഒരുക്കമായിരുന്നു. ഞാൻ സമ്മതി ച്ചില്ല.'

നടവർ ഈ സന്ദർഭം കൈവിട്ടില്ല. അയാരം പറഞ്ഞു: 'എന്റെ ഈ ഫ്രൻഡിനെ സുമുവിനു പരിചയപ്പെടുത്തിക്കൊ ടുക്കാമായിരുന്നു. അവളെ ഒന്നുരണ്ടു മണിക്കൂറു നേരത്തേക്കു് ഗ്രേററ് ഇന്ത്യനിൽ കൂട്ടിക്കൊണ്ടു പോകാൻ വിചാരിക്കുന്നു.'

മിസിസ് വിശ്വാസ് മുഖം കോട്ടി. പിന്നെ സോമനോ ടു പറഞ്ഞു: 'ഹോട്ടലിലേക്കെന്തിനു് മോനേ! ഇവിടെത്തന്നെ കൂടാമല്ലോ. മിസ്റ്റർ ജായസ്‌വാൽ പോയാൽ സുമു ഫ്രീയാ വും. ഞങ്ങളുടെ ചേംബർ വാടക ഹോട്ടലിൽ പകുതിയെ വരൂ.'

ഉറക്കെ ചിരിച്ചുപോയി നടവർ. 'ഇയാളല്ലാ ഇയാളുടെ ഒരു പാർട്ടി.'

മിസിസ് വിശ്വാസ് പറഞ്ഞു: 'അയാളെയും ഇവിടേ ക്കു കൂട്ടിക്കൊണ്ടുവരൂ. ഞങ്ങരംക്കു് ആളുകരം കുറവാണു്. പെൺകുട്ടികളെ പുറത്തേക്കു വിടാൻ തുടങ്ങിയാൽ വേണ്ടാതെ സമയം നഷ്ടപ്പെടും. അതുമല്ല, ഇപ്പോരം പണിത്തിരക്കു്

തന്നെയുള്ള സീസൺ. ഹോൾനൈററ് ബുക്കിങ്ങിനായി ആൾക്കാർ വന്നു കാലുപിടിക്കുന്നു.'

നടവരനും കാലുപിടിച്ചുനോക്കി. മിസിസ് വിശ്വാസ് ഇളകിയില്ല. അവൾ പറഞ്ഞു: 'ഝുമ തയ്യാറായിരിക്കും. നിങ്ങളുടെ സായ്പിനെ പറഞ്ഞു കാര്യം ധരിപ്പിച്ച് ഇവിടേക്കു കൂട്ടിക്കൊണ്ടുവരൂ. പ്രത്യേകം ശ്രദ്ധിക്കാൻ ഝുമവിനെ ഏർപ്പാടുചെയ്യാം. പോരേ! കണ്ടോളൂ, നിങ്ങളുടെ മുതലാളി എത്രയേറെ പ്രസാദിക്കുമെന്ന്. രണ്ടുപേരേയും അവരുടെ പാട്ടിനു വിട്ടിട്ട് നമുക്ക് മൂന്നുപേർക്കുംകൂടി ഇവിടെയിരുന്നു ചായകുടിച്ചു വെടിപറയാം.'

വഴിയിലേക്കിറങ്ങിയപ്പോൾ നടവർ മിത്തിർ രണ്ടു കയ്യും ചുരുട്ടിപ്പിടിച്ചിരിക്കുന്നതു് സോമൻ കണ്ടു. സോമനാഥന്റെ മുമ്പിൽ തനിക്കിളപ്പം തട്ടിയതായി അയാൾക്കു തോന്നി. എന്നാൽ സോമനു് ആ വക യാതൊരു വിചാരവുമുണ്ടായതേയില്ല. മുമ്പിൽത്തന്നെ കണ്ട മുറുക്കാൻകടയിൽനിന്നു് അയാൾ രണ്ടു് ആസ്പ്രോ വാങ്ങി വിഴുങ്ങി. കണ്ടും കൊണ്ടും അയാൾ മനസ്സിനെ തയ്യാറെടുപ്പിക്കയായിരുന്നു. പക്ഷെ, ദേഹം അതനുസരിക്കുവാൻ കൂട്ടാക്കുന്നില്ല. ഒന്നു ഛർദിച്ചെങ്കിൽ ഒരു പക്ഷെ, സുഖം തോന്നുമായിരുന്നു.

നടവർ ബാബു പറഞ്ഞു: 'നിങ്ങളുടെ തലയിലെഴുത്താണു് പൊട്ട നടവർ മിത്തിർ നിങ്ങൾക്കു തരാൻ വിചാരിച്ചിരുന്നതൊന്നും തരാൻ കഴിയുന്നില്ല. ഈ നാടിനും എന്തു പററിപ്പോയി എന്നാണു് എന്റെ ആലോചന. പെൺകുട്ടികൾക്കു് എന്തുപോലെ വർധിച്ചിരിക്കുന്നു ഡിമാൻഡു്! ആറു മാസം മുമ്പുവരെ ഈ മിസിസ് വിശ്വാസ് ഉച്ചയ്ക്കു് മകളോടൊപ്പം എന്റെ ഓഫീസ്വാതിൽക്കൽ പാടുകിടന്നിരുന്നു. പാർടികൾക്കുവേണ്ടി കാൽപിടിച്ചിരുന്നു. എത്രയോ തവണ പറഞ്ഞിട്ടുണ്ടു്—നിങ്ങൾ ഇടപാടുകാരെ മാത്രമേ പിടിച്ചുകൊണ്ടു വരുന്നുള്ളു. ഒരു ദിവസമെങ്കിലും രുമവിന്റെയോ ഝുമവിന്റെയോ കൂടെ നിൽക്കൂ. യാതൊരു ചെലവും ഇല്ല.' എന്നാൽ മിസ്റ്റർ, നടവർ മിത്തിർ ഇതിൽനിന്നെല്ലാം നൂറു ഗജം ദൂരെയേ നിൽക്കുകയുള്ളു. ഇതിന്റെ ഒക്കെ ഉള്ളിലേക്കു് കടക്കാൻ

എന്നെ കിട്ടില്ല. അങ്ങനെ ചെയ്തിരുന്നെങ്കിൽ നമ്മുടെ വിശ്വബോസിന്റെ ഗതിയായിപ്പോകുമായിരുന്നു.'

എന്തു പറഞ്ഞിട്ടും നടവർ മിത്തിർ കേരംക്കാൻ ഭാവമില്ല. പാർക്ക് സ്ട്രീററിലെ ക്വാദ്യാ വരിയിലിരുന്ന് രണ്ടുപേരും ചായകുടിച്ചു. അവിടന്നിറങ്ങി അലിബിയാബാറിനു മുമ്പിലെത്തിയപ്പോഠം ഉണ്ട് നിൽക്കുന്നു ചരൺദാസ്.

'അല്ല ചരണനല്ലേ?' നടവർ അടുക്കലേക്കു ചെന്നു.

'അതേ സാറേ!' വളരെ നാളുകഠംക്കുശേഷം നടവരനെ കണ്ടുകിട്ടിയ ചരണദാസ് പ്രസന്നത ഭാവിച്ചു.

'നിങ്ങളുടെ ബോർഡിങ്ങിലല്ലേ പൊലീസ്റൈഡ് ഉണ്ടായതു്?' നടവർ അറിയാത്ത കാര്യങ്ങളൊന്നുമില്ല.

'പൊലീസ്റൈഡ് മാത്രമോ? എന്നെ പ്രതിക്കൂട്ടിൽ കയററി!' ചരൺ ദുഃഖം പ്രകടിപ്പിച്ചു. 'ഒരു മട്ടിൽ വിട്ടു പോന്നു.'

ചരണനനു വയസ്സ് 50 കാണും. ശുഷ്കിച്ചു ഞരമ്പു പിടഞ്ഞു കിടക്കുന്ന ദേഹം. പക്ഷെ ഒററനോട്ടത്തിൽ ആഠം ശുഭഗതിയാണെന്നു കാണാം. നടവർ സോമനോടു പറഞ്ഞു: 'ഇയാഠം ഇവിടെ ഒരു ബോർഡിങ്ങിൽ വിളമ്പനായിരുന്നു. പെൺകിടാങ്ങളെ സപ്ലൈചെയ്തു് ട്ട പൈസ സമ്പാദിച്ചിരുന്നു.'

'ഇപ്പോഠം എന്തുചെയ്യുന്നു ചരൺ!' നടവർ ചോദിച്ചു:

'പണ്ടത്തെ നാളുകളൊക്കെ പോയി സാറേ! ഇപ്പോഠം ചില്ലറ ഓർഡർ സപ്ലൈചെയ്യുന്നു. ഞങ്ങളുടെ മാനേജർ സാർ കരംചാന്ദിനി ജയിൽ വിട്ടുപോന്നതിൽപ്പിന്നെ ഒരു സ്കൂഠം തുടങ്ങിയിരിക്കുന്നു. ടെലിഫോൺ ഓപ്പറേററിങ്ങ് പഠിക്കാനെന്നും പറഞ്ഞു് കുറേ പെൺകുട്ടികഠം വരുന്നു. പണ്ടത്തെ പരിചയക്കാരായ പലർക്കും വിവരം കിട്ടിയിട്ടുണ്ട്. ഒരു വിധം കഴിഞ്ഞുപോകുന്നു.'

നടവർ ചോദിച്ചു: 'അതു ശരി, അതല്ല ചരൺ. ആവശ്യത്തിനെ അപേക്ഷിച്ച് പെൺകുട്ടികളുടെ സപ്ലൈ കുറഞ്ഞു പോയിട്ടുണ്ടോ?'

'ലവലേശവുമില്ല സാറേ! ഗൃഹസ്ഥ കുടുംബങ്ങളിൽനിന്ന് ധാരാളം സ്ത്രീകഠം വരുന്നുണ്ട്. അവർക്കു സ്ഥലംകൊടു

ക്കാനാണ് ബുദ്ധിമുട്ട് മുഴുവൻ. ഇങ്ങനെയുള്ള ഇടങ്ങളിൽ സ്ഥലത്തിനാണ് ക്ഷാമമത്രയും.'

നടവർ മിത്തിരന് ആശ്വാസം തോന്നി. അയാൾ പറഞ്ഞു: 'ചരൺ, നിങ്ങൾ എന്റെ വളരെ നാളായിട്ടുള്ള ചങ്ങാതിയാണ്. ഇപ്പോൾത്തന്നെ തരാൻ കഴിയുമോ ഒരു നല്ല പെൺകുട്ടിയെ?'

ചരൺ പറഞ്ഞു: 'ഇതിനാണോ വിഷമം സാറേ! നടക്കും, ഇപ്പോൾത്തന്നെ കാട്ടിത്തരാമല്ലോ മൂന്നെണ്ണത്തിനെ.'

'തികച്ചും മേലേക്കിടയിലുള്ളതാവണം. തെരുവുവിലാസിനികളെ പിടിച്ചുകൊണ്ടുപോകാൻ നിങ്ങളുടെ സഹായം വേണ്ട.'

ഇപ്പോഴാണ് സംഗതിയുടെ ഗൗരവം ചരണന്റെ മനസ്സിലായത്. അയാൾ പറഞ്ഞു: 'എന്നാലൽപം ക്ഷമിക്കേണ്ടി വരും സാറേ! പത്തുപതിനഞ്ചു മിനിട്ടു മാത്രം. ഭേദപ്പെട്ട ഒരു ബംഗാളി പെൺകൊടി. പക്ഷെ അവൾക്ക് അകലെ പോകാൻ പേടി. ഗൃഹസ്ഥകുടുംബത്തിലെ സന്താനം, ആരുമറിയാതെയേ വരൂ.'

'അതൊക്കെ അവിടെ വച്ചേക്ക് ട്ടോ. എല്ലാവരും ഗൃഹസ്ഥർ തന്നെ.' നടവർ കളിയാക്കി.

'ഈ നിറഞ്ഞ സന്ധ്യക്ക് ഞാൻ നുണപറയില്ല സാർ.'

'ചരൺ, കാഴ്ചവെയ്ക്കാൻ പററിയ ചരക്കല്ലേ?' നടവർ തുറന്നുതന്നെ ചോദിച്ചു.

'യാതൊരു ഭയവും കൂടാതെ കൂട്ടിക്കൊണ്ടുപോകാം. ക്രിസ്തുമസ് കൊട്ടയിൽ ഇരുത്തിക്കൊടുക്കാവുന്ന ജാതി പെൺകുട്ടി.' ചരൺ ഉറച്ച സ്വരത്തിൽ പറഞ്ഞു.

ചരണദാസിന്റെ തലയിൽ സോമനെ കെട്ടിയേല്പിച്ച് നടവർ പോകാൻ തിരക്കുകൂട്ടി. 'ഉഷാ ജൈനനെ പിടികൂടട്ടെ. ചേട്ടയുടെ ഒരു കുറുമ്പ്! അമാന്തിച്ചാൽ അവൾ ഓർഡർ ക്യാൻസൽ ചെയ്യേക്കും. കൂടെ വരാൻ കൂട്ടാക്കില്ല. നിങ്ങൾ ഒട്ടും പരിഭ്രമിക്കേണ്ട സോമനാഥ്—ഒന്നിൽ പിഴച്ചാൽ മൂന്ന്. ഇത്തവണ ഒക്കെ ശരിയാവും.'

സോമനാഥൻ അനങ്ങാതെ നിൽക്കുന്നതു കണ്ട് നടവർ വീണ്ടും പറഞ്ഞു: 'പേടിക്കേണ്ടിഷ്ടാ! വേഗംതന്നെ ഗ്രേററ്

ഇന്ത്യനിൽ കാണാം. ആവശ്യമാണെന്നു കണ്ടാൽ നിങ്ങൾക്കു വേണ്ടി ഗോയങ്കയോടു് ഞാൻ തന്നെ സംസാരിക്കാം പോരെ?'

'ബൈ ബൈ' പറഞ്ഞുകൊണ്ടു് നടവർ സ്ഥലംവിട്ടു. സോമനാഥൻ ചരണദാസിനൊപ്പം റസ്സൽ സ്ട്രീററിലൂടെ വടക്കോട്ടു നടന്നു. രണ്ടു് ആസ്പ്രോ തിന്നിട്ടും നിന്നില്ല ദേഹത്തിന്റെ വലച്ചിൽ. എന്നാൽ പല തരത്തിലും പരിശ്രമിച്ചു് അയാൾ മനസ്സിനെ പിടിച്ചുനിർത്തി.

അത്ഭുതം! ദ്വൈപായന ബാനർജിയുടെ കനിഷ്ഠപുത്രൻ, സംസ്ക്കാരസമ്പന്നൻ, മാന്യൻ, സുശിക്ഷിതൻ ഈ ഇരുട്ടത്തു പെൺകുട്ടിയെത്തേടി ചുററിനടക്കുന്നു. എന്നിട്ടും അയാളുടെ കോൺഷ്യൻസ് അയാളെ പീഡിപ്പിക്കുന്നില്ല. സോമനാഥനു് ഇപ്പോൾ ഏതുമില്ല ക്ലേശം. ഇറങ്ങിത്തിരിച്ച സ്ഥിതിക്കു് ഇതിന്റെയൊരവസാനം കണ്ടേ അടങ്ങൂ. ഈ ജനാരണ്യത്തിൽ അയാൾ പല തവണ മുങ്ങിക്കഴിഞ്ഞിരിക്കുന്നു. എന്നാൽ അവസാനഘട്ടം ജയിക്കതന്നെ ചെയ്യും. കൽക്കത്തയുടെ മുകളിൽ അന്ധകാരത്തിന്റെ അവഗുണ്ഠനം താഴ്ന്നു താഴ്ന്നു വരുന്നു. രാത്രിക്കാഴംവെച്ചുതുടങ്ങിയിട്ടില്ല. എന്നാൽ ഗഹനമായ അരണ്യത്തിലൂടെ നടന്നുപോകവേ പെട്ടെന്നു് സൂര്യനസ്തമിച്ചു. സർവത്ര ഇരുൾ പരന്നപോലെ സോമനു തോന്നി.

ചരണദാസ് പറഞ്ഞു: 'നടവർ ബാബു ഈ ലൈനിൽ പേരെടുത്ത ആളാണു്. അയാളെ ചതിച്ചാൽ എനിക്കു് ഓർഡർ സപ്ലൈ ലൈനിൽ നിലനിൽക്കാൻ കഴിയില്ല. നിങ്ങളൊട്ടും വിചാരപ്പെടേണ്ട. നിങ്ങൾക്കു് പൊട്ടസാധനം തരികയില്ല.'

ഈ വൃദ്ധനെ എങ്ങനെ ധരിപ്പിക്കും? മനുഷ്യൻ ഒരിക്കലും പൊട്ടയല്ല. എന്നാൽ സോമന്റെ മനോഭാവമുണ്ടോ ചരണദാസിനു പിടികിട്ടുന്നു? അയാൾ പറഞ്ഞു: 'ഈ ഗവണ്മെൻറ് ചെയ്യുന്ന അതിക്രമം ഒന്നു നോക്കൂ. ജോലി കൊടുക്കാൻ കഴിയില്ല. എന്നാൽ ബോർഡിങ്ങിൽ എട്ടു പത്തു യുവതികളും മൂന്നുനാലു പുരുഷന്മാരും 'മാമ'മുണ്ണാനുള്ള വക കണ്ടിരുന്നതു പൊറുക്കാനായില്ല.'

## 22

ചരണദാസ് തുടർന്നു: 'പിച്ച തന്നില്ലെങ്കിൽ വേണ്ട. ഹോ, നായയെക്കൊണ്ടു കടിപ്പിക്കണോ? പിഞ്ചു പെൺകിടാങ്ങളെ ദ്രോഹിക്കുക! അറിയാമോ, എത്രയെത്ര അകലെ നിന്നാണു വരുന്നതെന്നു്? ഗസിയ, നാക്തല, ടാലിഗഞ്ജ്, വൈഷ്ണവ്ഘാട്ട്. മററു ചിലർ എത്തുന്നതു് ബാരാസത്, ദത്തപുകർ, ഹാബഡാ, ഗോബർഡാംഗ മുതലായ ഇടങ്ങളിൽനിന്നു്. ബോർഡിങ്ങിൽ പണിയെടുക്കാൻ ധാരാളമുണ്ടായിരുന്നു സ്ഥലം. ആർക്കുമൊരസൗകര്യവും തോന്നിയിരുന്നില്ല. ഇപ്പോഴുള്ള ടെലിഫോൺ സ്കൂളിൽ പരിക്കുപററിയ കുറെ കസാലകളല്ലാതെ യാതൊന്നുമില്ല. എപ്പോഴാണു് എടപാടുകാർ വന്നു കൂട്ടിക്കൊണ്ടുപോവുക എന്നു് കാത്തുകെട്ടികിടക്കേണ്ടിവരുന്ന പെൺകുട്ടികൾക്കു്.' ചരണദാസൻ വായാടിയാണു്. മൗനിയായ ശ്രോതാവിനെ കിട്ടിയതിൽ ഉത്സാഹിതനായി അയാൾ. വായാടിത്തം തുടർന്നു: 'നാണം എന്ന സാധനം കുറച്ചു കമ്മിയായ പെൺകുട്ടികൾ ഡാൻസ് സ്കൂളിലേക്കു് പോകുന്നു. ബാൾറൂം നൃത്തം പഠിപ്പിക്കുന്നതാണെന്നു് അവർ പരസ്യംചെയ്യുന്നു. വളരെയധികം തട്ടിപ്പുകാർ അവിടെ ചെല്ലുന്നു. ഒന്നും രഹസ്യമായി വെയ്ക്കുവാൻ കഴിയുന്നില്ല. എന്നാൽ ഞങ്ങളുടെ ടെലിഫോൺസ്കൂളിൽ ആവക ശല്യമില്ല. ഇപ്പോഴും ഏറെയാർക്കും അറിയില്ല. ഭേദപ്പെട്ട കുടുംബത്തിലെ ചെറുപ്പക്കാരികൾക്കു വീട്ടിൽ പറഞ്ഞുപോരാനും സൗകര്യം. ഏഴു ദിവസത്തെ ഓപ്പറേററർ ട്രെയ്നിങ്ങിനു ശേഷം ഡെയ്ലി അടിസ്ഥാനത്തിൽ കാഷ്വൽ ജോലി. അച്ഛനമ്മമാർ വല്ല തടസത്തിനും പുറപ്പെട്ടാൽ ഞങ്ങളുടെ പെൺകുട്ടികൾ പറയും വൈകിട്ടു് മൂന്നു തൊട്ടു് പത്തു വരെയുള്ള ജോലിയാണു്. പകരം ഓപ്പറേററർമാർക്കു കിട്ടാനെളുപ്പം. കാരണം, ഈ സമയത്തു് ഓഫീസിലെ മാസശമ്പളക്കാരായ യുവതികൾ പണിയെടുക്കാനിഷ്ടപ്പെടുന്നില്ല. അച്ഛന്മാർ പലപ്പോഴും

ഞങ്ങളുടെ ഓഫീസിലേക്ക് ഫോൺ ചെയ്യുന്നു. ഞങ്ങൾ പറയും,—ലീവ് വേക്കൻസിക്ക് പണിയെടുത്തുകൊണ്ടിരുന്നാൽ പെട്ടെന്നു പെർമനൻറ് ജോലി കിട്ടും.'

ചരണദാസ് ഇത്തവണ ഒരു പഴയ വീട്ടിലേക്കു കടന്നു. രണ്ടു സ്ത്രീകൾ അപ്പോഴും ടെലഫോൺ സ്ക്കൂളിൽ ഇരുന്നിരുന്നു. ഒരുവൾ ആംഗ്ലോ ഇന്ത്യൻ. ദേഹത്ത് കുറച്ചു നീഗ്രോരക്തം കടന്നിട്ടുണ്ടെന്നു തോന്നുന്നു. ഉഗ്രവും അശ്ലീലവുമായ വേഷവിധാനം. മററവൾ ഒരു സിന്ധി. പുത്തൻ പരിഷ്കാരത്തിനു ചേർന്ന ലുങ്കിയുടുത്തിരിക്കുന്നു. സോമനാഥനെ കണ്ടപ്പോൾ രണ്ടു യുവതികളും അടക്കിപ്പിടിച്ച ക്ഷോഭത്തോടെ ഒന്നുരണ്ടു വട്ടം മുഖമുയർത്തി നോക്കി. ചരണദാസ് പറഞ്ഞു: 'നിങ്ങൾ മിത്തിര ബാബുവിൻെറ സ്വന്തമാൾ. ഈ ചരക്കുകൾ നിങ്ങൾക്കു തന്നുകൂടാ. ഇവററ തീരെ മര്യാദകെട്ടവരാണ്. ശരിക്കും തെരുവുവേശ്യകൾ. ലേശം ഇരിക്കൂ. നിങ്ങൾക്കുള്ള സാധനം ഇപ്പോഴെത്തും.'

ചരണദാസ് ഫട്ട് എന്നു ചിരിച്ചു: 'നിങ്ങൾ വിചാരിക്കയാവും ഡ്യൂട്ടി മൂന്നു തൊട്ട്. എന്നിട്ടുമെന്തേ ഇതുവരെയെത്താത്ത്?' ഉത്തരം അയാൾ തന്നെ കൊടുത്തു: 'എത്രയും പുതിയ സാധനം. ഏതാനും നാളുകളേ ആയിട്ടുള്ളു ഈ ലൈനിൽ ജോയിൻചെയ്തിട്ട്. നല്ല തറവാട്ടിൽ പിറന്നവൾ. ജോലി തിരക്കി തെണ്ടിത്തിരിഞ്ഞ് ഈ ലൈനിലേക്ക് തിരിഞ്ഞു. വൈകുന്നേരസമയം ഞങ്ങൾക്ക് അത്രയേറെ കസ്റ്റമേഴ്സ് ഉണ്ടാകാറില്ല. അതുകൊണ്ട് അവൾ ഹോസ്പിററലിൽ ആരെയോ കാണാനെന്നു പറഞ്ഞ് പുറത്തേക്കിറങ്ങിയിരിക്കയാണ്.'

ചരണ ദാസ് പറഞ്ഞു: 'നിങ്ങൾക്ക് ഒന്നാന്തരം സാധനം കിട്ടും സാർ. അവളെ ആർക്ക് കാണിക്കവെച്ചാലും അതിസംതൃപ്തനാകാതെ വരില്ല അയാൾ, ഈഷൽ വേണ്ട. കുറെയേറെ നാളായി ഈ ലൈനിൽ പയററുന്നു. ചെറുപ്പകാലം തൊട്ടേ കാണുന്നു, ഈ ലൈനിൽ പുതുമുഖങ്ങൾക്ക് വലിയ പ്രിയമാണ്. ഞങ്ങളുടെ മുമ്പിലത്തെ ബോർഡിങ്ങിൽ നല്ല തറവാടുകളിലെ അനാഘ്രാതകളായ വല്ല തരുണികളും വന്നാൽ ഉപഭോക്താക്കൾക്കിടയിൽ ബഹളമായി. ചിലപ്പോൾ

ക്യൂ നിരക്കുന്നതായും കണ്ടിട്ടുണ്ട്. ഒരു ഉപഭോക്താവ് പ്രവേശിക്കുന്നു. രണ്ടു മൂന്നു പേർ അയാൾ പുറത്തിറങ്ങുംവരെ സിഗററു വലിച്ചുകൊണ്ട് കാത്തിരിക്കുന്നു. പുതിയ റെഫ്യൂജി പെൺകുട്ടികൾക്കു വിശ്രമിക്കാനിട കിട്ടില്ല.' ഒരു ബീഡി കൊളുത്തിയ ചരണദാസ്: 'നിങ്ങൾക്കു തരാൻ പോകുന്ന പെണ്ണ് നൂറു ശതമാനവും ഫ്രെഷ്. പേടിപോലും തീർന്നിട്ടില്ല. ഒമ്പതര കഴിഞ്ഞാൽ ഒരു മിനിട്ടുപോലും നിക്കില്ല. എനിക്കു ബാലഗഞ്ജിന്റെ തിരിവുവരെ കൊണ്ടുപോയി വിടേണ്ടതായും വരാറുണ്ട്. എന്റെ വീടും ആ വഴിക്കു തന്നെ. ഒന്നുരണ്ടുറുപ്പികയും തരമാവും.'

പെൺകുട്ടി എത്തിയ ഉടൻ ചരൺദാസ് എല്ലാ ഏർപ്പാടും ചെയ്തു. പിന്നെ പറഞ്ഞു: 'അഞ്ചു മിനിട്ടുസമയം തരണം സർ. ഞങ്ങളുടെ അടുക്കൽ സ്പെഷ്യൽ സാരിയുണ്ട്. ഉപഭോക്താക്കൾക്കിഷ്ടമാകും പടി ഞങ്ങളുടെ പെൺകുട്ടികൾ വേഷംമാറുന്നു.' അഞ്ചു മിനിട്ടുകൊണ്ട് യുവതി ഡ്രസ്സ് ചെയ്ത് പുറത്തു വന്നപ്പോൾ അയാൾ വീണ്ടും ചോദിച്ചു: 'സാരിയുടെ നിറം പിടിച്ചല്ലോ. ഇല്ലെങ്കിൽ പറഞ്ഞോളൂ മാററാൻ പറയാം. ഒന്നിനുമസ്വാധീനമില്ല ഇവിടെ.'

വാച്ചിലേക്കു നോക്കിയ സോമൻ ഇനി അമാന്തിക്കവയ്യെന്നു കണ്ടു. യുവതിയെ വണ്ടിയിൽ കയററി. ചരണദാസൻ നീണ്ട ഒരു സലാം വെച്ചു. സോമന്റെ കീശയിൽ നിന്നു പത്തുറുപ്പികയെടുത്തു കയ്യിൽ വെച്ചുകൊടുത്തു. ബഹു സന്തോമായി. അയാൾ ചോദിച്ചു: 'എവിടെ പോകാനാണു വിചാരം?'

'ഗ്രേററ് ഇൻഡ്യൻ ഹോട്ടലിൽ' സോമൻ പറഞ്ഞു. തന്റെ ചഞ്ചലിപ്പില്ലാത്ത കണ്ഠസ്വരത്തിൽ സോമനു സ്വയം തോന്നി അത്ഭുതം. ഈ പരിതസ്ഥിതിയിലും തൊണ്ട ഇടറിയില്ല. യുവതിയെ വണ്ടിയിൽ പിടിച്ചിരുത്തുന്നതിനു ലേശവും തോന്നിയില്ല സങ്കോചം. 'എന്തിനു സങ്കോചം?' കണ്ണുകൾ ചുകപ്പിച്ച ഒരു സോമൻ ശാന്തനും സുസംസ്കൃതനുമായ സോമനോട് ചോദിച്ചു: 'മൂന്നുകൊല്ലം ഇഞ്ചിഞ്ചായി വേദന, സഹിച്ചുനടന്ന കാലത്തു ആരുമന്വേഷിക്കാൻ വന്നില്ല—എനിക്കെന്തു ഭാവി? ഞാനെങ്ങനെ കഴിയുന്നു?' യുവതി തികച്ചും

പുതിയവരാം. ഇപ്പോഴും ഗ്രേററ് ഇൻഡ്യൻ ഹോട്ടൽ അറി യില്ല. അവരാം ചോദിച്ചു: 'വളരെ ദൂരെയാണോ?'

അവരാം വല്ലാതെ ഭയപ്പെട്ടിരിക്കുന്നതുപോലെ സോമനു തോന്നി. ഈ രാജ്യത്തെ ലക്ഷോപലക്ഷം ലോകം കാണാത്ത യുവതീയുവാക്കളെപോലെ തന്നെ സദാ ശങ്കിത. ശിഉലി ദാസ് എന്നാണു പേരെന്നു് അവരാം പറഞ്ഞു: 'ഇവിടത്തോട്ട് ഒരു അപേക്ഷയുണ്ട്.' ശിഉലിയുടെ സ്വരം അതികാതരമായി രുന്നു.

'ദയവുചെയ്തു് അധികം വൈകിക്കരുതു്. പത്തുമണിക്കു കം വീട്ടിലെത്തിയില്ലെങ്കിൽ അമ്മ മോഹാലസ്യപ്പെടും.'

ജനവിരളമായ മേയോ റോഡിലൂടെ വണ്ടി പോകുന്നതി നിടക്കു ശിഉലിദാസ് ചോദിച്ചു: 'നിങ്ങളുടെ പേർ?' ശിഉലി തന്റെ പേരുപറഞ്ഞ സ്ഥിതിക്കു് അപരന്റെ പേരറിയാൻ അധികാരമുണ്ട്. എന്നാൽ സോമനു എന്തെന്നില്ലാത്ത വല്ലാ യ്മ തോന്നി. ആദ്യമായിട്ടാണു് താനാരാണെന്നു പറയുന്ന തിനു് നാണം തോന്നുന്നതു്. മുഴുവനത്തരം പറഞ്ഞില്ല. അ യാരാം ഗൗരവത്തോടു പറഞ്ഞു: 'ബാനർജി.' യുവതി പുതുമു ഖംതന്നെ. സംശയമില്ല. ബാനർജിക്കു മുമ്പുള്ള വാക്കറിയാനാ ഗ്രഹം പ്രകടിപ്പിച്ചില്ല. ചോദിച്ചാൽ ഒരു കളവു പറയാൻ ഒരുങ്ങിയാണയാളിരുന്നതു്.

വിവിധ വിചാരങ്ങളിൽ മുഴുകി സോമൻ. ഒരിക്കൽ ആരണ്യമാണെന്നു വിചാരിച്ചിരുന്ന നഗരത്തിലെ നിരുപദ്ര വിയും സദാ സന്ത്രസ്തനുമായ മേഷശാബകമായിരുന്ന സോമൻ പെട്ടെന്നു ശക്തിമാനായ സിംഹമായിരിക്കുന്നു. ഒന്നുമറിയാ ത്ത ഒരു ഹരിണിയെ അനായാസം വിനാശത്തിലേക്കു വലി ച്ചിഴച്ചുകൊണ്ടു പോകയാണു് അയാരാം.

ഗ്രേററ് ഇൻഡ്യൻ ഹോട്ടലിലെ പലതും കണ്ടു് കണ്ണുകരാം തഴമ്പിച്ച വാച്ചുമാനും ശിഉലിയെ കണ്ടിട്ടു് സംശയം തോന്നി യില്ല. അയാളുടെ കുററമല്ല. മുമ്പു കണ്ടിട്ടില്ല ശിഉലീ ദാ സിനെ.

ഗോയങ്ക മുട്ടിയ ഉടൻ വാതിൽ തുറന്നു.

ഇന്നു ഗോയങ്ക സ്പെഷ്യലായിത്തന്നെ അണിഞ്ഞൊരുങ്ങി യിരിക്കുന്നു. വെള്ള സിൽക്കു പഞ്ചാബി കുമ്പായ ധോത്തി.

ദേഹത്തുനിന്നു് ബിലാത്തി സെൻറിൻെറ പരിമളം വീശുന്നു. ചുണ്ടുകൾ മുറുക്കി ചുവപ്പിച്ചിരിക്കുന്നു. മുഖത്തു് എണ്ണമയമില്ല. ഇവിടെ വന്നു് ഒന്നുകൂടി കുളിച്ചിട്ടുണ്ടെന്നു തോന്നുന്നു.

ഗോയങ്ക കണ്ടു ഉടൻ ശിഉലിയെ ഒന്നിടങ്കണ്ണിട്ടു നോക്കി പിന്നെ ആദരവോടെ രണ്ടുപേരോടും ഇരിക്കാൻ പറഞ്ഞു.

നടവർ ബാബു പലവട്ടം ആവർത്തിച്ചു പറഞ്ഞു കഴിഞ്ഞിരിക്കുന്നു: 'ഗോയങ്കയോടു പറയണം. അയാളുടെ സ്പെസിഫിക്കേഷൻ അറിയാൻ വയ്യാതിരുന്നതിനാൽ ഞങ്ങളുടെ വിവേചനബുദ്ധിയുപയോഗിച്ചു് ഒരു പെൺകുട്ടിയെ തെരഞ്ഞെടുത്തു. കുറച്ചു സൂക്ഷിച്ചു് ഗോയങ്കയെ സ്റ്റഡി ചെയ്യണം. സാധനം അത്ര ഇഷ്ടമായില്ല എന്ന ഭാവമാണു മുഖത്തു കണ്ടതെങ്കിൽ പറയണം—അടുത്ത തവണ നിങ്ങളെങ്ങിനെയുള്ളതു വേണമെന്നാവശ്യപ്പെടുന്നുവോ അങ്ങനത്തേതുതന്നെ സപ്ലൈ ചെയ്യുന്നതാണു്.'

എന്നാൽ ഈ പ്രശ്നമൊന്നുമുദിച്ചതേയില്ല. കാരണം ഗോയങ്കയുടെ ഹാവഭാവങ്ങളിൽ നിന്നു് അയാൾക്കു് ആളെ 'ക്ഷ' പിടിച്ചുവെന്നു തെളിഞ്ഞു.

സോമൻെറ ദേഹമാകെ പെട്ടെന്നു് ഈജിപ്പിലെ മമ്മികളെപ്പോലെ മരവിച്ചു. അയാൾക്കു വായ തുറക്കാൻ തന്നെ തോന്നിയില്ല. നടവർബാബു പറഞ്ഞേൽപിച്ചിരുന്നു: 'കൽക്കത്തക്കുപോരുന്ന വഴിക്കു് ഗോയങ്കയ്ക്കു് ബുദ്ധിമുട്ടൊന്നുമുണ്ടായില്ലല്ലോ എന്നു ചോദിക്കണം.'

ഗോയങ്കാജി പറഞ്ഞു: 'വന്നപ്പോൾതന്നെ കിട്ടി നിങ്ങളുടെ കത്തു്. മുറിയിലേക്കു് പൂക്കളെയക്കേണ്ടതില്ലായിരുന്നു. വലിയ ബുദ്ധിമുട്ടായി എന്നെക്കൊണ്ടു് അല്ലേ?'

'നിന്നെയൊക്കെ ചെരുപ്പുകൊണ്ടടിക്കയാണു വേണ്ടതു്' എന്നു പറഞ്ഞാലാണു് മനസ്സിലെ സോമനു സമാധാനമാവുമായിരുന്നതു്. എന്നാൽ സോമനാഥൻെറ മമ്മി ഒന്നും പറഞ്ഞില്ല.

ഗോയങ്കാജി സ്യൂട്ടു് ആണെടുത്തിരിക്കുന്നതു്. മുൻവശത്തു് ഒരു സിററിങ്ങ്റൂം അകത്തു് ഒരു ബെഡ്റൂം എത്തിനോക്കുന്നു,

മനുഷ്യരുടെ കണ്ണും നാവുപോലെയാണെന്ന് ആദ്യമായി സോമനനുഭവപ്പെട്ടു. ഗോയങ്ക ശിഉലിയുടെ നേരെ മിഴിച്ചു നോക്കുകയും കണ്ണുകളുടെ നാവുകൊണ്ട് അവളുടെ ദേഹം നക്കിത്തിന്നുകയും ചെയ്യുകയായിരുന്നു.

ശിഉലി തലകുനിച്ച് സോഫയിലിരിക്കുന്നു. അവൾ നീണ്ട മുടിയുടെയറ്റം തന്റെ വിരലിൽ ചുറ്റിക്കൊണ്ടിരിക്കുന്നത് ഗോയങ്ക ശ്രദ്ധിച്ചു. തന്റെ സഹശയനക്കാരിയെ സന്തോഷിപ്പിക്കാനാവാം, ഗോയങ്ക ചോദിച്ചു: 'വല്ലതും കഴിക്കണമെന്നുണ്ടോ?' ശിഉലി മിണ്ടിയില്ല. പിന്നെ മര്യാദയോർത്ത് സോമന്റെ നേരെ തിരിഞ്ഞു ചോദിച്ചു: 'നിങ്ങൾക്കെന്താണു വേണ്ടത്?' സോമൻ ഒന്നും വേണ്ടെന്നു പറഞ്ഞപ്പോൾ ഗോയങ്കക്കാശ്വാസമായി.

ശിഉലിയുടെ ദേഹം ഒരിക്കൽ കൂടി നക്കിത്തിന്നശേഷം ഗോയങ്ക പറഞ്ഞു: 'ഇരിക്കൂ മിസ്റ്റർ ബാനർജി, രണ്ടുപേർക്കും കൂടി ശിഉലിയോടു സംസാരിച്ചുകൊണ്ടിരിക്കാം...'

പെട്ടെന്നു നടവരന്റെ ഉപദേശം ഓർത്തു: 'വയ്യ, അതു മാത്രം പാടില്ല. പറഞ്ഞേക്കാം പ്രത്യേകം ആർക്കാണോ കന്യകയെ കാഴ്ചവെക്കുന്നത് അയാളുടേതാണ്. അയാളുടെ മാത്രമാണ് അവൾ ആ സമയത്തേക്ക്. അക്കാര്യം ഒരിക്കലും മറക്കേണ്ട. അവളോടു സ്വൈരസല്ലാപമോ രഹസ്യസംഭാഷണമോ എന്തൊക്കെയാണെന്നു വെച്ചാൽ അതൊക്കെ പാർട്ടി ചെയ്യട്ടെ. ശാസ്ത്രം അനുശാസിക്കുന്നതെന്താകുന്നു? പരദ്രവ്യേഷു ലോഷ്ടുവൽ.'

വാച്ചിലേക്കു നോക്കി സോമൻ. ക്ഷമവിട്ട ഗോയങ്കാജി സഹചാരിണിയെ ബെഡ്റൂമിലേക്കു ക്ഷണിച്ചു. തന്റെ കറുത്ത ഹാൻഡ്ബാഗ് എടുത്തുകൊണ്ട് ശിഉലി ബെഡ്റൂമിലേക്കു കടന്നപ്പോൾ സോമൻ എഴുന്നേറ്റു. ഗോയങ്കാജി അതിപ്രസന്നതയോടെ അയാളുടെ തോളിൽ കൈവെച്ചു.

23

ഗോയങ്കാജി സോമനു് അസംഖ്യമസംഖ്യം നന്ദി പറഞ്ഞു. അയാഠം പറഞ്ഞു: 'പലതും സംസാരിക്കാനുണ്ടു്. പൊയ്ക്കളയരുതു്.'

ഒന്നു ചുററി നടന്നിട്ടു വരാമെന്നു് സോമൻ അറിയിച്ചു. ഗോയങ്ക നിർലജ്ജതയോടെ പറഞ്ഞു: 'നിങ്ങഠം ഒന്നര മണിക്കൂർ കഴിഞ്ഞു് തിരിച്ചു വന്നു ലൗഞ്ചിൽ കാത്തിരിക്കൂ. ഞാൻ നിങ്ങളെ ഫോണിൽ വിളിക്കാം.'

ഒന്നര മണിക്കൂർ ഭ്രാന്തനെപ്പോലെ സോമൻ എസ്പ്ലനേഡിലെ തെരുവുകളിൽ ചുററിക്കറങ്ങി, അകത്തെ പഴയ സോമൻ അയാളെ കുത്തിക്കത്തി ശല്യപ്പെടുത്തുവാൻ നോക്കി. എന്നാൽ ഒററക്കുടച്ചിലിനു് അയാഠം അവനെ അകററി.

ഇരുട്ടിൽ അലഞ്ഞു നടന്നപ്പോഠം അത്ഭുതകരമായ ഒരനുഭൂതി ഉണ്ടായി. താൻ സിംഹശിശുവാണെന്ന വിചാരം ഇല്ലാതായി. തളർന്ന ഒരു ഗെറില്ലയാണു് താനെന്ന ബോധമാണു് അതിൻെറ സ്ഥാനത്തു്. വൃദ്ധ ഗെറില്ലയുടെ ധീര പദവിന്യാസത്തോടെ അയാഠം ഗ്രേററ് ഇൻഡ്യൻ ഹോട്ടലിൽ തിരിച്ചെത്തി ലൗഞ്ചിലെ മെത്ത വിരിച്ച സോഫയിൽ ഇരുന്നു.

ഗോയങ്ക പറഞ്ഞതിൽ നിന്നു പത്തു മിനിട്ടു മാത്രം കൂടുതലെടുത്തു. ഒരു മണിക്കൂറും നാൽപതു മിനിട്ടുമായപ്പോഠം ഗോയങ്ക ഫോണിൽ വിളിച്ചു. അയാളുടെ ശബ്ദത്തിൽ അത്യന്തം പ്രശാന്തി സ്ഫുരിച്ചിരുന്നു: 'ഹലോ മിസ്റ്റർ ബാനർജി, വി ഹാവ് ഫിനിഷ്ഡ്'

ഫിനിഷ്ഡ്! അതിനർത്ഥം? സോമനു് ഗോയങ്കാജിയുടെ മുറിയിലേക്കു ചെല്ലാം ഇനി. കളയാൻ സമയമൊട്ടുമില്ല. ആ സുപ്രധാനമായ നിമിഷത്തിൽ ഉള്ളിലെ പഴയ സോമൻ ഇളകിയാട്ടം തുടങ്ങി. അവൻ ഗെറില്ലാ സോമനോടു ചോദിക്കയാണു്. 'ഫിനിഷ് എന്നുവെച്ചാലർത്ഥം?' അതേ സോമൻ

പിറുപിറുത്തു 'ഫിനിഷ്ഡ്' എന്നു പറഞ്ഞാൽ അവസാനിച്ചു. ഗോയങ്കാജി അവസാനിപ്പിച്ചിരിക്കാം.' എന്നാൽ വി ഹാവ് ഫിനിഷ്ഡ് എന്നു പറയാനയാളാര്? അയാളോടൊപ്പം മററാരൊക്കെ അവസാനിച്ചു? അകത്തെ സോമനാഥനോട് സോമനു വല്ലാത്ത ദ്വേഷ്യം തോന്നി: 'നിന്റെ കൈകാലുകൾ കെട്ടി സുകുമാരനെപ്പോലെ പിടിച്ചിരുത്തി. എന്നിട്ടും സ്വൈരം തരുന്നില്ലേ?'

അകത്തെ സോമനാഥനു കുറച്ചൊന്നുമല്ല ഊററം. അവനെന്തോ ചോദിക്കാൻ ഭാവിച്ചു. എന്നാൽ ആ വക വായാടിത്തം കേൾക്കാൻ സോമനെവിടെ സമയം? മിസ്റ്റർ ഗോയങ്കയോട് ഇപ്പോൾ തന്നെ സംസാരിക്കണം. ബിസിനസിനെ സംബന്ധിച്ച കാര്യങ്ങൾ വായിച്ചിട്ടില്ലേ? സ്ട്രൈക് ദി അയേൺ വെൻ ഇററ് ഇസ് ഹോട്ട്.

ഗോയങ്ക ഇപ്പോഴും ഫർണസിൽ നിന്നു പുറത്തുവന്ന പഴുത്ത ഇരുമ്പുപോലെ മൃദുവാണ്. വൈകിയാൽ മട്ടു മാറും.

കുറച്ചു വേഗമാണ് അയാൾ നടന്നത്. എന്നാൽ ലിഫ്റ്റിനു മുമ്പിൽവെച്ച് നടവർമിത്തിർ പിടികൂടി. പ്രസന്നതയോടെ ചോദിച്ചു: 'എവിടെയായിരുന്നു മിസ്റ്റർ! തിരക്കിത്തിരക്കി വശം കെട്ടു. ഗോയങ്കയുടെ മുറിയും അടച്ചു കണ്ടു. 'ഡോണ്ട് ഡിസ്റ്റർബ്' എന്ന ബോർഡ് വാതിൽക്കൽ. ബുദ്ധിമുട്ടിക്കാൻ ധൈര്യപ്പെട്ടില്ല.'

സോമൻ കിതച്ചുകൊണ്ടു പറഞ്ഞു: 'കോട്ട മൈതാനത്ത് ഉലാത്തുകയായിരുന്നു.'

'ഭേഷ് മിസ്റ്റർ! നിങ്ങൾ കാററു കൊണ്ടു നടന്നു. ഞാൻ ഉഷാ ജൈനനെ മി: സുനിൽധറിന്റെ മുറിയിലേക്ക് അയച്ച് ഒന്നര മണിക്കൂറായി ബാറിൽ ഇരിക്കുന്നു. ഇരിക്കാതെ പററില്ലല്ലോ. മി: ധർ വലിയ ഗവണ്മെൻറ് എൻജിനിയർ. ഒരു മുരടിച്ച ബംഗാളി! വൈകുന്നേരം തൊട്ടേ കുടിച്ചു ലക്കില്ലാതെയാണിരിപ്പ്. അയാൾ എനിക്കു ഹാൻഡ്ഷേക് തന്നു വെളിവില്ലാതെ പറഞ്ഞു: 'പെൺകുട്ടികളുടെ മേൽ ഇന്നോളം കൈവെച്ചിട്ടില്ല. ഇന്നാദ്യമായിട്ടാണ് ക്യാരക്ടർ നശിപ്പിക്കുന്നത്. താങ്ക് യു ഫോർ യുവർ സെലക്ഷൻ.' ഉഷാ ജൈൻ മൂപ്പരെ നന്നേ തൃപ്തിപ്പെടുത്തിയിരിക്കണമെന്ന് ഞാൻ

വിചാരിച്ചു. എന്നാൽ ഇഷ്യൻ പറഞ്ഞതു കേട്ടപ്പോൾ എനിക്കു് ഒരു ഷോർട്ട് സ്റ്റോറിയായി തോന്നി. അയാൾ പറഞ്ഞു: 'ഈ ശർക്കരക്കലങ്ങൾ നമ്മുടെ ഈ സ്വർണം വിളയുന്ന നാടിനെ ചൂഷണം ചെയ്തു മുടിപ്പിച്ചു. പണത്തിന്റെ തള്ളിച്ച കാരണം പ്രത്യേകം തുള്ളുകയാണു് അവർ. നമ്മുടെ ഇന്നസൻറ് പെൺകിടാങ്ങൾക്കു് സ്വൈരം കൊടുക്കുന്നില്ല. അതുകൊണ്ടു് ഞാനിന്നു പകരം വീട്ടും.'

'കേട്ടിട്ടു് മിസ്റ്റർ എനിക്കു ചിരിയടക്കാനായില്ല. ചിരിയമർത്തിപ്പിടിക്കാൻ നിർബന്ധിതനായി. എനിക്കു് ഒരു ഡ്രിങ്കു് എടുത്തുകൊണ്ടു് ബാറിൽ ഇരിക്കേണ്ടിവന്നു. ഇനി നിങ്ങൾ ചെല്ലു ഗോയങ്കയുടെ അടുക്കലേക്കു്. ഈ താളത്തിൽ തന്നെ നടക്കട്ടെ ബിസിനസ്സ് സംബന്ധമായ ചർച്ച. അഞ്ചു മിനിട്ടു കഴിഞ്ഞു് ഞാനും വരാം. പെൺകുട്ടിയെ ഒന്നു കണ്ടു വെക്കാൻ. ഗോയങ്കയെ അവൾക്കു തൃപ്തിപ്പെടുത്താൻ കഴിഞ്ഞെന്നുണ്ടെങ്കിൽ മാവിയിൽ ഞാനുമേല്പിക്കാം. നല്ല പണികാം.

മുട്ടിയ ഉടൻ ഗോയങ്ക വാതിൽ തുറന്നു. എത്ര പ്രശാന്തവും സംതൃപ്തവുമായ മുഖഭാവത്തോടെയാണെന്നോ അയാൾ സോമനെ അകത്തേക്കു ക്ഷണിച്ചതു്. ശിഉലിയെ കണ്ടില്ല... എവിടെ? ഇനിയും കിടപ്പറയിൽത്തന്നെ ഇരിക്കയാണെന്നോ?

ഊഹം ശരിയായില്ല. അവൾ ബാത്ത്റൂമിൽ നിന്നു് പുറത്തു വന്നു. സമുദ്രത്തിന്റെ ആലോസനത്തിനു തുല്യം ഫ്ളാഷിന്റെ ശബ്ദം നീണ്ടുവരുന്നു. ശിഉലി ആരുടെ നേരെയും നോക്കിയില്ല. അവൾ മുഖംതിരിച്ചിരുന്നു. പാദം തളർന്നു് ഒടിഞ്ഞെന്നു തോന്നുന്നു.

അത്ഭുതം! ആ മുറിയിൽ ശിഉലി ഒഴികെ മററാർക്കുമില്ല കണ്ണിലോ മുഖത്തോ നാണമെന്ന ഭാവം. ഗോയങ്ക ഒരു സിഗറെറടുത്തു കത്തിച്ചു് വലിച്ചുതുടങ്ങി. സോമൻ തല എടുത്തു പിടിച്ചു് ഇരിക്കുന്നു. ഉള്ള നാണമത്രയും ശിഉലി മാററിനു്. അവൾക്കു ചെല്ലേണ്ട പണം നേരത്തെ കൊടുത്തു തീർത്തിരുന്നു സോമൻ. സ്വന്തം വാനിററി ബാഗെടുത്തു് തല്ല

കനിച്ച് ഒരക്ഷരം പോലും ഉരിയാടാതെ മയന്ന ഹിരണിയെ പ്പോലെ ശിളലി മുറിക്ക വെളിയിൽ കടന്നു.

ഗോയങ്ക ഉടനെ പരിഭ്രമം നടിച്ചു. ശിളലിയുടെ പണം കൊടുത്തുകഴിഞ്ഞെന്ന് സോമൻ അറിയിച്ചപ്പോൾ അയാൾ ആശ്വാസം അഭിനയിച്ചു.

സന്തുഷ്ടനായ ഗോയങ്ക പറഞ്ഞു: 'ശിളലി ഇൗസ് വെരി ഗുഡ്. എന്നാൽ ലൈക് ആൾ ബംഗാളി. സ്വന്തം തൊഴിലിൽ പിടിച്ച നില്ക്കാൻ ആഗ്രഹമില്ല. കിടക്കയിൽ കിടക്കുന്ന സമയവും ഒരു കട്ടിക്ക് ജോലി കൊടുപ്പിക്കു എന്നാണ് പറയുന്നതു്.'

മി: ഗോയങ്ക ഇന്നു് കൽപതരുവായിരിക്കുകയാണു്. സോമനാഥന്റെ കൈപിടിച്ച് അമർത്തിക്കൊണ്ടു് പറഞ്ഞു: 'നിങ്ങൾക്കുള്ള ഓർഡർ ഞാൻ ടൈപ്പ്ചെയ്തു് കൊണ്ടുവന്നിട്ടുണ്ടു്. നിങ്ങൾ മാസംതോറും റഗുലറായി കെമിക്കൽസ് സപ്ലൈചെയ്യു. ആറാം നമ്പർ മില്ലിന്റെ ഓർഡറും നിങ്ങൾക്കുതന്നെ തരാൻ ശ്രമിക്കുന്നതാണു്. ഏറെ നേരം സംസാരിച്ചുനിൽക്കാൻ സമയമില്ല. എന്റെ ശ്വശ്രുരഭവനത്തിൽ ഡിന്നറിന്നു് ക്ഷണമുണ്ടു്—പോകണം.' ഇതും പറഞ്ഞു് ഗോയങ്ക അയാളുടെ സാമാനങ്ങൾ പെറുക്കിയെടുക്കാൻ തുടങ്ങി.

പ്രചണ്ഡമായൊരു ഉല്ലാസമാണു് സോമനു തോന്നിയതു്. അയാൾ ഓർഡർ ലെററർ ഒന്നുകൂടി തൊട്ടുനോക്കി. അപ്പോൾ സോമൻ ജയിച്ചിരിക്കുന്നു. അയാൾ ഇപ്പോൾ വിലയുള്ളവനായിരിക്കുന്നു. നിലയുള്ളവനായിരിക്കുന്നു.

മുറിയിൽനിന്നു് അയാൾ പുറത്തു കടന്നു. പെട്ടെന്നു നിന്നു് ഓർഡർ ഒന്നുകൂടി അയാൾ തൊട്ടുനോക്കി.

കോറിഡോറിൽവെച്ച് നടവർബാബുവിനെ വീണ്ടും കണ്ടുമുട്ടി. നടവർ ഹുങ്കാരത്തോടെ പറഞ്ഞു: 'ഇന്നുതന്നെ കിട്ടി ഓർഡർ ലെററർ. അപ്പോൾ ഗോയങ്ക നിങ്ങളെ ബിസിനസിൽ നിൽക്കാറാക്കി. കൺഗ്രാച്യുലേഷൻസ്. ഞാനിതു് നേരത്തെ കണക്കാക്കിയിരുന്നു. കക്ഷിലെററർ നേരത്തെ ടൈപ്പ്ചെയ്തുകൊണ്ടാവും വരികയെന്നു്.'

സോമന്റെ നന്ദിക്ക് നടവർ കാത്തുനിന്നില്ല. അയാൾ പറഞ്ഞു: 'വർത്തമാനമൊക്കെ പിന്നെ. മിസിസ് ഖിശ്

സിരേിം. ഊററം കാണ്ണണമെന്നുണ്ട്  എന്തിക്കൊണ്ടു വ്യാധി. പെൺകുട്ടിയെ ഒന്നു കണ്ടുവരട്ടെ. മുറിയിലില്ലേ?'

ശിഉലി ദാസ്  ഇപ്പോഴങ്ങോട്ട്  പോയതേയുള്ളുവെന്നു സോമൻ അറിയിച്ചു.

'ഇപ്പോഴം കോറിഡറിൽവെച്ച് ഞാൻ കണ്ടവളോ? ചുക ന്ന കൈത്തറിസ്സാരിക്കാരി? കണ്ണിൽ കറുപ്പു കണ്ണട. കയ്യിൽ കറുത്ത ബാഗ്?'

'അതെ അവൾതന്നെ ശിഉലി ദാസ്.'

'എവിടത്തെ ശിഉലി ദാസ്?' നടവർ ഒന്നു പകച്ചു. 'അവ ളെ ഞാനറിയില്ലേ? നമ്മുടെ യാദവ്പൂർ പ്രദേശത്താണു താമ സം. അപ്പോൾ പേർ തെററിദ്ധരിപ്പിച്ച്  ഈ ലൈനിലിറ ങ്ങിയവളാണ്. ഈ ലൈനിലെ ഒരു യുവതിയും സ്വന്തം പേർ പറയാറില്ലാ എന്നുവെച്ചു. ഞാനിപ്പോൾ കണ്ടവളുടെ പേർ കണയെന്നാണ്. എന്നുതൊട്ടു ദാസായി? അവർ മിത്തി രന്മാരാണല്ലോ. അവളുടെ അച്ഛനേയും അറിയും. ഈയിടെ റിട്ടയർ ചെയ്തതേയുള്ളു. അവളുടെ സഹോദരൻ അടുത്തകാ ലത്തു് തനി ഭ്രാന്തനായിരിക്കുന്നു. സുകുമാരനെന്നോ മറേറാ ആണു പേർ.'

അപ്രതീക്ഷിതമായ വിധമുള്ള ഈ കണ്ടുപിടുത്തത്തിൽ നടവർ മിത്തിർ ആനന്ദവിമോചിതനായി പറഞ്ഞു: 'എന്തൊ രത്ഭുതമെന്നു നോക്കു. നഗരമാകെ തിരക്കിയോടി നടന്നു് അവ സാനം പിടിച്ചുകൊണ്ടുപോയതു് അയൽപക്കക്കാരി ഒരു പെ ണ്ണിനെ. അവർ വലിയ അരിഷ്ടിലാണ്. എന്തായാലും നന്നായി.'

പെട്ടെന്നു് സോമനെ ഭയങ്കരമായ ഭീതി ബാധിച്ചു. നാ ളെ തപതി സോമനെക്കാണാൻ വരുമ്പോൾ തന്റെ മുഖ ഗൊറില്ലയുടേതുപോലെ കണ്ടാലോ? അപ്പോഴും തപതിക്കു തന്നെ പ്രണയിക്കാനാവുമോ? സോമന്റെ പാപസ്പർശ മേൽക്കാത്ത മുഖത്തെ നിർമലമായ ചിരി കണ്ടിട്ടാണ് താന്നി യാൾക്കു ഹൃദയം സമർപ്പിച്ചതെന്നു് അവൾ പറയാറില്ലേ?

'കണാ! കണാ! കണാ!!' ഭ്രാന്തനെപ്പോലെ വിളിച്ചു കൊണ്ടു് സോമൻ ഗ്രേററ് ഇൻഡ്യൻ ഹോട്ടലിലെ കർണിർ

ത്താനുള്ള വരാന്തവരെ പാഞ്ഞുചെന്നു. എന്നാൽ എവിടെ സുകുമാരന്റെ പെങ്ങൾ കണ? അവൾ പോയിക്കഴിഞ്ഞിരുന്നു.

യോധപൂർ പാർക്കിൽ സ്വന്തം ഭവനത്തിനു മുമ്പിൽ കുടിയനെപ്പോലെ നിന്നു് ഇളകിയാടുകയാണു് സോമൻ. കയ്യിൽ രണ്ടു സമ്മാനപ്പൊതികൾ. കീശയിൽ ഗോയങ്ക നൽകിയ ഓർഡർ ലെററർ. സാമ്പത്തികമായ എല്ലാ അപമാനങ്ങളിൽ നിന്നും അയാൾക്കു മുക്തി നൽകുന്ന ലെററർ. സോമൻ ഇപ്പോൾ ജോലിക്കൊതിയനല്ല. അയാൾ അടിയുറച്ച ഒരു ബിസിനസ്സുകാരനാണിന്നു്. പ്രതിമാസം ഒററ ഓർഡറിൽനിന്നുതന്നെ നേട്ടം ആയിരത്തിലേറെ ഉറുപ്പിക. ആരുടെ മുമ്പിലും കൈനീട്ടേണ്ട ആവശ്യമില്ല ഇനി. തനിക്കിനി ആരേയും ഭയമില്ലെന്നു് അയാൾ തപതിയോടു പറയും.

അയാൾ ആദ്യമായി കമലയേടത്തിയെ തന്നെയാണു് ശുഭവാർത്ത അറിയിച്ചതു്. പിന്നെ സാരി നേരെ നീട്ടി കണ്ടപ്പോൾതന്നെ ഇന്നു് വലിയതായ എന്തോ ഒന്നു് സോമൻ ചെയ്തിരിക്കുന്നുവെന്നു് കമലയ്ക്കു് മനസ്സിലായിക്കഴിഞ്ഞിരുന്നു.

“അപ്പോൾ നിനക്കു സ്വന്തം കാലിൽ നിൽക്കാറായി.” കമല അഗാധമായ ആനന്ദത്തോടെ പറഞ്ഞു.

ആനന്ദംകൊണ്ടു് ആത്മവിസ്മൃതമായ കമല ദേവരൻ നൽകിയ പ്രഥമോപഹാരപ്പൊതി അഴിച്ചുനോക്കി. അവൾ പറഞ്ഞു: “ഭേഷ്!” സോമനെ സന്തോഷിപ്പിക്കുവാൻ അവൾ അപ്പോൾതന്നെ ആ സാരി ഉടുക്കാൻ ഭാവിച്ചു. അവൾ പറഞ്ഞു. “ഈ സാരിയുടുത്തുകൊണ്ടുവേണം പിറന്നാളിന്റെ പായസം ഉണ്ടാക്കാൻ.”

ഏട്ടത്തി അടുത്ത മുറിയിലേക്കു പോകാൻ എഴുന്നേററപ്പോൾ സോമൻ വിളിച്ചു. ‘ഏടത്തീ!’

“എന്തുപററി നിനക്കു്! എന്താണിങ്ങനെ അലറുന്നതു്?” ഏട്ടത്തി തിരിച്ചുചെന്നു് അമ്പരപ്പോടെ ചോദിച്ചു.

കരുണഭാവത്തിൽ അയാൾ പറഞ്ഞു; “ഏടത്തി അതുടുക്കരുതു്.”

"എന്തുകൊണ്ട്? എന്തു സംഗതി?" കമല കാര്യമറിയാതെ കഴങ്ങി.

'അതിൽ വല്ലാതെ ചളി ഏടത്തി!' സോമൻ അവ്യക്തസ്വരത്തിൽ പറഞ്ഞു. "രാവിലെ വാങ്ങിയ സമയം നല്ല ഭംഗിയുള്ളതായിരുന്നു. സന്ധ്യക്ക് പെട്ടെന്നതിൽ ചളിപററി. അതിൽ പലജാതി ചളികളാണുള്ളത് ഏടത്തി! അത് ഉടക്കാതിരിക്കു."

ദേവരൻ ഇതിനുമുമ്പൊന്നും ഇങ്ങനെ സംസാരിക്കുന്നതായി കമല കേട്ടിട്ടില്ല. അവരം പറഞ്ഞു. 'കയ്യിൽ നിന്നു ചളിയിൽ വീണോ? എന്താണുണ്ടായത്?'

സോമൻ പറഞ്ഞു. 'ഇതുടക്കരുത് എനിക്കത്രയെ പറയാനുള്ളു.' കമല ഗത്യന്തരമില്ലാതെ സാരി അലക്കാൻ നീക്കിവെച്ചു.

രാത്രി കുറെക്കൂടെ മുമ്പോട്ടുനീങ്ങി. അഭിജിത്ത് ആസൻസോറം ഫാക്ടറിയിലേക്ക പോയിരിക്കുന്നു ഇന്നു തിരിച്ചുവരില്ല. സോമൻ ഊണിനു ചെല്ലാതിരിക്കുന്നതു കണ്ട് ബുൽബുൽ അയാളെ വിളിക്കാൻ മുറിയിൽ കടന്നുചെന്നു. ചെന്ന് അഭിനന്ദനം രേഖപ്പെടുത്തി തനിക്കുള്ള സമ്മാനം അപ്പോഠംതന്നെ വാങ്ങിക്കാമെന്നായിരുന്നു വിചാരിച്ചിരുന്നത്.

എന്നാൽ വിളർത്ത മുഖവുമായി അവരം സോമൻെറ മുറിയിൽനിന്നിറങ്ങി അതിവേഗം കമലയുടെ അരികിൽ ചെന്ന് പരിഭ്രമത്തോടെ പറഞ്ഞു. 'ചേച്ചി! എന്താണ കാര്യം? സോമൻ തലയിണയിൽ മുഖം പൂഴ്ത്തി വിങ്ങിവിങ്ങി കരയുന്നു.'

കമലയുടെ കണ്ണുകരം നിറഞ്ഞു. അവരം പറഞ്ഞു 'സ്വന്തം കാലിൽ നിൽക്കാറായപ്പോഠം കുട്ടൻ പെട്ടെന്ന് അമ്മയെ ഓർത്തുപോയി എന്നു തോന്നുന്നു.' പിന്നെ സ്വല്പം എന്തോ ആലോചിച്ചു നിന്നശേഷം തുടർന്നു. 'കുട്ടനെ വിളിച്ചു നാണിപ്പിക്കണ്ട. കരഞ്ഞോട്ടെ കുറച്ച്.'